# CHIKITSA SAMGRAHAM

# ചികിത്സാസംഗ്രഹം




വൈദ്യരത്നം പി. എസ്സ്. വാരിയർ.

# CHIKITSA SAMGRAHAM

BY

VAIDYARATNAM' P. S. VARIER.

FIFTH EDITION

REVISED AND ENLARGED

# ചികിത്സാസംഗ്രഹം.




'വൈദ്യരത്നം' പി. എസ്സ്. വാരിയർ.

പരിഷ്കരിച്ചു വലുതാക്കിയ അഞ്ചാം പതിപ്പ്.



നോർമൻ പ്രിന്റിങ് ബ്യൂറോ, കോഴിക്കോട്.

Price Rs. 2.] 1952. [വില ൨ ക.

श्री :

# अखिल-भारतवर्षीय-वैद्यसम्मेलनम्

षोडशाधिवेशनसम्बन्धिन्यां प्रदर्शिन्यां जयपुरे कोटकाल वास्तव्यै : श्री वैद्य पी. एस्. वारियर महाशयै: पुस्तकविभागे प्रेषीतमष्टांगशारीराभिधं पुस्तकं परीक्षण-समिते: निर्णयमनुसृत्य सबहुमानं सप्रमोदं च प्रशस्यये इति प्रमाणयति प्रमाणपत्रमिदम्।

मदनमोहनमालवीय

षोडशायुर्वेदसम्मेलन सभापति :



ആര്യവൈദ്യശാലാ ആപ്പീസ്സ് (കൈലാസമന്ദിരം)

# അഞ്ചാം പതിപ്പിന്റെ മുഖവുര.

1938 ലാണ് ചികിത്സാസംഗ്രഹത്തിന്റെ നാലാം പതിപ്പ് പ്രസിദ്ധപ്പെടുത്തിയത്. ആയതു നിശ്ശേഷം വിററഴിഞ്ഞിട്ടുതന്നെ സുമാർ പതിററാണ്ടു കാലം കഴിഞ്ഞു. ആര്യവൈദ്യശാലയിൽ നിർമ്മിക്കപ്പെടുന്ന എല്ലാ ഔഷധങ്ങളുടേയും വെവ്വേറെ ഫലശ്രുതി, മാത്ര മുതലായവയും, സർവ്വസാധാരണങ്ങളായ മിക്ക രോഗങ്ങൾക്കും ആയുർവ്വേദ ശാസ്ത്രപ്രകാരമുള്ള ചികിത്സകളും, സാമാന്യേന എല്ലാ ചികിത്സകളിലും, ചില വിശേഷ ചികിത്സകളിലും ആവശ്യം വേണ്ട പത്ഥ്യാപത്ഥ്യാനുഷ്ഠാന നിയമങ്ങളും, വൈദ്യശാസ്ത്രപരമായി വിജ്ഞേയങ്ങളായ മററനേകം വിഷയങ്ങളും, സംക്ഷിപ്തമെങ്കിലും, ജനസാമാന്യത്തിനുകൂടി മനസ്സിലാകത്തക്കവണ്ണം ലളിതമായ ശൈലിയിൽ ഈ ഗ്രന്ഥത്തിൽ പ്രതിപാദിക്കപ്പെട്ടിട്ടുണ്ട്. വൈദ്യോപജീവികൾ മാത്രമല്ല, ബഹുജനങ്ങൾതന്നെ എത്ര കൌതുകത്തോടെയാണ് ഈ ഗ്രന്ഥത്തെ സ്വാഗതം ചെയ്തുപോന്നിട്ടുള്ളതെന്നതിനു, മുൻപതിപ്പുകൾ വിററഴിയുവാൻ വേണ്ടിവന്ന ഹ്രസ്വകാലംതന്നെ മതിയായ തെളിവാണ്. എന്നാൽ പല പല പ്രതിബന്ധങ്ങളാലും ഇതിന്റെ അഞ്ചാം പതിപ്പ് പുറത്തിറക്കുവാൻ ഇത്രയും വൈകിക്കേണ്ടിവന്നതിൽ ഞങ്ങൾക്ക് അത്യന്തം വ്യസനമുണ്ട്. പക്ഷെ, പ്രതിദിനമെന്നോണം ഏറിയേറിവരുന്ന ആവശ്യക്കാരുടെ സംഖ്യാ ബലത്തെ മാനിക്കാതിരിക്കുന്നത് ഗൌരവമേറിയ ഒരു കൃത്യ വിലോപമാവുമെന്നും ആയുർവ്വേദൌഷധങ്ങളുടെ പ്രചാരാധിക്യത്തിനു ഇത്തരം ഗ്രന്ഥങ്ങൾ അധികമധികം ഇനിയും ഉണ്ടാകേണ്ടിത്തന്നെയിരിക്കുന്നുവെന്നും ഞങ്ങൾക്കറിയാം—അതിന്റെ ഫലമാണ് ഈ അഞ്ചാംപതിപ്പ്.

മുൻ പതിപ്പുകളിൽ കാണാത്ത പുതിയ പല ഔഷധങ്ങളുടേയും പേരുകൾ ഈ പതിപ്പിൽ കണ്ടെത്തും. പല പരീക്ഷ

ണങ്ങളെക്കൊണ്ടും നല്ലവയെന്നു തെളിഞ്ഞിട്ടുള്ള പല പുതിയ ഔഷധങ്ങളേയും ഈ ഇടക്കാലത്തു പ്രയോഗത്തിൽ വരുത്തുവാൻ ഞങ്ങൾക്കു കഴിഞ്ഞതിന്റെ ഫലമാണതു് മറിച്ചു്, ചില ഔഷധങ്ങൾ നീക്കം ചെയ്യപ്പെട്ടതായും കാണാം. സമഗുണങ്ങളും വിലക്കുറവുള്ളവയുമായ മറെറൗഷധങ്ങൾ അവക്കു പകരം ഉണ്ടെന്നുള്ളതാണു് അതിന്നു കാരണം.

നല്ല നിലയിലുള്ള ഒരു ഗവേഷണ വകുപ്പിന്റെ അഭാവം ആയുർവ്വേദത്തിന്നു ഇന്നുള്ള പ്രധാനമായൊരു ന്യൂനതയാണു്. ഇതു പരിഹരിക്കുവാൻ ഒരു ഗവേഷണ വിഭാഗംകൂടി അചിരേണ സ്ഥാപിക്കുവാൻ ഞങ്ങൾ ഉദ്യമിക്കുന്നുണ്ടു്. 1953 അവസാനം ആര്യവൈദ്യശാലയുടെ സുവർണ്ണ ജൂബിലിയാഘോഷം നടക്കുന്നതാണു്. അതോടനുബന്ധിച്ചുതന്നെ ഈ വിഭാഗത്തിന്റെ ഉൽഘാടനം നടക്കണമെന്നാണു് ഞങ്ങളുടെ അഭിലാഷം. അങ്ങിനെ ചികിത്സാ സംഗ്രഹത്തിന്റെ അടുത്ത പതിപ്പിന്റെ പ്രസിദ്ധീകരണം ഇതിലും മികച്ച ഒരു സംഭാവനയായിത്തീരുമെന്നു് ഞങ്ങൾ ആശിക്കുന്നു. മഹാജനങ്ങളുടെ നിരന്തരവും മധുരോദാരവുമായ സഹായത്തിന്റെയും, ഈശ്വരാനുഗ്രഹത്തിന്റെയും ശീതളമായ തണലിൽ അതു സഫലീകൃതമാവുമെന്നുതന്നെ ആശിച്ചുകൊണ്ടു് ഈ 5-ാം പതിപ്പിനെ ഞങ്ങൾ മഹാജനസമക്ഷം കാഴ്ചവെച്ചുകൊള്ളുന്നു.

എന്നു്,

പി. മാധവവാരിയർ,

മാനേജിങ്ങ് ട്രസ്റ്റി.



ആൎയ്യവൈദ്യപാഠശാലാ ആപ്പീസ്സ്, കോട്ടക്കൽ.

# നാലാം പതിപ്പിന്റെ മുഖവുര.

ചികിത്സാസംഗ്രഹത്തിന്റെ മൂന്നാം പതിപ്പ് പ്രസിദ്ധപ്പെടുത്തീട്ടും ആ പുസ്തകം തീരെ അവസാനിച്ചിട്ടും കൊല്ലങ്ങൾ കുറെയായി. എങ്കിലും പലതരം അസൌകൎയ്യങ്ങൾ നേരിട്ടതിനാലാണ് ഇതുവരെയും അതു വീണ്ടും പ്രസിദ്ധപ്പെടുത്തുവാൻ സാധിക്കാതെ വന്നത്. ആവശ്യക്കാരുടെ നിൎബ്ബന്ധം ദിവസംപ്രതി വൎദ്ധിച്ചുവന്നതിനാൽ ഇനിയും താമസിപ്പാൻ നിവൃത്തിയില്ലാതെ വന്നതുകൊണ്ടു ലോകമെങ്ങും ബാധിച്ചിട്ടുള്ള സാമ്പത്തികക്കുഴപ്പത്തെ വകവെക്കാതെ അധികസംഖ്യ ചിലവുചെയ്ത് ഇതാ നാലാം പതിപ്പിനേയും പ്രസിദ്ധപ്പെടുത്തിക്കൊള്ളുന്നു.



മുൻപതിപ്പു പ്രസിദ്ധപ്പെടുത്തിയതിനുശേഷം ആൎയ്യവൈദ്യശാല സംബന്ധമായി സൎവ്വതോമുഖമായ പരിഷ്കാരങ്ങൾ വരുത്തീട്ടുണ്ടെന്നുള്ളതു ഒന്നാമതായി പ്രസ്താവിച്ചുകൊള്ളട്ടെ. കോട്ടക്കൽ ധൎമ്മാസ്പത്രി സ്ഥാപിക്കുക; അതിൽ ഒരു നല്ല ഇംഗ്ലീഷുവൈദ്യനെക്കൂടി നിയമിക്കുക; ആൎയ്യവൈദ്യപാഠശാലയെ കോട്ടക്കലേക്കു നീക്കി വിദ്യാൎത്ഥികൾക്കു ചികിത്സാപരിചയത്തിനു അധികം ഇടയാക്കിക്കൊടുക്കുക; ആൎയ്യവൈദ്യത്തിലുള്ള ശാരീരഭാഗത്തെ പാശ്ചാത്യവൈദ്യരീതിയുമായി തട്ടിനോക്കി യഥാൎത്ഥസിദ്ധാന്തങ്ങളെ ചേൎത്തി പരിഷ്കരിച്ചു **'അഷ്ടാംഗശാരീരം'** എന്നപേരിൽ സവ്യാഖ്യാനമായും അനേകം ചിത്രങ്ങളോടുകൂടിയും ഉള്ള ഒരു സംസ്കൃതഗ്രന്ഥം അച്ചടിച്ചു പ്രസിദ്ധപ്പെടുത്തുക; ബൃഹച്ഛാരീരം ഏതാനുംഭാഗം എഴുതിത്തീൎക്കുക; ആൎയ്യവൈദ്യശാലയുടെ പ്രധാനആപ്പീസ്സായി കൈലാസമന്ദിരം പണിചെയ്യുക; വിദ്യാൎത്ഥികളുടേയും രോഗികളുടേയും ആരാധനാസൌകൎയ്യത്തിനായി ഒരു പ്രത്യേക ക്ഷേത്രം നിൎമ്മിക്കുക; കോഴിക്കോട്ടു മുമ്പുള്ളതിനു പുറമെ പാല

കൊട്ടക്കുടി തക്കതായ സ്ഥലത്ത് ഒരു ബ്രാഞ്ച് തുറക്കുക; ഇവയാണ ഇതിന്നിടയിലുണ്ടായ പ്രധാന സംഭവങ്ങൾ.

ആൎയ്യവൈദ്യശാലവക ഔഷധങ്ങളുടെ നിൎമ്മാണവിഷയത്തിലും ചികിത്സാവിഷയത്തിലും പല പരിശോധനകൾ നടത്തിക്കൊണ്ടിരിക്കുന്നു. അതിനാൽ പുതുതായ പല ഔഷധങ്ങളെയും തിരഞ്ഞെടുത്തു ഉപയോഗയോഗ്യമാക്കിത്തീൎക്കുവാൻ സാധിച്ചിട്ടുണ്ട്. എന്നു മാത്രമല്ല, മുമ്പു അസാദ്ധ്യമായി തോന്നിയിരുന്ന പല രോഗങ്ങളും ഇപ്പോൾ സാദ്ധ്യമാണെന്നു പ്രത്യക്ഷപ്പെട്ടുതുടങ്ങീട്ടുണ്ട്. അതുകൊണ്ടു ചുരുക്കിപ്പറയുന്നതായാൽ മൂന്നാംപതിപ്പു പുസ്തകം മുഴുവൻ ഒന്നു വീണ്ടും പരിഷ്കരിച്ചു എഴുതുകയും പല ഭാഗങ്ങളും അധികം വിസ്തരിച്ചു എഴുതേണ്ടിവരികയും ചെയ്തിരിക്കുന്നു. അതിന്നു പുറമെ പല ഔഷധങ്ങളെയും പുതുതായി കൂട്ടിച്ചേൎക്കേണ്ടിവന്നതിനാൽ നാലാം പതിപ്പിന്റെ വലിപ്പം അധികം കൂടാതെ നിവൃത്തിയില്ലെന്നുവന്നതിൽ അത്ഭുതപ്പെടുവാനില്ലല്ലോ. എന്നാലും മുൻപതിപ്പിന്റെ വിലയായ രണ്ടുറുപ്പിക മാത്രമെ ഇപ്പോഴും വില ഇട്ടിട്ടുള്ളു. അതിനാൽ ഈ പുസ്തകം പൊതുജനങ്ങൾക്കും വൈദ്യന്മാൎക്കും പൂൎവ്വാധികം ഉപയോഗപ്രദമായിവരും എന്നാണെന്റെ വിശ്വാസം.

എന്ന്,

കോട്ടയ്ക്കൽ,
1—8—1938.

വൈദ്യരത്നം പി. എസ്സ്. വാരിയർ.



**ആര്യവൈദ്യഔഷധശാല, കോട്ടക്കൽ.**

(1902-ൽ സ്ഥാപിച്ചത്.)

(1927-ൽ ആര്യവൈദ്യശാലയുടെ രജതജൂബിലി ആഘോഷാവസരത്തിൽ എടുത്തത്.)

# ഒന്നാംപതിപ്പിന്റെ പ്രസ്താവന. *

അനേകകാലം മുമ്പുതൊട്ടുതന്നെ ഇന്ത്യയുടെ ഒരു പ്രത്യേകധനമായി നാം അഭിമാനിച്ചുവരുന്ന ആയുൎവ്വേദത്തിന്റെ മാഹാത്മ്യത്തെക്കുറിച്ചു ആൎക്കും ഒന്നുംതന്നെ പറഞ്ഞു മനസ്സിലാക്കേണ്ട ആവശ്യമില്ലെന്നാണു തോന്നുന്നതു. എങ്കിലും—

"യാതി ഹാലാഹലതാംബു സദ്യോ ദുൎജ്ജനസ്ഥിതം"

എന്നു വാഗ്ഭടാചാൎയ്യർ പറഞ്ഞിട്ടുള്ളതുപോലെതന്നെ കുറച്ചുകാലത്തിന്നിപ്പുറം മിക്ക നാട്ടുവൈദ്യന്മാരും തങ്ങളുടെ അനാദരം, അശക്തി, അസഹായത ഇവകളാൽ ഇതിന്റെ ഗുണദോഷങ്ങളെ യഥാൎത്ഥമായി ഗ്രഹിച്ചു വേണ്ടും വിധം പ്രവൎത്തിക്കുകയും പ്രവൎത്തിപ്പിക്കുകയും ചെയ്യായ്കയാൽ നാട്ടുവൈദ്യത്തിന്നു അതിയായ ഉടവും അപവാദവും വന്നുകൂടുവാനിടവന്നിട്ടുണ്ടെന്നു പരക്കെ സമ്മതിക്കുന്നതാണല്ലോ.

നമ്മുടെ പൂൎവ്വപുരുഷന്മാരാൽ അനേകകാലം അത്യദ്ധ്വാനംചെയ്തു സമ്പാദിക്കപ്പെട്ടതും, ആബാലവൃദ്ധം ഒഴിച്ചുകൂടാത്തവിധം അത്രമേൽ നമുക്കുപയോഗമുള്ളതുമായ ഈ ധനത്തെ, നാം കേവലം മടിയന്മാരായിരുന്നുകൊണ്ടു ലേശം വൎദ്ധിപ്പിക്കുന്നില്ലെന്നല്ല, നാംതന്നെ ക്ഷയിപ്പിച്ചുകളയുകയും, വാസ്തവത്തിലില്ലാത്തതായ അനേകം ദോഷങ്ങളെ മററു ചിലർ തെററിദ്ധരിച്ചും അസൂയപ്പെട്ടും ഇതിങ്കൽ ആരോപിച്ചു പരിഹസിക്കുന്നതിനെ കണ്ടിട്ടും യാതൊരു വികാരഭേദവും കൂടാതെ സഹിച്ചിരിക്കുകയും ചെയ്യുന്നതിനേക്കാളും ലജ്ജാവഹമായി മററു യാതൊന്നുംതന്നെ ഉണ്ടെന്നു തോന്നുന്നില്ല.

ഇപ്പോഴുള്ള മിക്ക നാട്ടുവൈദ്യന്മാരുടേയും മോശസ്ഥിതിയെപ്പററി ഇതിലധികം പറയുന്നതു പലൎക്കും പരിഭവത്തിന്നു കാരണമായി വന്നേക്കാമെന്നു ശങ്കിച്ചു നിരൎത്ഥകമായ ആ പ്രസംഗത്തിൽനിന്നു പിൻമടങ്ങാമെങ്കിലും, നാട്ടുമരുന്നുകളുടെ തല്ക്കാല സ്ഥിതിയെപ്പററി രണ്ടുവാക്കു പറയാതെ വിട്ടുകളയുവാൻ ഒരിക്കലും ധൈൎയ്യം വരുന്നില്ല.

* ഇതു ആയുൎവ്വേദശാലയുടെ ആരംഭത്തിൽ വിജ്ഞാപനമായി പ്രസിദ്ധപ്പെടുത്തിയതാണു.

മരുന്നുകൾ ശേഖരിക്കുക, സൂക്ഷിക്കുക, വില്ക്കുക, വാങ്ങുക, പാകംചെയ്യുക, ഉപയോഗിക്കുക മുതലായ എല്ലാ പ്രവൃത്തികളും ചെയ്യുന്നതു പ്രായേണ വെറും കൂലിക്കാരായി തീൎന്നിരിക്കകൊണ്ടു ഇവർ അതുകളെല്ലാം വേണ്ടുന്ന സമയത്തും ശരിയായും യോഗങ്ങളിൽ കൂട്ടുന്നില്ലെന്നു മാത്രമല്ല, സുലഭമായി കിട്ടുന്നവയെപ്പോലും തെററിദ്ധരിച്ചു മാറിമാറി ചേൎക്കുക പതിവായുമിരിക്കുന്നു. ഇതിന്നു പുറമെ കാലക്രമേണ പരിചയക്കുറവിനാലും മററും അസംഖ്യം ഔഷധങ്ങൾ ഇക്കാലത്തു അറിഞ്ഞുകിട്ടാതായിത്തീരുകയും ചെയ്തിട്ടുണ്ടു.

ഇങ്ങിനെ അന്യന്മാരെ ചുമതലപ്പെടുത്തുകയും, വൈദ്യന്മാർ ഈ വിഷയത്തിൽ നിൎബ്ബന്ധമായി യാതൊരു ഉത്തരവാദിത്വവും കൈക്കൊള്ളാതിരിക്കുകയും ചെയ്യുന്നതുകൊണ്ടു ഇവകളെക്കുറിച്ചു വൈദ്യശാസ്ത്രത്തിൽ പറഞ്ഞിട്ടുള്ള ഫലശ്രുതി കേവലം "രോചനാൎത്ഥ" യാണെന്നു ജനങ്ങൾ ധരിച്ചുപോകുന്നു. എന്നു മാത്രമല്ല, വൈദ്യന്മാൎക്കും തങ്ങൾ വിധിക്കുന്ന ഔഷധങ്ങളെപ്പററി യാതൊരു പരിചയവും ഇല്ലാതായിത്തീരുകയും ചെയ്തിരിക്കുന്നു. "ദ്രാക്ഷാദി" യോഗത്തിൽ "പൎപ്പടകം" എന്നു കാണുന്നതിന്നു "ചിററീന്തൽ" എന്നു ഓലയിൽ കുറിക്കുന്നതല്ലാതെ "ചിററീന്തൽ" എന്നതു എന്താണു? എവിടെ കിട്ടും? എന്നു രോഗി ചോദിച്ചാൽ "അതെല്ലാം മരുന്നുപറിക്കാരോടു ചോദിക്കേണ്ടതാണു". എന്നല്ലാതെ വാസ്തവം അറിഞ്ഞു പറയുന്ന വൈദ്യനെ കാണ്മാൻ കൊതിക്കേണ്ടിവന്നിരിക്കുന്നു. താൻ എടുത്തു പ്രയോഗിക്കുന്ന ആയുധത്തെപ്പററി യാതൊരു വിവരവുമില്ലാത്ത യോദ്ധാവു യുദ്ധത്തിൽ ജയിക്കുന്നതെങ്ങിനെ? ഈ വക വൈദ്യന്മാരെക്കുറിച്ചു പരിഹാസം വൎദ്ധിച്ചുകൊണ്ടിരിക്കുന്ന ഇക്കാലത്തു ജനങ്ങൾക്കു അതൃപ്തിയും, അവിശ്വാസവും ഉണ്ടാകുന്നതിനെപ്പററി ഒട്ടും അതിശയപ്പെടുവാനില്ല.

എന്നാൽ ഇത്രത്തോളം പറഞ്ഞതുകൊണ്ടു ഔഷധപരിചയം അത്യാവശ്യമാണെന്നല്ലാതെ, എല്ലാ വൈദ്യന്മാരും എല്ലാ മരുന്നുകളും വെവ്വേറെ തെയ്യാറാക്കി വെക്കേണമെന്നു സിദ്ധാന്തിച്ചിട്ടുണ്ടെന്നു ആരും ധരിച്ചുപോകരുതു. അതു നന്നല്ലെന്നല്ല പറയുന്നതു. പക്ഷെ അതു അസാദ്ധ്യമെന്നു മാത്രമാണു. ഭക്ഷണസാധനങ്ങൾ, വസ്ത്രം, വീട്ടുസാമാനങ്ങൾ മുതലായവ എല്ലാവൎക്കും അത്യാവശ്യമാണെങ്കിലും ആ വക എ



ആര്യവൈദ്യാസ്പത്രി—(മുൻഭാഗം.)
(1924-ൽ സ്ഥാപിച്ചതു്.)

പ്പെട്ട സാധനങ്ങളും അവരവർതന്നെ പ്രത്യേകം പ്രത്യേകമുണ്ടാക്കുവാൻ തുടങ്ങുന്നതു ലോകരീതിക്കു ചേരാത്തതും, കേവലം അസാദ്ധ്യവുമാണെന്നു ആൎക്കും അറിയാവുന്നതാണു.

അതുകൊണ്ടു ഈ അവസരത്തിൽ നാം ഒററപ്പെട്ടു കഷ്ടപ്പെടാതെ അന്യോന്യം യോജിച്ചും വിശ്വസിച്ചും പ്രവൃത്തിവിഭാഗം ചെയ്തു പരസ്പരസഹായമായിത്തീരുന്നതു അത്യാവശ്യമാണെന്നാകുന്നു ഞങ്ങളുടെ അഭിപ്രായം. വൈദ്യന്മാരിൽ ചിലർ പ്രത്യേകം ഒരു കമ്പനിയായിച്ചേൎന്നു ഔഷധങ്ങളെ നല്ലവണ്ണം പരിശോധനകഴിച്ചുണ്ടാക്കുകയും, ശരിയായ ശ്രദ്ധയോടും ആലോചനയോടും കൂടി ശാസ്ത്രത്തിനും പരിചയത്തിനും യാതൊരു നീക്കുറവും വരുത്താതെ ഇവയെ തെയ്യാറാക്കിക്കൊടുക്കുകയും, മററു വൈദ്യന്മാർ വാങ്ങി വേണ്ടുംവിധം ഉപയോഗിച്ചു ഉത്തമരീതിയിൽ ചികിത്സ നടത്തുകയും ചെയ്തുതുടങ്ങുന്നതായാൽ രണ്ടു കൂട്ടൎക്കും പ്രയത്നത്തിനു തക്ക ആദായവും, രോഗികൾക്കു സൌകൎയ്യവും, നാട്ടുവൈദ്യത്തെക്കുറിച്ചു ജനങ്ങൾക്കു വിശ്വാസവും തൃപ്തിയും സിദ്ധിക്കുമെന്നാണു ഞങ്ങളുടെ വിശ്വാസം.

ഇംഗ്ലീഷുവൈദ്യന്മാൎക്കുള്ള പ്രത്യേകഗുണം ഇതുതന്നെയാണു. അവൎക്കു വേണ്ടുന്ന മരുന്നുകളും, ചികിത്സാ സാമഗ്രികളും തരംപോലെ അടുപ്പിച്ചുകൊടുപ്പാൻ തക്കതായ ഷാപ്പുകൾ എല്ലാ നഗരങ്ങളിലും എത്രയെങ്കിലും തെയ്യാറുണ്ടു. ആവക സൌകൎയ്യങ്ങൾ എന്തുകൊണ്ടു നമുക്കും വരുത്തിക്കൂടാ? നമ്മുടെ പൂൎവ്വന്മാരെ ഇക്കാൎയ്യത്തിൽ ഉദാഹരിച്ചു പറഞ്ഞു മടക്കേണ്ട ആവശ്യമില്ല. “വേഷക്കാരത്തി പെററിട്ടല്ലല്ലൊ വേഷക്കാരൻ ഉണ്ടാവുന്നതു”. നാട്ടുവൈദ്യത്തെ കാലോചിതമായി പരിഷ്കരിക്കേണ്ട കാലം എത്രയൊ അതിക്രമിച്ചുപോയിരിക്കുന്നു എന്നു വ്യസനപൂൎവ്വം പറയുന്നതോടുകൂടി മേൽ പ്രസ്താവിച്ചപ്രകാരം നാം യോജിച്ചു യത്നിക്കുന്നപക്ഷം നമുക്കും ജയഫലം കിട്ടാതിരിക്കയില്ലെന്നു ധൈൎയ്യപ്പെടുകയും ചെയ്യുന്നു.

കഴിഞ്ഞ കാൎയ്യത്തെക്കുറിച്ചു പശ്ചാത്താപിച്ചു കാലംകഴിക്കുന്നതിനേക്കാൾ ഭാവിയായ ശ്രേയസ്സിനെ തേടി യത്നിക്കുന്നതാകുന്നു ഉത്തമധൎമ്മമെന്നുള്ള വിചാരത്താലാകുന്നു ഒന്നാമതായി ഇവിടെ ഈ **“ആൎയ്യവൈദ്യശാല”** സ്ഥാപിക്കപ്പെട്ടതു.

ഇവിടെ ദീനക്കാരെ അതിയായി മനസ്സുവെച്ചു ചികിത്സിച്ചു കൊടുപ്പാനൊരുക്കമുള്ളതുപോലെതന്നെ ഔഷധങ്ങളെ ശരിയായി സമ്പാദിച്ചു വിധിഃപോലെ യോഗംകൂട്ടി മററു വൈദ്യന്മാൎക്കും രോഗികൾക്കും സുകരമായി ഉപയോഗിക്കത്തക്കവിധം ന്യായമായ വിലയ്ക്കു വില്പാൻകൂടി തെയ്യാർ ചെയ്തിട്ടുണ്ടു.

ഇതിൽ ഒരൊററ മരുന്നുപോലും അതിയായി പരിശോധിക്കാതെ എടുക്കുകയൊ പ്രത്യേകം ദൃഷ്ടിവെക്കാതെ ഉണ്ടാക്കപ്പെടുകയൊ ചെയ്യുന്നതല്ല.

ഔഷധങ്ങളിൽ ലവലേശം കൃത്രിമം ഉണ്ടാവില്ലെന്നു ഞങ്ങൾ ധൈൎയ്യമായി പറയാം.

പഴയ സമ്പ്രദായത്തിൽ നടപ്പുള്ള മിക്ക യോഗങ്ങളും എല്ലായ്പോഴും തെയ്യാറുണ്ടായിരിക്കും.

പലപല കഷായങ്ങൾ ഇംഗ്ലീഷുസമ്പ്രദായപ്രകാരം ഉണ്ടാക്കി കേടുപററാത്തവിധം ശരിയാക്കി വെച്ചിരിക്കുന്നു.

ഔഷധങ്ങൾ അധികവും ഗുണത്തെ കാംക്ഷിച്ചു ദൂരദിക്കുകളിൽനിന്നും വരുത്തുന്നവയും ലോകത്തിൽവെച്ചു ഉൽകൃഷ്ടങ്ങളാണെന്നു പരക്കെ സമ്മതിക്കപ്പെട്ടവയുമാണു.

മലയാളത്തിൽ ഉപയോഗിച്ചുവരുന്ന യോഗങ്ങളിൽ ദുൎല്ലഭം ചിലതു മററുരാജ്യങ്ങളിൽ ഉണ്ടാക്കി വില്ക്കപ്പെടുന്നുണ്ടെങ്കിലും, അവകൾക്കു ഇവിടത്തേക്കാൾ വില എത്രയൊ ജാസ്തി കൂടുന്നുണ്ടെന്നു മാത്രമല്ലാതെ ഗുണത്തിൽ യാതൊരു വിശേഷവുമില്ല

വൈദ്യന്മാരുടെ ഏതു യോഗക്കുറിപ്പുകളും ക്ഷണത്തിൽ തെയ്യാറാക്കികൊടുക്കും. എന്നാൽ ആവക കുറിപ്പുകൾ വ്യക്തമായി എഴുതി അയക്കുകയും ചിലവു മുൻകൂട്ടി അടക്കുകയും വേണ്ടതാകുന്നു.

തുച്ഛമായ ഒരു ആവശ്യംപോലും ഞങ്ങൾ ശ്രദ്ധവെക്കാതെ വിട്ടുകളയുന്നതല്ല. ഇന്നു കിട്ടുന്ന കത്തുകൾക്കു നാളത്തെ തപാലിൽതന്നെ മറുവടി അയക്കുന്നതാകുന്നു.

ഒരൊററ പരീക്ഷയാൽ ആൎക്കും തൃപ്തിവരാതിരിക്കയില്ല.

കോട്ടയ്ക്കൽ,
16—10—1902.

പി. എസ്സ്. വാരിയർ,
ആൎയ്യവൈദ്യശാല,
കോട്ടയ്ക്കൽ.



ആര്യവൈദ്യാസ്പത്രി—(പിൻഭാഗം.)

(1924-ൽ സ്ഥാപിച്ചത്)

# അളവും തൂക്കവും.

താപ്പു പലടിക്കിലും പലവിധമാകയാലും, സൎവ്വസാധാരണമായ അളവൊ തുലാക്കോലൊ വേറെ കിട്ടാത്തതിനാലും, അന്യോന്യം തെറ്റിദ്ധാരണകൾ വരാതിരിപ്പാൻവേണ്ടി ഞങ്ങൾ ഇംഗ്ലീഷു അളവിനേയും തൂക്കത്തേയും അടിസ്ഥാനപ്പെടുത്തിയാണ സാധനങ്ങളുടെ വില ഉറപ്പിച്ചിട്ടുള്ളത്. അതുകൊണ്ടു അവകളുടെ വിവരങ്ങളേയും നാട്ടളവുമായുള്ള താരതമ്യത്തേയും താഴെ കാണിക്കുന്നു.

## അളവുകൾ.

ചൂണ്ടാണി വിരലിന്റെ രണ്ടു സന്ധിവരെ വെള്ളത്തിൽ മുക്കിയെടുത്താൽ അതിൽനിന്നു ആദ്യം ഇററുവീഴുന്ന തുള്ളിക്കു സംസ്കൃതത്തിൽ ബിന്ദു=ബി. എന്നും, ഇംഗ്ലീഷിൽ മിനിം=മി. എന്നും പറയും.

60 മിനിം ... = 1ദ്രാം=ദ്ര. ഇതിനു സംസ്കൃതത്തിൽ ശാണമെന്നു പേർ. ഇംഗ്ലീഷിൽ ടിസ്പൂൺ എന്നു പറയുന്നതും ഇതിനു ശരിയാകുന്നു.

8 ദ്രാം ... ... = 1ഔൺസ്=സ്. ഇതിനു ശുക്തി എന്നു പേർ.

2 സ് ... ... = 1പലം=പ. ഇതിനു മലയാളത്തിൽ മാനം തവി, തുടം എന്നൊക്കെ പേർ പറയുന്നു.

2 പലം ... ... = 1പ്രസൃതം=പ്ര.

4 പലം ... = 1അഞ്ജലി=ലി.

8 പലം അല്ലെങ്കിൽ 16സ് ... = 1പൌണ്ട്=ണ്ട്. ഇതു വൈദ്യത്തിലെ ദ്രവകുഡുബത്തിനു ശരിയാണു. ഇതിനു റാത്തൽ എന്നും പറയാം.

10 പലം അല്ലെങ്കിൽ 20സ് ... = 1പൈന്റ്=പൈ.

24 സ് ... ... = 1സാധാരണ കപ്പി. ഇതു കോട്ടയ്ക്കലെ ഇരുനാഴിക്കു ശരിയാണ്.

4 പൌണ്ട് ... = 1ദ്രവപ്രസ്ഥം=സ്ഥ.

8 പൈന്റ് അല്ലെങ്കിൽ 10പൌണ്ട് = 1ഗാലൺ=ൺ.

18 പൌണ്ട് അല്ലെങ്കിൽ
12 കപ്പി ... = 1ചോതന=ന.
4 ദ്രവപ്രസ്ഥം ... = 1ആഢകം=ഢ.
4 ആഢകം ... = 1ദ്രോണം=ണ.
4 ദ്രോണം ... = വാഹം=ഹ.

## തൂക്കങ്ങൾ.

നല്ലവണ്ണം വിളഞ്ഞു ഉണങ്ങിയ ആരിയൻ നെല്ലിന്റെ ഒരു മണിക്കു ശരിയായ തൂക്കത്തിന് വീശത്തൂക്കം=വീ. എന്നു പറയും.

$2\frac{2}{3}$ വിശത്തൂക്കം = 1ഗ്രെൻ=ഗ്ര.
4 വീശത്തൂക്കം = 1കുന്നി=ന്നി.
3 കുന്നി = 1മഞ്ചാടി=ടി.
2 മഞ്ചാടി = 1പണമിട=ട.
60 ഗ്രെൻ അല്ലെങ്കിൽ
10 പണമിട. = 1ഡ്രാം=ഡ്ര. ഇതിനു ചില ഇടങ്ങളിൽ കഴഞ്ച് എന്നും പറയും.
$1\frac{1}{4}$ ഡ്രാം അല്ലെങ്കിൽ
$12\frac{1}{2}$ പണമിട = 1കഴഞ്ച്=ഞ്ച്.
30 പണമിട അല്ലെങ്കിൽ
3 ഡ്രാം = 1തൂപ്പാത്തൂക്കം=തൂ. ഇതിനു തോല=ല. എന്നും പറയും.
8 ഡ്രാം = 1ഔൺസ്=സ്.
5 തോല അല്ലെങ്കിൽ
15 ഡ്രാം = 1പലം=പ.
2 പലം = 1പ്രസൃതം=പ്ര.
2 പ്രസൃതം = 1അഞ്ജലി=ലി. ഇതിനു കുഡവം എന്നും പറയാം.
2 അഞ്ജലി=അല്ലെങ്കിൽ
8 പലം = 1റാത്തൽ.
$12\frac{1}{2}$ റാത്തൽ = 1തുലാം

---

# വിഷയാനുക്രമണിക.


| വിഷയങ്ങൾ. | ഭാഗം. |
|---|---|
| അഞ്ചാംപതിപ്പിന്റെ മുഖവുര | i |
| നാലാംപതിപ്പിന്റെ മുഖവുര | iii |
| ഒന്നാംപതിപ്പിന്റെ പ്രസ്താവന | v |
| അളവും തൂക്കവും | ix |
| അഷ്ടാംഗശാരീരം (സർട്ടിഫിക്കെറ്റ്) | x |
| അഷ്ടാംഗശാരീരം (പരസ്യം) | xi |
| ഞങ്ങളുടെ ഔഷധവർഗ്ഗങ്ങൾ:— | |
| അരിഷ്ടങ്ങൾ | 1 |
| എണ്ണകൾ | 1 |
| കഷായങ്ങൾ | 2 |
| ഗുളികകൾ | 3 |
| ഘൃതങ്ങൾ | 4 |
| ചൂർണ്ണങ്ങൾ | 5 |
| തൈലങ്ങൾ | 6 |
| ഭസ്മങ്ങൾ | 6 |
| രസക്രിയകൾ | 6 |
| രസങ്ങൾ, ദ്രവങ്ങൾ, ദ്രാവകങ്ങൾ | 8 |
| ലേഹങ്ങൾ | 8 |
| പലവക മരുന്നുകൾ | 9 |
| ഔഷധങ്ങൾ സൂക്ഷിക്കുന്നതിനുള്ള മുറ | 9 |
| ഔഷധങ്ങൾ എടുത്തു കൊടുക്കുന്നതിനുള്ള മുറ | 12 |
| ഔഷധങ്ങൾ:— | |
| അരിഷ്ടങ്ങളും, ആസവങ്ങളും | 15 |
| എണ്ണകൾ | 28 |
| കഷായങ്ങൾ | 44 |

| വിഷയങ്ങൾ | ഭാഗം |
|---|---|
| ഗുളികകൾ, വടകങ്ങൾ, വർത്തികൾ | 68 |
| ഘൃതങ്ങൾ | 87 |
| ചൂർണ്ണങ്ങൾ | 105 |
| തൈലങ്ങൾ | 114 |
| ഭസ്മങ്ങൾ | 116 |
| രസക്രിയകൾ | 128 |
| രസങ്ങൾ, ദ്രവങ്ങൾ ദ്രാവകങ്ങൾ | 129 |
| ലേഹങ്ങൾ, രസായനങ്ങൾ | 136 |
| മേൽ മരുന്നുകൾ | 149 |
| അത്യാവശ്യമായ ഇംഗ്ലീഷു മരുന്നുകൾ | |
| പ്രത്യേകയോഗങ്ങൾ | 153 |
| രോഗികളുടെ കൃത്യങ്ങൾ | 155 |
| ചികിത്സാകാലം | 158 |
| ദേശം | 160 |
| പത്ഥ്യം | 161 |
| ഇഷ്ടാപത്ഥ്യം | 163 |
| ക്ലിഷ്ടാപത്ഥ്യം | 164 |
| മാത്ര | 165 |
| അന്നപാനങ്ങൾ | 167 |
| വെള്ളം | 168 |
| ചുക്കുവെള്ളം | 168 |
| ജീരകവെള്ളം | 169 |
| കാച്ചിയമോർ | 169 |
| തയിർ | 169 |
| തയിർവെള്ളം | 170 |
| പാൽ | 170 |
| മുലപ്പാൽ | 170 |

| വിഷയങ്ങൾ. | ഭാഗം |
|---|---|
| ടി ശുദ്ധിക്രമം | 171 |
| കാപ്പി | 171 |
| ചായ | 172 |
| ധാന്യാമ്ലം (വെപ്പുകാടി) | 173 |
| ചികിത്സാവിധി:— | |
| അഭ്യംഗം | 174 |
| ധാര | 175 |
| മൂൎദ്ധന്യധാര | 176 |
| ധാരപ്പാത്തി | 176 |
| ധാരച്ചട്ടി | 117 |
| ധാരാദ്രവം | 178 |
| തക്രധാര | 179 |
| ക്ഷീരധാര | 180 |
| സ്തന്യധാര | ,, |
| സ്നേഹധാര | 181 |
| പരിചാരകർ | ,, |
| വൈദ്യൻ | 182 |
| മററു ഉപകരണങ്ങൾ:— | |
| വിരിപ്പുസാമാനം | 183 |
| തലയിണ | ,, |
| തിരി | ,, |
| തലക്കെണ്ണ | ,, |
| മേലേക്കു കുഴമ്പു | 184 |
| നെല്ലിക്കവെള്ളം | ,, |
| ചൂടുവെള്ളം | ,, |
| തലയിൽ തിരുമ്പുവാനുള്ള പൊടി | ,, |
| സേവിപ്പാനുള്ള മരുന്നു | ,, |
| ക്രിയാക്രമം | 185 |
| സൎവ്വാംഗധാര | 190 |
| ഏകാംഗധാര | 191 |
| കണ്ണിലെ ധാര | 192 |
| പിഴിച്ചൽ | 193 |
| ധാരയുടെ അനന്തരകൃത്യം | 194 |
| ധാരയിൽ പത്ഥ്യം | 195 |

| വിഷയങ്ങൾ. | ഭാഗം |
|---|---|
| നസ്യം | 197 |
| സമയം | 199 |
| മാത്ര | ,, |
| ക്രമം | 200 |
| പ്രതിമൎശം | 302 |
| പിചു | 204 |
| ക്രിയാക്രമം | ,, |
| പൊതിച്ചൽ | ,, |
| ക്രിയാക്രമം | 205 |
| വമനം | 206 |
| ക്രിയാക്രമം | 208 |
| പേയാദിക്രമം | 211 |
| വിരേചനം | 213 |
| ശിരോവസ്തി | 216 |
| ക്രിയാക്രമം | 217 |
| സ്നാനം | 219 |
| സ്നേഹനം | 222 |
| സ്വേദനം | 225 |
| അവഗാഹസ്വേദനം | 226 |
| ഉപനാഹം | ,, |
| ഉഷ്ണസ്വേദം | 227 |
| ശംബൂകസ്വേദം | ,, |
| താപസ്വേദം | ,, |
| ധാന്യസ്വേദം | ,, |
| ധാരാസ്വേദം | 228 |
| നാഡീസ്വേദം | ,, |
| പത്രസ്വേദം | ,, |
| പിണ്ഡസ്വേദം | ,, |
| ഉപകരണങ്ങൾ | 229 |
| ക്രിയാക്രമം | ,, |
| **പ്രധാന രോഗങ്ങളും അവകളുടെ ചികിത്സയും.** | |
| അഗ്നിമാന്ദ്യം | 233 |
| അഗ്നിരോഹിണി | ,, |
| അഗ്നിവ്രണം | 234 |
| അഗ്നിവിസൎപ്പം | ,, |



ആര്യവൈദ്യശാല, ബ്രാഞ്ച് ചാലപ്പുറം.—കോഴിക്കോട്.

(1916-ൽ സ്ഥാപിച്ചത്.)

| വിഷയങ്ങൾ | ഭാഗം | വിഷയങ്ങൾ | ഭാഗം |
|---|---|---|---|
| അംഗമർദ്ദം | 234 | ഗർഭിണി | 244 |
| അജീർണ്ണം | ,, | ഗുന്മൻ | ,, |
| അതിസാരം | 235 | ഗ്രഹണി | 246 |
| അതിസ്ഥൗല്യം | ,, | ചെങ്കണ്ണ് | ,, |
| അത്യഗ്നി | ,, | ഛർദ്ദി | ,, |
| അന്തർവിദ്രധി | ,, | തിമിരം | 247 |
| അപചി | 236 | തൃഷ്ണ | ,, |
| അപബാഹു | ,, | ജലദോഷം | ,, |
| അപസ്മാരം | ,, | ജീർണ്ണജ്വരം | ,, |
| അരോചകം | 237 | ദന്തരോഗം | 248 |
| അർദ്ദിതം | ,, | നവജ്വരം | ,, |
| അർശസ്സുകൾ | ,, | നാഡിപ്പിഴ | ,, |
| അസ്ഥിസ്രാവം | 238 | നാസാരോഗം | 249 |
| അളർക്കവിഷം | ,, | നാളീവ്രണം | ,, |
| ആർത്തവദോഷം | 239 | പക്ഷവാതം | 250 |
| ആലസ്യം | ,, | പാണ്ഡുരോഗം | ,, |
| ആന്ത്രവൃദ്ധി | ,, | പാർശ്വശൂലം | 251 |
| ഇന്ദ്രിയസ്ഖലനം | ,, | പിത്തവൃദ്ധി | ,, |
| ഉദാവർത്തം | 240 | പീനസം | 252 |
| ഉന്മാദം | ,, | പ്രമേഹം | ,, |
| ഉഷ്ണാധിക്യം | 241 | പ്രമേഹപിടക | 253 |
| കഫവൃദ്ധി | ,, | പ്രസവകാലം | ,, |
| കർണ്ണരോഗം | ,, | പ്ലീഹരോഗം | ,, |
| കാമില | 242 | ഫിരംഗം | 254 |
| കാർശ്യം | ,, | ബലക്ഷയം | ,, |
| കാസം | ,, | ബാലരോഗം | ,, |
| കുംഭകാമില | 243 | ബുദ്ധിമാന്ദ്യം | 255 |
| കുഷ്ഠം | ,, | ബോധക്ഷയം | ,, |
| കൈവിഷം | ,, | ഭഗന്ദരം | ,, |
| ക്രിമി | 244 | മലബന്ധനി | 257 |
| ക്ഷതകാസം | ,, | മസൂരി | ,, |
| ക്ഷയം | ,, | മഹോദരം | ,, |
| | | മുഖരോഗം | 258 |

| വിഷയങ്ങൾ | ഭാഗം |
|---|---|
| മൂത്രകൃച്ഛ്രം | 258 |
| മോഹാലസ്യം | ,, |
| യകൃദ്രോഗം | 259 |
| യോനിവ്രണം | ,, |
| യോനിസ്രാവം | ,, |
| രക്തക്ഷയം | 260 |
| രക്തഗുന്മം | ,, |
| രക്തദോഷം | ,, |
| രക്തപിത്തം | ,, |
| രക്തസ്രുതി | 261 |
| രക്താതിസാരം | ,, |
| രക്താൎശസ്സ് | 261 |
| വാതം | ,, |
| വിദ്രധി | 263 |
| വിഷഭക്ഷണം | ,, |
| അവീൻ | 264 |
| ഉമ്മത്തിൻകുരു | ,, |
| കഞ്ചാവ് | ,, |
| കാഞ്ഞിരക്കുരു | ,, |
| പാഷാണം | ,, |
| മേത്തോന്നി | 265 |
| രസം | ,, |
| വത്സനാഭി | ,, |
| വിഷമജ്വരം | 265 |
| വിഷൂചിക | ,, |
| വിസൎപ്പം | 266 |
| വൃദ്ധി | ,, |
| വ്രണം | ,, |
| വ്രണശുക്ലം | ,, |
| ശിരശ്ശൂലം | 267 |
| ശുക്ലക്ഷയം | ,, |
| ശുക്ലസ്രാവം | 268 |
| ശൂല | ,, |
| ശോഫം | ,, |
| ശ്ലീപദം | 269 |
| ശ്വാസം | ,, |
| ശ്വിത്രം | ,, |
| സന്നിപാതജ്വരം | 270 |
| സന്നിവാതം | ,, |
| സദ്യോവ്രണം | ,, |
| സൎപ്പവിഷം | 271 |
| സൂൎയ്യാവൎത്തം | ,, |
| സ്വരസാദം | 272 |
| ഹിധ്മ | ,, |
| ഹൃദ്രോഗം | ,, |
| രോഗികളുടെ കത്തു | 274 |



ആര്യവൈദ്യശാല, ബ്രാഞ്ച്, വടക്കന്തറ,—പാലക്കാട്.

(1932-ൽ സ്ഥാപിച്ചു)

# ചികിത്സാസംഗ്രഹം.

ഞങ്ങളുടെ

## ഔഷധവൎഗ്ഗങ്ങൾ.

ഉദാസീനമായി നാട്ടുകാർ ഓരോ ദിക്കിൽ വെച്ചുണ്ടാക്കുന്ന മരുന്നുകൾക്കും ഞങ്ങളുടെ ഔഷധങ്ങൾക്കും തമ്മിൽ വിശേഷതിന്ന് അജഗജാന്തരമുള്ളതുകൊണ്ടും, ഞങ്ങളുടെ മരുന്നുകളെപ്പററി പ്രത്യേകം അറിയേണ്ടതായ പല സംഗതികൾ ഉള്ളതുകൊണ്ടും ഞങ്ങളുടെ ഓരോരോ ഔഷധവൎഗ്ഗത്തെക്കുറിച്ചു ആദിയിൽത്തന്നെ ചുരുങ്ങിയ ഒരു വിവരണം അത്യാവശ്യമായി വന്നിരിക്കുന്നു. ഇതെല്ലാം വായിച്ചുമനസ്സിലാക്കുന്നതു തെററിദ്ധാരണയോ തെററോ വരാതിരിപ്പാൻ എല്ലാവൎക്കും പ്രത്യേകം ഉപകാരമായി വരുന്നതാണ്.

## അരിഷ്ടങ്ങൾ.

ഇവ അനേകം മരുന്നുകൾ ചേൎത്തുണ്ടാക്കപ്പെടുന്നവയും, മിക്കതും ശുദ്ധീകരിക്കപ്പെട്ടവയുമാകുന്നു. അതുനിമിത്തം ഇതിന്നു സാധാരണയേക്കാൾ ശക്തിയും സ്വച്ഛതയും വളരെ കൂടുന്നതായിരിക്കും. അതുകൊണ്ടു ദുൎബ്ബലന്മാരൊ, കുട്ടികളൊ, വയസ്സന്മാരൊ ഇതു സേവിക്കുമ്പോൾ സമം വെള്ളം ചേൎക്കേണ്ടതാണ്. കൎപ്പൂരാസവം; വിജയാരിഷ്ടം, മൃഗമദാസവം, ഇവയിൽ നാലിരട്ടി വെള്ളം ചേൎക്കണം. അഹിഫേനാസവത്തിൽ വെള്ളം എട്ടിരട്ടിയാണ് ചേൎക്കേണ്ടതു്. ശേഷം അരിഷ്ടങ്ങളിൽ ദേഹബലം ഉള്ളവർ വെള്ളം ചേൎക്കാതെ സേവിക്കുന്നതിന്നും വിരോധമില്ല. രോഗഭേദംപോലെ ചില അനുപാനങ്ങൾ ചേൎക്കുന്നതും സാധാരണയാണ്.

## എണ്ണകൾ.

ഈ ഇനത്തിൽ തലയ്ക്കോ മെയ്ക്കോ തേക്കുവാനുള്ളതും മൂക്കിൽ നസ്യംചെയ്വാനുള്ളതും, വസ്തി, സ്നേഹവസ്തി മുതലായതിന്നുള്ളതും ആയ എല്ലാവക എണ്ണകളും ഉൾപ്പെടുന്നതാണ്. ഉപയോഗത്തിന്റെ സ്വഭാവം അതാതുകളുടെ ഗുണം പറയുന്നേടത്തു നോക്കിയാൽ അറിയാം. ഇവിടെ പ്രായേണ കല്പവിധിയെ അനുസരിച്ചു നസ്യത്തിന്നുള്ളതു മൃദുപാകത്തിലും, തേക്കുവാനുള്ളതു അരക്കുപാകത്തിലും, സേവിക്കുവാനുള്ളതു മെഴുപാ

കത്തിലും ആയിരിക്കും കാച്ചിഅരിക്കുന്നതും. അതുകൊണ്ടു പാകഭേദം ആവശ്യമുള്ളവർ വിവരമായി എഴുതി അയക്കേണ്ടതാണു. ഇതു അകത്തേക്കു സേവിക്കുന്നതിനുള്ള ക്രമം ഘൃതങ്ങൾ എന്ന വിഷയത്തിനു ചോടെ നോക്കിയാലറിയാം. മാത്ര പറയാത്തതൊന്നും സാധാരണ അകത്തേക്കു ഉപയോഗിക്കാത്തതാണെന്നു ധരിച്ചിരിക്കേണ്ടതാണ്.

## കഷായങ്ങൾ.

നാട്ടുചികിത്സയിൽ പ്രധാനമായിട്ടുള്ളതു കഷായമാണെന്നും, അതു വെച്ചു നേരെയാക്കിക്കൊണ്ടുവാൻ വളരെ പ്രയാസമാണെന്നും പലക്കും അനുഭവമുള്ള സംഗതിയാണല്ലൊ. ഈ ബുദ്ധിമുട്ടും കാലതാമസവും വിചാരിച്ചാണ് ഇതിൽ അധികം വിശ്വാസമുള്ളവർകൂടി ഈ ചികിത്സ വിട്ടു മററുവൈദ്യത്തെ തേടുന്നതെന്നുള്ളതിനു യാതൊരു സംശയവുമില്ല. അതുകൊണ്ടു നാട്ടുവൈദ്യത്തെ പരിഷ്കരിപ്പാനൊ അഥവാ നിലനിറുത്തുവാൻ കൂടിതന്നെയൊ കഷായങ്ങളുടെ കാര്യത്തിൽ പ്രത്യേകം വല്ല നിവൃത്തിയുമുണ്ടാകാതെ യാതൊരു വഴിയുമില്ലെന്നു ബോദ്ധ്യപ്പെടുകയാൽ അതിനുള്ള മാർഗ്ഗത്തെ അധികം കാലമായി അന്വേഷിച്ചു വന്നതിൽ ഇവകളെ ഇംഗ്ലീഷു സമ്പ്രദായത്തിൽ ഉണ്ടാക്കുന്നതായാൽ ഒരുവിധം നിവൃത്തിയാകുമെന്നു തോന്നുകയും, ഉടനെ ആവക യന്ത്രങ്ങളെ വരുത്തി പരിശ്രമിച്ചു നോക്കുകയും ചെയ്തു. അതുപ്രകാരം പരീക്ഷിച്ചുനോക്കിയതിൽ അല്പകാലംകൊണ്ടു അതിനു ഫലഭേദമില്ലെന്നു മാത്രമല്ല പല കഷായങ്ങൾക്കും അധികം ഗുണമുണ്ടെന്നുകൂടി ബോദ്ധ്യപ്പെടുകയും ആയുർവൈദ്യപരിഷ്കാരത്തിൽ നല്ല ധൈര്യത്തിനിടവരികയും ചെയ്തിരിക്കുന്നു.

ഈ കഷായങ്ങൾ പ്രത്യേകം ശ്രദ്ധവെച്ചുണ്ടാക്കപ്പെടുന്നവയും എത്ര കാലമിരുന്നാലും ഫലത്തിനു യാതൊരു കുറവും വന്നു പോകാത്തവയുമാണു. അതുമല്ല, പൂർണ്ണമായ ഫലം കിട്ടേണ്ടതിനു സാധാരണ കഷായങ്ങളെപ്പോലെ ഇവകൾ വയറുനിറയെ കുടിക്കേണ്ടുന്നാവശ്യമില്ല. കണ്ടാൽതന്നെ വളരെ സ്വച്ഛതയിലിരിക്കുന്നതുകൊണ്ടു ഇവകൾക്കു വിശേഷിച്ചും ഒരു ഹൃദ്യത തോന്നുന്നതാണ്. ഒരു ദിവസം ഉഴക്കും പിറേറന്നു ഉരിയും ഇങ്ങിനെ അന്നന്നു വെക്കുന്ന കഷായങ്ങളെപ്പോലെ മാത്ര മാറിമാറി വരുവാനും സംഗതിയില്ല. (അങ്ങാടിയിൽ കാണുന്ന ചെറുതരം ഇല്ലക്കയ്യിൽ (ടീസ്പൂൺ) ഇതിലെ ഒരു ഡ്രാം അളവിനു ശരിയാണു. അങ്ങിനെയുള്ള കയ്യിലിനു നാലുപ്രാവശ്യം എടുക്കുകയൊ, നാലു ഡ്രാം അളന്നു എടുക്കുകയോ ചെയ്താൽ അതു ഒരു മുഴുവൻ കഷായത്തിനു ശരിയായിരിക്കുന്നതാണു. ½ ഔൺസിൽ 2 ഔൺസ് വെള്ളം ചേർത്താൽ മുഴുമാത്രയായി. രണ്ടു ടീസ്പൂണൊ, രണ്ടു ഡ്രാമൊ എടുത്താൽ അര കഷായം ശരിയായിവരുന്നതാണെന്നു ഇതുകൊണ്ടു മനസ്സിലാകാമല്ലൊ. എന്നാൽ ടീസ്പൂണിന്റെ അളവിനു അല്പാല്പം വ്യത്യാസം വരാവുന്നതു

കൊണ്ടു ഗ്ലാസ് അളവുപാത്രംകൊണ്ടു അളന്നെടുക്കേണ്ടതായിരിക്കും അധികം കൃത്യമായിത്തീരുന്നതു). ഇവകളെ സംഭരിച്ചു വെച്ചിട്ടുള്ള കുപ്പികളെല്ലാം 8 ഗ്രാ. അളവുള്ളവയും, 16 കഷായങ്ങളുടെ സാരം ഒതുങ്ങിയവയും ആകുന്നു. (ഒരു കുപ്പിയിന്മേൽ 16 ഭാഗമാക്കി ഓരോ കഷായത്തിൽ പ്രത്യേകം അടയാളമുണ്ടായിരിക്കുകയും ചെയ്യും.) ഇതിൽനിന്നു രോഗഭേദംപോലെ 1ഓ ½യൊ ¼ഓ കഷായം എടുത്തു നാലിരട്ടി വെള്ളം ചേർത്തു സേവിക്കേണ്ടതാണ്. പല ദിക്കിലും ഓരോ സാധാരണ മേമ്പൊടിയായി പറഞ്ഞിട്ടുണ്ടായിരിക്കും. എന്നാൽ യുക്തിപോലെ അവകളിലേതെങ്കിലും എടുത്തു മേമ്പൊടി ചേർക്കാമെന്നല്ലാതെ എല്ലാ കഷായത്തിലും എല്ലായ്പോഴും എന്തെങ്കിലും ഒന്നു മേമ്പൊടി ചേർത്തുകൊള്ളണമെന്നും നിയമമില്ലാത്തതാണ്. കഷായത്തിൽ ചേർന്ന വെള്ളം ആവശ്യംപോലെ വല്ല മരുന്നും ഇട്ടുതിളപ്പിക്കുന്നതിനു യാതൊരു വിരോധവുമില്ലാത്തതും; അത്യാവശ്യം വേണ്ടുന്ന ഭേദഗതികൾ ഈ ചേർക്കുന്ന വെള്ളത്തിന്റെ വ്യത്യാസംകൊണ്ടു വരുത്താവുന്നതുമാകുന്നു. കഷായങ്ങൾക്കു കുറെക്കൂടി സ്വച്ഛത കൂട്ടുവാനും, ഇതിലും കുറച്ചു മാത്ര സേവിച്ചാലും ഈ ഫലം ശരിയായി കിട്ടുവാനും, വേണ്ടുന്ന സൂത്രങ്ങൾ ആലോചനയിൽ ഇരിക്കുന്നുണ്ട്. പരീക്ഷ കഴിഞ്ഞു തൃപ്തിപ്പെട്ടാൽ അതു പ്രസിദ്ധപ്പെടുത്തുന്നതുമാകുന്നു. ദ്ദസ്സാരമുള്ള മരുന്നുകൾ കുറച്ചു മാത്ര കഴിച്ചാൽ തന്നെ തക്കതായ ഫലം സിദ്ധിക്കുമെന്നു വന്നാൽ അതു ലോകത്തിലേക്കു വലുതായ ഒരു അനുഗ്രഹമായി വരുന്നതാണല്ലോ.

## ഗുളികകൾ.

ഇവയെല്ലാം വിലപിടിച്ച മരുന്നുകളും, വിധിയാംവണ്ണം ചേർത്തിട്ടുള്ളതും, പറഞ്ഞ ദിവസങ്ങളിൽ അത്രമാത്രം കുറയാതെ അരച്ചു മാത്ര ശരിയാക്കി ഉരുട്ടിയതും, എല്ലായ്പോഴും അവശേഷം പഴക്കമില്ലാത്തതും ആയിരിക്കും. (പഴക്കം പോരിപ്പോയാൽ വലിച്ചു തോട്ടിലെറിയുന്നതല്ലാതെ അതു ഒരിക്കലും ഞങ്ങൾ വില്ക്കുന്നതല്ല) ഇവകൾ അതാതു സ്ഥലങ്ങളിൽ പറഞ്ഞതൊ, യുക്ത്യാ നന്നെന്നു തോന്നുന്നതൊ ആയ വല്ല ദ്രവങ്ങളിലും ചേർത്തു സേവിക്കേണ്ടതാണ്. വെറുതെ വിഴുങ്ങുന്നതു വളരെ ഫലക്കുറവുള്ളതല്ലെങ്കിലും, വയറ്റിൽ വ്യാപിക്കുവാനും ഫലം എളുപ്പത്തിൽ സിദ്ധിക്കുവാനും ഗുളിക വല്ല ദ്രവത്തിലും ഉരസിച്ചേർത്തു സേവിക്കുന്നതാണു അധികം നല്ലത്. പ്രത്യേകം പറയാത്ത ദിക്കിൽ ഒരു ഗുളിക മുഴുവനും ഒരിക്കൽ സേവിക്കാവുന്നതാണു.

ഗുളികകൾ ഇരുന്നാൽ പൂക്കുകയും കാലംകൊണ്ടു ഫലം കുറഞ്ഞു കാണുകയും പതിവാണ്. (എന്നാൽ ഞങ്ങളുടെ വായുഗുളിക, വിഷൂചികാരിഗുളിക, മേഹസംഹാരിഗുളിക ഇവകളെപ്പററി ഈ ശങ്ക ആവശ്യമില്ലാത്തതാണ്.) എന്നാൽ നന്നെ നനവുള്ള സ്ഥലങ്ങളിൽ വെച്ചാലല്ലാ

തെ ഇതു് എത്രകാലമിരുന്നാലും കേടുവരുന്നതല്ല. ഫലത്തിനു യാതൊരു കുറവും വരികയുമില്ല. (ബാക്കി ഗുളികകളും) വേണ്ടുംവിധം സൂക്ഷിച്ചാൽ വളരെക്കാലം കേടുവരാതെ ഉപയോഗിപ്പാൻ കഴിയുന്നതാണുതാനും. ഈ ഗ്രന്ഥത്തിൽ സേവിപ്പാനുള്ളതുമാത്രമല്ല പുറമെ പുരട്ടുവാനുള്ളതും, വായിലും മററും ധരിപ്പാനുള്ളതും നസ്യാഞ്ജനാദികൾക്കുള്ളതും ആയ ഗുളികകളെല്ലാം ഉൾപ്പെട്ടിട്ടുണ്ടു്. വിവരങ്ങൾ അതാതിന്റെ ചോടെ നോക്കിയാലറിയാം.

## ഘൃതങ്ങൾ.

ഇവ പ്രായേണ സേവിക്കേണ്ടതു രാവിലെയാണു്. പുലൎച്ചെ എഴുനീററു കാൽകഴുകുക, പല്ലുതേക്കുക മുതലായതു കഴിച്ചതിനു ശേഷം ഘൃതത്തിൽനിന്നു നിശ്ചയിച്ച മാത്രയെടുത്തു സ്വച്ഛമായ പാത്രത്തിലാക്കി ചൂടുവെള്ളത്തിൽ വെച്ചുരുക്കി സേവിക്കണം. അതിനുശേഷം കുറെനേരം നല്ലവണ്ണം പുതച്ചു ഇടത്തുഭാഗം ചരിഞ്ഞു കിടക്കുകയും വേണ്ടതാണു്. അതു ദഹിച്ചു എന്നു പ്രത്യക്ഷപ്പെട്ടാൽ ചൂടുവെള്ളം പകൎന്നു കുളിച്ചു് ഇച്ഛാപത്ഥ്യത്തിന്റെ നിലയിൽ ഊണു കഴിക്കാം. മോരു കൂട്ടുന്നതു നെയ്യിന്റെ ഫലത്തെ കുറക്കുന്നതാണു്. അതുകൊണ്ടു നെയ്യു സേവിച്ചതിനു മേലെ ഉണ്ണുമ്പോൾ മോരു കൂട്ടാതിരിക്കുന്നതാണു് ഉത്തമം. നെയ്യു സേവിച്ചിട്ടു സാധാരണ സമയമായിട്ടും അതു ദഹിച്ചിട്ടില്ലെന്നു സംശയം തോന്നുന്നപക്ഷം ചൂടുള്ള ചുക്കുവെള്ളം കുറെ കുടിച്ചാൽ എളുപ്പത്തിൽ ദഹിക്കുന്നതാണു്. നെയ്യു സേവിക്കുന്നതിനോടുകൂടിത്തന്നെ ഒരു പിടി ചോറു കൂടി ഉണ്ണുന്നതും; അതു ദഹിക്കുന്ന സമയം കുളി മുതലായതു ചെയ്യുന്നതും നാട്ടുകാരുടെ ഇടയിൽ ധാരാളം നടപ്പുണ്ടു്. 15 നാഴികനേരംകൊണ്ടു് ദഹിക്കുന്നതിനു ഹ്രസ്വമാത്രയെന്നും, 30 നാഴികകൊണ്ടു് ദഹിക്കുന്നതിനു മദ്ധ്യമമാത്രയെന്നും, 60 നാഴികകൊണ്ടു് ദഹിക്കുന്നതിനു ഉത്തമമാത്രയെന്നും പറയും. എല്ലാ മാത്രകൾക്കും ഈ പറഞ്ഞതിൽ പകുതിസ്സമയം മതി എന്നും ഒരഭിപ്രായം പ്രബലപ്പെട്ടു തുടങ്ങീട്ടുണ്ടു്. അതാതാളുകളുടെ ദേഹബലത്തെയും, രോഗത്തിന്റെ ശക്തി, കാലം, ദേശം, മുതലായതിനേയും ആലോചിച്ചിട്ടാണു ഈ മാത്രകളെ വൈദ്യൻ തിരഞ്ഞെടുക്കേണ്ടതു. ഈ വിധത്തിൽ സേവിക്കുമ്പോൾ ആലോചനക്കുറവു വന്നുപോയാൽ അഗ്നിമാന്ദ്യം, പനി, മുതലായ ഉപദ്രവങ്ങൾ ഉണ്ടായേക്കാനിടയുണ്ടു്. പക്ഷെ, ശരിയായി പ്രവൃത്തിച്ചാൽ ഇതിനു ഫലം വളരെ കൂടുതലുണ്ടുതാനും. ഞങ്ങൾ ലിസ്റ്റിൽ കൊടുത്തിട്ടുള്ള മാത്ര ഇതിലെല്ലാററിലും ചെറിയതാണു്. അതുപ്രകാരം സേവിച്ചാൽ യാതൊരു ദോഷവും വരുവാനില്ല. ക്രമേണ ഉദ്ദിഷ്ടഫലം സിദ്ധിക്കുകയും ചെയ്യും. നല്ല വൈദ്യന്റെ ഉപദേശപ്രകാരം ഇതിൽ പറഞ്ഞിട്ടുള്ളതിനേക്കാൾ മാത്ര കയറുന്നതുകൊണ്ടു യാതൊരു വിരോധവുമില്ല, പക്ഷെ രോഗികൾ സ്വയമായി സേവിക്കുമ്പോൾ ഈ മാത്രയിലധികം സേവിക്കുന്നതു ശരിയായിരിക്കുക

ല്ലതാനും. തേൻ ചേരുന്നതായ യാതൊരു മരുന്നും ചൂടുപിടിപ്പിച്ചു സേവിക്കരുതു്. പഞ്ചസാര ചേരുന്നതു് ഉരുക്കേണ്ടതാവശ്യമില്ലതാനും. ചെറിയ മാത്രയിൽ സേവിക്കുന്നതായാൽ അതു കാലത്തൊ ഊണിനു് ഒരു മണിക്കൂർ മുമ്പൊ സേവിക്കാം. കുട്ടി ഉണ്ണുന്നതിനും വിരോധമില്ല. കഷായം പൊടി മുതലായതിൽ ചേർത്തും സേവിക്കാവുന്നതാണു്. ഏറെ പുഷ്ടികരമുള്ളതു ഭക്ഷണത്തിനുമീതെയും; രോഗശമനകരമുള്ളതു് അത്താഴം കഴിഞ്ഞും സേവിക്കുന്നതാണു അധികം നല്ലതു. ഈ ഘൃതപാനത്തിന്റെ വിധിയെ അനുസരിച്ചാണു് ആവർത്തിച്ചതും ആവർത്തിക്കാത്തതും ആയ എല്ലാ തൈലങ്ങളേയും രോഗികൾ സേവിക്കേണ്ടതു്. അതുകൊണ്ടു് എണ്ണകളുടെ വൎഗ്ഗത്തിനു ചോട്ടിൽ അതു പ്രത്യേകം വിവരിക്കാത്തതാണു്.

# ചൂൎണ്ണങ്ങൾ.

പൊടികളുണ്ടാക്കുവാൻ ലേശവും പ്രയാസമില്ലെന്നു ചിലർ അന്ധാളിച്ചിട്ടുണ്ടു്. പക്ഷെ ശരിയായി പ്രവൃത്തിക്കയാകുമ്പോൾ അതും വളരെ പ്രയാസമുള്ള സംഗതിയാണു്. മരുന്നുകളെല്ലാം ഒരുപോലെ വേഗത്തിൽ പൊടിയുന്നതല്ല. അതുകൊണ്ടു ഇപ്പോൾ നാട്ടുകാർ ചെയ്യുന്ന മാതിരിയായാൽ എളുപ്പമുള്ളതു ഒക്കെ വേഗം പൊടിയും. ബാക്കി തരിയായി ശേഷിക്കുകയും ചെയ്യും. ഇങ്ങിനെയായാൽ യോഗത്തിന്റെ ഫലം ശരിക്കലും കിട്ടുവാൻ സാധിക്കുന്നതല്ല. എല്ലാ മരുന്നുകളും വെവ്വേറെപൊടിച്ചു ശരിയായി തൂക്കിയെടുത്തു യോജിപ്പിച്ചെങ്കിൽ മാത്രമെ അതാതിന്റെ ഗുണം ശരിയായി കാണ്മാൻ മാൎഗ്ഗമുള്ളൂ. അതിന്റെ പുറമെ മരുന്നുകൾ ചേൎക്കുന്നതിലും പല ക്രമങ്ങളും ആലോചിക്കേണ്ടതുണ്ടു്. പഴക്കമൊ പൂപ്പൊ വന്നുപോയാൽ പിന്നെ അതു കൊള്ളരുതാത്തതാനും. ഇവിടെ വേണ്ടുംവിധം തെയ്യാറാക്കി ചേൎക്കേണ്ടതു് ഒക്കെ ചേൎത്തു എപ്പോഴും പുതിയതു മാത്രമെ സൂക്ഷിക്കാറുള്ളൂ. (നിത്യപരിശോധനയിൽ ലേശമായ വല്ല ദോഷവും ഉണ്ടെന്നുകണ്ടാൽ അപ്പോൾ എത്ര നഷ്ടമുണ്ടായാലും അതു എടുത്തു വലിച്ചെറിഞ്ഞുകളയും. അതുകൊണ്ടു ഞങ്ങളുടെ പൊടികൾ വളരെ അധികം ഗുണവും വെടിപ്പും ഉണ്ടാവാൻ സംഗതിയായിട്ടുണ്ടു്.) ഇവ ആവശ്യംപോലെ ഒന്നൊ അരയൊ റാത്തൽ ഓരോ പാത്രത്തിലാക്കി ഭദ്രമായി അടക്കപ്പെടുന്നതും, സൂക്ഷിച്ചാൽ രോഗികൾക്കു മൂന്നു മാസം വരെ യാതൊരു ഫലക്കുറവും വരാതെതന്നെ ഉപയോഗിപ്പാൻ സാധിക്കുന്നതുമാകുന്നു. ഇതും ചൂടുവെള്ളം, കാച്ചിയ മോർ, വെറും മോർ, തയിർവെള്ളം, തേൻ, മുതലായ ഔചിത്യംപോലെ വല്ല ദ്രവങ്ങളിലും കലക്കി സേവിക്കയാണു് വേണ്ടതു്. തനിച്ചു സേവിക്കുന്നതായാൽ അധികം സംഗതികളിലും ഗുണം ശരിയാകാതിരിപ്പാനാണു് എളുപ്പം.

## തൈലങ്ങൾ.

ഇവ തല്ക്കാലത്തേക്കു വളരെ ഫലമുള്ളവയും ഉഗ്രവീൎയ്യങ്ങളുമാകുന്നു. എന്നാൽ ആവണക്കെണ്ണ, ചന്ദനതൈലം, ചോളമുഗ്രതൈലം മുതലായ ചിലതിനും തല്ക്കാലത്തേക്കും പിന്നേക്കും ഒരുപോലെ ഫലം കാണുന്നതാണ്. മററുള്ള തൈലങ്ങൾ പെട്ടെന്നുണ്ടാവുന്ന ഓരോരോ ഉപദ്രവങ്ങൾക്കു വളരെ വിശേഷമാണ്. പെപ്പർമിൻറ് തൈലം വയററിൽ വേദനയെ പെട്ടെന്നു നിൎത്തിക്കളയും. കരയാമ്പൂതൈലം വെച്ചാൽ പല്ലുവേദന അപ്പോൾ നില്ക്കും. ഇതിനെ അതാതിനു പറഞ്ഞിട്ടുള്ള ഗുണങ്ങൾ മിക്കതും അപ്പപ്പോൾതന്നെ എല്ലാം കാണിക്കുകയും ചെയ്യും. ഇവകൾ വീൎയ്യാധിക്യമുള്ളതുകൊണ്ടു മാത്ര ഒരിക്കലും അധികമായിപ്പോകരുത്. ഇവ കഷായങ്ങളിൽ മേമ്പൊടിചേൎത്തോ ചൂടുവെള്ളത്തിൽ പകൎന്നോ സേവിക്കുന്നതിനു യാതൊരു വിരോധവുമില്ലാത്തതാണ്. സാധാരണ പഞ്ചസാര, ചുക്കുപൊടി, ജീരകപ്പൊടി മുതലായവയിൽ ചേൎത്താണ് സേവിക്കേണ്ടതു്.

## ഭസ്മങ്ങൾ.

ഭസ്മങ്ങൾ എന്നു പറയുന്നതിൽ സിന്ദൂരങ്ങളും ഉൾപ്പെടും. വളരെ ശുദ്ധിയുള്ളവയും സദ്യഃഫലങ്ങളുമാണ്. ഇവയിലധികവും കേരളീയവൈദ്യന്മാരുടെ സമ്പ്രദായപ്രകാരമാണു ഇവിടെ ഉണ്ടാക്കപ്പെട്ടിട്ടുള്ളത്. (കല്ക്കത്താ മുതലായ ദിക്കിലുണ്ടാക്കുന്ന ഭസ്മങ്ങൾ പലതും കേരളത്തിലെ യോഗ്യന്മാരുടെ ഭസ്മങ്ങളെപ്പോലെ ഫലമുള്ളതായി കാണുന്നില്ല. അതുകൊണ്ടു പ്രയാസമുള്ളതാണെങ്കിലും കേരളീയരുടെ നിൎമ്മാണക്രമത്തെയാണ് ഞങ്ങൾ പ്രധാനമായി സ്വീകരിച്ചിട്ടുള്ളത്.) അധികം ശ്രേഷ്ഠമായി ഒരു രീതി കിട്ടാൻ സാധിക്കാതെ വരുന്ന സ്ഥലങ്ങളിൽ മാത്രം ഞങ്ങൾ പരദേശികന്മാരുടെ പുടപാകക്രമത്തേയും സ്വീകരിച്ചിട്ടില്ലെന്നില്ല. എങ്കിലും ഇപ്പോൾ അതിനെയുള്ള നിൎമ്മാണം അത്യന്തദുൎല്ലഭമായിരിക്കുന്നു. സ്വൎണ്ണം, വെള്ളി, താമ്രം മുതലായതു് എല്ലാം ഇപ്പോൾ മൂലികകളുടെ സഹായംകൊണ്ടു തന്നെയാണ് ഭസ്മമാക്കുന്നതു്. ഭസ്മങ്ങൾ അതാതുകൾക്കു പറഞ്ഞ അനുപാനങ്ങൾക്കു പുറമെ രോഗസ്വഭാവംപോലെ കഷായം, പൊടി, നെയ്യ്, (കാച്ചിയതു) ലേഹം മുതലായതിൽ ചേൎത്തും, പ്രധാനങ്ങളായ അനുപാനദ്രവങ്ങളിൽ ചേൎത്തും സേവിക്കാവുന്നതാണ്.

## രസക്രിയകൾ.

ഇവ കണ്ണിനു വളരെ സുഖം കൊടുക്കുന്നവയും, സൌകൎയ്യമായി ഉപയോഗിക്കത്തക്കവയും ആണ്. ഇവയിൽനിന്നു കുറച്ചെടുത്തു രാവി

ലേയും വൈകുന്നേരവും കണ്ണിലെഴുതുകയോ ഇററിക്കുകയോ ചെയ്യണം. കണ്ണിലെഴുതുന്നതാണെങ്കിൽ വേറെ ഒരാൾ മാത്രം കണക്കാക്കി മോതിരവിരലിന്മേലെടുത്തു രോഗിയുടെ പിന്നിൽ നിന്നു തല മലർത്തി മുകളിലെ പോളയുടെ ഉള്ളിലേക്കാകത്തക്കവണ്ണം രണ്ടു കണ്ണിലും ഒരുപോലെ സാവധാനത്തിൽ എഴുതിക്കണം. ഇംഗ്ലീഷ് വൈദ്യന്മാർ പ്രായേണ ദീനമുള്ള കണ്ണിൽ മാത്രമെ മരുന്നു ഒഴിക്കാറുള്ളു. നാട്ടു വൈദ്യന്മാർ ഒരു കണ്ണിൽ മാത്രമായി സാധാരണ യാതൊരു മരുന്നും ഉപയോഗിക്കാറില്ല. ഒരു കണ്ണിൽ ബാധിച്ച രോഗം മറെറ കണ്ണിലും ബാധിക്കാനെളുപ്പമുള്ളതുകൊണ്ടും, ഒരു കണ്ണു മരുന്നെഴുതി ഇളമിക്കുമ്പോൾ മറെറ കണ്ണുകൊണ്ടു സൂക്ഷിച്ചുനോക്കുന്നതു വളരെ അധികം അപകടമായി തീരാവുന്നതുകൊണ്ടും ദീനമുള്ള കണ്ണിനൊപ്പോലെ തന്നെയില്ലെങ്കിലും വളരെ കുറയാതെയുള്ള ഒരു ശുശ്രൂഷ മറെറ കണ്ണിലും ചെയ്യുന്നതു അത്യാവശ്യമാണ്. അതുകൊണ്ടു ക്ഷാരാഗ്നിശസ്ത്രകർമ്മങ്ങളൊഴിച്ചു ബാക്കി ഗുളികയെഴുതുക, കഴമ്പിററിക്കുക, ധാര, തർപ്പണം മുതലായ എല്ലാ ക്രിയകളും രണ്ടു കണ്ണിലും ഒരുപോലെ ചെയ്യേണ്ടതാണ്. കണ്ണിൽ മരുന്നെഴുതിക്കഴിഞ്ഞാൽ ഉടനെ കണ്ണുചിമ്മി കൃഷ്ണമിഴി പോളക്കു ഉള്ളിൽ അങ്ങുമിങ്ങും ഒന്നു നടത്തണം. പിന്നെ പോളകൾ രണ്ടുനാലു പ്രാവശ്യം ഇളക്കി വേദന മാറുന്നതുവരെ സ്വസ്ഥമായിരിക്കണം. രോഗത്തിൽ വെളിച്ചത്തു നോക്കുകയോ പോളകൊണ്ടു ഇളക്കുകയോ, കണ്ണു കഴുകുകയോ ചെയ്യുന്നതു അബദ്ധമാണ്. മരുന്നിന്റെ വക വേണ്ടതെല്ലാം ശരിയായാൽ രോഗഭേദംപോലെ ത്രിഫലമുതലായ കഷായങ്ങളെക്കൊണ്ടോ നല്ല പച്ചവെള്ളംകൊണ്ടോ കണ്ണുകൾ വെടിപ്പായി കഴുകണം. നല്ല മാർദ്ദവമുള്ള വസ്ത്രം വിരലിന്മേൽ ചുററി പോളയുടെ ഉള്ള് ശുചിവരുത്തുകയും വേണ്ടതാണ്. മരുന്നായാലും പോളയുടെ ഉള്ളിൽ കിടന്നാൽ പിന്നെയും ദുഷ്യമാണ്. ഗുളിക എഴുതുവാനുള്ള വിധവും ഇതുപോലെതന്നെയാണ്. പക്ഷെ ഇതു തേൻ, മുലപ്പാൽ മുതലായതു ചേർത്തു കഴമ്പുപോലെയാക്കേണ്ടുന്ന ഭാരം അധികമുണ്ട്. കണ്ണിൽ ധാരയിടുന്നതു ഗുളികയോ, കഴമ്പോ എഴുതുന്നതാണെങ്കിൽ അതു കഴിഞ്ഞതിനുശേഷമാണ് വേണ്ടത്. കണ്ണിലെന്തെങ്കിലും മരുന്നു ചെയ്യുമ്പോൾ പത്ഥ്യം വളരെ സൂക്ഷിക്കേണ്ടതാണ്. പുക, വെയിൽ, തീയ്യിൻചൂട്, മഞ്ഞ്, മഴച്ചാറൽ, ഇവ ലേശം തട്ടരുത്. ഒന്നിലേക്കും സൂക്ഷിച്ചുനോക്കുവാൻ പാടില്ല. ഇച്ഛാപത്ഥ്യംപോലെയെല്ലാം അനുഷ്ഠിക്കുകയും വേണം, കപ്പൽമുളക് അത്യന്തം വിരോധമാണ്. ഛർദ്ദി, വിരേകം, ക്രോധം, പനി, തലവേദന, വ്യസനം, ഉറക്കമൊഴിക്കുക മുതലായതുള്ളപ്പോൾ കണ്ണിൽ സാധാരണ മരുന്നെഴുതരുത്. മദ്യപാനം പുകവലി ഇവയുള്ളപ്പോഴും ഇതു വിരോധമാണ്. ഊണു കഴിഞ്ഞതിലും, കുളിച്ചിട്ടും, മരുന്നെഴുതുവാൻ പാടില്ല. മറിക്കാതിരിക്കുക, തീക്കൊള്ളുകയോ, വെയിൽ കൊള്ളുകയൊ ചെയ്തിരിക്കുക, പകൽ ഉറങ്ങീട്ടുണ്ടായിരിക്കുക, മല മൂത്രാദികൾക്കു മുട്ടിയിരിക്കുക ഈ അവസരങ്ങളിലൊക്കെ കണ്ണിൽ മരുന്നെഴുതുന്നതു ദോഷകരമാണ്.

# രസങ്ങൾ, ദ്രാവകങ്ങൾ, ദ്രവങ്ങൾ.

രസം എന്നുവെച്ചാൽ ഇംഗ്ലീഷിൽ [Fluid Extract എന്നു പറയുന്നതിന്റെ ഒരു പൎയ്യായമാണ്. ദ്രാവകം എന്നു പറയുന്നതിൽ Tinctures, Essences, Spirits, Vines, Liquors ഇവയെല്ലാം ഉൾപ്പെടുന്നതാകുന്നു. ദ്രവം എന്നു പറയുന്നതു വെറും ആവിയായി എടുക്കുന്നതിന്റെ മാത്രമാണ്. ഇതിൽ രസത്തിനു എല്ലാററിലും അധികവും, ദ്രാവകത്തിനു ദ്രവത്തിനേക്കാൾ അധികവും, എന്നാൽ രസത്തേക്കാൾ കുറച്ചും ശക്തിയുണ്ടായിരിക്കുന്നതാണ്. ഒരു മരുന്നിൽ നിന്നുതന്നെ ചിലപ്പോൾ ഈ മൂന്നുതരം സത്തുക്കളും എടുക്കാവുന്നതാണ്. എന്നാൽ എല്ലാററിൽനിന്നും ഇതു സാദ്ധ്യമായിവരുന്നതല്ല. പച്ച മരുന്നുകൾക്കു രസവും, ഉണങ്ങിയ മരുന്നുകൾക്ക് ദ്രാവകവും, തൈലങ്ങൾക്കു അല്ലെങ്കിൽ തൈലദ്രവ്യങ്ങൾക്കു ദ്രവവും എടുക്കുവാനായിരിക്കും അധികം സൌകൎയ്യമുള്ളതു. ഇവകൾ ഇംഗ്ലീഷ് നിൎണ്ണയക്രമത്തെ അനുസരിച്ചും, ആ വക യന്ത്രങ്ങളുടെ സഹായത്തോടുകൂടിയുമാണ് ഉണ്ടാക്കപ്പെടുന്നതു. ഇതിൽ രസം, ദ്രാവകം ഈ രണ്ടു വൎഗ്ഗത്തിലും ഓരോ മരുന്നു സേവിക്കുമ്പോൾ നാലിരട്ടിയിൽ കുറയാതെകണ്ടു വെള്ളം ചേൎക്കേണ്ടതാണ്. സുവൎണ്ണദ്രാവകം; പാഷാണദ്രാവകം, ലവണദ്രാവകം, സോരകദ്രാവകം ഇവകളിൽ വെള്ളം പതിനാറിരട്ടിയാണ് ചേൎക്കേണ്ടതു. ആഹിഫേനം, കൎപ്പൂരം, കസ്തൂരി, രസം, ലോഹം, വിജയാ, വിഷമുഷ്ടികാരി, ശിലാജതു ഈ ദ്രാവകങ്ങളിൽ എട്ടിരട്ടിവരെ ചേൎത്താൽ മതിയാകുന്നതുമാകുന്നു. ദ്രവം സേവിക്കുമ്പോൾ വെള്ളം ചേൎക്കേണ്ടുന്ന ആവശ്യമില്ലതാനും. പ്രത്യേകം വല്ല മരുന്നുകളുടേയും രസമൊ ദ്രാവകമൊ ആവശ്യമുള്ളവൎക്ക് അതു തെയ്യാറാക്കി കൊടുക്കുന്നതിനും ഞങ്ങൾ ഒരുക്കമുണ്ട്.

# ലേഹങ്ങൾ.

ദുസ്വാദുള്ള മരുന്നുകൾ കഴിക്കുവാൻ പ്രയാസമുള്ളവൎക്ക് ഇതിന്റെ ഒരുതരം ഔഷധങ്ങൾ ഉണ്ടായിട്ടുള്ളതു വലിയ ഉപകാരമാണ്. ഏതു രോഗത്തിനുള്ള ലേഹമായാലും അതു് ഒരു മാതിരി സ്വാദുള്ളതായിരിക്കും. അതുകൊണ്ടു കുട്ടികൾക്കും, സ്ത്രീകൾക്കും, വൃദ്ധന്മാൎക്കും എന്നല്ല സുഷ്ടുക്കളായ എല്ലാവൎക്കും ഇതു വളരെ പ്രിയമായിരിക്കും. പാത്രത്തിൽ സൂക്ഷിച്ചുവെപ്പാനും സൌകൎയ്യമുണ്ട്. അതാതു സമയത്തു വല്ല ടീസ്പൂൺകൊണ്ടൊ മറെറാ എടുത്തു സേവിച്ചാൽ മതി. എളുപ്പത്തിൽ കേടുവന്നുപോകയുമില്ല. ലേഹംകൊണ്ടു് ആശ്വാസപ്പെടുന്ന രോഗങ്ങൾ അനേകമുണ്ട്. വളരെ ദീൎഘകാലം നില്ക്കുന്ന ഏതു രോഗത്തിനും ലേഹമാണ് അധികം പ്രയോജനമായിത്തീരുന്നതു് എന്നു പറയാം. വലിയ രോഗങ്ങൾക്കെല്ലാം ആദ്യം കഷായമൊ മറെറാ സേവിച്ചു ഏതാണ്ടു ശക്തി കുറച്ചതിനു ശേഷം ബാക്കിയുള്ള ദോഷത്തെ ശമിപ്പിക്കുവാനും

ണ്ടാകയു വൎദ്ധിക്കാതിരിപ്പാനും, പ്രായേണ നഫര അമരമായി വൈദ്യന്മാർ കരുതാറുള്ളതു ലേഹവൎഗ്ഗത്തെയാകുന്നു. അതുമല്ല, ഔഷധം സേവിച്ചോ, ശീതം സഹിച്ചോ ഉണ്ടാവുന്ന ക്ഷീണം, പരവശ്യം, മുതലായതിനും അതാതു രോഗങ്ങൾക്കു വിധിച്ചിട്ടുള്ള മിക്ക ലേഹങ്ങളും എളുപ്പത്തിൽ ശമനം വരുത്തും, ദുസ്സ്വാദില്ലാത്തതുകൊണ്ട് രോഗികൾ നിഷേധിക്കുകയുമില്ലല്ലോ. അതുകൊണ്ടു ഔഷധവൎഗ്ഗത്തിൽ ഇതു ഏററവും പ്രധാനപ്പെട്ട ഒന്നാണ്. പക്ഷെ ഇതിനെ ഉണ്ടാക്കുന്നതിൽ വളരെ ശ്രദ്ധ വെക്കേണ്ടതുണ്ട്. ചേൎക്കുന്ന മരുന്നുകളൊക്കെ വിശേഷപ്പെട്ടവയായിരിക്കണം. പാകം വളരെ കൃത്യമായി വരണം. മേൽമരുന്നുകളും മററും വേണ്ട സമയത്തുതന്നെ ശരിയായി ചേൎക്കണം. ചിലതു അടുപ്പത്തുവെച്ചുതന്നെ ചേൎക്കാം. ചിലതു വാങ്ങി ആറുന്നതിനു മുമ്പു ചേൎക്കണം. ചിലതു നല്ലവണ്ണം തണുത്തതിനുശേഷമെ ചേൎക്കുവാൻ പാടുള്ളൂ. വളരെ വിശേഷപ്പെട്ട കസ്തൂരിയായിരുന്നാലും ഉചിതസമയത്തല്ലാതെ ചേൎത്തുപോയാൽ അതുകൊണ്ടു യാതൊരു ഗുണമാവട്ടെ, കസ്തൂരി ചേൎത്തിട്ടുള്ള ഗന്ധംപോലുമാവട്ടെ ഉണ്ടാവുന്നതല്ല. ഈ വക സംഗതികളെല്ലാം വളരെ പരിചയമുള്ള വൈദ്യന്മാൎക്കു മാത്രമെ അറിവാൻ സാധിക്കയുള്ളൂ. അതുകൊണ്ടു ഞങ്ങളുടെ ലേഹങ്ങളും മററുള്ള മരുന്നുകളെപ്പോലെതന്നെ ഗാഢാലോചനയോടുകൂടി ഉണ്ടാക്കപ്പെട്ടവയാകകൊണ്ടു അധികം വീൎയ്യമുള്ളവയായിരിപ്പാൻ സംഗതി വന്നതാണ്.

## പലവക മരുന്നുകൾ.

ഇവ എല്ലാം അതാതിന്റെ ഉത്ഭവസ്ഥാനങ്ങളിൽ നിന്നു വരുത്തുന്നവയും വിശേഷപ്പെട്ടവയും ആയിരിക്കും. ഇവ പല സ്ഥലങ്ങളിൽ നിന്നും വരുത്തി പരിശോധിച്ചതിനു ശേഷം ഞങ്ങൾക്കു പൂൎണ്ണബോദ്ധ്യം വന്നിട്ടുള്ളവയെ മാത്രം സ്വീകരിച്ചു ശേഖരിക്കപ്പെട്ടിട്ടുള്ളതാണ്. അതുകൊണ്ട് ഞങ്ങൾക്കു ഉത്തമ വിശ്വാസമുള്ള സാധനത്തെ മാത്രമെ ഞങ്ങൾ നല്ലതാണെന്നുപറഞ്ഞു അന്യന്മാൎക്കു കൊടുക്കുകയൊ, വില്ക്കുകയൊ ചെയ്യുകയുള്ളൂ. (നല്ലതല്ലാത്ത സാധനം ഞങ്ങൾ നഷ്ടം വന്നാലും വെറുതെ കളയുന്നതല്ലാതെ ഒരിക്കലും ഉപയോഗിക്കയൊ ഉപയോഗിപ്പിക്കുകയൊ ചെയ്യുന്നതല്ല.)

വിശേഷിച്ച് എല്ലാ മരുന്നുകളുടെയും ഉപയോഗക്രമം, മാത്ര മുതലായ സകല വിവരങ്ങളും ഈ പുസ്തകത്തിൽ ചേൎത്തിട്ടുണ്ട്.

---

## ഔഷധങ്ങൾ സൂക്ഷിക്കുന്നതിനുള്ള മുറ.

ഔഷധങ്ങൾ ഉണ്ടാക്കുന്നതിനേക്കാൾ വളരെ അധികം പ്രയാസമാണ് അവ കേടുവരാതെ സൂക്ഷിക്കുന്നതിനു, എന്നുള്ള തത്വം നാട്ടുവൈദ്യന്മാരിൽ അധികം ആളുകളും ധരിച്ചിട്ടുണ്ടെന്നു തോന്നുന്നില്ല. സൂക്ഷ്മ

ക്കുറവ് നിമിത്തം ഉണ്ടാക്കിയതിൽ അധികം ഭാഗം മരുന്നുകളും കേടുവന്നുപോകയാണ് മിക്ക വൈദ്യശാലകളിലും ഇപ്പോൾ പതിവ്. അതുമല്ല, വേണ്ടുംവിധം വകതിരിച്ചു വെക്കാത്തതുകൊണ്ടു ആവശ്യമുള്ള സമയത്ത് ഇവയെ എളുപ്പത്തിൽ കണ്ടെത്തുവാൻ പ്രയാസമായും വരുന്നുണ്ട്. ഉള്ളത് ഏതാണ്, ഇല്ലാത്തത് ഏതാണ്, എന്നു തിരിച്ചറിവാനും വളരെ ബുദ്ധിമുട്ടാതെ സാധിക്കുന്നില്ല. എന്നാൽ, താഴെ പറയുന്ന നിയമങ്ങളെ അനുസരിച്ചു നടന്നാൽ ഈ വക ദൂഷ്യങ്ങൾക്ക് എല്ലാം സമാധാനമുണ്ടാകുന്നതിനു പുറമെ കണ്ടാൽ വളരെ കൌതുകം കൂടി ഉണ്ടായിരിക്കുമെന്നാണ് ഞങ്ങൾക്കുള്ള അനുഭവം.

1. ഔഷധങ്ങൾ സൂക്ഷിക്കുന്ന സ്ഥലം റോഡിന് അഭിമുഖമായും, എന്നാൽ കുറെ ദൂരംവിട്ടും സാധാരണ നിലമാനത്തേക്കാൾ സാമാന്യം ഉയർന്നും ആയിരിക്കണം.

2. ഇതിനുപയോഗിക്കുന്ന കെട്ടിടം വിശാലവും ഉറപ്പുള്ളതും, ആവശ്യമുള്ളപ്പോൾ വായുവിനു വേണ്ടുംവിധം ഗതാഗതം വരത്തക്കവണ്ണം ജനാലവാതിലുകളുള്ളതും, കാലുയരം ധാരാളമുള്ളതും ആയിരിക്കേണ്ടതാണ.

3. ഇതിന്റെ മുറികളിൽ ഷെൽഫ്, അലമാറി മുതലായവ പണിചെയ്ത് ഉയർന്ന സ്ഥാനങ്ങളിലാണ് മരുന്നുകൾ വെക്കേണ്ടത്.

4. അലമാറി മുതലായതിനു പ്രത്യേകം പ്രത്യേകം അടച്ചു പൂട്ടുണ്ടായിരിക്കണം.

5. നിലത്തോ അല്ലെങ്കിൽ അതിനോടു തൊട്ടോ യാതൊരു മരുന്നും വെക്കുവാൻ പാടുള്ളതല്ല.

6. മരുന്നുകൾ കഴിയുന്നതും ശുചിയായ ഗ്ലാസ്സ്പാത്രങ്ങളിലാക്കി നല്ലവണ്ണം അടച്ച് ലേബൽ പതിച്ച് അരക്കിട്ടു പൊതിഞ്ഞുവെക്കണം.

7. ഔഷധങ്ങളുടെ പാത്രങ്ങൾ തമ്മിൽ ഈരണ്ടു വിരലിൽ കുറയാതെ അകലം ഉണ്ടായിരുന്നാൽ എടുക്കുമ്പോൾ തമ്മിൽ മുട്ടിപ്പോകാതിരിപ്പാൻ വളരെ ഗുണമുണ്ട്.

8. ഇവകൾ ഒരു ഷെൽഫിന്മേൽ രണ്ടുവരിയിലധികം വെക്കുന്നതു അസൌകര്യമാണ്.

9. ലേബൽ മുൻഭാഗത്തേക്കു തിരിച്ചുവെക്കുകയും ചെറിയ ചെറിയ കുപ്പികൾ മുമ്പിലും, വലിയവ ചെറിയവയുടെ ഇടയിൽക്കൂടിയൊ മുകളിൽ കൂടിയൊ ലേബൽ കാണത്തക്കവണ്ണം പിന്നിലും വെക്കേണ്ടതാണ്.

10. ഒരു കുപ്പിയിന്മേൽ ഉള്ളിലും, അതിനു പുറമെ മുഴുവൻ കടലാസ്സുകൊണ്ടു പൊതിഞ്ഞ് അതിന്റെ മീതെയും ഇതിനെ പ്രത്യേകം ഈരണ്ടു ലേബൽ പതിക്കുന്നത് ഒരു മുൻകരുതലാണെന്നുള്ളതിൽ രണ്ടുപക്ഷമില്ല.

11. വിഷസാധനങ്ങളെ പ്രത്യേകിച്ചു വേർതിരിച്ചുവെക്കുകയും അതിന്മേൽ "വിഷം" എന്നു സ്വഭാഷയിലും ഇംഗ്ലീഷിലും നീലനിറ

ത്തിലൊ ചുകന്നതൊ ഉള്ള മഷിയിൽ വ്യക്തമായി എഴുതിപ്പതിക്കുകയും അധികം ബന്ധവത്തായി സൂക്ഷിക്കുകയും വേണ്ടതാണ്.

12. ഔഷധങ്ങൾ കേടുവരികയൊ ലേബലിന്നു വല്ല തകരാറു പറ്റുകയൊ അടപ്പു തുറന്നു പോകയൊ മറ്റൊ ചെയ്യുന്നുണ്ടൊ എന്നു നിത്യവും പരിശോധിക്കണം.

13. മരുന്നിന്നു ലേശമെങ്കിലും കേടുകണ്ടാൽ അതു് എടുത്തുകളകയും, വേറെ വല്ല തകരാറുമാണെങ്കിൽ അതിന്നു തക്ക പരിഹാരം ചെയ്യുകയും അപ്പപ്പോൾതന്നെ വേണ്ടുന്ന പ്രവൃത്തിയാണ്. അതു പിന്നെയാവാമെന്നു വിചാരിക്കുന്നതു പരമാബദ്ധമാകുന്നു.

14. വർഷകാലങ്ങളിലും തണുപ്പുകാലങ്ങളിലും മുറിയുടെ ഉള്ളിൽ നെരിപ്പോടൊ മെഴുതിരിയൊ എന്തെങ്കിലുംവെച്ചു കുറേശ്ശ ചൂടുപിടിപ്പിച്ചുകൊണ്ടിരിക്കണം. എന്നുമാത്രമല്ല ഈ കാലത്തു ഔഷധങ്ങൾ സൂക്ഷിക്കുന്നതിന്നു പുരയുടെ മേൽനിലയാണ് അധികം ഗ്രാഹ്യമായിട്ടുള്ളതു്.

15. മഴച്ചാറൽ, മഞ്ഞു, തണുപ്പു, ഓതം ഇവ ഔഷധത്തെ വല്ലാതെ ദോഷപ്പെടുത്തുന്നതാണ്. എന്നാൽ നേരിട്ടു വെയിൽ തട്ടുന്നതും പല മരുന്നുകളിലും ഗുണകരമല്ലെന്നു വിധിച്ചിട്ടുണ്ട്.

16. ഓരോ ഇനത്തിലുള്ള മരുന്നുകൾ പ്രത്യേകം പ്രത്യേകം മുറിയിലൊ അല്ലെങ്കിൽ ഷെൽഫിന്മേലൊ ആക്കി വെക്കേണ്ടതാണ്.

17. അരിഷ്ടങ്ങൾ, പ്രത്യേകിച്ച് അധികം ഉറപ്പുള്ള കുപ്പികളിലാക്കി വെക്കേണ്ടതും, ഇവ വീര്യാധിക്യത്താൽ പൊട്ടിപ്പോകാനെളുപ്പമുള്ളതുകൊണ്ട് അടുത്തു വേറെ മരുന്നുകൾ വെക്കരുതാത്തതും ആകുന്നു.

18. എണ്ണകൾ മൺഭരണിയിലൊ പിഞ്ഞാണഭരണിയിലൊ മറ്റൊ ആക്കി സൂക്ഷ്മമായി അടച്ചുവെക്കുകയും, ആവശ്യമുള്ളപ്പോൾമാത്രം കുപ്പിയിലാക്കുകയും ആണ് അധികം നല്ലതു്.

19. ഗുളികകൾ ആഴ്ചയിൽ ഒരിക്കൽ പാത്രത്തോടെ എടുത്തു വെയിലത്തു വെക്കണം. എന്നാൽ നിഴലിൽ ഉണക്കേണ്ടവയെല്ലാം വസ്ത്രംകൊണ്ടു ആച്ഛാദിച്ചു വെക്കേണ്ടതാണ്.

20. ഘൃതങ്ങൾ സൂക്ഷിക്കേണ്ടതു് എണ്ണകളെപ്പോലെ തന്നെയാണ്. പക്ഷെ ഇതാക്കേണ്ടതു വായവട്ടം ഉള്ള കുപ്പിയിലാണ്.

21. ചൂർണ്ണങ്ങൾ ചൂടോടുകൂടി കുപ്പിയിലാക്കി അടച്ചുവെക്കുകയും ആഴ്ചയിൽ ഒരിക്കൽ വെയിലത്തു പാത്രത്തോടെ എടുത്തു വെക്കുകയും വേണ്ടതാണ്.

22. തൈലങ്ങൾ മിക്കതും ഗ്ലാസ്സടപ്പുള്ള കുപ്പികളിൽ സൂക്ഷിക്കേണ്ടതും, വാസനയും വീര്യവും ഉള്ളവയെ മെഴുകൊ അരക്കൊ ഇട്ട് ഉറപ്പിക്കേണ്ടതും ആകുന്നു.

23. മേൽമരുന്നുകൾ—ഇവ പ്രത്യേകം ചെറിയ ഗ്ലാസ്സടപ്പുള്ള കുപ്പികളിലാക്കി മെഴുകിട്ടു വെക്കേണ്ടതും അധികം ഉറപ്പുള്ള സ്ഥലത്തു വെച്ചു പൂട്ടേണ്ടതും ആകുന്നു.

24. യാതൊരു മരുന്നും പ്രത്യേകം തക്കതായ പാത്രത്തിലാക്കാതെയൊ അടച്ച് അരക്കിടാതെയൊ ലേബൽ പതിച്ചു പൊതിയാതെയൊ വെക്കരുത്.

25. മരുന്നുകളാക്കുന്നതിനു ഇരുമ്പ്, ചെമ്പ്, ഈയം, തകരം മുതലായ ലോഹപാത്രങ്ങൾ കൊള്ളുകയില്ലെന്ന് പ്രത്യേകം മനസ്സിലാക്കേണ്ടതാണ്. മൺ, പിഞ്ഞാണം, ഗ്ലാസ്സ് ഇവകൾ എവിടേയും വിരോധമില്ല.

26. മരുന്നു സൂക്ഷിക്കുന്ന സ്ഥലം എല്ലായ്പോഴും പ്രത്യേകം പൂട്ടി വെക്കേണ്ടതും, അന്യന്മാരെക്കൊണ്ട് ഇതു തുറപ്പിക്കരുതാത്തതും വേറെ ആരേയും ഉള്ളിൽ കടക്കുവാൻ സമ്മതിക്കരുതാത്തതും, ആകുന്നു.

27. മരുന്നുവെക്കുന്ന കെട്ടിടത്തിന്റെ ഉള്ളിലും പുറമേയും അടുത്ത പ്രദേശങ്ങളിലും ഏററവും വൃത്തിയായിരിക്കേണ്ടതിനു സാമാന്യത്തിലധികം ശ്രദ്ധവെച്ചുകൊണ്ടിരിക്കുകയും വേണം.

---

# ഔഷധങ്ങൾ

## എടുത്തു കൊടുക്കുന്നതിനുള്ള മുറ.

1. ഔഷധങ്ങളുമായി പെരുമാറുന്ന ആൾ ഏററവും സത്യവാനും, ശുചിയുള്ളവനും, വിവരമുള്ളവനും, അസാമാന്യമായി മനസ്സിരുത്തുന്നവനും ആയിരിക്കണം.

2. മുമ്പ് എത്രതന്നെ ശുചിയായിരുന്നാലും മരുന്നെടുക്കുവാൻ തുടങ്ങുമ്പോൾ ആദ്യം ഒന്നുകൂടി കൈകൾ കഴുകേണ്ടതാണ്.

3. കൈകൊണ്ടു യാതൊരു മരുന്നും തൊടുന്നതു നന്നല്ല.

4. അളവുപാത്രം, ത്രാസ്സു മുതലായതു പ്രത്യേകം മോറിയും തുടച്ചും വെടിപ്പുവരുത്തുകയും, ത്രാസിന്റെ തട്ടു ശരിയാക്കി നിറുത്തുകയും വേണം.

5. അധികം മരുന്നുകൾ തമ്മിൽ ചേർക്കേണ്ടതായിരുന്നാലും ഓരോ മരുന്ന് എടുത്തുകഴിഞ്ഞാൽ അളവ്പാത്രം മുതലായതു പ്രത്യേകം വെടിപ്പുവരുത്തുകയും, തുടക്കുകയും ത്രാസ്സിന്റെ തട്ടുകൾ ശരിയാക്കി നിറുത്തുകയും വേണം അങ്ങിനെയല്ലാതെ ആദ്യം മോറിയതും ശരിയാക്കിയതും വിശ്വസിച്ചു ബാക്കി അവസാനം മരുന്നു വെക്കുന്നതു തെററാണ്.

6. അളവ്പാത്രവും ത്രാസ്സും അതാതു അളവിനും തൂക്കത്തിനും എത്രാണ്ടു പാകമായതെ ഉപയോഗിപ്പാൻ പാടുള്ളൂ. ചെറിയ തൂക്കത്തിനു വലിയ ത്രാസ്സൊ അല്ലെങ്കിൽ വിപരീതമൊ ഉപയോഗിക്കുന്നതു ശരിയായിരിക്കയില്ല.

7. മോറുവാനും തുടപ്പാനും ശുദ്ധജലമൊ നിർമ്മലവസ്ത്രമൊ അല്ലാതെ ഉപയോഗിക്കരുത്. എന്നുമാത്രമല്ല, ഇതു കുറെ ശേഖരിച്ചുവെച്ചില്ലാതെ മരുന്നുകൾ എടുപ്പാൻ തുടങ്ങുകയും അരുത്.

8. മരുന്നുകൾ എടുത്താൽ ആക്കുവാനുള്ള പാത്രം നല്ല വെടിപ്പുള്ളതും അതാതിന്നു യോജിക്കുന്നതും ആയിരിക്കണം. മിക്ക സംഗതികളിലും ലോഹംകൊണ്ടുള്ളതു നിഷിദ്ധമായിരിക്കും. ഗ്ലാസ്സുകൊണ്ടുള്ളതൊ, മണ്ണുകൊണ്ടുള്ളതൊ, പിഞ്ഞാണമൊ മാത്രമെ ഇതിന്നു പാടുകയുള്ളു. അധികം നല്ലതു ഗ്ലാസ്സുപാത്രമാണ് എന്നുള്ളതു നിരാക്ഷേപമാകുന്നു. ഏതായാലും മരുന്നാക്കുന്നതിന്നുമുമ്പു ഒന്നുകൂടി വെടിപ്പു വരുത്തുകയും തുടക്കുകയും വേണം.

9. ഔഷധം എടുത്തു ആക്കുവാനും മററും സൌകൎയ്യത്തിന്നുവേണ്ടി തക്കതായ ഒരു മേശ അത്യാവശ്യവും അതിന്മേൽ തല്ക്കാലം ആക്കി എടുക്കേണ്ടുന്ന മരുന്നിന്റെ കുപ്പികൾ എല്ലാം മാറാതെ എടുത്തുകൊണ്ടുവന്നു നിരത്തിവെക്കേണ്ടതും ആകുന്നു. മേശയും പ്രത്യേകം തുടച്ചു വെടിപ്പാക്കുന്നതു മുമ്പെ ചെയ്യേണ്ടുന്ന പ്രവൃത്തിയാണ്.

10. എല്ലാം സജ്ജമാവുന്നതിന്നു മുമ്പു മരുന്നുകളാക്കിവെച്ച പാത്രങ്ങൾ ഒരിക്കലും തുറക്കരുത്.

11. മരുന്നെടുക്കുവാനും, തമ്മിൽ ചേൎക്കുവാനും, എടുത്താലതാക്കുവാനും ഉള്ള സാമഗ്രികൾ എല്ലാം തെയ്യാറുണ്ടെന്നു കണ്ടാൽ മരുന്നിന്റെ കുപ്പി തുറന്നു ആവശ്യമുള്ളതു എടുക്കാവുന്നതും എടുത്ത ഉടനെ അടക്കേണ്ടതും ആകുന്നു.

12. മരുന്നിന്റെ കുപ്പിയെടുത്താൽ മരുന്ന് എടുക്കുന്നതിന്നു മുമ്പും എടുത്തു കഴിഞ്ഞു അടച്ചുവെക്കുമ്പോഴും പ്രത്യേകം പുറമെ തുടക്കേണ്ടതാണ്.

13. പാത്രത്തോടെ എടുത്തു ചെരിക്കേണ്ടിവരുന്ന പക്ഷം ലേബൽ മേല്പട്ടാക്കി പിടിക്കേണ്ടതും, അതിന്റെമേലെ മരുന്നാവാതിരിക്കുന്നതിന്നു പ്രത്യേകം മനസ്സിരുത്തേണ്ടതും ആകുന്നു.

14. മരുന്നു പുറത്തേക്ക് എടുക്കുന്നതു ഒട്ടും അധികമായി പോകരുത്. എടുത്തതു പോരാതെ വന്നാൽ വീണ്ടും കുറെ കൂടി എടുക്കുന്നതിന്നു വിരോധമില്ല. പുറത്തേക്ക എടുത്തതു വീണ്ടും കുപ്പിയിലേക്കുതന്നെ ആക്കുന്നതു പലപ്പോഴും അസൌകൎയ്യത്തിന്നും, ദോഷത്തിന്നും ഇടയാണ്.

15. അകത്തേക്ക കൊടുപ്പാനുള്ള മരുന്നുകൾ അളക്കുന്നതിലും തൂക്കുന്നതിലും തമ്മിൽ ചേൎക്കുന്നതിലും മററുള്ളവയെ അപേക്ഷിച്ച് കുറെ കൂടി അധികം മനസ്സിരുത്തണം. ഇതിൽ ലേശമെങ്കിലും തെററുവന്നാൽ തീൎച്ചയായും ആ മരുന്നു കളഞ്ഞു ആദ്യം വേറെ മരുന്നുകൾ എടുക്കേണ്ടതാണ്. അല്ലാതെ ഒരിക്കലും തെററിനെ നിസ്സാരമാണെന്നുവെച്ചു അനാദരിക്കയൊ മൂടിവെക്കുകയൊ ചെയ്യരുത്.

16. എത്ര നിരപായമായ ഔഷധമായിരുന്നാലും അതു കൃത്യമായി അളക്കുകയൊ തൂക്കുകയൊ ചെയ്യാതെ കണ്മതിപ്പായി എടുക്കുവാൻ പാടുള്ളതല്ല.

17. മരുന്നുകൾ എടുത്തുകഴിഞ്ഞാൽ തക്കതായ പാത്രത്തിലാക്കി അടച്ചു ലേബൽ പതിച്ചു മുദ്രവെച്ചല്ലാതെ പുറത്തേക്ക വിടരുത്.

18. കൊടുക്കുന്ന മരുന്നുകൾ അകത്തേക്കു സേവിപ്പാനുള്ളതാണെങ്കിൽ അതിന്റെ മാത്രയുടെ കണക്കും, അതിൽ വല്ലതും ചേൎക്കേണ്ടതുണ്ടെങ്കിൽ ആ വിവരവും എന്നു മാത്രമല്ല അതുകൊണ്ടു കാട്ടേണ്ടുന്ന സമ്പ്രദായവും, കുപ്പിയിന്മേൽ ഉണ്ടായിരിക്കേണമെന്നു മാത്രമല്ല, പുറമെ പയമാറാനുള്ളതാണെങ്കിൽ അതിന്റെ സ്വഭാവവും അകത്തേക്കായിപ്പോയാൽ ദോഷം വരത്തക്ക വല്ല വിഷാംശവും ഇതിലുണ്ടോ എന്നുള്ള സംഗതിയും കുപ്പിയിന്മേൽ വിശദമായി എഴുതിപ്പതിക്കേണ്ടതാകുന്നു. അതു സാധിക്കാത്തപക്ഷം സകല വിവരങ്ങളും എഴുതി രോഗിയുടെയോ രോഗിയുടെ ആളുകളുടെയോ കൈവശത്തിൽ കൊടുക്കേണ്ടതാണ്. എന്നാൽ വിഷം കലൎന്നതാണെങ്കിൽ ആ വിവരവും മരുന്നിന്റെ പേരും എപ്പോഴും കുപ്പിയിന്മേൽ തന്നെ ഇല്ലാതിരിക്കുന്നതു ഒരിക്കലും ക്ഷന്തവ്യമല്ല.

19. തലക്കുള്ള എണ്ണയരക്കുന്ന പാത്രം കഴിയുമെങ്കിൽ രണ്ടു മൂന്നു ദിവസം മുമ്പുതന്നെ വെള്ളംകൊണ്ടു ശുചിയാക്കി ഉടച്ച് ഉണക്കി വെക്കേണ്ടതാകുന്നു. ഇതു സാധിച്ചിട്ടില്ലെങ്കിലും തൽകാലം വെള്ളംകൊണ്ടു മോറാതെ ഉണങ്ങിയ വസ്ത്രംകൊണ്ടുതന്നെ ഉടച്ചു വെടുപ്പുവരുത്തേണ്ടതാണ്.

20. ഔഷധങ്ങൾ ഒക്കെ എടുത്തു കഴിഞ്ഞാൽ അതിൽ സംബന്ധപ്പെട്ട എല്ലാ ഉപകരണങ്ങളും മോറി വെടുപ്പുവരുത്തി അതാതു സ്ഥാനത്തു തന്നെ വെക്കണം.

21. മരുന്നിന്റെ കുപ്പികളെല്ലാം ഉടച്ചു ലേബലിനു വല്ല തകരാറും പററീട്ടുണ്ടെങ്കിൽ അതു മാറി പതിച്ചു അടച്ചു നല്ലവണ്ണം മുറുകീട്ടില്ലേ എന്നു പ്രത്യേകം നോക്കി കടലാസ്സുകൊണ്ടോ മററോ പൊതിഞ്ഞു യഥാസ്ഥാനത്തു തന്നെ അവശ്യം കൊണ്ടുപോയി സൂക്ഷിക്കേണ്ടതാണ്.

22. മരുന്നുകൾ എടുക്കുന്നതു കഴിയുന്നേടത്തോളം സ്വന്തം കയ്യുകൊണ്ടുതന്നെ ചെയ്യേണ്ടതും, ഏററവും വിശ്വസ്ഥന്മാരുടെ വക്കൽ അല്ലാതെ ഒരിക്കലും മരുന്നുമുറിയുടെ താക്കോൽ കൊടുക്കരുതാത്തതും ആകുന്നു.

23. മരുന്നുകൾ എടുത്തു കൊടുക്കുന്നതു തന്റെ അത്യന്തശത്രുവിന്നായിരുന്നാൽപോലും തന്റെ സത്യനിഷ്ഠക്കും ജാഗ്രതക്കും ഒരു നീക്കത്തുക്കം വന്നുപോകരുത്.

24. ഔഷധങ്ങൾ എടുത്തുകൊടുപ്പാൻ ഏതു് അസമയത്തായാലും ലേശംപോലും മടി വിചാരിക്കരുതെന്നു മാത്രമല്ല, പ്രത്യേകം ശ്രദ്ധയോടുകൂടി ഒരു മിനുട്ടുപോലും താമസിപ്പിക്കാതെ അവരവൎക്ക് വേണ്ടതു തൽക്ഷണം എടുത്തുകൊടുക്കേണ്ടതാകുന്നു. എടുത്തുകൊടുത്ത ഉടനെ കണക്കിൽ ചേൎക്കുകയും വേണം.

25. നല്ലവണ്ണം വെളിച്ചമുള്ള സ്ഥലത്തുവെച്ചോ അല്ലാത്തപക്ഷം വെളിച്ചം കയ്യിൽ എടുത്തോ അല്ലാതെ ഒരിക്കലും മരുന്നുകൾ എടുപ്പാൻ പാടുള്ളതല്ല.

# ഔഷധങ്ങൾ.

---

## അരിഷ്ടങ്ങളും ആസവങ്ങളും.

### അഭയാരിഷ്ടം.

ഇതു മൂലക്കുരുവിനും മലബന്ധത്തിനും പറഞ്ഞിട്ടുള്ള ഔഷധമാണു്; ലഘുവായ മഹോദരം, നീരു്, ഇവകൾക്കും നന്നു്; മൂത്രത്തിനുള്ള തടസ്ഥത്തെ തീർക്കും; അഗ്നിബലത്തെ വർദ്ധിപ്പിക്കുകയും ചെയ്യും. ഇച്ഛാപത്ഥ്യം മതി.

മാത്ര—അരമുതൽ ഒരു ഔൺസ് വരെ.

### അമൃതാരിഷ്ടം.

ഇതു് ജീർണ്ണജ്വരം, മലമ്പനി, അജീർണ്ണം മുതലായ രോഗങ്ങളിൽ വിഷമജ്വരാന്തകം, ബൃഹജ്ജ്വരാങ്കുശം മുതലായ തക്കതായ ഗുളികകൾ ചേർത്തു സേവിക്കാവുന്നതാണു്.

മാത്ര—അരമുതൽ 2 ഔൺസ് വരെ.

### അയസ്കൃതി.

ഇതിന്റെ വീര്യം മുഴുവനും പ്രമേഹരോഗികളിലാണു് പ്രത്യക്ഷപ്പെടുന്നതു്. എന്നാൽ ഇതു് മൂലക്കുരു, ശ്വിത്രം, കുഷ്ഠം, അരുചി, കൃമി, ഗ്രഹണി ഇവകളിലും ഉപയോഗിക്കത്തക്കതാണു്; ദേഹത്തിന്റെ വിളർപ്പു്, ശുക്ലക്ഷയം, രക്തക്ഷയം ഇവയെ ശമിപ്പിക്കും; തേജസ്സിനെ ശുദ്ധിവരുത്തും; ദേഹത്തിന്റെ സ്ഥൗല്യത്തെ ഇല്ലാതാക്കിത്തീർക്കുകയും ചെയ്യും. ഇതു നിയമേന ശീലിക്കുന്നതായാൽ മൂത്രത്തിലൂറുന്നതിനും പ്രമേഹസംബന്ധമായ മറ്റുപദ്രവങ്ങൾക്കും സമാധാനമുണ്ടാകുന്നതിനു പുറമെ, കുരു ഉണ്ടായേക്കുമോ എന്നുള്ള ശങ്കതന്നെ ആവശ്യമില്ലാത്തതാണു്. ഇതിൽ മേമ്പൊടിയായി മേഹസംഹാരി, ബൃഹന്മേഹാന്തകം, നിത്യുഷ്ഠാദി മുതലായ ഗുളികകളും, അഭ്രഭസ്മം, ലോഹഭസ്മം, സ്വർണ്ണഭസ്മം ഇവയും, രോഗഭേദം പോലെ ചേർത്തു സേവിക്കാവുന്നതാണു്. പ്രമേഹത്തിൽ പത്ഥ്യം മേഹസംഹാരിഗുളികയുടെ കൂടെ നോക്കണം. ബാക്കി രോഗങ്ങളിൽ ഇച്ഛാപത്ഥ്യം മതി.

മാത്ര—അരമുതൽ ഒരൌൺസ് വരെ. ദിവസം രണ്ടോ മൂന്നോ പ്രാവശ്യം സേവിക്കണം.

## അശോകാരിഷ്ടം.

ഇതു സ്ത്രീകളുടെ അസൃഗ്ദരത്തിലും ആൎത്തവസംബന്ധമായ മററു രോഗങ്ങളിലും പ്രശസ്തമായിട്ടുള്ളതാണ്. അതു കൂടാതെ എല്ലാ യോനിസ്രാവങ്ങളിലും ഇതു് ഉപയോഗിച്ചാൽ വളരെ ഫലം കിട്ടുന്നതുമാകുന്നു. രക്തപിത്തപ്രധാനങ്ങളായ അൎശസ്സ്, അരുചി, ജ്വരം, ശോഫം ഇവകളിലും അവസ്ഥാനുസരണം പ്രയോഗിക്കുന്നതു ഗുണകരമായിരിക്കും. പ്രവാളഭസ്മം മേമ്പൊടി ചേൎക്കാം. ഇച്ഛാപത്ഥ്യം മതി. കാലത്തും വൈകുന്നേരത്തും സേവിക്കാം. വയററിൽ എരിച്ചിലുള്ളവർ ഇതു സമം വെള്ളം ചേൎത്തു സേവിക്കേണ്ടതാകുന്നു.

മാത്ര—അരമുതൽ ഒരു ഔൺസ് വരെ.

## അശ്വഗന്ധാരിഷ്ടം.

ഇതു് ബുദ്ധിമാന്ദ്യം, ഓൎമ്മക്കുറവ്, ആലസ്യം, അപസ്മാരം, ഭ്രാന്ത്, മെലിച്ചിൽ ഇവകളിലെല്ലാം കലശലായി ഗുണം കാണിക്കുന്ന മരുന്നാണ്; ക്ഷയത്തിന്നു വിശേഷമാണ്; ഓജസ്സിനെ വൎദ്ധിപ്പിക്കും; മൂലക്കുരുവിന്നും നന്ന്. എല്ലാ ധാതുക്കളേയും പുഷ്ടിയാക്കിത്തീൎക്കുകയും ചെയ്യും. ഇച്ഛാപത്ഥ്യം മതി.

മാത്ര—അരമുതൽ ഒരു ഔൺസ് വരെ.

## ആരഗ്വധാരിഷ്ടം.

ഇതു ത്വഗ്രോഗത്തിൽ പ്രധാനമായ ഒരൌഷധമാണ്. പതിനെട്ടുതരം കുഷ്ഠത്തിന്നും ഫലിക്കുന്നതിന്നു പുറമെ ശ്വിത്രം, കൃമി, മൂലക്കുരു, ദുഷ്ടവ്രണം ഇവയിലും ഇതു പ്രത്യേകം വിധിക്കപ്പെട്ടിട്ടുള്ളതാണ്.

മാത്ര—അര മുതൽ രണ്ടൌൺസുവരെ കാലത്തും വൈകുന്നേരവും ഗന്ധകരസായനം, രസസിന്ദൂരം, സിദ്ധമകരധ്വജം, സ്വൎണ്ണഭസ്മം മുതലായതിലേതെങ്കിലും യുക്തംപോലെ മേമ്പൊടി ചേൎത്തു സേവിക്കണം.

പത്ഥ്യം—തിക്ത കഷായംപോലെ.

## കനകാസവം.

ഇതു കാസശ്വാസങ്ങളിൽ പ്രത്യേകം വിധിക്കപ്പെട്ടിട്ടുള്ളതാണ്; ക്ഷയത്തിന്നും, ഉരഃക്ഷതം, ജീൎണ്ണജ്വരം, രക്തപിത്തം ഇവകൾക്കും വിശേഷാൽ ഫലം കാണിക്കുകയും ചെയ്യും. ഇച്ഛാപത്ഥ്യം മതി. ഭക്ഷണത്തിന്നു മുമ്പൊ പിമ്പൊ പലവട്ടമായൊ സേവിക്കാം.

മാത്ര—അര മുതൽ ഒരു ഔൺസ് വരെ.

## കർപ്പൂരാസവം.

ഇതു വിഷൂചിക, ഗ്രഹണി, അതിസാരം, ഉദരാമയം, ഇവകളിലൊക്കെ വിശേഷമാണ്.

മാത്ര—അഞ്ചു മുതൽ അറുപതു തുള്ളിവരെ നാലിരട്ടി വെള്ളംചേൎത്തു ഈരണ്ടു മണിക്കൂർ കൂടുമ്പോഴും സേവിക്കണം.

## കുടജാരിഷ്ടം.

ഇതു രക്താതിസാരം, രക്താർശസ്സ്, ഗ്രഹണി ഇവകളിൽ വളരെ പ്രസിദ്ധി സമ്പാദിച്ചിട്ടുള്ള യോഗമാകുന്നു. അഗ്നിയെ നല്ലവണ്ണം ബലപ്പെടുത്തും; ജീൎണ്ണജ്വരത്തെ ശമിപ്പിക്കുകയും ചെയ്യും. ഉഷ്ണസാധനങ്ങളെ വർജ്ജിക്കണം. ഇച്ഛാപത്ഥ്യനിയമങ്ങളെല്ലാം ഭേദമല്ലതാണ്.

മാത്ര—അര മുതൽ ഒരു ഔൺസുവരെ.

## കുമാര്യാസവം.

വയറ്റിൽകട്ടി, രക്തക്ഷയം, ഹൃദ്രോഗം മുതലായവയിൽ പ്രത്യക്ഷഫലം ചെയ്യുന്നത്. [illegible] ഭക്ഷണത്തിനുശേഷമാണ് സേവിക്കേണ്ടത്.

മാത്ര—½ ഔൺസു മുതൽ ഒരു ഔൺസു വരെ.

## ഖദിരാരിഷ്ടം.

ഇതു കുഷ്ഠരോഗത്തിങ്കൽ പ്രസിദ്ധമാണ്. മഹാകുഷ്ഠങ്ങളിൽ കൂടി ഇതിന്റെ ഫലം അനിവാര്യമാണെന്നു പറയപ്പെടുന്നു. ഹൃദ്രോഗം, പാണ്ഡുരോഗം, അർബ്ബുദം, ഗ്രന്ഥി, കൃമി, പ്ലീഹോദരം, കാസം ഇവകളിലും വിധിക്കപ്പെട്ടിട്ടുണ്ട്. ഇച്ഛാപത്ഥ്യം മതി.

മാത്ര—അര മുതൽ ഒരു ഔൺസുവരെ.

## ഗോമൂത്രാരിഷ്ടം.

ഇത്, ശ്വിത്രം (പാണ്ട്) എന്ന രോഗത്തിന് ഏറ്റവും പ്രധാന്യമുള്ളതാണ്. കുഷ്ഠത്തിനും നന്ന്. മഹോദരത്തെ ശമനമാകും. മൂലക്കുരു, ശോഫം ഇവകളിലും ഫലമുള്ളതാണ്. കുഷ്ഠപത്ഥ്യം ആവശ്യമാണ്.

മാത്ര—അരമുതൽ ഒരു ഔൺസ് വരെ.

## ചന്ദനാസവം.

ഇതു്: അസ്ഥിസ്രാവം, ശുക്ലസ്രാവം, മൂത്രച്ചൂടു് ഇവകളിൽ നല്ലതാണു്. ഇച്ഛാപത്ഥ്യം മതി.

മാത്ര—അരമുതൽ ഒരു ഔൺസ് വരെ.

## ജീരകാദ്യരിഷ്ടം.

ഇതു് പ്രസവാനന്തരം സൂതികകൾ ഉണ്ടാകുന്ന മിക്ക രോഗങ്ങളിലും പ്രത്യേകിച്ചു് കാസശ്വാസം, ക്ഷയം, ഒച്ചയടപ്പു്, വായുപിഴ, വിലക്കം ഇവകളിലും പ്രശസ്തമായ ഔഷധമാണു്. മേല്പൊടി വായുഗുളിക, മഹാധാന്വന്തരം ഗുളിക, ആശാല്യാദി ഗുളിക മുതലായതു ചേൎക്കാം.

മാത്ര—അരമുതൽ ഒരു ഔൺസ് വരെ.

## ദന്ത്യരിഷ്ടം (ചെറിയതു്)

ഇതു് മലശോധന ഇല്ലാത്തവർ ശീലിക്കാൻ നല്ലതാണു്. ഉദാവൎത്തം, ഗുന്മൻ, മഹോദരം, ജീൎണ്ണജ്വരം മുതലായ വിരേകസാദ്ധ്യങ്ങളായ രോഗങ്ങളിലെല്ലാം ഫലിക്കും. യകൃദ്രോഗത്തിലും നന്നു.

മാത്ര—അരമുതൽ രണ്ടു ഔൺസ് വരെ. കുട്ടികൾക്കു് ഒരു ടീസ്പൂൺമുതൽ നാലു ടീസ്പൂൺവരെ.

## ദന്ത്യരിഷ്ടം (വലിയതു്).

ഇതിന്റെ ഗുണം, മാത്ര മുതലായതു എല്ലാം ചെറിയ ദന്ത്യരിഷ്ടം പോലെയാണു്. പക്ഷെ ഗുണം കുറെക്കൂടി ജാസ്തിയായിരിക്കും. ഇതൊന്നുമാത്രമാണു് വിശേഷമുള്ളതു്.

## ദശമൂലാരിഷ്ടം.

ഇതു ഓജസ്സു്, ശുക്ലം, ദേഹബലം ഇവയെ വൎദ്ധിപ്പിക്കുന്ന ദിവ്യൌഷധമാണു്; ക്ഷീണന്മാൎക്കു ക്ഷണത്തിൽ പൂൎവ്വാധികം ശക്തിയെ ഉണ്ടാക്കികൊടുക്കും; മെലിഞ്ഞവരുടെ ദേഹത്തെ ഉടനെ തടിപ്പിക്കുകയും ചെയ്യും. ബീജദോഷത്തിനും ഇതു വിശേഷപ്പെട്ട മരുന്നാകകൊണ്ടു പ്രസവിക്കാത്ത സ്ത്രീകൾക്കു ഇതു തങ്ങളുടെ അഭീഷ്ടലാഭത്തിനും ഉപകരിക്കുന്നതാണു്. പുരുഷന്മാൎക്കു് എത്രതന്നെ ധാതുക്ഷയം വന്നിരുന്നാലും ഇതു വീണ്ടുകൊണ്ടു വരാതിരിക്കയില്ല. അശ്മരി, ശൎക്കര, മൂത്രകൃച്ഛ്റം, മുതലായ മൂത്രസംബന്ധരോഗങ്ങൾക്കു ഇതു വിശേഷമാണു്. വായുക്ഷോഭം, എക്കിട്ട, കുര, വിലക്കം ഇവകളിലും പ്രത്യേകം ഗുണമുള്ളതാണു്. ക്ഷയം, ഛൎദ്ദി,

അരോചകം, വാതം, ഗ്രഹണി, അഗ്നിമാന്ദ്യം, ശൂല, പാണ്ഡുരോഗം, കാമില, അർശസ്സ്, മോഹം, മഹോദരം ഇവകളിലൊക്കെ ഇതു ധാരാളം ഫലപ്രദവുമായിരിക്കും. കസ്തൂരിയോ വാതഗുളികയോ ചേർക്കാം. കഠിനപത്ഥ്യം ആവശ്യവുമില്ല. ദിവസം പല പ്രാവശ്യം സേവിക്കണം.

മാത്ര—അരമുതൽ ഒരു ഔൺസ് വരെ.

## ദുരാലഭാരിഷ്ടം.

മൂലക്കുരു, മലബന്ധം, മഹാനാകക്ഷയം, ഇവയിൽ നല്ലതാണ്.

മാത്ര—അരമുതൽ ഒരൌൺസുവരെ രണ്ടുനേരവും ഭക്ഷണത്തിനു മുമ്പു സേവിക്കണം. ഇച്ഛാപത്ഥ്യം മതി.

## ദ്രാക്ഷാരിഷ്ടം.

ഇതു ഉരഃക്ഷതം, ക്ഷയം, ശ്വാസം, കാസം, ഗളരോഗങ്ങൾ ഇവകൾക്കു നന്നു. ദീപനത്തെയും ശോധനത്തെയും ഉണ്ടാക്കും; ബല്യവുമാണ്, ഇച്ഛാപത്ഥ്യം മതി.

മാത്ര—ഒന്നുമുതൽ രണ്ടു ഔൺസുവരെ.

## ധാന്യാമ്ലം (വെപ്പുകാടി).

ഇതു വാതസംബന്ധമായ എല്ലാ രോഗത്തിനും പ്രത്യേകിച്ചു ചുട്ടുനീറലിന്, ധാരകം, അകത്തേക്കു സേവിപ്പിക്കുവാനും നന്നു. ദാഹത്തിനും ശമനം ഉണ്ടാക്കിത്തീർക്കുന്നതാണ്. മഹോദരം, ശോഫം ഇവകളിൽ ഇതു ചൂടോടെ ധാരയിടുന്നതു ഏറ്റവും ഫലമുള്ളതാണ്.

മാത്ര—ഒന്നുമുതൽ നാലു ഔൺസുവരെ.

## പാർത്ഥാദ്യരിഷ്ടം.

ഹൃദ്രോഗം, രക്തക്ഷയം എന്നിവയിൽ ലോഹഭസ്മം, മഹാധാന്വന്തരം മുതലായി ഘൃതംപോലെയുള്ള അനുപാനം ചേർത്തുകൊടുത്താൽ വിശേഷമാണ്.

മാത്ര—കാൽമുതൽ 2 ഔൺസുവരെ.

## പിപ്പല്യാസവം.

ഗ്രഹണി, പാണ്ഡു, അഗ്നിമാന്ദ്യം മുതലായ ഉപദ്രവങ്ങളിൽ വിശേഷമായത്. ദിവസം രണ്ടുനേരം ആഹാരശേഷം സേവിക്കാം.

മാത്ര—അരമുതൽ 2 ഔൺസുവരെ,

# പുനർന്നവാസവം.

ഇതു ശോഫം, പാണ്ഡുരോഗം ഇവകൾക്കു് പ്രത്യേകം വിധിച്ചിട്ടുള്ള ഒന്നാണു്; ഉദരത്തിനും നന്ന. മണ്ഡൂരാദി ലോഹഭസ്മമാവാം.

മാത്ര—ഒന്നുമുതൽ 2 ഔൺസുവരെ.

# പൂതികരഞ്ജാസവം (ശുക്തം).

ഇതു മൂലക്കുരുവിലും, തൽസംബന്ധമായ ഉപദ്രവങ്ങളിലും പ്രസിദ്ധപ്പെട്ട ഒന്നാകുന്നു; വാതവും മറ്റുമൊത്ത ഉണ്ടാകും; പാണ്ഡുരോഗം, കാമല, ഗുന്മൻ, പ്ലീഹ, ആനാഹം, മൂത്രകൃച്ഛ്രം, അശ്മരി ഇവകളിലെല്ലാം നല്ലതാണു്.

മാത്ര—അരമുതൽ ഒരു ഔൺസുവരെ.

# പൂതീവൽക്കാസവം (ശുക്തം.)

ഇതു മൂലക്കുരു, പ്ലീഹ, ഗുന്മൻ, ഉദരം ഇവകളിൽ പ്രശസ്തമാണു്, വാതത്തെയും മലത്തെയും അനുലോമിപ്പിക്കുകയും ചെയ്യും.

മാത്ര—അര മുതൽ ഒരു ഔൺസുവരെ.

# ബലാരിഷ്ടം.

വാതരോഗത്തിൽ പ്രശസ്തമായതു്, ദിവസം രണ്ടോ മൂന്നോ പ്രാവശ്യം സേവിക്കേണ്ടുന്നതാണു്.

മാത്ര—അര മുതൽ 2 ഔൺസുവരെ.

# മധൂകാസവം (ചെറിയതു്)

ഇതു ഗ്രഹണിയിൽ പ്രത്യേകം പ്രശംസിക്കപ്പെട്ടിട്ടുള്ള ആസവമാണു്; അഗ്നിയെ നല്ലവണ്ണം ജ്വലിപ്പിക്കും; ശരീരത്തെ പോഷിപ്പിക്കും; രക്തപിത്തശമനമാണു്; ക്ഷയം, കുഷ്ഠം, പാണ്ഡു ഇവകളിലും പ്രമേഹത്തിലും ഉപയോഗപ്പെടാവുന്നതുമാണു്.

മാത്ര—അരമുതൽ ഒരു ഔൺസുവരെ.

# മധൂകാസവം (വലിയതു്)

ഇതിനും മുമ്പത്തെ ഗുണങ്ങൾ തന്നെയാണുള്ളതു്. പക്ഷെ വീര്യം വളരെ അധികമുണ്ടു്.

മാത്ര—അരമുതൽ ഒരു ഔൺസുവരെ.

## മുസ്താരിഷ്ടം.

കുട്ടികളുടെ ഗ്രഹണി, അഗ്നിമാന്ദ്യം, അതിസാരം, അരുചിയില്ലായ്മ മുതലായ രോഗങ്ങളിൽ കൊടുക്കാൻ വിശേഷമായത്. രണ്ടുനേരവും ഭക്ഷണത്തിനു മുമ്പോ പിമ്പോ സേവിക്കാം.

മാത്ര—അരമുതൽ ഒരു ഔൺസുവരെ.

## മൂലകാദ്യരിഷ്ടം.

ഇതു കുട്ടികൾക്കുണ്ടാവുന്ന കരപ്പൻ, ചിലന്തി, ചിരങ്ങ്, കുരു, ഇറക്കം, വീക്കം ഇവകൾക്ക് സൌകര്യമായി സേവിക്കാവുന്ന ഔഷധമാകുന്നു.

മാത്ര—ഒരു ഡ്രാം മുതൽ നാലുഡ്രാം വരെ. ദിവസം രണ്ടോ മൂന്നോ പ്രാവശ്യം സേവിക്കാം.

## മൃഗമദാസവം.

ഇതു വിഷൂചിക, കുര, വിലംബിക, എക്കിട്ട്, ഛർദ്ദി, നാഡിപ്പിഴ, ക്ഷയം ഇവകളിൽ ഏറ്റവും പ്രശസ്തമായ ഔഷധമാകുന്നു; ദൌർബല്യം, സന്നി മുതലായതിൽ പെട്ടെന്നു തളർച്ച തീർക്കാനും വിശേഷമാണ്.

മാത്ര—അരമുതൽ രണ്ടു ഡ്രാംവരെ എടുത്തു നാലിരട്ടി ജീരകവെള്ളം ചേർത്തു പലവട്ടമായി സേവിക്കണം.

## മൃതസഞ്ജീവനി.

ഇതു ക്ഷീണാവസ്ഥ അതിവേഗത്തിൽ മാറ്റി ബലം ഉണ്ടാക്കിക്കൊടുക്കുന്ന മരുന്നാണ്; രണ്ടു നാലു നേരം ചെല്ലുമ്പോഴേക്ക ക്ഷീണം തീരെ ആശ്വാസപ്പെടും; ദേഹത്തിനു നല്ല ഉന്മേഷമുണ്ടാവും; മനസ്സ് പ്രസന്നമായിത്തീരും; ഹൃദയത്തിനു ഉന്മേഷം വർദ്ധിക്കും; ഓർമ്മക്കേടെല്ലാം ഉടനെ തീരും. ശുക്ലത്തെ പുഷ്ടിപ്പെടുത്തും. കാമസന്ദീപനവുമാണ്. ഇതിനെ നിയമേന ശീലിക്കുന്നതായാൽ പഥ്യമായതൊന്നുമില്ലാതിരുന്നാലും അവരിൽ നിന്നു യാതൊരു ക്ഷീണവും ബാധിക്കുന്നതല്ലെന്നു പറയപ്പെടുന്നു. അധികപത്ഥ്യം ആവശ്യമില്ല.

മാത്ര—അരമുതൽ രണ്ടു ഔൺസുവരെ. രോഗമേതുപോലെ ഒന്നോ രണ്ടോ മണിക്കൂർകൂടുമ്പോൾ സേവിക്കാവുന്നതാണ്.

## മൃദ്വീകാരിഷ്ടം.

ഇതു ക്ഷീണം, പാരവശ്യം, ആലസ്യം, കാസം ഇവകളിൽ വളരെ ഫലമുള്ളതാകുന്നു. ദീപനം, ശോധന ഇവകളെല്ലാം ശരിപ്പെടുത്തും.

ഇതു കൂടാതെ ദ്രാക്ഷാരിഷ്ടത്തിന്നു പറഞ്ഞ എല്ലാ ഗുണങ്ങളും ഇതിന്നുണ്ടു. ഇച്ഛാപത്ഥ്യം മതി.

മാത്ര — ഒന്നുമുതൽ രണ്ടു ഔൺസ് വരെ.

## രോഹീതകാരിഷ്ടം.

ഇതു പ്ലീഹരോഗത്തിങ്കൽ വിശേഷമാണു; പാണ്ഡുരോഗം മഹോദരം ഇവകളിലും നന്നു. ഇച്ഛാപത്ഥ്യം മതി.

മാത്ര — അരമുതൽ ഒരു ഔൺസുവരെ.

## ലോധ്രാസവം.

ഇതു പ്രമേഹത്തിങ്കൽ വൈദ്യന്മാർ സാധാരണയായി ഉപയോഗപ്പെടുത്തുന്ന മരുന്നാകുന്നു, അതിന്നു പുറമെ അർശസ്സ്, കുഷ്ഠം, അരോചകം, കൃമി, വിളൎച്ച, ഗ്രഹണി അഗ്നിദൌർബല്യം ഇവകളിലും വളരെ ഫലിക്കുന്നതാണ്.

പത്ഥ്യം — മേഹസംഹാരിയുടെ ചോടെ നോക്കണം.

മാത്ര — അരമുതൽ രണ്ടു ഔൺസുവരെ.

## ലോഹാസവം.

ഇതു പാണ്ഡുരോഗത്തിങ്കൽ വിശേഷപ്പെട്ട മരുന്നാണ്; ദീപനത്തെ വേഗത്തിൽ വർദ്ധിപ്പിക്കും; മേഹത്തിന്റെ വിളൎച്ചയെ ക്രമത്തിൽ ആശ്വാസപ്പെടുത്തും; നീരിന്നു വളരെ നല്ലതാണ്; പ്ലീഹരോഗത്തിന്നും സമാധാനമുണ്ടാക്കും; മേഹം ഗുന്മൻ, ഉദരം, അർശസ്സ്, കുഷ്ഠം, കാസശ്വാസം, ജ്വരം, അരോചകം, ഗ്രഹണി, ഇവകളിലെല്ലാം വളരെ ഫലം കാണിക്കുന്നതുമാകുന്നു. ഇച്ഛാപത്ഥ്യം മതി.

മാത്ര — അരമുതൽ ഒരു ഔൺസുവരെ.

## വാശാരിഷ്ടം.

ഇതു വളരെ ശക്തിയുള്ള കാസത്തിന്നും, ശ്വാസത്തിന്നും, വിശേഷപ്പെട്ട മരുന്നാണ്; ചോര തുപ്പുന്നതിന്നും രക്തത്തിന്നും ഹിതമാണു. കഫരോഗങ്ങളിലും സ്വരസാദത്തിലും വിധിക്കപ്പെട്ടിട്ടുണ്ട്. പുളിരസങ്ങളെ പ്രത്യേകം വൎജ്ജിക്കണം.

മാത്ര — ഒരു ഡ്രാം മുതൽ ഒരു ഔൺസുവരെ.

## ശ്രീഖണ്ഡാസവം.

മദ്യം മുതലായ ലഹരിസാധനങ്ങളെ അധികമായി ഉപയോഗിച്ചതുകൊണ്ടും ഉപയോഗിക്കുന്നതുകൊണ്ടും ഉണ്ടാവുന്ന എല്ലാ ദോഷങ്ങ

ങ്ങളേയും പരിഹരിപ്പാനുള്ള ശക്തി ഇതിനുണ്ടു. ഉന്മാദം മുതലായ പിത്താധിക്യരോഗങ്ങളേയും ഇതു ശമിപ്പിക്കും.

മാത്ര—ഒന്നുമുതൽ രണ്ടു ഔൺസുവരെ.

## സാരസ്വതാരിഷ്ടം.

ഇതു ബുദ്ധിക്കു വളരെ വിശേഷമായ ഔഷധമാകുന്നു. ഇതു നിയമേന ശീലിച്ചാൽ ബുദ്ധിക്കുള്ള എല്ലാ ദോഷങ്ങളും തീൎന്നു നല്ല തീക്ഷ്ണതയും ഉന്മേഷവും ഉണ്ടാവുന്നതാണ്. ബുദ്ധിഭ്രമം, അപസ്മാരം മുതലായ എല്ലാ മാനസിക രോഗങ്ങൾക്കും നന്ന്. വാക്കുകൾക്കുള്ള കൊഞ്ഞൽ, ദ്രുതഗതി മുതലായ ദൂഷ്യങ്ങൾ നീക്കുവാനും ഇതു ഏററവും ഉപകരിക്കുന്നതാണ്. ശിശുക്കളും, കുമാരന്മാരും ഇതു നിയമേന ശീലിക്കുന്നതായാൽ ഇതു അവൎക്കു മേലിൽ ഏററവും വലുതായ ബുദ്ധിവികാസം സിദ്ധിക്കുന്നതിന്നു മാൎഗ്ഗമായി തീരാതിരിക്കുന്നതല്ല. അതിന്നു പുറമെ ദഹനം, ശോധന ഇവ ശരിപ്പെടുവാനും, നന്നാക്കുവാനും ഇതു ഗുണമുള്ളതാണ്.

മാത്ര—അരമുതൽ ഒരു ഔൺസുവരെ. കുട്ടികൾക്കു ഒന്നുമുതൽ രണ്ടു ഡ്രാംവരെ.

---

# എണ്ണകൾ.

## അണുതൈലം.

കഴുത്തിന്നു മേല്പോട്ടുണ്ടാവുന്ന എല്ലാ രോഗങ്ങൾക്കും നസ്യമാണ് ഏററവും ശ്രേഷ്ഠമായ ചികിത്സയെന്നു പുരാതന വൈദ്യന്മാർ സിദ്ധാന്തിച്ചിട്ടുണ്ടു്. എന്നാൽ അതിന്നു രോഗാനുസാരേണ ഔഷധങ്ങൾക്കും മാററം വിധിച്ചിട്ടുണ്ടു്. അവകൾ അതാതു രോഗങ്ങളുണ്ടെങ്കിലല്ലാതെ ശീലിക്കുന്നതു എല്ലായ്പോഴും ഗുണകരമായി വരികയുമില്ല. എന്നാൽ അണുതൈലം മാത്രം അങ്ങിനെയല്ല. ഇതു ഏതു രോഗത്തിങ്കലും അഹിതമല്ലെന്നു മാത്രമല്ല, തല, കണ്ണു, മൂക്കു, വായ, ചെവി മുതലായ ഉത്തമാംഗങ്ങളെ ബാധിക്കുന്ന രോഗങ്ങളൊന്നും വരാതെ സൂക്ഷിക്കേണ്ടതിന്നു എല്ലാവരും ഇതിനെ നിയമേന ശീലിക്കേണ്ടതാകുന്നു. സ്വസ്ഥന്മാർ ഉപയോഗിക്കുമ്പോൾ ഇതിനെ രണ്ടു ബിന്ദു മാത്രം എടുത്തു മൂക്കിൽ വലിച്ചാൽ മതി. രാവിലെ കാൽ കഴുകി പല്ലു തേച്ചതിന്നു ശേഷമാണ് അതിന്നുചിതമായ സമയം. എന്നാൽ രാത്രി, പകൽ, ഭക്ഷണം, ഛൎദ്ദി, പകലുറക്കം, വഴിനടക്കുക, അദ്ധ്വാനിക്കുക, സ്ത്രീസംഗം, എണ്ണതേച്ചു കുളിക്കുക, കവിൾക്കൊൾക, മൂത്രം വീഴ്ത്തുക, കണ്ണിൽ ഗുളിക എഴുതുക, മലശോധന, പല്ലുതേക്കുക, ചിരിക്കുക ഇവകളുടെ അവസാ

ത്തിലെല്ലാം ഇതിനെ ചെയ്യേണ്ടതാണെന്നു വിധിച്ചിട്ടുണ്ട്. ഇതു നസ്യം ശീലിക്കുന്നവർ വിശാലോരസ്കന്മാരും, വൃഷസ്കന്ധന്മാരും, സുമുഖന്മാരും, ദൃഢേന്ദ്രിയന്മാരും ആയി ഭവിക്കുമെന്നും, ഇവരെ വാർദ്ധക്യം ഒരിക്കലും ബാധിക്കയില്ലെന്നും മഹർഷിമാർ പിന്നെയും പിന്നെയും ഉൽഘോഷിച്ചിരിക്കുന്നു.

മാത്ര — രണ്ടുമുതൽ പത്തു ബിന്ദുവരെ.

# അഗ്നിവ്രണതൈലം.

തീപ്പൊള്ളിയ ഉടനെ പുരട്ടുന്നതായാൽ പൊള്ളലുണ്ടാകയില്ലെന്നു മാത്രമല്ല, പൊള്ളലുണ്ടായതിനു ശേഷമാണ് പുരട്ടുന്നതെങ്കിൽ വ്രണം പഴുക്കാതെ കരിച്ചുവരുന്നതുമാണ്. സാധാരണ വ്രണങ്ങൾക്കും ഉപയോഗിച്ചുവരുന്നതാണ്.

# അമൃതാദി എണ്ണ (ചെറിയത്).

ഇത് രക്തവാതത്തിനും, തലച്ചൂട്, വേദന, ഇവകൾക്കും പിത്തസംബന്ധമായ ഉപദ്രവങ്ങൾക്കും തേക്കാൻ നന്നു. തലയിലാണ് അധികം ഉപയോഗം.

# അമൃതാദി എണ്ണ (വലിയത്).

ഇതു ശരീരത്തിൽ അവിടവിടെയായി ഉണ്ടാവുന്ന കുരു, ചിരങ്ങു, നീരിളക്കം ഇവയിൽ വളരെ ഫലമുള്ളതാണ്. കഫം, വാതം ഇവ സംബന്ധിച്ച മിക്ക രോഗങ്ങളിലും നന്നു. തലയിലും മേലും തേക്കാം.

# അരിമേദസ്തൈലം (ചെറിയത്).

ഇതു എല്ലാ മുഖരോഗങ്ങൾക്കും, വിശേഷിച്ച ദന്തരോഗങ്ങൾക്കും, വിശേഷമായ തൈലമാകുന്നു. ഇതു അല്പം എടുത്തു ചൂടുപിടിപ്പിച്ചു കവിൾക്കൊൾകയോ പല്ലിൽ പുരട്ടുകയോ ചെയ്യാം. തലയിൽ തേക്കുന്നതിനും വിരോധമില്ല.

# അരിമേദസ്തൈലം (വലിയത്).

ഇതു എല്ലാ മുഖരോഗങ്ങൾക്കും വിശേഷമാണ്. ഇതുകൊണ്ടും വായിൽ കവിൾക്കൊൾക, പുരട്ടുക, മൂക്കിൽ നസ്യം ചെയ്യുക, മുഖത്തു തേക്കുക ഇവയെല്ലാം ചെയ്യാം. ചിലർ ഇതു തേപ്പിക്കാറും ഇല്ലെന്നില്ല. ദന്തരോഗം, ഓഷ്ഠരോഗം, ജിഹ്വാരോഗം, ഗളരോഗം ഇവകളെല്ലാം ഇതിനാൽ ശമിക്കുന്നതാണ്. കവിൾക്കൊൾക മുതലായതു ചെയ്യുന്നതു പല്ലുതേച്ചുകഴിഞ്ഞശേഷമാണ് വേണ്ടത്.

## അസനവില്വാദി.

ഇതു കണ്ണു്, ചെവി, തല ഇവകൾക്കു സുഖം കൊടുക്കും; നീരിളക്കം വരുത്തില്ലതാനും.

അസനഏലാദി
അസനമഞ്ജിഷ്ഠാദി } അസനവില്വാദിയെപ്പോലെ നീർപിടുത്തം അധികം ഉണ്ടു്.

## ആദിത്യപാക തൈലം.

ഇതു മേൽ ചൊറി, ചിരങ്ങ്, പാമരം കുഷ്ഠം ഇവകളിൽ പുരട്ടുവാൻ കൊള്ളാം. ഇതു വെയിലത്തുവെച്ചു ചൂടു പിടിപ്പിച്ചു രണ്ടു മണിക്കൂർ തേച്ചിരുന്നതിന്നശേഷം ചൂടുവെള്ളം പകൎന്നു കുളിക്കണം.

## ആരനാളാദി.

ഇതു രക്തവാതത്തേയും, തത്സംബന്ധമായ പനി, ചുട്ടുപുക, കടച്ചിൽ എന്നിവകളേയും ക്ഷണത്തിൽ ശമിപ്പിക്കും. ഇതു ധാരാളം എടുത്തു വീക്കം, ചൂടു, ചുകപ്പു, വേദന ഇവയുള്ളേടത്തു പുരട്ടണം.

## ആറുകാലാദി.

ഇതു കാമിലയും പിത്തസംബന്ധമായ മറ്റുപദ്രവങ്ങൾക്കും നന്നു. തലക്കു തേക്കുവാനാണു അധികം നല്ലതു.

## ഏലാദി എണ്ണ.

ഇതു നീരിളക്കം സാധാരണമായുള്ളവൎക്കു തേക്കുവാൻ വിശേഷമാണു. പല്ലിന്റെ കേടു, ചെവിയിൽകുത്തു, കരുക്കരം, ചൊറി മുതലായ, കഫത്തെയൊ വാതത്തെയൊ സംബന്ധിച്ച എല്ലാ സുഖക്കേടുകൾക്കും ഇതു വളരെ പറ്റുന്നതാണു.

## ഏലാദി വെളിച്ചെണ്ണ

ഇതു കുട്ടികൾക്കു ചിരങ്ങു, കരപ്പൻ, ജലദോഷം മുതലായതിൽ ഉപയോഗിപ്പാൻ എണ്ണയേക്കാൾ അധികം നല്ലതാകുന്നു.

## കച്ചോരാദി എണ്ണ.

ഇതു മേൽ ചൊറി, ചിരങ്ങു, കുഷ്ഠം മുതലായതിന്നു മേലേക്കു വിശേഷമായ തൈലമാണു.

# കൎണ്ണശൂലാന്തകതൈലം.

ഇതു കഠിനമായ ചെകിട്ടിൽ കുത്തിനു ചെട്ടെന്നു ശമനംകൊടുക്കുന്ന ഔഷധമാകുന്നു. കൎണ്ണത്തിലെ മററു രോഗങ്ങളിലും ഇതിന്റെ ഫലം അനല്പമാകുന്നു. ഇതു സ്വല്പം എടുത്തു കരണ്ടിയിൽ (സ്പൂൺ) ചൂടാക്കി സഹിക്കാവുന്ന ചൂടോടെ ചെവിയിൽ ഒഴിച്ചു പതിനഞ്ചു മിനുട്ടുവരെ അനങ്ങാതിരിക്കണം. വേണ്ടിവന്നാൽ അതു കളഞ്ഞു വീണ്ടും അതുപോലെതന്നെ ഒഴിക്കാം. അതിശക്തിയായ വേദനയാണെങ്കിൽ എരിക്കിലയിട്ടു തിളപ്പിച്ച വെള്ളംകൊണ്ട് ആവി ഏല്പിച്ചു വിയൎപ്പിക്കുകകൂടി ചെയ്യുന്നതു നന്നായിരിക്കും.

# കദളീഫലാദി തൈലം.

ഇതു വിടാതെയുള്ള തലവേദന ശമിപ്പാൻവേണ്ടി നിയമേന തലക്കുതേക്കുവാൻ നല്ലതാണ്.

# കയ്യുന്ന്യാദി.

ഇതു തലവേദന, ചൂടു, നേത്രരോഗം ഇവയുള്ളവൎക്കു വളരെ പത്ഥ്യമാണ്. ഭൃംഗാമലകാദിയുടെ മിക്ക ഗുണങ്ങളും ഇതിനുണ്ടു. അത്ര തന്നെ തണുപ്പില്ലെന്നു മാത്രമെ ഉള്ളു.

# കൎപ്പൂരാദി.

ഇതു വാതസംബന്ധമോ വേറെവല്ലതുംകൊണ്ടോ ഉള്ളതോ ആയ എല്ലാ വേദനകളേയും പുരട്ടിയാൽ ചെട്ടെന്നു ശമിപ്പിക്കും. കോച്ചൽ, തരിപ്പു ഇവകൾക്കും വളരെ വിശേഷമാണ്. അതുകൊണ്ടു ഇതു വീട്ടുചികിത്സയിൽ അത്യാവശ്യമായിട്ടുള്ള ഒന്നാകുന്നു. ഇതു അല്പം എടുത്തു വേദന ഉള്ളേടത്തു പുരട്ടി വാതക്കൊല്ലിയോ, ആവണക്കിലയോ ഇട്ടു തിളപ്പിച്ച വെള്ളത്തിൽ ഫ്ളാനൽ മുക്കി പിഴിഞ്ഞു ഒപ്പി വിയൎപ്പിക്കയാണ് വേണ്ടതു. വേറെ തരത്തിൽ വിയൎപ്പിക്കുന്നതും ഫലമുള്ളതുതന്നെ.

# കാകാദന്ന്യാദിതൈലം.

ഇതു ഗണ്ഡമാല എന്ന രോഗത്തിനു വിശേഷപ്പെട്ട ഔഷധമാണ്. ഇതു തലയിൽ തേക്കുക, വ്രണത്തിൽ പുരട്ടുക, നസ്യം ചെയ്ക, അകത്തേക്കു സേവിക്കുക ഇവയെല്ലാം ചെയ്യാം.

മാത്ര — ഒരു ദ്രാംമുതൽ ഒരു ഔൺസുവരെ സേവിക്കുമ്പോഴും പത്ഥ്യം വേണം.

# കാൎപ്പാസാസ്ഥ്യാദി.

ഇതു വാതരോഗങ്ങൾക്കു തലക്കും, മേലക്കും ശീലിപ്പാൻ നല്ലതാണു. പക്ഷവാതം, അൎദ്ദിതം മുതലായ പലരോഗങ്ങളിലും ഇതിനെ വൈദ്യന്മാർ ഉപയോഗിക്കുന്നുണ്ടു. ഇതിനെ നസ്യം മുതലായ വിധത്തിലും പ്രയോഗിക്കാറില്ലെന്നില്ല.

# കിംശുകപാത്രാദി എണ്ണ.

ഇതു കൈച്ചിരത്തിന്നു ഏററവും വിശേഷപ്പെട്ട മരുന്നാകുന്നു. എന്നാൽ മററു ചിരങ്ങുകൾക്കും, ചൊറിക്കും, ഇതു ഒട്ടും ഗുണം കുറവുള്ളതല്ലതാനും. പുളിയില, പാച്ചുമരത്തോൽ ഇവ തിളപ്പിച്ചു വെള്ളംകൊണ്ടു നല്ലവണ്ണം തേച്ചുകഴുകി ഈ തൈലം പുരട്ടിക്കൊണ്ടിരുന്നാൽ ആശ്വാസപ്പെടുന്നതിന്നു രണ്ടോ മൂന്നോ ദിവസത്തിലധികം താമസം വേണ്ടിവരുന്നതല്ല.

# കുങ്കുമാദിതൈലം.

ഇതു മുഖക്കുരു, കരിമംഗലം മുതലായതിൽ പുരട്ടുവാനും നസ്യം ചെയ്യുവാനും വിശേഷം. നസ്യവിധി അണുതൈലത്തിന്റെ ചോടെ നോക്കണം.

# കുന്തളകാന്തി തൈലം.

ഇതു തലമുടിക്കു വിശേഷമായ ഒരു തൈലമാണു. തലക്കും കണ്ണിന്നും നല്ല കുളൎമ്മയെ കൊടുക്കും. താരൻ മുതലായ സുഖക്കേടുകൾക്കും വിശേഷമാണു. ഇതിൽ മററു കുന്തള തൈലങ്ങളെപ്പോലെ അനാവശ്യസാധനങ്ങളെ ചേൎത്തു അധികം സൌരഭ്യം ഉണ്ടാക്കീട്ടില്ല. അതുകൊണ്ടു ഇതു ഏററവും നിൎദ്ദോഷമാണു. തലയിൽ കുറെ ധാരാളം ഉപയോഗിച്ചാലും യാതൊരു സുഖക്കേടും ഉണ്ടാവുന്നതല്ലെന്നു മാത്രമല്ല, ശിരസ്സിന്നു അധികം കുളൎമ്മയേയും കേശങ്ങൾക്കു നിബിഡതയേയും ഉണ്ടാക്കിത്തീൎക്കുകയും ചെയ്യും. ഒരു വിധം ഹൃദ്യമായ സുഗന്ധം ഇതിന്നുണ്ടുതാനും.

# കേതക്യാദി.

ഇതു അസ്ഥിഗതവാതത്തിന്നു വിശേഷപ്പെട്ട തൈലമാകുന്നു തലക്കും ദേഹത്തും തേക്കാം.

# കൊട്ടംചുക്കാദി

ഇതു എല്ലാ വാതത്തിന്നും വളരെ വിശേഷപ്പെട്ട തൈലമാകുന്നു. അംഗങ്ങളിലെ വാതത്തിന്നു പുരട്ടുവാനാണു അധികം നല്ലതു്.

## ക്ഷാരതൈലം.

ഇതു കൎണ്ണരോഗത്തിൽ വളരെ മുഖ്യമായിട്ടുള്ള തൈലമാണ്; ചൊറി, പഴുപ്പു, സ്രാവം, ദുൎഗ്ഗന്ധം, വേദന, കൃമി ഇവകളെയെല്ലാം ശമിപ്പിക്കും; ബാധിൎയ്യത്തിനു കൈകണ്ടതാണ്. ഇതിൽനിന്നു കുറച്ചെടുത്തു സഹിക്കാവുന്ന ചൂടോടെ ചെവിട്ടിൽ തുള്ളിക്കുകയൊ, നിറുത്തുകയോ, പീച്ചാങ്കുഴൽകൊണ്ടു പീച്ചുകയോ ചെയ്യാം. ദന്തരോഗത്തിങ്കലും മുഖരോഗത്തിങ്കലും ഇതു പുരട്ടുവാൻ നന്ന്. ഇതു തുള്ളിക്കുന്നതിനു മുമ്പു ചെവി നല്ലവണ്ണം പീച്ചികഴുകി തോൎത്തുന്നതു അത്യാവശ്യമാകുന്നു.

## ക്ഷീരബലാതൈലം.

മനുഷ്യരെ ബാധിക്കുന്ന രോഗങ്ങളിൽ അധികഭാഗവും വാതകോപംകൊണ്ടുള്ളതാണ്. അതിനെ ശമിപ്പിക്കുവാൻ തൈലത്തിനു ശരിയായതൊരു മരുന്നുമില്ല. അങ്ങിനെ ഉപയോഗിക്കുന്ന തൈലങ്ങളിൽ ഏററവും ശ്രേഷ്ഠമായിട്ടുള്ളതാണു ക്ഷീരബലാ തൈലം. ഇതു എത്ര ആവൎത്തിച്ചു കാച്ചുവാൻ സാധിക്കുന്നുവോ അത്രയും ഫലം കൂടിക്കൂടി വരുന്നതാണ്. ഇതു തലയിലും മേലും, അകത്തും പുറത്തും ഒരുപോലെ ഉപയോഗിക്കപ്പെടാവുന്നതാണ്. തലയിൽ തേക്കുക, ധാരയിടുക, പിചു, വസ്തി ഈ വിധത്തിലെല്ലാം ഉപയോഗിക്കും; മൂക്കിൽ നസ്യംചെയ്യും; അകത്തേക്കു കഷായത്തിൽ മേമ്പൊടിയായും, സ്നേഹപാന വിധിപ്രകാരവും, ഗുദവസ്തിയായും ഉപയോഗിക്കാം. ഇതു എല്ലാ വാതത്തിനും—വിശേഷിച്ച് അൎദ്ദിതം, ബാഹ്യായാമം, അന്തരായാമം, പക്ഷവാതം മുതലായ ഞരമ്പുസംബന്ധമായ രോഗങ്ങൾക്കു വളരെ പ്രശസ്തമായിട്ടുള്ളതുമാണ്. വാതതിമിരം, കൎണ്ണശൂലം, തലവേദന, സൂൎയ്യാവൎത്തം, ഗുന്മൻ, യോനിരോഗം, ശൂല മുതലായി അനവധിരോഗങ്ങൾ ഇതിന്റെ ഉപയോഗത്താൽ ആശ്വാസപ്പെടുന്നതാണ്. ചുരുക്കി പറയുന്നതായാൽ വാതത്തെ സംബന്ധിച്ചു എല്ലാ രോഗം ബാധിച്ചിട്ടുള്ളവൎക്കും ഇതുതന്നെയാണു ഒരു അവലംബമായി വിചാരിക്കേണ്ടതു. കേവലവാതത്തിങ്കൽ ചൂടോടെ പുരട്ടണം. രക്തവാതത്തിങ്കൽ ചൂടുവേണമെന്നില്ല. ഇച്ഛാപഥ്യംമതി.

മാത്ര—അരമുതൽ രണ്ടരയൻസുവരെ. കഷായങ്ങളിൽ മേമ്പൊടി ചേൎക്കുമ്പോൾ കാൽ മുതൽ രണ്ടു ഡ്രാംവരെ. നസ്യത്തിനു ആറ മുതൽ പത്തുബിന്ദുവരെ; സേവിപ്പാനുള്ള മാത്ര—നൂററൊന്നാവൎത്തിച്ചതിനു പത്തുമുതൽ അറപതു തുള്ളിവരെ. മേമ്പൊടിക്കു അഞ്ചുമുതൽ പതിനഞ്ചു തുള്ളിവരെ. നസ്യത്തിനു ആറുതുള്ളി മുതൽ പത്തു തുള്ളിവരെ. ആവൎത്തി കുറഞ്ഞതിന്റെ മാത്ര യുക്തികൊണ്ടു നിശ്ചയിക്കാവുന്നതാണല്ലൊ. അകത്തേക്കു സേവിക്കുവാൻ ഏഴാവൎത്തിയിൽ കുറഞ്ഞതായാൽ പോരാത്തതാണ്. ഇതു 3, 7, 14, 21, 41, 101 പ്രാവശ്യം ആവൎത്തിച്ചതു ഇവിടെ തെയ്യാറുണ്ട്.

# ക്ഷീരാദിതൈലം.

അകാലത്തു വരുന്ന നരയെ തടസ്ഥം ചെയ്യാൻ ഇതുകൊണ്ടു നസ്യം വിശേഷമാണ്.

മാത്ര—രണ്ടുമുതൽ പത്തു ബിന്ദുവരെ.

# ഗന്ധതൈലം.

ഇതു ഉളുക്ക, ഇടി, ചതവു മുതലായ ഭംഗങ്ങളിൽ വിശേഷപ്പെട്ട തൈലമാണ്. ഇതു പുരട്ടി ഉഴിഞ്ഞാൽ മറെറല്ലാ തൈലം പുരട്ടുന്നതിനെക്കാളും വേഗത്തിൽ ഗുണം കിട്ടുന്നതാണ്. സന്ധികൾ കൂടിവരുന്നതും കൂട്ടിയതു ശരിപ്പെടുത്തുവാനും, അംഗങ്ങൾക്കു ബലം വെപ്പാനും ഇതു എത്രയും പ്രസിദ്ധപ്പെട്ടതാണ്. ഇതിനെത്തന്നെ അകത്തേക്കും ഉപയോഗപ്പെടുത്താം. അതിനു പുറമെ, എല്ലാ വാതരോഗങ്ങൾക്കും ഇതു വളരെ പ്രധാനമായ ഒരു തൈലമാകുന്നു. ഇതിനെ ഉണ്ടാക്കുന്നതിൽ വളരെ അദ്ധ്വാനവും സൂക്ഷ്മവും വേണ്ടിവരുന്നതുകൊണ്ടു വില ജാസ്തി വരുന്നതെങ്കിലും അതിന്റെ ഫലം അതിൽ എത്രയോ അധികം വില മതിക്കത്തക്കതാണ്. ഇച്ഛാപത്ഥ്യംമതി. ഭോഗം അന്നാദ്യനാളു കുറയ്ക്കണം.

മാത്ര—ഒന്നുമുതൽ നാലു ഡ്രാം വരെ

# ഗന്ധകതൈലം.

ഇതു മേല്പറഞ്ഞുവരുന്ന ചൊറി, ചിരങ്ങു ഇവകളിൽ വിശേഷമാണ്. അകത്തും പുറത്തും ഉപയോഗിക്കാം. മേൽ ഒന്നോ രണ്ടോ മണിക്കൂറു നേരം തേച്ചിരുന്നശേഷം ചൂടുവെള്ളം പകർന്നു കുളിക്കണം. ഉപ്പു, പുളി, എരിവു ഇവ തീരെ വർജ്ജിക്കണം. പാൽ ഉപയോഗിക്കാം. പച്ചവെള്ളം തൊടരുത്.

മാത്ര—അരമുതൽ ഒരു ഡ്രാംവരെ. രണ്ടുനേരവും ഊണിനു മുമ്പു സേവിക്കണം.

നമ്പ്ര് 1. സേവിപ്പാനുള്ളതു. നമ്പ്ര് 2. പുരട്ടുവാനുള്ളതു.

# ചന്ദനാദിതൈലം (ചെറിയതു്)

ഇതു തലക്കു നല്ല തണുപ്പും സുഖവും കൊടുക്കുന്ന എണ്ണയാണ്. വലിയ ചന്ദനാദിയുടെ മിക്ക ഗുണങ്ങളും ഇതിനും ഉണ്ടു്.

# ചന്ദനാദി തൈലം (വലിയതു്).

ഇതു ദാഹജ്വരം, ബുദ്ധിഭ്രമം, തലച്ചൂടു, വയറുകാളൽ, മോഹാലസ്യം, മദാത്യയം മുതലായി ഉഷ്ണാധിക്യത്താലുണ്ടാകുന്ന എല്ലാ രോഗ

ങ്ങൾക്കും നന്നു. രക്തവാതം, രക്തപിത്തം, കാമില ഇവകളിലെല്ലാം ഇതു അത്യന്തം ഉപയോഗമുള്ളതാകുന്നു. ഇതു തേക്കുക, സേവിക്കുക, നസ്യംചെയ്യുക ഈ വിധത്തിലെല്ലാം പ്രയോഗിക്കാം.

മാത്ര—ക്ഷീരബലപോലെ

## ചിഞ്ചാദിതൈലം (ചെറിയതു).

ഇതു സർവ്വാംഗവാതത്തിന്നു നല്ലതാണു.

## ചിഞ്ചാദിതൈലം (വലിയതു).

ഇതു എല്ലാവിധം വാതരോഗത്തിന്നും പുരട്ടുവാനും, നസ്യം ചെയ്യാനും, തേക്കുവാനും നല്ല എണ്ണയാണു; രക്തവാതത്തിന്നും തരക്കേടില്ല.

## ചെമ്പരുത്യാദി വെളിച്ചെണ്ണ.

ഇതു കുട്ടികൾക്കുള്ള എല്ലാ രോഗങ്ങൾക്കും പ്രസിദ്ധപ്പെട്ട വെളിച്ചെണ്ണയാണു. എല്ലാവിധം കരപ്പനും, ബാലപീഡകളും, ചിരങ്ങു ചൊറി മുതലായതിന്നും, ഇറക്കം, ഗ്രഹണി, മുതലായ ഇവകൾക്കും പറ്റുന്നതാണു. ഇതു തലയിലും മേലും തേച്ചുകുളിക്കുന്നതിന്നു വിരോധമില്ല

## ജാത്യാദിതൈലം.

ഇതു വ്രണത്തിന്നു ഏററവും വിശേഷമാണു. ഇതിൽ ശീലമുക്കി വ്രണത്തിലിടുകയോ, ഇതുകൊണ്ടു ധാരയിടുകയോ ചെയ്യാം. ഏതു വ്രണവും ക്ഷണത്തിൽ ശുദ്ധിവന്നു ഉണങ്ങും.

## ജീവന്ത്യാദിതൈലം.

ഇതു വാതതിമിരം മുതലായ നേത്രരോഗങ്ങളിൽ നസ്യം ചെയ്യുന്നതിന്നു ഏററവും പ്രധാനപ്പെട്ട തൈലമാകുന്നു. ദർശനതന്ത്രി (Optic Nerve) സംബന്ധമായും, ദൃഷ്ടിധരകലാ (Retina) സംബന്ധമായും ഉള്ള ദോഷം, മറ കേടുകൾ, ഹ്രസ്വദൃഷ്ടി (Short-sight) മുതലായതിലും ഇതുകൊണ്ടു നസ്യം ക്രമമായി ശീലിച്ചാൽ വളരെ ഗുണം കിട്ടുന്നതാണു. അതുമാത്രമല്ല, കഴുത്തിന്നു മേല്പോട്ടു വാതം, പിത്തം ഇവയാലുണ്ടാവുന്ന മിക്ക രോഗങ്ങൾക്കും ഇതു ശമനം വരുത്തുന്നതുമാകുന്നു.

മാത്ര—നസ്യത്തിന്നു രണ്ടുമുതൽ പത്തുതുള്ളിവരെ.

## ജീവന്ത്യാദിയമകം.

കൈ, കാൽ, ചുണ്ട്, മുതലായവയിൽ വിള്ളലിന്ന് പുരട്ടുവാൻ വളരെ വിശേഷമായത്. Psoriasis എന്നു പറയുന്ന ത്വക്രോഗത്തിന്ന് മേൽ തേച്ചാൽ വളരെ ഫലമുള്ളതാണ്.

## ജ്യോതിഷ്മത്യാദിതൈലം.

ഇതു കഫാധികമായ എല്ലാ വ്രണത്തിന്നും പറ്റുന്ന തൈലമാണു. ഭഗന്ദരവ്രണം, നാഡീവ്രണം, അപചീവ്രണം ഇവകളിൽ പുരട്ടുവാനാണു ഇതു അധികം ഉപയോഗപ്പെടുന്നതു.

## തുംഗദ്രുമാദിതൈലം.

ഇതു തലക്കും കണ്ണിന്നും വളരെ തണുപ്പും, സുഖവും കൊടുക്കുന്ന എണ്ണയാണു.

## തുളസ്യാദിതൈലം.

ഉഷ്ണപീനസം, മൂക്കിൽനിന്നും വായിൽനിന്നും വരുന്ന ദുർഗ്ഗന്ധം, വെള്ളമൊലിക്കൽ മുതലായ രോഗങ്ങളിൽ ഇതു വിശേഷമാകുന്നു. തലയിൽ താരന്നും നന്നു. തലയിൽ തേപ്പാനും നസ്യത്തിന്നും കൊള്ളാം.

## ഭേകരാജതൈലം നമ്പ്ര് 1.

ഇതു കാസം, ശ്വാസം ഇവയിൽ തലക്കു തേക്കുവാൻ വിശേഷപ്പെട്ടതാകുന്നു. തലക്കു ഉഷ്ണം വിയർപ്പ് ഇവ പ്രധാനമായ പ്രമേഹരോഗത്തിൽ അധികം ഫലത്തെ ചെയ്യും.

## ഭേകരാജതൈലം നമ്പ്ര് 2.

ഇതു മേൽ പറഞ്ഞ തൈലം തന്നെ ആവണക്കെണ്ണ ചേർത്തു കാച്ചിയതാണു. ഇതു പതിവായി അത്താഴം കഴിഞ്ഞു ഒന്നോ രണ്ടോ ടീസ്പൂൺ സേവിച്ചുകൊണ്ടിരുന്നാൽ ദീർഘകാലമായി നിലനിന്നുവരുന്ന കാസം, ശ്വാസം ഈ രോഗങ്ങളും വിട്ടുപോകുന്നതാകുന്നു. ചില അവസരങ്ങളിൽ തലക്കു തേക്കുവാനും കൊള്ളും.

## ത്രിവൃതസ്നേഹം.

എല്ലാ വാതരോഗങ്ങൾക്കും തൊട്ടുപുരട്ടുവാനും, തേച്ചിരുന്ന് കുളിപ്പാനും വിശേഷം.

## ത്രിഫലാദി എണ്ണ.

ഇതു തലക്കു വിശേഷമായ എണ്ണയാണു. നേത്രരോഗങ്ങൾക്കും കണ്ണുവ്യാധികൾക്കും പ്രത്യേകം പറയപ്പെട്ടിട്ടുള്ളതാണു. നീരിളക്കം, അപചി ഇവക്കും നന്നു.

## ദിനേശവല്യാദി കുഴമ്പു.

ഇതു തപശോഷത്തിനും, മേൽ ചൊറി, ചിരങ്ങു മുതലായതിനും വണ്ണമെത്തിനും മേൽ തേക്കുവാനും, പിഴിച്ചലിനും നല്ലതാകുന്നു.

## ദൂർവ്വാദിതൈലം.

തലയിലെ താരൻ, ചിരങ്ങ് ഇവകൾക്ക് വിശേഷം.

## ധാന്വന്തരം കുഴമ്പ്.

ഇതു പുറമെ മാത്രമെ ഉപയോഗിക്കുകയുള്ളൂ. ഫലം ധാന്വന്തര തൈലം പോലെതന്നെ. പിഴിച്ചിലിനും മറ്റും ഇതു അധികംനന്നു.

## ധാന്വന്തര തൈലം.

വാതത്തിങ്കലും, തത്സംബന്ധമായ മററു രോഗങ്ങളിലും ഇതിന്റെ പ്രഭാവം പ്രശംസനീയമാണു. ഗർഭിണികൾക്കും പ്രസവിച്ചു കിടക്കുന്നവൎക്കും ഇതു ശീലിക്കുന്നതു ഒഴിപ്പാൻ പാടില്ലാത്തതാണു. അതിനു പുറമെ മുമ്പു ക്ഷീരബലയ്ക്കു പറഞ്ഞിട്ടുള്ള മിക്ക ഗുണങ്ങളും ഇതിനുണ്ടു. എന്നാൽ ശുദ്ധവാതത്തിങ്കലോ, കഫസമ്മിശ്രമായ വാതത്തിങ്കലൊ ഇതാണു അധികം നല്ലതെന്നാണു പല വൈദ്യന്മാരുടേയും അഭിപ്രായം. ക്ഷീരബല രക്തവാതത്തിങ്കലും, പിത്തസമ്മിശ്രമായ വാതത്തിങ്കലും അധികഗുണത്തെ ചെയ്യും എന്നുമാണു അവർ സിദ്ധാന്തിക്കുന്നതു. പാനം, നസ്യം, വസ്തി മുതലായ പല കർമ്മങ്ങളും ഇതുകൊണ്ടു ചെയ്യാൻ കഴിയുന്നതാണു. ധാന്വന്തര കഷായത്തിനു വിധിച്ചിട്ടുള്ള ഗുണങ്ങളും ഇതിനുണ്ടെന്നു വിശേഷാൽ പറയേണ്ടതില്ലല്ലോ. ഇത്, 3, 7, 14, 21, 41, 101 പ്രാവശ്യം ആവർത്തിച്ചത് ഇവിടെ തെയ്യാറുണ്ട്.

മാത്ര—ക്ഷീരബലപോലെ.

## ധൂർദ്ധൂരാദിതൈലം.

തലയിൽ താരൻ നശിപ്പാനും മുടി വളരുവാനും ചൊറി, ചിരങ്ങു മുതലായതു ശമിപ്പാനും നന്നു.

## ധുർദ്ധൂരപത്രാദി വെളിച്ചെണ്ണ.

ബാലവിസർപ്പങ്ങൾക്ക് തലയിലും മേലും തേപ്പാൻ പ്രത്യേകം നല്ലത്. തലയിലെ താരൻ മുതലായതിന്നും വളരെ നല്ലതാണ്.

## നാഗരാദി തൈലം.

ഇതു കഴുത്തിന്നു മേല്പോട്ടുള്ള വ്യാധികൾക്കും പ്രത്യേകിച്ചു നാസാരോഗം, മുഖരോഗം ഇവകൾക്കും പാവനമാകുന്നു. നീരിളക്കസംബന്ധമായ സകല വ്യാധികളും ശമിക്കും. ഇതു തലക്കു തേക്കുവാനും, വസ്തിചെയ്യാനും, കവിൾക്കൊൾവാനും, അകത്തേക്കു സേവിക്കുവാനും കൊള്ളാവുന്നതാണു.

## നാരായണതൈലം (ചെറിയതു).

ഇതു വാതത്തിന്നും രക്തവാതത്തിന്നും വിശേഷമാണു.

## നാരായണതൈലം (വലിയതു)

ഇതു എല്ലാ വാതത്തിന്നും വിശേഷപ്പെട്ട തൈലമാണു. എന്നു മാത്രമല്ല വാതാധികമായ ഗുന്മൻ ശൂല മുതലായ രോഗങ്ങൾക്കും വളരെ പിടിക്കുന്ന മരുന്നാണു. രക്തവാതത്തിന്നും ഇതു ശമനത്തെ ചെയ്യും. ഇതു അകത്തേക്കു സേവിക്കുന്നതിന്നും, പുരട്ടുന്നതിന്നും നസ്യാഭ്യംഗാദികൾക്കും കൊള്ളാവുന്നതാണു.

മാത്ര—ക്ഷീരബലപോലെ.

## നാല്പാമരാദിതൈലം.

പിത്താധികമായ ചൊറി, ചിരങ്ങു, വിസർപ്പം മുതലായതിൽ തലയിലും മേലും തേപ്പാൻ നന്നു. രക്തദൂഷ്യത്തിന്നും കൊള്ളാം.

നാല്പാമരാദി വെളിച്ചെണ്ണ കട്ടികൾക്ക്.

## നാസാർശസ്തൈലം.

തൊണ്ടയിൽ വീക്കം (Tonsils) മൂക്കിൽദശ, മുതലായതിന്നു തലക്കുതേക്കാൻ വളരെ നല്ലതാണ്.

## നിംബാദിതൈലം.

തലയിൽ താരൻ, ചിരങ്ങു, രോമം കൊഴിച്ചൽ മുതലായവയിൽ തലയിൽ തേപ്പാൻ വിശേഷം. മുഖക്കുരുവിന്നും നന്നു.

# നിംബാമൃതാദി എണ്ണ.

നില്ക്കാത്ത നീരിറക്കിന്നു് തലയ്ക്കുതേപ്പാൻ വിശേഷം.

# നിംബാമൃതാദി ആവണക്കെണ്ണ.

രക്തവാതസംബന്ധമായ സുഖക്കേടുകളിലും ത്വഗ്രോഗങ്ങളിലും നിത്യശോധനയ്ക്കു് സേവിപ്പാൻ ഒന്നാന്തരം.

മാത്ര—½ മുതൽ 2 ഔൺസ് വരെ.

# നിശോശീരാദി എണ്ണ.

എല്ലായ്പോഴും മേൽ ചുട ഉണ്ടാകുന്ന രോഗികൾക്കു ഇതു ഏററവും വിശേഷമാകുന്നു. പ്രമേഹരോഗികൾ ഇതിനെ നിത്യമേന ശീലിക്കേണ്ടതാണു. ഉറക്കത്തിന്നും നന്നു. തലയിലും മേലും ഉപയോഗിക്കാം.

# നീലീഭൃംഗാദി എണ്ണ.

ഇതു തലമുടി വളരുവാൻ ഏററവും പ്രശസ്തമായ തൈലമാണു. തലയ്ക്കും കണ്ണിന്നും മററും വളരെ സുഖത്തെ ഉണ്ടാക്കുകയും ചെയ്യും. ചെറുപ്പത്തിൽ നരക്കാതിരിക്കുന്നതിന്നും ഇതു ഫലമുള്ളതാണു. ഇതു തലയിൽ മാത്രം തേക്കാം.

# നീലീഭൃംഗാദി വെളിച്ചെണ്ണ.

ഇതിന്നു നീലീഭൃംഗാദിഎണ്ണയുടെ ഗുണങ്ങൾതന്നെയാണു്.

# നൊങ്ങണാദിതൈലം.

ഇതു അകത്തേക്കു സേവിച്ചാൽ പെരിക്കാലിന്നു എളുപ്പത്തിൽ ശമനം വരുത്തുന്നതാണു. പുരട്ടുവാനും തരക്കേടില്ല. കാലത്തും രാത്രിയും സേവിക്കണം.

മാത്ര—കാൽ മുതൽ ഒരു ഔൺസുവരെ.

# പഞ്ചവൽക്കാദി എണ്ണ.

ഇതു രക്തം, പിത്തം ഇവ ആധിക്യമുള്ള കുഷ്ഠം, വിസർപ്പം, ചൊറി, ചിരങ്ങു ഇവകളിൽ പ്രശംസിക്കപ്പെട്ടതാണു. തലയിലും മേലും തേക്കാം.

## പഞ്ചാമ്ലതൈലം.

ഇതു ദേഹത്തിന്മേലുള്ള നീരിന്നു പുരട്ടുവാൻ ഏററവും പ്രസിദ്ധപ്പെട്ട തൈലമാകുന്നു. ഏതു കാരണത്താൽ ഉണ്ടായ നീരിന്നും ഇതു ചൂടുപിടിപ്പിച്ചോ അല്ലാതെയോ പുരട്ടുന്നതിന്നു വിരോധമില്ല. തലക്കും ഘൃതംപോലെ ഇതു ഉപയോഗിക്കാവുന്നതാണ്.

## പപ്ഫണാദി.

ഇതു വൃദ്ധിരോഗത്തിൽ അകത്തേക്കു സേവിക്കുവാനും വീക്കത്തിന്മേൽ പുരട്ടുവാനും നല്ലതാണ്.

മാത്ര—രണ്ടുമുതൽ നാലു ടീസ്പൂൺവരെ.

## പരിണതകേര്യാദി

ഇതു അപബാഹു അതായതു കയ്യുകൾ അനക്കാൻവയ്യാതെ വരുന്ന വാതത്തിന്നു പുരട്ടുവാൻ നല്ലതാണ്.

## പാരന്ത്യാദിതൈലം.

പാമ്പുകടിച്ചു്, വിഷമിറക്കിയതിന്നുശേഷവും വ്രണം ഉണങ്ങാതെ നില്ക്കുന്നതു് ശുദ്ധീകരിച്ചു് ഉണക്കാൻ വളരെ വിശേഷമായതു്. സാധാരണ ചൊറി, ചിരങ്ങ് മുതലായതിന്നും സിദ്ധഫലമായതാണ്.

## പാലണ്ഡവൈരണ്ഡതൈലം.

അശ്ശോരോഗത്തിലും ഉദാവർത്തത്തിലും ശോധനയുണ്ടാക്കുവാൻ വിശേഷം.

മാത്ര—½ മുതൽ 2 ഔൺസുവരെ.

## പിണ്ഡതൈലം.

രക്തവാതത്തിന്നും, അതുസംബന്ധിച്ച ചുട്ടുനീറുക, വീക്കം, ചുവപ്പു, സഞ്ചാരം, കടച്ചിൽ ഇവകൾക്കും അത്യന്തം വിശേഷപ്പെട്ടതാണ്. ഇതു പുരട്ടുകയോ ധാര ഇടുകയോ ചെയ്യാം. രക്തവാതക്കാർ ഇതു നിയമേന മേൽ തേക്കേണ്ടതാണ്. ചുട്ടുനീറുക മുതലായതിൽ തല്ക്കാലശമനത്തിന്നു ഖജിതപിണ്ഡതൈലം അധികം ഉപയോഗമുള്ളതാകുന്നു.

## പുനർന്നവാദിതൈലം.

ഇതിന്നു പഞ്ചാമ്ലതൈലത്തിന്റെ ഗുണം തന്നെയാണ് ഉള്ളതു.

പക്ഷെ അതിനെക്കാളം കുറച്ചു സൌമ്യമാണു. തലയിൽ തേക്കുന്നതിനു അധികം നന്നു.

## പ്രപുണ്ഡരീകാദി.

അകാലത്തിലെ നരക്കും, മററു ശിരോരോഗങ്ങൾക്കും തലക്കു തേക്കുവാനും, മൂക്കിൽ നസ്യം ചെയ്യാനും മുഖ്യം.

മാത്ര—നസ്യത്തിനു രണ്ടു മുതൽ പത്തു തുള്ളിവരെ.

## പ്രഭഞ്ജനവിമർദ്ദനം കുഴമ്പു.

ഇതു സർവ്വാംഗവാതത്തിനു വളരെ പ്രധാനമായ തൈലമാണു്. മേൽ കടച്ചിൽ, കഴുത്തിനോവു, തരിപ്പു, ശക്തിക്ഷയം ഇവകളിലെല്ലാം ഇതിനെ പുറമെ ഉപയോഗിക്കുന്നതു വളരെ ഫലമുള്ളതാണു്. രക്തവാതം, അർദ്ദിതം മുതലായവക്കും ശമനം വരുത്തുന്നതാണു്. തല്ക്കാലഫലത്തിനു ചൂടുപിടിപ്പിച്ചു പുരട്ടുന്നതാണു നല്ലതു്.

## പ്രസാരണീതൈലം (ചെറിയതു)

ഇതു എല്ലാതരം വാതത്തിനും രക്തവാതത്തിനും പ്രസിദ്ധപ്പെട്ടതാണു്. പാനം, നസ്യം, അഭ്യംഗം, വസ്തി, ശിരോവസ്തി ഇവകൾക്കെല്ലാം ഉപയോഗപ്പെടും.

മാത്ര—ക്ഷീരബലപോലെ.

## പ്രസാരണീ തൈലം (വലിയതു്.)

ഇതു മുമ്പറഞ്ഞ പ്രസാരണീതൈലത്തെക്കാളം ഇരട്ടം അധികം ഫലമുള്ളതാണു്. വാതം കോപിച്ചിട്ടുണ്ടാവുന്ന എല്ലാ രോഗത്തിനും പറ്റും. വന്ധ്യകൾ പ്രസവിക്കുവാനും, യോനിരോഗം ശമിപ്പിക്കുവാനും, പുരുഷന്മാർക്കു ബീജദോഷം തീരുവാനും ഉപകരിക്കുന്നതാണു്.

മാത്ര—ക്ഷീരബലപോലെ.

## ബലാഗുളൂച്യാദി എണ്ണ.

ഇതു രക്തവാതക്കാർക്കു തലക്കു തേച്ചു ശീലിക്കുവാൻ വിശേഷമാണു്. മേലക്കും നന്നു. നീരിളക്കവും, ഉറക്കം സംബന്ധിച്ച മനോപദ്രവങ്ങളും ശമിക്കും.

## ബലാതൈലം.

വാതത്തിനു ലോകോത്തരമായ ഒരു തൈലം (ആവർത്തിക്കാത്തതു്) ഉണ്ടെങ്കിൽ അതു ബലാതൈലമാണു്. വാതസംബന്ധമായ എല്ലാ രോ

ഗത്തിങ്കലും ഇതിനെ ഉപയോഗിച്ചാൽ തല്ക്കാലത്തിൽതന്നെ ഫലം കാണാതിരിക്കയില്ല. വാതക്ഷോഭം, കഫ, ഛർദ്ദി, മോഹാലസ്യം, ഗ്രഹണി, ഉരഃക്ഷതം, ക്ഷയം, അപസ്മാരം ഇവകളിലൊക്കെ യുക്തിപോലെ ഉപയോഗപ്പെടുത്താം. അർദ്ദിതം, അപതന്ത്രകം, ബാഹ്യായാമം, അന്തരായാമം, വ്രണായാമം ഇവകളിലെല്ലാം ഇതു ഏററവും ഫലമുള്ളതാണ്. ആവരണവാതങ്ങളിൽ ഇതു വലുതായ ഒരവലംബമാകുന്നു. ഇതിനെ അകത്തേക്കു സേവിപ്പിക്കാം. മൂക്കിൽ നസ്യംചെയ്യാം. ശിരോവസ്തി, സ്നേഹവസ്തി ഇവകളും ഇതുകൊണ്ടു ചെയ്യാവുന്നതാണ്. പുരട്ടവാതം ഇതു വളരെ വിശേഷപ്പെട്ടതാകുന്നു.

മാത്രയും പത്ഥ്യവും ക്ഷീരബലാപോലെ.

## ബലാധാത്ര്യാദി എണ്ണ.

ഇതു തലക്കു ചൂട്, വേദന, നേത്രരോഗം ഇവകളിലെല്ലാം വിശേഷമാണ്. പിത്തത്തേയും വാതത്തേയും സംബന്ധിച്ചു കഴുത്തിനു മേപ്പട്ടു ഉണ്ടാവുന്ന എല്ലാ രോഗത്തിനും നന്നു. ഇതു തലയിൽ തേക്കാം. നസ്യം ചെയ്യാം. സേവിക്കുന്നതിനും വിരോധമില്ല.

## ബലാശ്വഗന്ധാദി കുഴമ്പ്.

ഇതു ദേഹത്തിന്റെ പുഷ്ടിക്കും ബലത്തിനും പ്രശസ്തമാണ്. വാതത്തിനു നന്ന്; ജീർണ്ണജ്വരം, ഉന്മാദം, ക്ഷയം, കാസം മുതലായ അസംഖ്യം രോഗങ്ങളെ ശമിപ്പിക്കുകയും ചെയ്യും. ഇതു തലയിൽ ഉപയോഗിക്കമാറില്ല.

## ബലാശ്വഗന്ധാദി തൈലം.

ഇതു നീരിളക്കത്തിനും, ക്ഷയത്തിനും, തൃഷ്ണത്തിനും മററും നന്നു. ഇതും മുൻപറഞ്ഞ യോഗവും ഒന്നുതന്നെ. പക്ഷെ കുഴമ്പു മുട്ടുകൂട്ടി കാച്ചുന്നതാണ്. അതു മാത്രമാണ് വിശേഷമുള്ളത്. ഇതു തലക്കും മേലും ഉപയോഗിക്കാം.

## ബലാഹരാദി എണ്ണ.

ഇതു തലക്കു ചൂട്, വേദന ഇവകളിൽ മുഖ്യമാണ്; ശിരസ്സു തണുപ്പിക്കും.

## ഭൃംഗാമലകാദി (ചെറിയത്)

തലയ്ക്കു ചൂട്, വേദന ഇവകളിൽ ഈ തൈലം വളരെ പ്രസിദ്ധമാണ്. അത്യദ്ധ്യാനംകൊണ്ടോ, അധികം വായനകൊണ്ടോ, ക്ഷീണിച്ച

വൎക്കും, തലയിൽ സുഖമില്ലാത്തവൎക്കും ഇതു അല്പം എടുത്തു തലയിൽ തേച്ചാൽ അപ്രത്യക്ഷപ്പോലെ ഫലം കിട്ടുന്നതാണ്. കണ്ണിനു വളരെ കുളുൎമ്മ തോന്നും; നല്ല സൂക്ഷ്മത വെക്കും; വെള്ള, കറുപ്പ്, ചുവപ്പ്, ഇവ മൂന്നും തെളിഞ്ഞു ദൃഷ്ടികൾ പ്രസന്നങ്ങളായിരിക്കും; ശ്രോത്രരോഗത്തിനും ഗുണോത്തരമാണ്; തലമുടിക്കു അതിലേറെ വിശേഷം; ദന്തരോഗത്തിൽ വളരെ മുഖ്യം; വിദ്യാൎത്ഥികളും അധികം വായിക്കേണ്ടുന്ന മറ്റുള്ളവരും അവരുടെ കണ്ണിന്റെ രക്ഷയ്ക്കും ആരോഗ്യത്തിനും ഇതു നിയമേന ശീലിക്കേണ്ടതാണ്; പാട്ടു പാടുന്നവൎക്കു ഒച്ച വിശേഷമായിത്തീരും; ഉറക്കമില്ലാത്തവൎക്കു സുഖനിദ്രയെ ഉണ്ടാക്കുകയും ചെയ്യും.

## ഭൃംഗാമലകാദി എണ്ണ (വലിയത്)

ഇതിനു ഭൃംഗാമലകാദിക്കു പറഞ്ഞ ഗുണങ്ങൾതന്നെ കുറെക്കൂടി അധികം കാണപ്പെടുന്നതാണ്. അല്പം തണുപ്പു ജാസ്തിയാണ്.

## മഞ്ജിഷ്ഠാദി എണ്ണ.

ഇതു തലക്കു വളരെ സുഖംകൊടുക്കുന്ന എണ്ണയാണ്; ഇതു തേച്ചാൽ നല്ല തണുപ്പു തോന്നും; സൌരഭ്യമുണ്ട്; നീരിളക്കം മാറും; കണ്ണിനും ഗുണോത്തരമാണ്.

## മധുയഷ്ട്യാദി തൈലം.

രക്തവാതത്തിനും, നീൎവീഴ്ചയ്ക്കും തലയിൽ തേയ്ക്കാൻ നന്ന്.

## മരിചാദി എണ്ണ.

നീരിളക്കം, കഫ, ഏക്കം, മൂക്കിൽ ദശ, പീനസം മുതലായതിൽ തലക്കു തേപ്പാൻ വിശേഷമാണ്. ഇതുകൊണ്ടു ഇവയിൽ നസ്യവും ചെയ്യാം.

## മഹാകുക്കുടമാംസ തൈലം.

സൎവ്വാംഗവാതത്തിങ്കലും, ഏകാംഗവാതത്തിങ്കലും ഇതു പ്രശസ്തമാണ്. മെലിച്ചൽ, ബലക്ഷയം, തരിപ്പ്, കടച്ചിൽ ഇവകളെല്ലാം ഇതു കൈകണ്ട മരുന്നാണ്. ഇതു സേവിപ്പാനും പുരട്ടുവാനും കൊള്ളാം.

മാത്രയും പഥ്യവും ക്ഷീരബലാപോലെ.

# മഹാബലാ തൈലം.

ഇതു് ധാന്വന്തരം ആവൎത്തിപോലെ അകത്തേക്കു സേവിപ്പിക്കാവുന്നതാണു്. പ്രസവിച്ചുകിടക്കുന്ന സ്ത്രീകൾക്കും, വന്ധ്യകൾക്കും, ക്ഷീണശുക്ലന്മാൎക്കും, ധാതുക്കൾ ക്ഷീണിച്ചവൎക്കും, മൎമ്മാഭിഘാതത്തിങ്കലും, ആക്ഷേപകാദികളായ എല്ലാ വാതവ്യാധികൾക്കും, *എക്കിട്ടം, കാസം, അധിമന്ഥം, ഗുന്മം, ശ്വാസരോഗം, അന്ത്രവൃദ്ധി മുതലായ എല്ലാ വ്യാധികൾക്കും ഉപയോഗിക്കാവുന്നതാണു്. മാത്ര മുതലായതു് ധാന്വന്തരം ആവൎത്തിപോലെ.

# മഹാമാഷതൈലം.

ഇതു് സങ്കോചം, ശോഷം, തരിപ്പു ഇവകളുള്ള ദിക്കിൽ പുരട്ടുവാനും പിഴിച്ചിലിന്നും ധാരക്കും എന്നു മാത്രമല്ല, അകത്തേക്കു സേവിക്കുവാനും ഇതു ഏററവും പ്രശസ്തമായിട്ടുള്ളതാണു്.

മാത്രയും പത്ഥ്യവും—ക്ഷീരബലപോലെ.

# മഹാരാജപ്രസാരണീതൈലം.

ഇതു വാതരോഗത്തിങ്കൽ വിധിച്ചിട്ടുള്ളതാണെങ്കിലും പിത്തരോഗത്തിങ്കലും അതുപോലെ തന്നെ കഫരോഗങ്ങളിലും ഇതിന്റെ വീൎയ്യം അനിഷേദ്ധ്യമാണു്. 80 വിധം വാതരോഗവും 40 വിധം പിത്തരോഗവും 20 വിധമുള്ള കഫരോഗവും ഇതിനാൽ ശമിക്കുന്നതാണെന്നു ആചാൎയ്യന്മാർ സിദ്ധാന്തിച്ചിട്ടുണ്ടു്. ഇതു പാനം, നസ്യം, അഭ്യഞ്ജനം, വസ്തി, ശിരോവസ്തി, പിചു മുതലായ അഖിലകൎമ്മത്തിന്നും ഉപയോഗപ്പെടുന്നതാണു്. അപതാനകം, പക്ഷാഘാതം, പാൎശ്വായാമം, അന്തരായാമം, ബാഹ്യായാമം മുതലായ എല്ലാ രോഗത്തിന്നും ഇതു പ്രശസ്തമാണു്. വാതം പിടിച്ചു കഴഞ്ഞിട്ടുള്ള മനുഷ്യർ മാത്രമല്ല, ഗജതുരഗാദികൾക്കുകൂടി ഈ തൈലം വലുതായ ഗുണത്തെ ചെയ്യും; ഇന്ദ്രിയങ്ങൾക്കെല്ലാം ശക്തിയെ കൊടുക്കും; ശുക്ലപുഷ്ടിയുണ്ടാക്കും; സ്ത്രീകൾക്കുള്ള യോനിസ്രാവം, ഗുന്മൻ, വന്ധ്യാത്വം ഇവകളിലും പ്രത്യക്ഷ ഫലമാണു്.

മാത്ര—ഒരു ഡ്രാം മുതൽ ഒരു ഔൺസുവരെ.

# മഹാവജ്രക തൈലം.

ഇതിന്നു് വജ്രകതൈലത്തിന്റെ ഗുണം തന്നെയാണു്. പക്ഷെ കുറെ അധികം ഉണ്ടെന്നു മാത്രമാണു വിശേഷമുള്ളതു്. ഇതു് നാഡീവ്രണങ്ങളേയും, ദുഷ്ടവ്രണങ്ങളേയും, അധിമാംസം മുതലായതിനേയും ക്ഷണത്തിൽ ആശ്വാസപ്പെടുത്തിക്കളയും.

# മാലത്യാദി തൈലം.

ഇതു തലയിലൊ മററു വല്ല സ്ഥലങ്ങളിലൊ രോമം പുഴു തിന്നുന്നതിന്നും കൊഴിഞ്ഞു പോകുന്നതിന്നും കൈകണ്ട ഔഷധമാകുന്നു. ക്ഷൌരം കഴിഞ്ഞതിനശേഷം ഇതു നിത്യേന തേച്ചു ഒരു മണിക്കൂർ കുറയാതെ ഇരുന്നു കുളിക്കണം.

# യവത്യാദി തൈലം.

(സ്തനവർദ്ധന തൈലം)

സ്ത്രീകൾക്കു മുഖം കഴിഞ്ഞാൽ പിന്നെ സ്തനമാണു ഏററവും പ്രധാനമായതും അഴകേറിയതും ആയ അംഗമെന്നു പ്രത്യേകിച്ചു പറയേണ്ടതില്ലല്ലോ. പ്രായാനുസരണമായി സ്തനത്തിനു വളർച്ചയില്ലാതെ വന്നാൽ അതു അന്യന്മാർക്കു മാത്രമല്ല അവരവർക്കുതന്നെയും ഏററവും അഭംഗിയായി തോന്നുന്നതാണ്. അതിന്റെ നിവാരണത്തിനു വാത്സ്യായന മഹർഷി കണ്ടുപിടിച്ചു ഉപദേശിച്ചതാണു മേൽപറഞ്ഞ യോഗം. ഈ തൈലം നിയമേന സ്തനത്തിന്മേൽ പുരട്ടിക്കൊണ്ടിരുന്നാൽ അതിന്നു ക്രമോന്മുഖമായ വളർച്ചയും, നിബിഡതയും, ബലവും ഉണ്ടാവുമെന്നു മാത്രമല്ല വാർദ്ധക്യം വന്നാൽകൂടി ഈ ഗുണങ്ങൾക്കു ഹാനിവരികയുമില്ല എന്നാണു അദ്ദേഹത്തിന്റെ മതം.

# രാസ്നാദി തൈലം.

ഇതു വിരിളുകം, രക്തവാതം, കഫോപദ്രവങ്ങൾ ഇവയിൽ ഏററവും വിശേഷപ്പെട്ട തൈലമാണു. ജീർണ്ണജ്വരത്തിലും പഥ്യം.

# രാസ്നാദശമൂലാദി തൈലം.

ഇതു അർദ്ദിതവാതത്തിൽ തലക്കു തേക്കുക, ശിരോവസ്തി, നസ്യം പാനം ഇവക്കു നല്ലതാകുന്നു.

മാത്ര—സേവിക്കുവാൻ അര മുതൽ രണ്ടൌൺസുവരെ. നസ്യത്തിന്നു ഒരു മുതൽ പത്തു തുള്ളിവരെ.

# ലാക്ഷാദി തൈലം (ചെറിയതു)

രക്തപ്രസാദത്തിന്നും, ദേഹപുഷ്ടി വരുവാനും കുട്ടികൾക്കും വലിയവർക്കും ഈ തൈലം തേക്കുന്നതു വളരെ നല്ലതാണ്. തലയിലും മേലും തേക്കാം.

# ലാക്ഷാദി കുഴമ്പ്.

മേൽ തേക്കുവാൻ ഉത്തമം.

## ലാക്ഷാദി വെളിച്ചെണ്ണ.

ഇതു കുട്ടികൾക്കു ദേഹശോഷത്തിന്നും നീരിളക്കത്തിന്നും മററും തലയിലും മേലും തേപ്പിക്കാം. രക്തശുദ്ധിയുണ്ടാവും.

## ലാക്ഷാദി തൈലം (വലിയതു)

ഇതു മുൻപറഞ്ഞതിനേക്കാൾ കുറെക്കൂടി അധികം നന്നു.

## ലാംഗലക്യാദി തൈലം.

ഇതു അപചി ഭഗന്ദരം മുതലായ രോഗങ്ങളിലെ നാഡീവ്രണങ്ങളെ വേഗത്തിൽ ശമിപ്പിക്കുന്ന തൈലമാകുന്നു. അപചിയിൽ ഇതു നസ്യം ചെയ്യുകയും, പാനംചെയ്യുകയും, പുരട്ടുകയും ആവാം.

മാത്ര.— ഒരു ഡ്രാം മുതൽ രണ്ടു ഡ്രാംവരെ.

## ലിംഗവർദ്ധന തൈലം.

ബാല്യകാലത്തിലെ അജ്ഞാനജന്യങ്ങളായ ദുഷ്പ്രവൃത്തികൾ മൂലം പുരുഷലിംഗത്തിന്നു ശരിയായ വളച്ച വരാതെ ചെറുതായിപ്പോക നിമിത്തം പശ്ചാത്തപിക്കുന്നവർ പലരും ഉണ്ടു. അങ്ങിനെയുള്ളവർ ദശമൂലാരിഷ്ടം മുതലായി ശുക്ലവൃദ്ധികരങ്ങളായ ഔഷധങ്ങൾ അകത്തേക്കു സേവിക്കുന്നതോടുകൂടി മേൽപറഞ്ഞ തൈലം മേഢ്രത്തിന്മേലും സമീപത്തിലും പുരട്ടി നിത്യേന ഒരു മണിക്കൂർ നേരമെങ്കിലും ഉഴിഞ്ഞുകൊണ്ടിരുന്നാൽ ശരിയായ വളച്ചു വീര്യവും ഉണ്ടാകുന്നതാകുന്നു. ഈ കാലത്തു വീര്യം ശുക്ലനാശം വരാതിരിപ്പാൻ പ്രത്യേകം സൂക്ഷിക്കേണ്ടതുമാകുന്നു.

## വചാദി എണ്ണ.

ഇതു അപചിക്കും നീരിളക്കത്തിന്നും തലക്കു തേക്കുവാൻ വിശേഷപ്പെട്ട എണ്ണയാണ്. പെരുംകാലുള്ളവർക്കും ഇതു വളരെ ഫലപ്രദമായിരിക്കും.

## വചാലശുനാദി എണ്ണ.

ഇതു വലിയവൎക്കും കുട്ടികൾക്കും ഉണ്ടാവുന്ന കർണ്ണസ്രാവം പൂതികർണ്ണം മുതലായതിൽ തലക്കു തേക്കുവാനും ചെവിട്ടിൽ ഉറ്റിക്കുവാനും വിശേഷമാണ്. നീരിളക്കത്തിന്നും നന്നു.

## വജ്രക തൈലം.

ഇതു കഫവാതപ്രധാനങ്ങളായ ത്വഗ്ദോഷവ്രണങ്ങളിൽ പുരട്ടുവാൻ വളരെ വിശേഷമാണ്. ദുഷ്ടവ്രണം, നാഡീവ്രണം, അപചീവ്രണം, ഭഗ

നഖവ്രണം, മുതലായ വിട്ടുപോകാത്ത വ്രണങ്ങളേയും ഇതു ശുദ്ധിവരുത്തി ഉണക്കിക്കളയുന്നതാണു്.

## വാതമർദ്ദനം കുഴമ്പു്.

ഇതു എല്ലാ വാതക്കടച്ചിലിനും പുരട്ടുവാൻ നല്ലതും ചിലവു ചുരുങ്ങിയതും ആയ തൈലമാണു്. ഉളുക്കു, വേദന, തരിപ്പു ഇവകൾക്കും നന്നു. പിണ്ഡതൈലത്തിന്റെ ഗുണങ്ങൾ മിക്കതും ഇതിനാലും സിദ്ധിക്കുന്നതാണു്.

## വില്വപത്രാദി

ഇതു നീരിളക്കത്തിനും പ്രത്യേകിച്ചു തലയിൽ താരൻ, ചൊറി, ചിരങ്ങു്, ചിലന്തി ഇവകൾക്കും പ്രസിദ്ധപ്പെട്ട എണ്ണയാണു്. കുട്ടികൾക്കും വലിയവൎക്കും ഒരുപോലെ ഉപയോഗിക്കാവുന്നതാണു്,

## വില്വംചാങ്ങേര്യാദി

ഇതു നീർപ്പിടുത്തമുള്ളതും തലക്കു തണുപ്പു, സുഖം ഇവയെ കൊടുക്കുന്നതുമായ എണ്ണയാകുന്നു.

## വേണുപത്രാദി തൈലം

കണ്ഠമാലയിൽ തലോച്ചു തേപ്പാനും വ്രണത്തിൽ പുരട്ടാനും വിശേഷം.

## വ്രണരോപണതൈലം

ഇതു എല്ലാതരം വ്രണവും ഉണങ്ങുവാൻ വിശേഷപ്പെട്ടതാകുന്നു. ഈ തൈലത്തിൽ ലിന്റൊ, സാധാരണ ശുചിയായ ശീലയോ മുക്കി വ്രണത്തിലിടണം. ആഴമുള്ളതോ, നാഡിവ്രണമോ ആണെങ്കിൽ തിരി ഇതിൽ നനച്ചു ഉള്ളിലേക്കു തിരുകി വെക്കേണ്ടതാകുന്നു. ധാരയിടുന്നതും കൊള്ളാം. ദുഷ്ടവ്രണമാണെങ്കിൽ ഒരൌൺസിൽ ഒരു ചെഞ്ചില്യാദി ഗുളിക പൊടിച്ചിട്ടു ഉപയോഗിച്ചാൽ അധികം ഫലം ഉണ്ടാകുന്നതാകുന്നു. വ്രണം കഴുകുവാൻ വേപ്പിൻതില, മഞ്ഞൾ ഇവയിട്ടു തിളപ്പിച്ച വെള്ളമൊ ത്രിഫലക്കഷായമോ ഉപയോഗിക്കണം.

## ശുദ്ധബല

ഇതു വാതരോഗം മുതലായതിൽ ക്ഷീരബലാതൈലത്തോടു തുല്യമാണു്. പക്ഷെ ഇതു അത്രതന്നെ കഫത്തെ വർദ്ധിപ്പിക്കയില്ല; ഇതു് 3, 7 ആവൎത്തികളും ഉണ്ടു്.

മാത്ര ഉപയോഗം മുതലായതു ക്ഷീരബല പോലെ.

## സന്നിയെണ്ണ.

ഇതു എല്ലാ സന്നിയിലും സന്ധികളിൽ പുരട്ടുക, നസ്യംചെയ്യുക, നെറുകയിൽ ഇററിക്കുക, അകത്തേക്കു സേവിപ്പിക്കുക മുതലായ എല്ലാ ഉപയോഗങ്ങൾക്കും നല്ലതാണ്. വളരെ ക്ഷണത്തിൽ ബോധം തെളിയുകയും പനിയുടെ വൎദ്ധന നില്ക്കുകയും ചെയ്യും. ആരംഭത്തിൽ സന്നിവരാതെതന്നെ കഴിയുന്നതാണ്.

മാത്ര—രണ്ടു മുതൽ എട്ടുതുള്ളിവരെ പലപ്രാവശ്യം സേവിക്കണം. നസ്യത്തിനു ആറുമുതൽ പത്തുതുള്ളിവരെ.

## സഹചരാദി തൈലം (ചെറിയതു)

ഇതു വാതത്തിനു അകത്തേക്കും പുറത്തേക്കും ഉപയോഗിപ്പാൻ നല്ലതാണു. എന്നാൽ അധഃകായത്തിങ്കലുള്ള രോഗങ്ങളിൽ ഇതിനു വളരെ അധികം പ്രാധാന്യമുണ്ടു. വിശേഷിച്ചു ഗുന്മൻ, ഉന്മാദം, യോനിരോഗം ഇവകളിലും ഇതുകൊണ്ടു വളരെ ഫലം സിദ്ധിപ്പാനുണ്ട്. ഇത് 3, 7 ആവൎത്തികളും ഉണ്ട്. മാത്ര—ക്ഷീരബലാപോലെ

## സഹചരാദി തൈലം (വലിയത്)

ഇതിനു മുമ്പറഞ്ഞ സഹചരാദിയുടെ ഗുണം തന്നെയാണു. പക്ഷെ ഇലോം അധികം ഉണ്ടു. വിറയൽ, ആക്ഷേപകം, മെലിച്ചൽ, കടച്ചിൽ മുതലായ അരക്കു കീഴ്പെട്ടുള്ള വാതരോഗങ്ങളിൽ ഇതിന്റെ വീൎയ്യം അസാധാരണമാകുന്നു.

മാത്ര, പത്ഥ്യം, സേവാക്രമം മുതലായതു ക്ഷീരബലപോലെ.

## സഹചരാദി കുഴമ്പ്.

ഇതു മേൽ തേപ്പാൻ മാത്രമുള്ളതാണ്. എല്ലാ വാതരോഗങ്ങളിലും പ്രത്യേകിച്ച് കോച്ചലിന്നും വിശേഷം.

## സിദ്ധാൎത്ഥാദി തൈലം.

ഇതു ചിരങ്ങിന്മേലും പുണ്ണുകളിലും പുരട്ടുവാൻ നല്ലതാണു വിസൎപ്പത്തിന്റെ എല്ലാ അവസ്ഥയിലും ഇതു അകത്തേക്കു കൊടുക്കുകയും പുരട്ടുകയും ചെയ്യാം. കുട്ടികളുടെ ചിലന്തി, പുണ്ണു ഇവകൾക്കും നന്നു.

മാത്ര—ഒരു ഡ്രാം മുതൽ ഒരു ഔൺസുവരെ. കുട്ടികൾക്കു മാത്ര കുറക്കണം.

## സുരസാദിതൈലം

ശ്ലേഷ്മപീനസത്തിന്നും, ദുൎഗ്ഗന്ധത്തോടുകൂടി മൂക്കിൽനിന്നു നീരൊലിക്കുന്നതിന്നും തലയും തേപ്പാനും നസ്യം ചെയ്വാനും നന്ന്

## സൌഭാഗ്യവൎദ്ധനതൈലം.

ചില സ്ത്രീകൾക്കു സ്വഭാവേന യോനിക്കുള്ളിൽ പഴുപ്പു്, ചെറുപിളകൾ മുതലായ ഉപദ്രവങ്ങൾ ഉണ്ടായിരിക്കുകയും സംഭോഗസമയത്തു സ്വതവെ ഉണ്ടാവേണ്ടതായ പ്രീതി ഇരുവൎക്കും ഇതു നിമിത്തം വേണ്ടതുപോലെ ലഭിക്കാതിരിക്കയും പതിവാണ. ചിലൎക്കു വേദനതന്നെ ഉണ്ടായിരിക്കാനും ഇടയുണ്ടു. അങ്ങിനെയുള്ള സ്ത്രീകൾ ഇടക്കിടക്കും, സംഭോഗാവസരത്തിൽ പ്രത്യേകിച്ചും ഈ തൈലം യോനിയിൽ തടവിയാൽ യോനിക്കുള്ളിലെ രോഗം മാറി നിൎമ്മലപ്പെടുന്നതും അതു നിമിത്തം തനിക്കും ഭൎത്താവിന്നും ഒരുപോലെ പ്രീതിയുണ്ടാക്കിത്തീൎക്കുവാൻ കഴിയുന്നതുമാകുന്നു.

## ഹിംഗുത്രിഗുണതൈലം.

ഇതു വൃദ്ധി, ഗുന്മൻ, വയററിൽവേദന ഇവകളിൽ വളരെ നല്ലതാണ. വയർ നല്ലവണ്ണം ഇളകും.

മാത്ര — ഒരു ഡ്രാം മുതൽ ഒരു ഔൺസു വരെ.

## ഹിമസാഗരതൈലം.

ഉന്മാദം, അകാലനര, മുതലായവയിൽ തലയ്ക്കു തേപ്പാൻ വളരെ വിശേഷം.

---

# കഷായങ്ങൾ.

## അഗ്രഗ്രാഹ്യാദി (ഇരട്ടിക്കഷായം)

ഇരട്ടിക്കഷായത്തിന്നു സാധാരണ മററു കഷായങ്ങളെക്കാൾ വളരെ അധികം മരുന്നുകളും, ഉണ്ടാക്കുന്നതിൽ അതിയായ അദ്ധ്വാനവും ഉണ്ടു. പക്ഷെ ഫലവും വളരെ ഇരട്ടി അധികമുണ്ടെന്നുള്ളതാണു നമുക്കൊരു സമാധാനമുള്ളതു. അസാദ്ധ്യപ്രായമായ ക്ഷയം, ഏക്കം, കുര, വിലക്കം, പനി, സന്നിവാതം, വാതം ഇവകളിലാണ മേല്പറഞ്ഞ കഷായത്തിന്റെ പ്രഭാവം പ്രത്യക്ഷമായിട്ടുള്ളതു. മററു പല ഔഷധങ്ങളേയും തീരെ നിരസിച്ചു അത്യന്തം ക്ഷീണത്തിലിരിക്കുന്ന ക്ഷയരോഗിക്കും ഇതു ഫലിക്കാതിരിക്കുന്നതല്ല. എല്ലാ കഫോപദ്രവങ്ങൾക്കും നന്നു.

പത്ഥ്യം:—ഭേദം അന്നന്നത്തു; പച്ചവെള്ളമൊ തണുപ്പു, മഞ്ഞു മുതലായതൊ തട്ടാൻ പാടില്ല. ഭക്ഷണം ലഘുവായും ദീപനകരമായും ഇരിക്കണം; മുളകും പ്രത്യേകിച്ചു പുളിയും വൎജ്ജിക്കേണ്ടതാണു; സാധാരണ ഇച്ഛാപത്ഥ്യനിയമങ്ങളും നോക്കേണം താനും; ഭേദനംപോലെ ആട്ടി

ൻമാംസമൊ മുയൽമാംസമൊ കൊഴുക്കാത്ത നിലയിൽ സൂപ്പുവെച്ചു ഉപയോഗിക്കാവുന്നതാണു; കന്മുളകിന്നിലയിട്ടു തിളപ്പിച്ചാറിച്ച വെള്ളം തലക്കും ചെറുചൂടോടെ മേലക്കും ഉപയോഗിച്ചു ഒന്നരാടനൊ നാന്നാലു ദിവസം കൂടുമ്പോഴൊ കുളിക്കാം. കുളി കഴിഞ്ഞാൽ രാസ്നാദി പൊടി നെറുകയിൽ തിരുമ്മണം.

മാത്ര—രണ്ടു മുതൽ നാലു ദ്രാംവരെ നാലിരട്ടി തിളപ്പിച്ച ചൂടുവെള്ളം ചേൎത്തു സേവിക്കണം. മേല്പൊടി വായുഗുളികയൊ, ധാന്വന്തരം ഗുളികയൊ, കസ്തൂരിയൊ, വേറെ വല്ലതുമൊ ഔചിത്യംപോലെ ചേൎക്കാം.

## അമൃതാദശമൂലാദി കഷായം.

ഇതു ക്ഷയത്തിന്നു വളരെ വിശേഷമായി പറയുന്ന കഷായമാണു. പനി, കുര, വിലക്കം ഇവകൾക്കു നല്ലതാണു; ദീപനത്തെ ക്രമപ്പെടുത്തുകയും ചെയ്യും. പത്ഥ്യം അഗ്രഗ്രാഹ്യാദിപോലെ.

മാത്ര—രണ്ടുമുതൽ നാലു ദ്രാംവരെ നാലിരട്ടി തിളപ്പിച്ചാറിയ വെള്ളമൊ ജീരകവെള്ളമൊ ചേൎത്തു സേവിക്കണം, മേല്പൊടി തേൻ.

## അമൃതോത്തരം കഷായം.

മുറവായി ജ്വരം വരുന്ന അവസരത്തിൽ ഇതു വളരെ വിശേഷമുള്ളതാണു. ദീപനത്തെ വൎദ്ധിപ്പിക്കും. അതുനിമിത്തം വിഷമജ്വരങ്ങളിലും ജീൎണ്ണജ്വരത്തിലും അതുപോലെ മററു ചില രോഗങ്ങളിലും ഇതിനെ ഉപയോഗപ്പെടുത്തുന്നുണ്ടു. പനിയുടെ ആരംഭത്തിൽ ഇതിനെ പൂൎണ്ണമാത്രയിൽ സേവിച്ചാൽ വയറിളകുകയും അതോടുകൂടി ഒരുവിധം ജ്വരം എല്ലാം വിട്ടുപോകയും ചെയ്യുന്നതായി പലപ്പോഴും അനുഭവമുള്ളതാണു. ഇച്ഛാപത്ഥ്യം മതി.

മാത്ര—ഒന്നുമുതൽ ആറു ദ്രാം വരെ നാലിരട്ടി തിളപ്പിച്ച വെള്ളം ചേൎത്തു സേവിക്കണം. മേല്പൊടി പഞ്ചസാരയൊ ശൎക്കരയൊ ഔചിത്യംപോലെ ചേൎക്കണം.

## അഭ്വില്വം കഷായം.

ഇതു സൎവ്വാംഗം വ്യാപിച്ച നീരിന്നും പാണ്ഡുരോഗത്തിന്നും വളരെ നല്ലതാണ്; ശോധനയുടെ തടസ്ഥത്തെയും തീൎക്കും; നീരിന്റെ ആരംഭം ഉള്ള കുട്ടികളുടെ ഗ്രഹണിയിൽ ഇതു ഏററവും ഫലമുള്ളതാണു. പത്ഥ്യം പ്രായേണ മത്സ്യമാംസങ്ങൾ, ഇലക്കറി, എള്ള് അരച്ചുണ്ടാക്കുന്ന പലഹാരങ്ങൾ, തയിർ, മദ്യം, അധികം ഉപ്പു, പുളി, ഗുരുത്വമുള്ളതൊ ശീലിക്കാത്തതൊ ദഹിപ്പാൻ താമസം വരുന്നതൊ ആയ ഭക്ഷണങ്ങൾ, പകലുറക്കം, മൈഥുനം, പച്ചവെള്ളത്തിന്റെ ഉപയോഗം ഇവയെ തീരെ വൎജ്ജിക്കണം. നീൎച്ചുള്ളിയിട്ടു തിളപ്പിച്ചാറിച്ച വെള്ളം ത

ലശം കൂടാതെ ശേലകം ഉപയോഗിച്ചാണ കുളിക്കേണ്ടതു. പഞ്ചാമ്ല തൈലമൊ പുനൎന്നവാദി തൈലമൊ തേക്കാം; കുളി ദിവസവും പാടില്ല. കുടിക്കുന്നതു നവര ചതച്ചിട്ടു കാച്ചിയ മോരായിരിക്കണം. ചോറിൽകൂട്ടുവാനും ഇതുതന്നെയാണ നല്ലതു.

മാത്ര — രണ്ടുമുതൽ നാലു ഉാം വരെ നാലിരട്ടി തിളപ്പിച്ച വെള്ളം ചേൎത്തു സേവിക്കണം.

## അഷ്ടവൎഗ്ഗം കഷായം.

ഇതു വാതത്തിനു അകത്തേക്കു സേവിക്കുവാൻ വിശേഷമാണ. ഇച്ഛാപത്ഥ്യം മതി.

മാത്ര:— രണ്ടുമുതൽ നാലു ഉാം വരെ നാലിരട്ടി തിളപ്പിച്ച വെള്ളവും ക്ഷീരബല മുതലായ തക്ക മേല്പൊടിയും ചേൎത്തു സേവിക്കണം.

## അംബഷ്ഠാദികഷായം.

പക്വാതിസാരത്തിനും, വ്രണത്തിനും നന്നു. മാത്ര 2 മുതൽ 4 ഉാംവരെ നാലിരട്ടി തിളച്ചാറിയ വെള്ളം ചേൎത്തു സേവിക്കുക. മേല്പൊടി തേൻ.

## ആമ്രപല്ലവാദി കഷായം.

രോഗസംബന്ധമായൊ, വേറെ വല്ല കാരണത്താലൊ ഉണ്ടാകുന്ന അരുചിക്ഷയത്തിനു ഇതു കൈകണ്ട സിദ്ധൗഷധമാകുന്നു; ദീപനത്തിനും നന്നു. ഏതു രോഗത്തിലും ഇതിന്റെ ഉപയോഗം നിഷിദ്ധമായിട്ടില്ല. മേല്പൊടി പഞ്ചസാരയൊ തേനൊ ചേൎക്കാം. ഇച്ഛാപത്ഥ്യം മതി.

മാത്ര—രണ്ടുമുതൽ നാലു ഉാം വരെ. നാലിരട്ടി തിളപ്പിച്ചാറിയ വെള്ളം ചേൎത്തു സേവിക്കണം.

## ആരഗ്വധാദികഷായം.

ഇതു കഫസംബന്ധമായ പല രോഗങ്ങളിലും പ്രധാനപ്പെട്ട ഒന്നാണ. കഫജ്വരത്തിങ്കലും കുഷ്ഠത്തിങ്കലും, ചൊറി, ചിരങ്ങ, വ്രണം മുതലായവയിലും ഇതിനെ ധാരാളമായി ഉപയോഗപ്പെടുത്താവുന്നു. മേദസ്സ വൎദ്ധിച്ചു ക്ഷീണിക്കുന്നതിനും, പ്രമേഹത്തിനും ഇതു വളരെ നല്ല ഔഷധമായിട്ടാണ വൈദ്യന്മാർ കരുതിപ്പോരുന്നതു. ഇതിനെ വ്രണാദികളിൽ പുറമെ ധാരയിടുവാനും ധാരാളം ഉപകരിപ്പിക്കാവുന്നു. പിത്തരോഗങ്ങളിലും ഒരുവിധം ഫലമുണ്ടു. മേല്പൊടി തേനൊ ഔചിത്യംപോലെ വേറെ വല്ലതുമോ ചേൎക്കാം. പത്ഥ്യം തിക്തകഷായംപോലെ.

മാത്ര— രണ്ടുമുതൽ നാലു ഉാം വരെ നാലിരട്ടി തിളപ്പിച്ചു ആറിയ വെള്ളം ചേൎത്തു സേവിക്കണം. ധാരയിടുവാൻ നാലു ഉാം എടുത്തു ഇരുനാഴി ചൂടുവെള്ളം ചേൎത്തു അരിക്കണം.

## ആരണ്യതുളസീമൂലാദികഷായം.

ഇതു വിറച്ചുപനിയിലും, ജീർണ്ണജ്വരത്തിലും, മലമ്പനിയിലും വിധിച്ചിട്ടുള്ളതാണു. ഇച്ഛാപഥ്യം മതി.

മാത്ര— രണ്ടുമുതൽ നാലു ദ്രാം വരെ നാലിരട്ടി തിളപ്പിച്ച വെള്ളവും ചുക്കുന്തിപ്പല്യാദി അല്ലെങ്കിൽ വിഷമജ്വരാന്തകം ഒരു ഗുളിക മേല്പൊടിയും ചേർത്തു സേവിക്കണം.

## ഇന്ദുകാന്തം കഷായം.

വാതരോഗം, ക്ഷയം, ഗുന്മൻ, വയററിൽ വേദന, വിഷമജ്വരം ഇവകളിൽ ഇതു വളരെ വിശേഷമാണ്. ദേഹബലത്തെ ഉണ്ടാക്കും. അഗ്നിമാന്ദ്യത്തെ ശമിപ്പിക്കയും ചെയ്യും. ചന്ദ്രനെപ്പോലെ സുന്ദരന്മാരായിത്തീരുമെന്നത്രെ ഇന്ദുകാന്തപദംകൊണ്ടു സൂചിപ്പിക്കുന്നത്. ഇച്ഛാപഥ്യം മതി.

മാത്ര രണ്ടു മുതൽ നാലു ദ്രാം വരെ നാലിരട്ടി തിളപ്പിച്ച വെള്ളം ചേർത്തു സേവിക്കുക. മേല്പൊടി ഇന്തുപ്പ്.

## കടുകാമലകാദികഷായം

സ്ഥിരമായി മലശോധനയില്ലാത്തവർ ഇതു ശീലിപ്പാൻ വളരെ നല്ലതാണ്. ചൊറി, ചിരങ്ങ് മുതലായ രോഗങ്ങൾക്കും എളുപ്പത്തിൽ ഇതു ശമനം കൊടുക്കും. കഫജ്വരത്തിനും നന്നു. മേല്പൊടി ശർക്കര.

മാത്ര രണ്ടുമുതൽ നാലു ദ്രാം വരെ നാലിരട്ടി തിളപ്പിച്ച വെള്ളം ചേർത്തു സേവിക്കണം.

## കതകഖദിരാദി കഷായം.

ഇതു പ്രമേഹത്തിങ്കൽ വളരെ ഫലമുള്ളതാണ്. വസ്തിസംബന്ധമായ മററു രോഗങ്ങൾക്കും നന്നു. മേല്പൊടി തേൻ, നിശാദി ഗുളിക, അജമസ്യം, ശോഫഘ്നാദി ഗുളിക, പ്രമേഹാന്തകം ഗുളിക, മേഹസംഹാരി ഗുളിക ഇവ ഏതെങ്കിലും ഘൃതംപോലെ ചേർക്കാം. പഥ്യം—മധുരസാധനങ്ങൾ വർജ്ജിക്കണം. ഭക്ഷണം ഗോതമ്പു, യവം, പഴയ ചാമ ഇവ മാത്രമെ പാടുള്ളു. നല്ലരി പ്രത്യേകിച്ചും പുതിയതു ഉപേക്ഷിക്കണം. ശക്തിക്കൊത്ത വ്യായാമം വേണം. ഇച്ഛാപഥ്യവിധി നോക്കുകയും വേണം. മാത്ര — രണ്ടു മുതൽ നാലു ദ്രാം വരെ. നാലിരട്ടി തിളപ്പിച്ചാറിയ വെള്ളം ചേർത്തു സേവിക്കണം.

## കരിമ്പിരുമ്പാദി കഷായം (ചെറിയതു്)

പിത്തകഫസംബന്ധമായ എല്ലാ രോഗങ്ങൾക്കും ഞങ്ങളുടെ കരിമ്പിരുമ്പാദി കഷായം അത്ഭുതമായ ഫലം കൊടുക്കുന്നു. ദേഹം വിളർത്തു

കവിളും ചീർത്തു നീരെടുത്തു മുട്ടി പ്രാണസന്ദേഹാവസ്ഥയിൽ കിടക്കുന്ന പല രോഗികളും ഇതിന്റെ ഉപയോഗം നിമിത്തം പുനർജ്ജീവിച്ചിട്ടുണ്ട്. അശേഷം അന്നം ചെല്ലാതെയും ക്ഷീണിച്ചു മഞ്ഞത്തവളപോലെ വൈവർണ്യം ബാധിച്ചും ഇരിക്കുന്ന രോഗികൾക്കു ക്ഷണത്തിൽ പ്രകൃതം മാറി അന്നത്തിനു രുചിയും, ദഹനവും തുടങ്ങുന്നതിനു പുറമെ ദേഹം ക്ഷണത്തിൽ കരുത്തു രക്തപ്രസാദം വരുന്നതു കാണുമ്പോൾ ആരും അത്ഭുതപ്പെട്ടുപോകും. ദേഹത്തിലെ പ്രധാനമായ ഒരു അംശം രക്തമാകുന്നു. അതിലാകുന്നു ജീവൻ സ്ഥിതിചെയ്യുന്നത്. അതുകൊണ്ടു രക്തം അധികം ക്ഷയിച്ചുപോയാൽ മരണം ഒഴിച്ചുകൂടാത്തതാകുന്നു. എന്നാൽ രക്തത്തിന്റെ ജീവൻ അതിൽ അന്തർഭവിച്ചിട്ടുള്ള ഇരുമ്പാകുന്നു. അതുകൊണ്ടു രക്തത്തെ പുഷ്ടിവരുത്തുവാനും രക്തക്ഷയജന്യങ്ങളായ രോഗങ്ങളെ ശമിപ്പിപ്പാനും ഇരുമ്പിനു ശരി യാതൊരു ഔഷധവുമില്ല ഈ ഇരുമ്പാകുന്നു ഈ കഷായത്തിലെ ഒരു പ്രധാനാംശമായി വരുന്നത്. ഇരുമ്പിനു സ്വതേ ശോധനയെ തടസ്ഥപ്പെടുത്തുകയും അഗ്നിമാന്ദ്യം വരുത്തുകയും വയററിനെ സ്തംഭിപ്പിക്കുകയും ചെയ്യുന്നതായി ഒരു സ്വഭാവമുണ്ട്. എന്നാൽ ഈ കഷായം ഉപയോഗിക്കുമ്പോൾ ആ അപായം അശേഷം ശങ്കിക്കേണ്ടതില്ലെന്നു മാത്രമല്ല മററു പല ഔഷധങ്ങൾ ചേർന്ന ഇതിന്റെ സ്വാഭാവികഗുണത്തെ ശതഗുണീഭവിപ്പിക്കുകകൂടി ചെയ്യുന്നതുമാണ്. അതുകൊണ്ടു പാണ്ഡുരോഗത്തിങ്കൽ ഇതു ഒന്നാംതരം സിദ്ധൌഷധമായിത്തീർന്നിരിക്കുന്നു. വിശേഷിച്ചു ഇതു സേവിക്കുമ്പോൾ എരിവു, പുളി, ഉപ്പു ഇവകളെ സാമാന്യം ചുരുക്കുകയും ലഘുക്കളായും, ദീപനകരങ്ങളായും ഇരിക്കുന്ന ആഹാരങ്ങളെ ഭക്ഷിക്കുകയും ചെയ്യേണ്ടതാണ്. അകത്തേക്കു ദ്രവമായി കഴിക്കുന്നതു മിക്കതും തിപ്പലി ചതച്ചിട്ടു കാച്ചിയ മോരാണു ഉത്തമം. പച്ചവെള്ളം കുടിക്കുകയോ അതിൽ കുളിക്കുകയോ ചെയ്യാൻപാടില്ലതാനും. മേപ്പടി ലോഹഭസ്മമോ, കാന്തഭസ്മമോ അര മുതൽ ഒരു പണത്തൂക്കംവരെ ആവാം. കായം, ഉള്ളി, മുതിര. മത്തങ്ങ, വഴുതിനങ്ങ മുതലായ പിത്തകരങ്ങളായ സാധനങ്ങളെ ഉപേക്ഷിക്കയും വേണം.

മാത്ര—രണ്ടു മുതൽ നാലു ദ്രാം വരെ നാലിരട്ടി തിളപ്പിച്ച വെള്ളം ചേർത്തു സേവിക്കണം. മുൻപറഞ്ഞപ്രകാരം കാച്ചിയ മോരു ചേർക്കുന്നതിനും വിരോധമില്ല.

## കരുമ്പിരുമ്പാദികഷായം (വലിയതു)

ഇതു മുൻപറഞ്ഞ രോഗങ്ങളിൽത്തന്നെ കുറെക്കൂടി അധികം ഫലമുള്ളതാണു മാത്ര പത്ഥ്യം മുതലായതു ചെറിയ കരുമ്പിരുമ്പാദിപോലെ.

## കാളശാകാദി കഷായം.

ദഹനക്ഷയവും ശോധനക്കുറവും കൂടിവരുന്ന ദിക്കിൽ ഇതു പല വൈദ്യന്മാർക്കും പ്രിയപ്പെട്ട ഒരു മരുന്നാകുന്നു. പനിക്കും നന്നു; രുചിയെ

ഉണ്ടാകും; ആദികാലത്തിൽ ഉപയോഗിച്ചാൽ വിഷൂചികക്കും ശമനം ഉണ്ടാകുന്നതാണത്രെ. മേല്പൊടി ഇന്തുപ്പു. ഇച്ഛാപത്ഥ്യം മതി.

മാത്ര—രണ്ടുമുതൽ ആറു ഡ്രാം വരെ നാലിരട്ടി തിളപ്പിച്ച വെള്ളം ചേൎത്തു സേവിക്കണം.

## കിരാതാദി കഷായം.

ഇതു അജീൎണ്ണം നിമിത്തം ഉണ്ടാകുന്ന പനിയിൽ ഉത്തമം. [illegible] പനിയുടെ ശക്തി കുറപ്പാൻ നല്ലൊരു മരുന്നാണു്. ഇച്ഛാപത്ഥ്യം മതി.

മാത്ര—രണ്ടു മുതൽ നാലു ഡ്രാം വരെ നാലിരട്ടി തിളപ്പിച്ച വെള്ളം ചേൎത്തു സേവിക്കണം.

## കുലത്ഥാദി കഷായം.

ഇതു രക്തഗുല്മത്തിൽ ആൎത്തവം വേണ്ടതുപോലെ പ്രവൃത്തിച്ചുതുടങ്ങുവാൻ വളരെ നല്ലതാണു്. എല്ലാ ഗുല്മനും, ശൂലക്കും ഇതു ഹിതമാണുതാനും. ഇച്ഛാപത്ഥ്യം മതി.

മാത്ര—രണ്ടുമുതൽ നാലു ഡ്രാം വരെ നാലിരട്ടി തിളപ്പിച്ച വെള്ളം ചേൎത്തു സേവിക്കണം.

മേല്പൊടി കാന്തഭസ്മവും അല്ലെങ്കിൽ ചവൎക്കാരം. സുകുമാരഘൃതവും ആവാം.

## ഗന്ധൎവ്വഹസ്താദി കഷായം.

ഇതു എല്ലാ സമയത്തും നിരപായമായ വിരേചനം ഉണ്ടാക്കുവാൻ ഉപകാരമുള്ളതാണു്. ധാര മുതലായ എല്ലാ പഥ്യചികിത്സകളിലും വൈദ്യന്മാർ വയറിളക്കേണ്ടിവരുമ്പോൾ ഇതിനെയാണ് ഉപയോഗപ്പെടുത്തുന്നതു്. ഇതിനു ഒരു വിശേഷവിധികൂടി ഉണ്ടു്. പ്രായേണ വയറിളക്കുന്നതു വാതത്തിനു വിരോധമാണു്. ഇതു അങ്ങിനെയല്ല. മുതുകച്ചിൽ മുതലായ വാതരോഗങ്ങളും ഇതുകൊണ്ടു വയറിളകുന്നപക്ഷം പെട്ടെന്നു ശമിക്കുകയാണ് ചെയ്യുന്നതു്. അഗ്നിമാന്ദ്യം തീൎത്തു നല്ല രുചിയെയും ഇതുണ്ടാക്കിത്തീൎക്കും. മേല്പൊടി ഇന്തുപ്പോ, ശൎക്കരയോ, ഒരു ടീസ്പൂൺ ആവണക്കെണ്ണയോ ചേൎക്കണം. ഇച്ഛാപത്ഥ്യം മതി.

മാത്ര—നാലുമുതൽ എട്ടു ഡ്രാം വരെ. നാലിരട്ടി തിളപ്പിച്ചവെള്ളം ചേൎത്തു സേവിക്കണം.

## ഗുൽഗുലുതിക്തകം കഷായം.

ഇതു സകലവിധ വാതരോഗങ്ങൾക്കും അതിവിശേഷമായ ഔഷധമാകുന്നു. ധാതുക്കളിൽ അഞ്ചോ ആറാം വരെ വന്നു പിടികൂടീട്ടുള്ള കുഷ്ഠത്തിനുകൂടി ഇതു പരമൌഷധമാണെന്നു പണ്ടുപണ്ടേ തീൎച്ചപ്പെട്ടിരിക്കുന്നു.

ഇതുപോലെതന്നെ അതി കൃച്ഛ്റമായ രക്തവാതത്തിനും, വാതത്തിനും ഇതു പ്രത്യേകം വിധിക്കപ്പെട്ടിട്ടുള്ളതാണ്. നാളീവ്രണം, അർബ്ബുദം, ഭഗന്ദരം, ഗണ്ഡമാല, കുരു, ചിരങ്ങ്, പറങ്കി, പാണ്ഡുരോഗം, മുതലായവയിൽ ഇതിന്റെ ഫലം പ്രസിദ്ധമാണ്. രക്തവാതം ഇറങ്ങിപ്പൊട്ടി അസാദ്ധ്യപ്രായമായ പല വ്രണങ്ങളും ഇതിന്റെ നിരന്തരോപയോഗത്താൽ പരിപൂർണ്ണം മാറിക്കണ്ടിട്ടുണ്ട്. മേപ്പടി ഗുൽഗ്ഗുലു എണ്ണയിൽ വറുത്തു പൊടിച്ചുള്ള അരകഴഞ്ചോ, രസമോ, ശുദ്ധഗന്ധകമോ, രസസിന്ദൂരമോ, സിദ്ധമകരധ്വജമോ ചേർക്കാം. ഇതിനു പത്ഥ്യം നല്ലവണ്ണം വേണം. ചെറിയതിരിച്ചു കാച്ചിയ മോർ, കതിരാളൻ മുതലായതു ചേർത്താണ് ഊണു കഴിക്കേണ്ടതു്. കൈപ്പൻമുളക്, പുളി, ഉപ്പ് ഇവ കുറക്കണം. ഇറച്ചി, നെയ്യ്, കള്ള്, തേങ്ങ, കായ, ചെറുപയറ്, ഇഞ്ചി മുതലായ പത്ഥ്യസാധനങ്ങളും മാത്രമേ കഴിക്കുവാൻ പാടുള്ളൂ. പ്രായേണ കുളി ഒന്നരാടനോ നാലു ദിവസം കൂടുമ്പോഴോ മാത്രമേ ആവാം. അതിനു പച്ചവെള്ളം ഉപയോഗിപ്പാൻ പാടില്ലതാനും. സാധാരണ പത്ഥ്യവിധങ്ങളിലും ഔചിത്യംപോലെ മിശ്രപത്ഥ്യവിധിയേയും അനുസ്സരിക്കേണ്ടിവരുന്നതാണ്.

മാത്ര—രണ്ടുമുതൽ നാലു ഉറു വരെ നാഴിയിട്ടു തിളപ്പിച്ചുവറ്റിയ വെള്ളം ചേർത്തു സേവിക്കണം. ദീപനക്കുറവുള്ളവർ മൂന്നു കഴഞ്ചു കരിഞ്ജീരകം നാഴി വെള്ളത്തിലിട്ടു തിളപ്പിച്ച ആ വെള്ളം ചേർക്കുന്നതായാൽ അധികം നന്നു.

## ഗോപാംഗനാദി കഷായം.

ഇതു പിത്തജ്വരത്തിലും, പുട്ടവിറൽ, ഓറംമുതലായതിലും വളരെ നല്ലതാണ്. മേപ്പടി തേനും പഞ്ചസാരയും ചേർക്കാം. ഇച്ഛാപത്ഥ്യം മതി.

മാത്ര—രണ്ടുമുതൽ നാലു ഉറു വരെ നാഴിയിട്ടു തിളപ്പിച്ചുവറ്റിയ വെള്ളം ചേർത്തു സേവിക്കണം.

## ചന്ദനപർപ്പടകാദി കഷായം.

ഇതു മസൂരി രോഗത്തിങ്കൽ വളരെ നല്ലതാണ്. പനിയുടെ ആരംഭത്തിൽ ഇതു സേവിച്ചുതുടങ്ങിയാൽ മസൂരി അശേഷം പുറപ്പെടാതിരിക്കുകയോ, അതിന്റെ ശക്തി അത്ര ഉഗ്രമാംവണ്ണം കാണുകയോ ചെയ്യാതിരിക്കുന്നതല്ല. ഇതു സാധാരണ പനിക്കും വിരോധമില്ലാത്തതാണ്. അതുകൊണ്ടു മസൂരിയാം സംശയിക്കാവുന്ന പനിയിലെല്ലാം ഇതു കാലേകൂട്ടി സേവിച്ചു തുടങ്ങുന്നതായാൽ അതു ഒരു വലിയ മുൻകരുതലായിത്തീരുന്നതാണ്. മേപ്പടി തേൻ. ഇച്ഛാപത്ഥ്യം മതി.

മാത്ര—രണ്ടുമുതൽ നാലു ഉറു വരെ നാഴിയിട്ടു തിളപ്പിച്ചു വറ്റിയ വെള്ളം ചേർത്തു സേവിക്കണം.

## ചന്ദനോശീരാദി കഷായം.

ഇതു രക്തപിത്തത്തിനു വിധിക്കപ്പെട്ടിട്ടുള്ളതാണ്. ജ്വരം മാറിയതിനുശേഷം ദേഹം ചൂടു മാറാതിരിക്കുന്നതിനും മററു രക്തസ്രാവത്തിനും ഇതു പ്രശസ്തമാണ്. മേമ്പൊടി പഞ്ചസാരയോ, പവിഴഭസ്മം ഒരു പണത്തൂക്കമോ ചേൎക്കണം. ഇച്ഛാപത്ഥ്യം മതി.

മാത്ര — രണ്ടു മുതൽ നാലു ദ്രാം വരെ നാഴിയിട്ടു തിളപ്പിച്ചു ആറിയ വെള്ളം ചേൎത്തു സേവിക്കണം.

## ചന്ദ്രശൂരാദി കഷായം.

ഇതു വയററിലെ കൃമിക്ക ഏററവും വിശേഷപ്പെട്ട കഷായമാണ്. ഇതു ശരിയായി സേവിക്കുന്നതായാൽ കുട്ടികൾക്ക ഏന്നല്ല വലിയവൎക്കു കൃമി, കലപ്പാമ്പു (വയററിലെ) ഇവകളെക്കൊണ്ടുള്ള ശല്യം ഉണ്ടാവുന്നതല്ല. അത്രയുമല്ല, ഇവകൾ മൂലം ഉത്ഭവിക്കുന്ന എല്ലാ ഉപദ്രവങ്ങളേയും ഈ കഷായം എളുപ്പത്തിൽ ശമിപ്പിക്കുകയും ചെയ്യും. പത്ഥ്യം കൃമിരോഗിനി ഗുളികപോലെ.

മാത്ര — രണ്ടു മുതൽ നാലു ദ്രാം വരെ. നാഴിയിട്ടു തിളച്ചവെള്ളം ചേൎത്തു സേവിക്കണം.

മേമ്പൊടി കൃമിരോഗിനി ഗുളിക, കൃമിഘ്നവടിക അല്ലെങ്കിൽ ഇന്തുപ്പ്

## ചിരിവില്വാദി കഷായം.

ഇതു മൂലക്കുരുവിനും ശോധനക്കുറവിനും വിശേഷമാണ്. ദീപനത്തിനും വളരെ ഗുണമുള്ളതാകുന്നു; ഭഗന്ദരം, ഗുന്മൻ ഇവകളിലും വിധിക്കപ്പെട്ടിട്ടുണ്ടു. മേമ്പൊടി ഇന്തുപ്പ്.

മാത്ര — രണ്ടു മുതൽ നാലു ദ്രാം വരെ നാഴിയിട്ടു തിളപ്പിച്ചവെള്ളം ചേൎത്തു സേവിക്കണം. ഇച്ഛാപത്ഥ്യം മതി.

## ഛിന്നോത്ഭവാദി കഷായം.

ഇതു സന്നിപാതജ്വരത്തിങ്കൽ നാട്ടുവൈദ്യന്മാർ പ്രായേണ ഉപയോഗിക്കുന്ന മരുന്നാണ്. ഇതു രോഗിയെ നിലനിർത്തിക്കൊണ്ടുപോരും. ബലവത്തായ സന്നിപാതജ്വരത്തേയും ഇതു ശമിപ്പിക്കുമെന്ന പൂൎവ്വവൈദ്യന്മാർ സിദ്ധാന്തിച്ചിട്ടുണ്ടു. മേമ്പൊടി സുവൎണ്ണമുക്താദി അല്ലെങ്കിൽ ഗോരോചനാദി ഗുളിക ഓരോന്നു ചേൎക്കണം. ഇച്ഛാപത്ഥ്യംമതി. പക്ഷേ ചോറിന്റെ സ്ഥാനം നല്ലരിക്കഞ്ഞിയോ, മലൎക്കഞ്ഞിയോ, ചെറുപയർ, മുതിര, ഇവകൊണ്ടുണ്ടാക്കിയ കഞ്ഞിയോ, പാലു കൂടാതെ കാപ്പിയോ ഔചിത്യംപോലെ കൊടുക്കേണ്ടതാണു കുളി, തേച്ചുകുളി,

മോർ, തയിർ, പാൽ, മാംസം, പലഹാരങ്ങൾ മുതലായ ദഹിപ്പാൻ പ്രയാസമുള്ള സാധനങ്ങൾ, മൈഥുനം ഇവയെല്ലാം പ്രത്യേകം വർജ്ജിക്കേണ്ടതാണ്.

മാത്ര—രണ്ടു മുതൽ നാലു ഡ്രാം വരെ നാഴിരട്ടി തിളപ്പിച്ചവെള്ളം ചേർത്തു സേവിക്കണം.

## ജീരകാദി കഷായം.

ഇതു തുള്ളപ്പനിക്കും, മലമ്പനിക്കും നല്ലതു.
മാത്ര മുതലായതു പഞ്ചതിക്തകഷായം പോലെ.

## ജീവന്ത്യാദി കഷായം.

ഇതു മസൂരിരോഗത്തിന്നു പറഞ്ഞിട്ടുള്ള കഷായമാണ്. എന്നാൽ സാധാരണ കുരുക്കൾക്കും, പ്രമേഹക്കുരുവിന്നും തുരക്കം മുതൽ വൈദ്യന്മാർ ഇതു കൊടുത്തും വളരെ ഫലം കിട്ടിയും വരുന്നുണ്ടു. വിസർപ്പം, ചിരങ്ങു, ചൊറി മുതലായവയിലും ഇതിനെ ഉപയോഗപ്പെടുത്താവുന്നതാണ്. മേമ്പൊടി തേൻ, ശർക്കര ഇച്ഛാപഥ്യം മതി.

മാത്ര—രണ്ടു മുതൽ നാലുഡ്രാംവരെ നാഴിരട്ടി തിളപ്പിച്ചാറിയവെള്ളം ചേർത്തി സേവിക്കണം.

## തിക്തം കഷായം.

ഇതു പിത്ത സംബന്ധമായ എല്ലാ രോഗങ്ങളിലും നന്നു വിശേഷിച്ചു കുഷ്ഠം, വിസർപ്പം, കുരു, ചിരങ്ങു, വയറുകാളൽ, ദാഹം തലതിരിച്ചൽ, പാണ്ഡുരോഗം, ദുഷ്ടവ്രണം, നാഡീവ്രണം, അപചി, ഉന്മാദം മുതലായവയിൽ ഇതിന്റെ വീര്യം അറിവാള്ളമാകുന്നു. മേമ്പൊടി തേൻ, കടുക്കരോഹണിപ്പൊടി. പഥ്യം ഗുൾഗുലുതിക്തകംപോലെ.

മാത്ര—രണ്ടു മുതൽ നാലു ഡ്രാം വരെ നാഴിരട്ടി തിളപ്പിച്ചാറിയ വെള്ളം ചേർത്തു സേവിക്കണം.

## തോയതോയദാദി കഷായം.

ഇതു എല്ലാ പനിയിലും ഉപയോഗിക്കാം. ജ്വരത്തെ പചിപ്പിക്കും. പഥ്യം ഛിന്നോത്ഭവാദിപോലെ.

മാത്ര—രണ്ടു മുതൽ നാലു ഡ്രാം വരെ, നാഴിരട്ടി തിളപ്പിച്ച വെള്ളം ചേർത്തു സേവിക്കണം.

## ത്രായന്ത്യാദി കഷായം.

ഇതു അന്തർവ്വിദ്രധി, പുറമെയുള്ള കുരുക്കൾ, ആന്തരഗുന്മൻ ഇവയിൽ പ്രശസ്തമാണ്.

മാത്ര — രണ്ടുമുതൽ നാലു ഔം വരെ നാലിരട്ടി തിളപ്പിച്ചു ആറിയ വെള്ളം ചേർത്തു രണ്ടുനേരവും സേവിക്കണം.

## ത്രിഫലാമരിചാദി (ഇരട്ടിക്കഷായം.)

ഇതു വായു, കഫം ഇതുകളാലുണ്ടാവുന്ന കാസം, ശ്വാസം, ക്ഷയം, ഛർദ്ദി, എക്കിട്ട മുതലായ പുരാണരോഗങ്ങളിൽ അനിതരസാധാരണമായ ഫലത്തെ കാണിക്കുന്നുണ്ട്. വിലക്കത്തിന്നും ഇതു ഏറ്റവും വിശേഷമാണ്; ശരീരത്തിന്റെ പാരവശ്യം ക്ഷണത്തിൽ ആശ്വാസപ്പെടുത്തും; ക്ഷണത്തിന്നു രുചിയും ദഹനവും ഉണ്ടാക്കും; നാഡിപ്പിഴക്കു ഒന്നാന്തരമാണ്. കൈവിറയൽ, കാൽ തരിപ്പു, വായ വരൾച്ച, തലതിരിച്ചൽ, ക്ഷീണം, ഉറക്കക്കുറവ്, ബോധക്ഷയം ഇവകളെയെല്ലാം ശമിപ്പിക്കുകയും ചെയ്യും. സന്നിപാതജ്വരത്തിന്നും നന്നു. നാവു പോരായ്മ; കുഴയൽപ്പു, കൈകാലുകൾക്കു ബലം പോരായ്മ, അതിദൌർബ്ബല്യം ഇവകളിലെല്ലാം ഇതിന്റെ പ്രഭാവം പ്രത്യക്ഷപ്പെടുന്നതാണ്. മേമ്പൊടി കസ്തൂരി, പുഴു അല്ലെങ്കിൽ ജവാദ് ഓരോ ഗ്രേൻ വീതം ചേർക്കണം. പത്ഥ്യം അഗ്രഗ്രാഹ്യാദിപോലെ.

മാത്ര — രണ്ടുമുതൽ നാലു ഔം വരെ നാലിരട്ടി തിളപ്പിച്ചു വെള്ളം ചേർത്തു സേവിക്കണം.

## ദശമൂലകടുത്രയാദി കഷായം.

ഇതു എക്കിട്ടം, വാതം, കുര, വിലക്കം, മുതുകഴച്ചിൽ, മാറത്തുവേദന മുതലായവയിൽ വിശേഷ ഫലമുള്ളതാണ്. ക്ഷയസംബന്ധമായ കുരയ്ക്കും ഇതു എളുപ്പത്തിൽ ശമനം വരുത്തും. മേമ്പൊടി തേൻ, കസ്തൂരി മുതലായതും നന്നു. പത്ഥ്യം അഗ്രഗ്രാഹ്യാദിപോലെ.

മാത്ര — രണ്ടു മുതൽ നാലു ഔം വരെ നാലിരട്ടി തിളപ്പിച്ച് ആറിയ വെള്ളമൊ, ജീരകവെള്ളമൊ ചേർത്തു സേവിക്കണം.

## ദശമൂലകഷായം.

ഇതു വാതം, കഫം, കാസം, ശ്വാസം, വിലക്കം മുതലായതിൽ പ്രധാനം.

മാത്ര — രണ്ടുമുതൽ നാലു ഔംവരെ. നാലിരട്ടി തിളപ്പിച്ചവെള്ളം ചേർത്തു സേവിക്കണം. മേമ്പൊടി ക്ഷീരബല ആവർത്തിച്ചതു, വായുഗുളിക മുതലായതു.

## ദശമൂലപഞ്ചകോലാദി കഷായം.

ഇതു മഹോദരത്തിലാണു പ്രശസ്തമായിട്ടുള്ളതു. വെള്ളം വെച്ചിട്ടുള്ളവയിൽക്കൂടി ഇതു കുറെ ഫലത്തെ ചെയ്യാതിരിക്കയില്ല. നീരിന്നും നന്നു. പത്ഥ്യം അശ്വവിലേഹം പോലെ.

മാത്ര—രണ്ടുമുതൽ നാലു ദ്രാം വരെ. നാലിരട്ടി തിളപ്പിച്ച വെള്ളം ചേർത്തു സേവിക്കണം. മേൽപ്പടി വിരേചനാർത്ഥം അല്ലെങ്കിൽ ചാവലി ലേഹാദി ഒന്നും.

## ദശമൂലബലാദി (ഇരട്ടിക്കഷായം).

ഇതു കഫംകൊണ്ടോ, വാതംകൊണ്ടോ ഉണ്ടാവുന്ന എല്ലാ രോഗങ്ങൾക്കും പററും. വാതശോഷം, വിറക്കം, പനി, കുര, ക്ഷയം, മുതലായതിൽ ഇതിന്റെ ഫലം പ്രസിദ്ധമാണു. ഗർഭത്തിന്നു നന്നു. ദേഹത്തിന്നു ബലത്തെ വർദ്ധിപ്പിക്കും. കൈകാലുകൾക്കു കഴച്ചിൽ, തരിപ്പ്, സർവ്വാംഗം വേദന, പക്ഷവാതം, അർദ്ദിതം, അപതന്ത്രകം, ഗ്രന്ഥൻ ഇവകളിൽ ഇതു ദൃഷ്ടഫലമാണു. ധാതുക്ഷയം, ഇന്ദ്രിയസ്രാവം ഇവകളേയും ഇതു ശമിപ്പിക്കും. കാലപ്പഴക്കം ചെന്ന കാസശ്വാസങ്ങൾക്ക ഇതു ഏററവും ഫലിക്കുന്ന ഒരു യോഗമാണു. മേൽപ്പടി നെയ്യ്, ജീരകപ്പൊടി, വായുഗുളിക, ഗോരോചനാദി ഗുളിക, ധാന്വന്തരം ഗുളിക, കസ്തൂരി, പുഴുക് ഇവയിലേതെങ്കിലും ചേർക്കാം. പത്ഥ്യം അഗ്രഗാദ്യാദി പോലെ.

മാത്ര—രണ്ടുമുതൽ നാലു ദ്രാംവരെ നാലിരട്ടി തിളപ്പിച്ച വെള്ളം ചേർത്തു സേവിക്കണം.

## ദാരുനാഗരാദികഷായം.

കഠിനമായ പനിയിൽതന്നെയാണു ഈ കഷായത്തിന്റെ മുഖ്യത ഇരിക്കുന്നതു. അസാദ്ധ്യമാണെന്നു സംശയിക്കത്തക്ക നിലയിൽ എത്തിയിട്ടുള്ള പല സന്നിപാതജ്വരങ്ങളും ഇതിനെ വിടാതെ ഉപയോഗിക്കുന്നതുകൊണ്ടു അവസാനം മാറിപ്പോയിട്ടുണ്ടു. മേൽപ്പടി സുവർണ്ണമുക്താദി, ഗോരോചനാദി ഇവയോ ജീർണ്ണജ്വരത്തിൽ ചുക്കും തിപ്പല്യാദി, ജ്വരാങ്കുശം മുതലായതോ ഇവയിലേതെങ്കിലും ഒരു ഗുളിക ചേർക്കണം. പത്ഥ്യം ച്ഛിന്നോത്ഭവാദിപോലെ.

മാത്ര—രണ്ടുമുതൽ നാലു ദ്രാംവരെ നാലിരട്ടി തിളപ്പിച്ച വെള്ളം ചേർത്തു സേവിക്കണം.

## ദീപ്യകാദി കഷായം.

പ്രസവിച്ചു ഉടനെ സേവിക്കേണ്ടുന്ന കഷായമാണു. വല്ല കാരണത്താലും എണ്ണ കുടിക്കുവാൻ നിവൃത്തിയില്ലാത്തവർക്കു ആ സ്ഥാനത്തു

ഇതാണു കഴിക്കേണ്ടതു. ഇതു മൂന്നുദിവസമൊ ഏഴു ദിവസമൊ അധികം കാലമൊ ശീലിക്കേണ്ടതാണു. ദീപനത്തെ ശരിപ്പെടുത്തും; വയറ്റിൽ വേദനക്കും നന്നു; ഗ്രഹണിക്കു വിശേഷമാണു. എന്നു മാത്രമല്ല കുട്ടി വയറ്റിൽനിന്നു ചത്തുപോകയൊ മററു അപകടങ്ങളൊ സംഭവിച്ചിട്ടുള്ള ദിക്കിൽ അതു മൂലം സൂതികക്കുണ്ടാവുന്ന ദൂഷ്യങ്ങളെ തീർപ്പാനും ഇതു കൊള്ളാവുന്നതാണു. ഇച്ഛാപത്ഥ്യം മതി.

മാത്ര - രണ്ടുമുതൽ നാലു ഔ൦വരെ നാലിരട്ടി തിളപ്പിച്ച വെള്ളം ചേർത്തു സേവിക്കണം.

മേമ്പൊടി കായം, ഇന്തുപ്പു, ചവർക്കാരം; മററാതെങ്കിൽ ആവർത്തിച്ച ധാന്വന്തരം മുതലായ തൈലങ്ങളും.

## ദുസ്പർശകാദി കഷായം

ഇതു അർശസ്സിനും, തത്സംബന്ധമായ മൂലം കടച്ചിലിനും അതിസാരത്തിനും വളരെ വിശേഷമാണു. തേനൊ; ചാർങ്ങേര്യാദി ഗുളികയൊ മേമ്പൊടി ചേർക്കണം. ഇച്ഛാപത്ഥ്യം മതി.

മാത്ര — രണ്ടുമുതൽ നാലു ഔ൦വരെ നാലിരട്ടി തിളപ്പിച്ചാറിയ വെള്ളം ചേർത്തു സേവിക്കണം.

## ദ്രാക്ഷാദി കഷായം.

കേരളത്തിൽ ഉഷ്ണാധിക്യത്താലുണ്ടാവുന്ന ഉപദ്രവങ്ങൾ വളരെ ഉണ്ടു. വയറുകാളൽ, കൈകാലെരിച്ചിൽ, തലക്കു മൂടു, തല തിരിച്ചിൽ മുതലായവയാകുന്നു അതിനാൽ അധികം ഉണ്ടാകുന്നതു. ഈ വകക്കു മേല്പറഞ്ഞ കഷായം സേവിക്കുന്നതു അത്യുത്തമമാകുന്നു. ഉന്മാദത്തിനും ഇതിനു മീതെ കഷായമില്ല. പിത്തത്തെയും, വാതത്തെയും സംബന്ധിച്ചുള്ള അനേകം രോഗങ്ങളെ ഇതു വിടുത്തിക്കളയും. പനി, മദാത്യായം, ഛർദ്ദി, മോഹാലസ്യം, തല തിരിച്ചിൽ, ദാഹം, കാമില, രക്തഛർദ്ദി, രക്തസ്രാവം ഇവകളിൽ ദ്രാക്ഷാദി ഒന്നാന്തരം സിദ്ധൌഷധമാകുന്നു. മേമ്പൊടി തേൻ, പഞ്ചസാര, മലര്പ്പൊടി. പത്ഥ്യം ഉള്ളി, കായം, മുതിര, ചേമ്പു, വഴുതിനങ്ങ മുതലായ ഉഷ്ണ സാധനങ്ങളെ എല്ലാം വർജ്ജിക്കണം. ഭോഗം അനാവശ്യം.

മാത്ര—രണ്ടുമുതൽ നാലു ഔ൦വരെ നാലിരട്ടി തിളപ്പിച്ചാറിയ വെള്ളം ചേർത്തു സേവിക്കണം.

## ധാന്വന്തരം കഷായം.

ഇതു വാതസംബന്ധമായ സകല രോഗങ്ങൾക്കും സിദ്ധൌഷധമാകുന്നു. പ്രസവിച്ചു കിടക്കുന്ന സ്ത്രീകൾക്കു ഇതു കഴിപ്പാൻ പാടില്ലാത്ത വിധം ഉപയോഗമുള്ളതാണു. പനിക്കും നന്നു. ദീപനക്ഷയം ആറു

വാതം, ഗുന്മൻ, മൂത്രകൃച്ഛ്റം, യോനിരോഗം, ക്ഷയം മുതലായവയിലും ധാരാളം ഫലമുള്ളതാണ്. ഇതു കൂടാതെ പക്ഷവാതം, അർദ്ദിതം, ബാഹ്യായാമം, അന്തരായാമം, ശോഷം, തരിപ്പ മുതലായ എല്ലാ വാതരോഗങ്ങൾക്കും ഇതു പ്രത്യേക ശമനോപായമാകുന്നു. എന്നുമാത്രമല്ല, നാഡിപ്പിഴക്കും വിശേഷമാണ്. മേമ്പൊടി ഇന്തുപ്പ, ധാന്വന്തരം ഗുളിക, ക്ഷീരബല, ധാന്വന്തരം മുതലായ ആവർത്തിച്ച തൈലങ്ങൾ ഇതിലേതെങ്കിലും ഔചിത്യംപോലെ ചേർക്കാം. ഇച്ഛാപത്ഥ്യം മതി. രോഗം കഴിഞ്ഞാലും അനങ്ങാതെ സൂക്ഷിക്കേണ്ടതാണ്. ഒന്നരാടനൊ നന്നാലു ദിവസം കൂടുമ്പോഴൊ കടുക്ക, കരുനൊച്ചി, മുരിക്കിന്നില ഇവ ഏതെങ്കിലും ഇട്ടു തിളപ്പിച്ച വെള്ളം ഉപയോഗിച്ചു കുളിക്കാം. തലക്കും മേലേക്കും ധാന്വന്തരതൈലവും കുഴമ്പുംതന്നെ തേക്കുന്നതു നന്നായിരിക്കും. ആട്ടിൻസൂപ്പ രസംപോലെ കഴിക്കുന്നതിന്നു വിരോധമില്ല.

മാത്ര—രണ്ടുമുതൽ നാലു ഉം‌വരെ നാലിരട്ടി തിളപ്പിച്ച വെള്ളം ചേർത്തു സേവിക്കണം.

## നയോപായം കഷായം.

ഇതു ഏക്കം, കാസം, വിലക്കം മുതലായവയിൽ വിശേഷപ്പെട്ട മരുന്നാണ്. മേമ്പൊടി കസ്തൂരി, വായുഗുളിക മുതലായതു ചേർക്കണം. ഇച്ഛാപത്ഥ്യം മതി.

മാത്ര—രണ്ടുമുതൽ നാലു ഉം വരെ നാലിരട്ടി തിളപ്പിച്ച വെള്ളം ചേർത്തു സേവിക്കണം.

## നിംബാദി കഷായം.

ഇതു ദേഹത്തിന്മേലെല്ലായിടവും ഉണ്ടാവുന്ന കുരുക്കൾക്കും പ്രമേഹക്കുരുവിന്നും അകത്തേക്കു സേവിക്കുന്നതിന്നു പ്രസിദ്ധമായ ഔഷധമാകുന്നു. സർവ്വാംഗം കുരു പുറപ്പെട്ടിട്ടുണ്ടായിരുന്നാലും ഒന്നൊ രണ്ടൊ കുപ്പി കഷായം ചെല്ലുമ്പോഴേക്കു അതു അശേഷം മാറിപ്പോകും. മേമ്പൊടി തേൻ, ഗുൽഗുലു ശുദ്ധിചെയ്തതു അരക്കഴഞ്ച് അല്ലെങ്കിൽ കടുകരോഹിണി വറുത്തുപൊടിച്ചതു അരക്കഴഞ്ച്. പത്ഥ്യം—തിക്തകഷായംപോലെ.

മാത്ര—രണ്ടുമുതൽ നാലു ഉം വരെ നാലിരട്ടി തിളപ്പിച്ചാറിയ വെള്ളം ചേർത്തു സേവിക്കണം.

## നിശാദി കഷായം.

ഇതു പ്രമേഹത്തിങ്കൽ വിധിച്ചിട്ടുള്ളതാണ്. പലർക്കും ഇതുകൊണ്ടു ഗുണം കിട്ടിവരുന്നുണ്ട്. പത്ഥ്യം—കതകഖദിരാദിപോലെ.

മാത്ര—രണ്ടുമുതൽ നാലു ഉം‌വരെ നാലിരട്ടി തിളപ്പിച്ചാറിയ വെള്ളം ചേർത്തു സേവിക്കണം.

മേമ്പൊടി മേഹസംഹാരി ബൃഹന്മേഹാന്തകം മുതലായ ഗുളികകളോ, പഴയ തേൻ.

## ന്യഗ്രോധാദി കഷായം.

ഇതു പിത്താധിക രോഗങ്ങളിലും വ്രണങ്ങളിലും രക്തപിത്തം, മേഹം, ചുട്ടുനീറൽ, യോനിരോഗം ഇവകളിലും വിശേഷമാണ്. പത്ഥ്യം— ദ്രാക്ഷാദികഷായംപോലെ.

മാത്ര— രണ്ടുമുതൽ നാലു ഉ൦വരെ നാലിരട്ടി തിളപ്പിച്ചാറിയ വെള്ളം ചേർത്തു സേവിക്കണം. മേമ്പൊടി തേൻ പഞ്ചസാര.

ധാരയിടുവാൻ നാലു ഉ൦ എടുത്തു ഇരുനാഴി തിളപ്പിച്ച് വെള്ളം ചേർത്തു അരിക്കണം.

## പഞ്ചകോലം കഷായം.

ഗ്രഹണീരോഗത്തിനു ഇതു വളരെ വിശേഷമാണ്. ഇതു ദീപനകരമായി യാതൊരു കഷായവുമില്ല. കുട്ടികളുടെ ഗ്രഹണിയിൽ ഇതു മാത്രമാണു പ്രത്യേകം ഒരവലംബമായി കരുതുവാനുള്ളതു. ഇതിൽ ഒരു ഭാഗം അതിവിഷയംകൂടി ചേർത്തുണ്ടാക്കിയാൽ വയറിളകിപ്പോകുന്നതിനു അധികം ഗുണമുണ്ട്. അതുകൊണ്ടു രണ്ടു തരത്തിൽ തെയ്യാറാക്കപ്പെട്ടിരിക്കുന്നു. മേമ്പൊടി ഇന്തുപ്പ്. ഇച്ഛാപത്ഥ്യം മതി.

മാത്ര— രണ്ടു മുതൽ നാലു ഉ൦ വരെ നാലിരട്ടി തിളപ്പിച്ച വെള്ളത്തിലോ, ചുക്കും കറിവേപ്പിലയും ചതച്ചിട്ടു കാച്ചിയ മോരിലോ ചേർത്തു സേവിക്കാം.

## പഞ്ചതിക്ത കഷായം.

ഇതു മലമ്പനിക്കും, ജീർണ്ണജ്വരം, തള്ളപ്പനി, ഒന്നരാടൻ പനി നാലാമ്പനി മുതലായ വിഷമജ്വരങ്ങൾക്കും ഏറ്റവും പ്രധാനപ്പെട്ട ഔഷധമാണ്. പത്ഥ്യം— ഛിന്നോത്ഭവാദി കഷായംപോലെ.

മാത്ര രണ്ടു മുതൽ നാലു ഉ൦ വരെ നാലിരട്ടി തിളപ്പിച്ച വെള്ളം ചേർത്തു സേവിക്കണം.

മേമ്പൊടി ചുക്കുതിപ്പല്യാദി, രാമബാണം, ജ്വരാങ്കുശം മുതലായതു്. വിഷമജ്വരാന്തകവും നന്ന.

## പടോലമൂലാദി കഷായം.

ഇതു ചൊറി, ചിരങ്ങു, മൂലക്കുരു, മാറത്തു വേദന, വസ്തിയിൽ വേദന, വിഷമജ്വരം, കുഷ്ഠം ഇവകൾക്കെല്ലാം വളരെ നല്ലതാണ്. അഗ്നിമാന്ദ്യത്തെ ഉണ്ടാക്കുകയില്ല; ശോധനാവശ്യത്തിനും പാണ്ഡുരോഗത്തിനും നന്ന. മേമ്പൊടി തേൻ. ഇച്ഛാപത്ഥ്യം മതി.

മാത്ര— രണ്ടു മുതൽ നാലു ഉ൦ വരെ നാലിരട്ടി തിളപ്പിച്ചാറിയ വെള്ളം ചേർത്തു സേവിക്കണം.

# പടോലകടുരോഹിണ്യാദി കഷായം.

ഇത് കഫപിത്താധികമായ ചൊറി, പനി, ഛർദ്ദി, അരോചകം, കാമില ഇവകളിൽ വളരെ വിശേഷം. വിശേഷിച്ച്, വിഷസംബന്ധമായ ത്വക്ദോഷങ്ങളിലും, സർപ്പാദിവിഷങ്ങളുടെ അവശിഷ്ടംകൊണ്ടുണ്ടാവുന്ന ഉപദ്രവങ്ങളിലും പ്രത്യേകം ഫലമുള്ളതാണ്.

മാത്ര—2 മുതൽ 4 ഉറും വരെ നാലിരട്ടി തിളപ്പിച്ചാറിയ വെള്ളം ചേർത്ത് രണ്ടുനേരം സേവിക്കാം. മേമ്പൊടി തേനോ അവസ്ഥാനുസരണം മറ്റു വല്ലതുമോ ചേർക്കാം.

# പാചനാമൃതം കഷായം.

ഇതു പനിയിൽ അജീർണ്ണം ശമിപ്പാൻ നല്ല കഷായമാണ്. പനിയില്ലെങ്കിലും അഗ്നിമാന്ദ്യത്തിങ്കൽ ഇതിനെ ഉപയോഗിക്കുന്നതു ഒട്ടും ഫലക്കുറവുള്ളതല്ല. മേമ്പൊടി തിപ്പലിപ്പൊടി. ഇച്ഛാപത്ഥ്യം മതി.

മാത്ര—രണ്ടുമുതൽ നാലു ഉറും വരെ നാലിരട്ടി തിളപ്പിച്ച ചൂടുവെള്ളം ചേർത്തു സേവിക്കണം.

# പുനർന്നവബലാദി കഷായം.

ഇതു ക്ഷയത്തിങ്കൽ വളരെ പ്രധാനപ്പെട്ടതാണ്. ശരീരപുഷ്ടിക്കും നന്നു. മേമ്പൊടി ജീരകം, പഞ്ചസാര. ഇച്ഛാപത്ഥ്യം മതി.

മാത്ര—രണ്ടുമുതൽ നാലു ഉറും വരെ നാലിരട്ടി ചൂടുവെള്ളം ചേർത്തു സേവിക്കണം.

# പുനർന്നവാദി കഷായം.

സർവ്വാംഗം നീരും, പനി, കാസം, ശ്വാസംമുട്ടൽ മുതലായ മറ്റുപദ്രവങ്ങളും ഉള്ള പാണ്ഡുരോഗത്തിങ്കൽ ഇതു വളരെ ഫലമുള്ള മരുന്നാണ്. മേമ്പൊടി വിരേചനാർത്ഥം, ലോഹഭസ്മം അല്ലെങ്കിൽ കടുകരോഹിണിപ്പൊടി. പത്ഥ്യം ജലവിലക്കംപോലെ.

മാത്ര—രണ്ടുമുതൽ നാലു ഉറും വരെ നാലിരട്ടി തിളപ്പിച്ചവെള്ളം ചേർത്തു സേവിക്കണം.

# ബലാദി കഷായം.

ഇതു സൂതികൾക്കു പനി വന്നാൽ അതിങ്കൽ പ്രത്യേകം വിധിച്ചിട്ടുള്ള ഔഷധമാണ്. മറ്റു പനികൾക്കും നന്നു. പത്ഥ്യം—ഛിന്നോത്ഭവാദി പോലെ.

മാത്ര—രണ്ടു മുതൽ നാലു ഉറും വരെ നാലിരട്ടി തിളപ്പിച്ചവെള്ളം ചേർത്തു സേവിക്കണം. മേമ്പൊടി ധാന്വന്തരം, ഗോരോചനാദി, മുക്കാ മുക്കടുവാദി മുതലായ ഗുളികകൾ.

## ബലാജീരകാദി കഷായം.

ഇതു ഏമ്പക്കം, കര ഇവകളിൽ നല്ലതാണ്. ഇഷ്ടാപത്ഥ്യം മതി.

മാത്ര—രണ്ടു മുതൽ നാലു ഉം.വരെ നാലിരട്ടി തിളപ്പിച്ച വെള്ളം ചേർത്തു സേവിക്കണം. മേമ്പൊടി വായുഗുളിക, തിപ്പലിപ്പൊടി ഇതിലേതെങ്കിലും.

## ബ്രഹ്മ്യാദി കഷായം.

ഉന്മാദത്തിനും, പിത്താധികരോഗങ്ങൾക്കും നല്ലത്. ചെറിയ കുട്ടികൾക്ക് ബുദ്ധി തെളിയുവാൻ വളരെ വിശേഷം. മാത്ര മുതലായത് ദ്രാക്ഷാദികഷായംപോലെ

## ഭദ്രാവേരാദി കഷായം.

നാഡിപിഴ, ഏമ്പക്കം, കര, വിലക്കം, ശ്വാസം മുട്ടൽ, ഏക്കിട്ട് ഇവകളിൽ ഇതു കൈകണ്ട മരുന്നാകുന്നു. ഉള്ളിൽ വായുവിനെയെല്ലാം അനുകൂലമാക്കി സുഖപ്പെടുത്തും. മേമ്പൊടി നെയ്യ്, ആവർത്തിച്ച തൈലങ്ങൾ, കസ്തൂരി, അല്ലെങ്കിൽ ജീരകം, വായുഗുളിക മുതലായവ. *പത്ഥ്യം — അഗ്രഗാഹ്യാദിപോലെ.

മാത്ര — രണ്ടു മുതൽ നാലു ഉം വരെ നാലിരട്ടി തിളപ്പിച്ചുവെള്ളം ചേർത്തു സേവിക്കണം.

## ഭാർങ്ങ്യാദി കഷായം (ചെറിയത്)

ഇതു ജീർണ്ണജ്വരത്തിലും, മന്നാടൻ പനി, നാനാലമ്പനി മുതലായ വിഷമജ്വരത്തിങ്കലും ഗുണം അധികം ഫലത്തെ കാണിക്കുന്നത്. മേമ്പൊടി താമരനാനം, ചുക്കുതിപ്പല്യാദി, വിഷമജ്വരാന്തകം മുതലായതു. പത്ഥ്യം—ഛിന്നോദ്ഭവാദിപോലെ.

മാത്ര—രണ്ടു ഉം മുതൽ നാലു ഉം വരെ നാലിരട്ടി തിളപ്പിച്ച വെള്ളം ചേർത്തു സേവിക്കണം.

## ഭാർങ്ങ്യാദി കഷായം (വലിയത്)

ഇതു ചെറിയ ഭാർങ്ങ്യാദി വിധിക്കപ്പെട്ട രോഗങ്ങളിൽ തന്നെ അതിനേക്കാളും വളരെ അധികം ഫലമുള്ളതാകുന്നു. സന്നിപാതജ്വരത്തിലും ഇതു പ്രത്യേകം ഗുണമുള്ളതാണ്.

മാത്ര, പത്ഥ്യം മുതലായതു ചെറിയ ഭാർങ്ങ്യാദിപോലെ കരുതിക്കൊള്ളണം.

# ഭൂനിംബാദി കഷായം.

പിത്തഗ്രഹണിക്കും, യകൃത് സംബന്ധമായ രോഗങ്ങൾക്കും ഹിതം. മാത്ര രണ്ടു മുതൽ നാലു ദ്രാം വരെ നാലിരട്ടി തിളപ്പിച്ച വെള്ളം ചേൎത്തു സേവിക്കണം.

# മഞ്ജിഷ്ഠാദി കഷായം.

ഇതു വ്രണങ്ങളിൽ വളരെ വിശേഷപ്പെട്ട കഷായമാകുന്നു. രക്തവാതം ഇറങ്ങിപ്പൊട്ടിയ വ്രണങ്ങളും, ചിലപ്പോഴും ഗുൽഗുലുതിക്തകം കഷായത്താൽ മാറാത്തതുകൂടി ഈ കഷായം രണ്ടോ മൂന്നോ കുപ്പികളും സേവിക്കുമ്പോഴേക്കു ആശ്വാസപ്പെട്ടിട്ടുണ്ട്. രക്തവാതത്തിനും രക്തദുഷ്ട്യംകൊണ്ടുണ്ടാകുന്ന എല്ലാ രോഗങ്ങൾക്കും ഇതു നല്ലതാണ്. മേമ്പൊടി തേൻ, ശുദ്ധഗന്ധകം, ഗുൽഗുലു, രസസിന്ദൂരം ഇവയിൽ ഏതെങ്കിലും ആവാം. പത്ഥ്യം ഗുൽഗുലുതിക്തകംപോലെ.

മാത്ര — രണ്ടു മുതൽ നാലു ദ്രാം വരെ നാലിരട്ടി തിളപ്പിച്ചാറിയ വെള്ളം ചേൎത്തു സേവിക്കണം.

# മഹാതിക്തകം കഷായം.

ഇതു തിക്തകഷായം ഉപയോഗിക്കേണ്ടുന്ന രോഗങ്ങളിൽ തന്നെ അതിനെക്കാളും അധികം ഫലത്തെ ചെയ്യും. ഇതു പാണ്ഡുരോഗത്തിലും വിശേഷാൽ ഫലമുള്ളതാകുന്നു. മേമ്പൊടി തേൻ, ശുദ്ധഗന്ധകം, സിദ്ധമകരധ്വജം അല്ലെങ്കിൽ രസസിന്ദൂരം. പത്ഥ്യം—ഗുൽഗുലുതിക്തകംപോലെ.

മാത്ര മുതലായതു തിക്തകഷായംപോലെ.

# മഹാതിക്താ കഷായം (പാവുകൂട്ടിയതു).

ഇതു മുൻപറഞ്ഞ കഷായത്തെക്കാളും അല്പം അധികം ഫലമുള്ളതാണ്. ഇതിനു കഠിന പത്ഥ്യം സാധിക്കാത്തപക്ഷം മിശ്രപത്ഥ്യം എങ്കിലും വേണം.

മാത്ര മുതലായതു തിക്തകഷായംപോലെ.

# മത്സ്യാക്ഷ്യാദി കഷായം.

ഇതു മൂത്രസംബന്ധമായ എല്ലാ രോഗങ്ങളിലും, പ്രത്യേകിച്ചും വേദന, നീറൽ, തടസ്ഥം, ഇവയിലും, അസ്ഥിസ്രാവം, ശുക്ലസ്രാവം ഇവയിലും വളരെ ഫലമുള്ളതാണ്.

മാത്ര—വീരതരാദികഷായംപോലെ.

## മൂസലീഖദിരാദി കഷായം.

ഇതു അസ്ഥിസ്രാവം, രക്തംപോക്ക് ഇവകളിൽ വിശേഷമുള്ളതാണ്. മേമ്പൊടി തേൻ, പവിഴഭസ്മം, ശൃംഗഭസ്മം. ഇച്ഛാപത്ഥ്യം മതി.

മാത്ര—രണ്ടു മുതൽ നാലു ഡ്രാം വരെ നാലിരട്ടി തിളപ്പിച്ചു ആറിയ വെള്ളം ചേർത്തു സേവിക്കണം.

## മൂലകാദി കഷായം.

ഇതു കുട്ടികൾക്കുണ്ടാകുന്ന കരപ്പൻ, ചിലന്തി, ചിരങ്ങു, കുരു, ഇറക്കം, വീക്കം ഇവകൾക്കു വിശേഷമാണു. വലിയവർക്കും കൊള്ളാം. ഇച്ഛാപത്ഥ്യം മതി.

മാത്ര—പ്രായഭേദംപോലെ അര മുതൽ നാലു ഡ്രാം വരെ നാലിരട്ടി തിളപ്പിച്ചാറിയ വെള്ളം ചേർത്തു സേവിക്കണം. മേമ്പൊടി തേൻ.

## മുസ്താകരഞ്ജാദി കഷായം

ദഹനക്ഷയം, വയററിൽവേദന ഇവകൾ പ്രധാനമായി അതിസാരത്തിനും ഗ്രഹണിക്കും കൊള്ളാം.

മാത്ര മുതലായതു ദീപ്യകാദി കഷായം പോലെ.

## മുസ്താരിഷ്ടാദി കഷായം.

ഇതു എല്ലാതരം വിസൎപ്പങ്ങൾക്കും ചൊറി, ചിരങ്ങു ഇവകൾക്കും നല്ലതാണ്. പത്ഥ്യം തിക്തകം കഷായംപോലെ.

മാത്ര—രണ്ടു മുതൽ നാലു ഡ്രാംവരെ നാലിരട്ടി തിളപ്പിച്ച വെള്ളം ചേർത്തു സേവിക്കണം. മേമ്പൊടി തേൻ.

## മൃദ്വീകാദികഷായം.

ഇതു അതിയായ ദാഹം, മദ്യം, കഞ്ചാവു മുതലായതു സേവിച്ചതിലുള്ള ലഹരി, ബുദ്ധിഭ്രമം, മോഹാലസ്യം ഇവകളിൽ ഏററവും ഫലപ്രദമാണു; മേമ്പൊടി തേൻ, പഞ്ചസാര. പത്ഥ്യം ദ്രാക്ഷാദിപോലെ.

മാത്ര—രണ്ടുമുതൽ നാലു ഡ്രാംവരെ നാലിരട്ടി തിളപ്പിച്ചാറിയ വെള്ളം ചേർത്തു സേവിക്കണം.

## മേഹാരി കഷായം.

ഇതു എല്ലാതരം പ്രമേഹത്തിലും വിശേഷപ്പെട്ട ഔഷധമാണു.

മാത്ര—രണ്ടു മുതൽ നാലു ഡ്രാം വരെ നാലിരട്ടി തിളപ്പിച്ചാറിയ വെള്ളം ചേർത്തു കാലത്തും വൈകുന്നേരവും സേവിക്കണം.

മേമ്പൊടി തേൻ, നീത്രുഷ്ഠാദി, ബൃഹന്മേഹാന്തകം ഇവകളിലേതിലെങ്കിലും ഒന്നു.

## രാസ്നാദികഷായം (ചെറിയതു)

രക്തവാതത്തിങ്കൽ ഇതിന്റെ പ്രഭാവം അപരിമിതമാണ. നൊരിയാണി, കാൽവണ്ണ, കാൽമുട്ടു, തുട, അരക്കെട്ടു, ചുമൽ, പിൻകഴുത്തു മുതലായ ദിക്കിലുള്ള വാതക്കടച്ചിലിന്നും, നീരിന്നും ഇതു സാധാരണ വൈദ്യന്മാർ കുറിച്ചുകൊടുക്കുന്നതാണ. മേല്പടി ആവൎത്തിച്ച ക്ഷീരബല, ധാന്വന്തരം ഈ തൈലങ്ങളും നെയ്യും ആവാം. ഇച്ഛാപത്ഥ്യം മതി. ദേഹം അനങ്ങരുതു. കുളി ഒന്നരാടമൊ നാന്നാലു ദിവസം കൂടുമ്പോഴൊ നീൎച്ചുള്ളിയിട്ടു തിളപ്പിച്ച വെള്ളത്തിലാണ നല്ലതു. കുളി കഴിഞ്ഞാൽ രാസ്നാദി പൊടി നെറുകയിൽ തിരുമ്മണം. സാധാരണ തലക്കു ബലാഗുളൂച്യാദിയും മേലക്കു പിണ്ഡതൈലവും ഉപയോഗിക്കേണ്ടതാണ.

മാത്ര രണ്ടു മുതൽ നാലു ഔം വരെ നാലിരട്ടി തിളപ്പിച്ച വെള്ളം ചേൎത്തു സേവിക്കണം.

## രാസ്നാദികഷായം (വലിയതു)

ഇതു ചെറിയ രാസ്നാദി വിധിച്ചേടത്തെല്ലാം വളരെ അധികം ഫലമുള്ളതാണ. അതിന്നു പുറമെ ശുദ്ധവാതരോഗത്തിന്നും പക്ഷവാതം മുതലായതിന്നും ഇതു ഏറ്റവും പ്രശസ്തമാണ. പത്ഥ്യം ധാന്വന്തരം കഷായംപോലെ. മാത്ര മുതലായതു ചെറിയ രാസ്നാദിപോലെ.

## ലശുനബൎബ്ബരാദി കഷായം.

ഇതു അന്ത്രവൃദ്ധികരം, മറ്റുമുള്ള വൃദ്ധികളും ആന്ത്രവായു സംബന്ധമായ ഉപദ്രവങ്ങൾക്കും അതിവിശേഷമാണ. മേല്പടി ഇന്തുപ്പ്, കായം, ആവണക്കെണ്ണ, ആന്ത്രകഠാരം ഗുളിക. ഇച്ഛാപത്ഥ്യം മതി. തണുപ്പ അശേഷം തട്ടരുതു.

മാത്ര — രണ്ടു മുതൽ നാലു ഔം വരെ നാലിരട്ടി തിളപ്പിച്ച വെള്ളം ചേൎത്തു സേവിക്കണം.

## ലശുനൈരണ്ഡാദി കഷായം.

ഇതു വൃദ്ധി, ഗുന്മം, ആനാഹം ഇവകളിൽ വളരെ നല്ലതാണ. പത്ഥ്യം ലശുനബൎബ്ബരാദിപോലെ.

മാത്ര — രണ്ടുമുതൽ നാലു ഔം വരെ നാലിരട്ടി തിളപ്പിച്ച വെള്ളം ചേൎത്തു സേവിക്കണം. മേല്പടി ആവണക്കെണ്ണയൊ, കായമൊ, ഇന്തുപ്പൊ ചേൎക്കാം.

## വരണാദി കഷായം.

ഇതു അന്തൎവിദ്രധിക്കു കൈകണ്ട മരുന്നാകുന്നു. ഗുന്മം വിശേഷം; അഗ്നിമാന്ദ്യം, കഫമേദോവൃദ്ധി മുതലായ രോഗങ്ങളിലും ഇതിന്റെ ഉപ

യോഗം നല്ലതാണ്. ഇച്ഛാപത്ഥ്യം മതി. രോഗം കഴിയുന്നേടത്തോളം അനങ്ങാതെ സൂക്ഷിക്കണം.

മാത്ര—രണ്ടുമുതൽ നാലു ഔം വരെ നാലിരട്ടി തിളപ്പിച്ചാറിയ വെള്ളം ചേർത്തു സേവിക്കണം. മേമ്പൊടി ഇന്തുപ്പ്, ജീരകം, തേൻ ഇവയിൽ ഏതെങ്കിലും ആവാം.

## വരാദി കഷായം.

ഇതു അധികം സ്ഥൂലിക്കുന്നതിനും, മേദസ്സ് വൎദ്ധിക്കുന്നതിനും, അതു നിമിത്തം ഉണ്ടാകുന്ന ഉപദ്രവങ്ങൾക്കും ശമനംകൊടുക്കുന്ന മരുന്നാകുന്നു. പ്രമേഹത്തിനും നന്നു; ഇച്ഛാപത്ഥ്യം മതി; മധുരസാധനങ്ങൾ കുറക്കണം. എല്ലാ ഭക്ഷണമായിരുന്നാലും അതു മിതമായിരിക്കേണ്ടതാകുന്നു. ശക്തിക്കൊത്ത വ്യായാമം ചെയ്യുകയും വേണം.

മാത്ര—രണ്ടുമുതൽ നാലു ഔം വരെ നാലിരട്ടി തിളപ്പിച്ചാറിയ വെള്ളം ചേർത്തു സേവിക്കണം.

മേമ്പൊടി ലോഹഭസ്മം അല്ലെങ്കിൽ പഴയ തേൻ.

## വര്യാദി കഷായം.

ഇതു രക്തവാതത്തിനു പ്രത്യേകിച്ചും അസ്ഥിസ്രാവസംബന്ധമായ മുട്ടുവീക്കം, മുതുകടച്ചിൽ മുതലായതിനും വിശേഷമാണ്.

മാത്ര—രണ്ടുമുതൽ നാലു ഔം വരെ നാലിരട്ടി തിളപ്പിച്ച വെള്ളം ചേർത്തു സേവിക്കണം. ഇച്ഛാപത്ഥ്യം.

മേമ്പൊടി ആവൎത്തിച്ച തൈലങ്ങൾ അല്ലെങ്കിൽ ഗുൽഗ്ഗുലു ശുദ്ധി ചെയ്തതു്.

## വാശാകഷായം.

ഇതു രക്തപിത്തം പ്രത്യേകിച്ചു സ്ത്രീകൾക്കുള്ള രക്തസ്രാവം, കാസശ്വാസം ഇവകളിൽ അപരിമിതമായ ഫലത്തെ ചെയ്യുന്നതാണ്. പത്ഥ്യം ദ്രാക്ഷാദി കഷായംപോലെ.

മാത്ര—രണ്ടുമുതൽ നാലു ഔം വരെ നാലിരട്ടി തിളപ്പിച്ച് ആറിയ വെള്ളം ചേർത്തു സേവിക്കണം.

മേമ്പൊടി തേൻ, പഞ്ചസാര, പ്രവാളഭസ്മം.

## വാശാഗുളൂച്യാദികഷായം

ഇതു കാമില, പിത്തം, പാണ്ഡു, രക്തപിത്തം ഇവകളിൽ പ്രശസ്തമാണ്.

മാത്ര—രണ്ടുമുതൽ നാലു ഔം വരെ നാലിരട്ടി തിളപ്പിച്ചാറിയ വെള്ളം ചേർത്തു സേവിക്കണം.

മേമ്പൊടി തേൻ അല്ലെങ്കിൽ ലോഹഭസ്മം.

## വാശാദി കഷായം.

ഇതു സന്നിപാതജ്വരത്തിങ്കൽ വിശേഷമാകുന്നു. സന്നിപാതജ്വരമൊ എന്നു സംശയം തോന്നുന്ന ദിക്കിൽ എല്ലാം ഇതു മുൻകൂട്ടി സേവിച്ചു തുടങ്ങുന്നതു ഏറ്റവും നല്ലതാകുന്നു. പത്ഥ്യം——ഛിന്നോത്ഭവാദി പോലെ.

മാത്ര—രണ്ടു മുതൽ നാലു ഉറുംവരെ നാലിരട്ടി തിളപ്പിച്ച വെള്ളം ചേർത്തു സേവിക്കണം.

മേമ്പൊടി ഗോരോചനാദി, സുവർണ്ണമുക്താദി അല്ലെങ്കിൽ സന്നിപാതാന്തകം ഗുളിക.

## വിദാര്യാദി കഷായം.

ഇതു ശരീരത്തെ പോഷിപ്പിക്കുന്നതാണ്. വാതം, പിത്തം ഇവകൾ ഉണ്ടാകുന്ന പല രോഗങ്ങൾക്കും ഇതു വിധിക്കപ്പെട്ടിട്ടുണ്ടു. ശോഷം, ഗുന്മൻ, മേൽകടച്ചിൽ, ഉരശ്ചായു കാസം ഇവകൾക്കെല്ലാം വിശേഷമാകുന്നു. പ്രസവിച്ചു കിടക്കുന്ന സ്ത്രീകൾക്ക മററു പഥ്യങ്ങളൊന്നും കൂടാതെ ശരീരം പുഷ്ടി വരുത്തുന്നതിന്നു ഇതിനെ സേവിക്കുന്നതു വളരെ നല്ലതാകുന്നു. മേമ്പൊടി അവസ്ഥാഭേദംപോലെ ഇന്തുപ്പ്, വായുഗുളിക, നെയ്യ മുതലായതു ചേർക്കാം. ഇച്ഛാപത്ഥ്യം മതി.

മാത്ര—രണ്ടു മുതൽ നാലു ഉറും വരെ നാലിരട്ടി തിളപ്പിച്ച വെള്ളം ചേർത്തു സേവിക്കണം.

## വില്വാദികഷായം.

ഇതു വിട്ടുപോകാത്ത ഛർദ്ദിയിൽ വിശേഷപ്പെട്ട ഔഷധമാകുന്നു. ഏതു ദോഷത്താലുണ്ടായതായിരുന്നാലും ഇതുകൊണ്ടു ഛർദ്ദി ശമിക്കാതിരിക്കയില്ല. മേമ്പൊടി പഞ്ചസാര, തേൻ, ധാന്വന്തരം ഗുളിക, വായുഗുളിക ഇവയിലേതെങ്കിലും ചേർക്കാം. ഇച്ഛാപത്ഥ്യം.

മാത്ര—രണ്ടുമുതൽ നാലു ഉറും വരെ നാലിരട്ടി തിളപ്പിച്ചാറിയ വെള്ളം ചേർത്തു പലവട്ടമായി സേവിക്കണം.

## വിഡംഗാദികഷായം.

ഇതു വയററിലെ കൃമികളും തത്സംബന്ധങ്ങളായ ഉപദ്രവങ്ങൾക്കു വിശേഷമാണ്. പത്ഥ്യം കൃമിശോധിനിപോലെ.

മാത്ര—രണ്ടുമുതൽ നാലു ഉറും വരെ നാലിരട്ടി തിളപ്പിച്ച വെള്ളം ചേർത്തു സേവിക്കണം. മേമ്പൊടി പ്ലാശിന്റെതൊലി ചുട്ട ഭസ്മം, അല്ലെങ്കിൽ കൃമിശോധിനി ഗുളിക.

## വിഴാൽവേരാദി കഷായം.

ഇത് കഴിച്ചാൽ ശമിക്കാത്തതായ ഗ്രഹണി ഇല്ലെന്നാണ് ആചാര്യമതം. അനുഭവത്തിൽ അത് സാമാന്യം ശരിയാണ്താനും.

മാത്ര—രണ്ടുമുതൽ നാലു ഡ്രാം വരെ നാലിരട്ടി തിളപ്പിച്ചാറിയ വെള്ളം ചേർത്തു സേവിക്കണം. മേമ്പൊടി ഇന്തുപ്പും കായവും വറുത്തുപൊടിച്ചത്.

## വീരതരാദി കഷായം.

ഇതു അശ്മരി, ശർക്കര, മൂത്രകൃച്ഛ്രം വേദന, മുതലായതിലും, വായുവിൻെറ വൈഗുണ്യംകൊണ്ടുണ്ടാവുന്ന എല്ലാ രോഗങ്ങളിലും വളരെ പ്രധാനമായ കഷായമാണ്. മേമ്പൊടി തേൻ, പഞ്ചസാര, വായുഗുളിക, ഗോരോചനാദി ഗുളിക, പ്രവാളഭസ്മം, കന്മദം, മുതലായതിലേതെങ്കിലും ചേർക്കാം. ഇച്ഛാപത്ഥ്യം മതി. ഉഷ്ണസാധനങ്ങളെ പ്രത്യേകം വർജ്ജിക്കണം. നെയ്യ്, പാല്, ഇവ ധാരാളം ആവാം. ഭക്ഷണത്തിൻെറ സ്ഥാനം നല്ലരി, ചെറുപയർ, പുഴുക്കിലരി മുതലായവ ഇട്ടുണ്ടാക്കിയ വെറും കഞ്ഞിയോ പാൽക്കഞ്ഞിയോ ആകുന്നതു അധികം നന്നായിരിക്കും. സാധിക്കുമെങ്കിൽ നിയമേന തേച്ചുകുളിയും വേണ്ടതാണ്.

മാത്ര...രണ്ടുമുതൽ നാലു ഡ്രാം വരെ നാലിരട്ടി തിളപ്പിച്ച വെള്ളം ചേർത്തു സേവിക്കണം.

## വ്യാഘ്ര്യാദി കഷായം.

ഇതു കഫം, വാതം ഇവയാലുള്ള ജ്വരത്തിനും കുരക്കും ഏക്കിനും മുതലായതിനും ഒന്നാന്തരമാണ്. ഇച്ഛാപത്ഥ്യം മതി.

മാത്ര—രണ്ടുമുതൽ നാലു ഡ്രാം വരെ നാലിരട്ടി തിളപ്പിച്ച വെള്ളം ചേർത്തു സേവിക്കണം. മേമ്പൊടി തിപ്പലി വറുത്തുപൊടിച്ചു കഴഞ്ചു കാൽ മുതൽ അര വരെ.

## വൃക്ഷാദന്യാദി കഷായം.

ഇത് മൂത്രജനകവും മൂത്രശോധനവുമാണ്. മാത്ര—രണ്ടുമുതൽ നാല് ഡ്രാം വരെ നാലിരട്ടി തിളപ്പിച്ചാറിയ വെള്ളം ചേർത്തു സേവിക്കണം. മേമ്പൊടി ലോഹഭസ്മം, വായുഗുളിക മുതലായി തക്കതായ ഏതെങ്കിലും ചേർക്കാം.

## ശതാവര്യാദി കഷായം.

ഇതു രക്തപിത്തത്തിങ്കൽ ഏററവും വിശേഷപ്പെട്ട കഷായമാകുന്നു. രക്തം മേല്പോട്ടു പോകുന്നതിലും കീഴ്പോട്ടു പോകുന്നതിലും, രണ്ടു മാർഗ്ഗ

ത്തിൽക്കൂടി പോകുന്നതിലും ഇതു വളരെ ഫലമുള്ളതാണ്. ഉന്മാദം, ചുട്ടുനീറൽ, വിഷമജ്വരം ഇവകളിലും തരക്കേടില്ല. മേമ്പൊടി പഞ്ചസാര, തേൻ, പവിഴഭസ്മം ഇവയിലേതെങ്കിലും ചേർക്കാം. പത്ഥ്യം ദ്രാക്ഷാദിപോലെ.

മാത്ര — രണ്ടുമുതൽ നാലു ദ്രാം വരെ നാലിരട്ടി തിളപ്പിച്ചാറിയ വെള്ളം ചേർത്തു സേവിക്കണം.

## ശതാവരീഛിന്നരുഹാദികഷായം.

ഇതു രക്തപിത്തത്തിലും പ്രത്യേകിച്ച് രക്തവാതത്തിലും വിധിച്ചിട്ടുള്ള ഔഷധമാണ്. പത്ഥ്യം ചെറിയ രാസ്നാദിപോലെ.

മാത്ര — രണ്ടുമുതൽ നാലു ദ്രാം വരെ നാലിരട്ടി തിളപ്പിച്ചാറിയ വെള്ളം ചേർത്തു സേവിക്കണം. മേമ്പൊടി എട്ടിമധുരപ്പൊടി.

## ശാരിബാദി കഷായം.

ഇതു രക്തപിത്തം, വയറുകാളൽ, പനി മുതലായ പിത്തസംബന്ധമായ പല രോഗങ്ങൾക്കും വളരെ വിശേഷമാണ്. മേമ്പൊടി തേൻ, പഞ്ചസാര, അല്ലെങ്കിൽ പവിഴഭസ്മം. പത്ഥ്യം ദ്രാക്ഷാദിപോലെ.

മാത്ര — രണ്ടുമുതൽ നാലു ദ്രാം വരെ നാലിരട്ടി തിളപ്പിച്ചാറിയ വെള്ളം ചേർത്തു സേവിക്കണം.

## ശീതജ്വരാരി കഷായം.

ഇൻഫ്ളുവൻസാ, മലമ്പനി ഇവയിൽ വിശേഷപ്പെട്ടതാണ്.
മാത്ര മുതലായതു പഞ്ചതിക്തകഷായംപോലെ.

## ശോണിതാമൃതം കഷായം.

വലിയ പത്ഥ്യനിഷ്ഠകൂടാതെ രക്തദുഷ്യം തീർപ്പാൻ വിശേഷം. കുരു, പ്രമേഹക്കുരു, ചിരങ്ങ്, ചൊറി, വിസർപ്പം ഇവകൾക്ക് ഒക്കെ എത്രയോ വിശേഷമാണ്. ശോധനയേയും ഉണ്ടാക്കിത്തീർക്കും. എല്ലാ പിത്തോപദ്രവങ്ങൾക്കും നന്നു. ഇച്ഛാപത്ഥ്യം മതി.

മാത്ര — രണ്ടുമുതൽ നാലു ദ്രാം വരെ നാലിരട്ടി തിളപ്പിച്ചാറിയ വെള്ളം ചേർത്തു സേവിക്കണം. മേമ്പൊടി തേൻ, ഗുളൂച്യർക്കം, ഗുളൂഗന്ധകം അല്ലെങ്കിൽ സിദ്ധമകരധ്വജം.

## ഷഡംഗം കഷായം.

ഈ കഷായത്തെപ്പറ്റി കേൾക്കാത്ത മലയാളികൾ വളരെ ചുരുക്കമായിരിക്കും. എങ്കിലും ഇതിന്റെ ഉപയോഗം പിത്താധികമായ ജ്വരത്തിങ്കലാണ് വിധിക്കപ്പെട്ടിട്ടുള്ളത്. ചുട്ടുനീറൽ, വയറുകാളൽ, മോഹാ

ലസ്യം, അതിസാരം മുതലായ ഉപദ്രവങ്ങൾ പിത്തജ്വരത്തിൽ ഉണ്ടാവുന്നതു സാധാരണയാണ്. അതിലെല്ലാം ഇതു വളരെ പത്ഥ്യമാണ്. വിഷം നിമിത്തമോ, മദ്യപാനം മൂലമോ ഉണ്ടായിട്ടുള്ള ജ്വരത്തിങ്കലും, രക്തപിത്തത്തിലും ഇതു പ്രശസ്തമാണെന്നു വൈദ്യന്മാർ സിദ്ധാന്തിച്ചിട്ടുണ്ട്. ഇച്ഛാപത്ഥ്യം മതി.

മാത്ര—രണ്ടുമുതൽ നാലു ഡ്രാം വരെ നാലിരട്ടി തിളപ്പിച്ചാറിയ വെള്ളം ചേൎത്തു സേവിക്കണം. ഈ കഷായംതന്നെ ഒരു ഡ്രാം എടുത്തു എട്ട് ഔൺസ് തിളപ്പിച്ചാറിയ വെള്ളം ചേൎത്തു അതു ഇടയ്ക്കിടയ്ക്കു ദാഹത്തിനു കുടിക്കാവുന്നതും അതിനു ഷഡംഗപാനീയം എന്നു പേരുമാകുന്നു.

## സപ്തച്ഛദാദി കഷായം.

വായിൽ പുണ്ണിനു സേവിപ്പാനും കവിൾക്കൊള്ളാനും വിശേഷം. അകത്തേയ്ക്കു മാത്ര രണ്ടുമുതൽ നാലു ഡ്രാം വരെ നാലിരട്ടി തിളപ്പിച്ചാറിയവെള്ളം ചേൎത്തു സേവിക്കണം. കവിൾക്കൊള്ളാൻ ½ കപ്പി കഷായത്തിൽ നാഴി ചൂടുവെള്ളം പകൎന്നു സ്വല്പം തേനും മറിച്ച് കവിൾക്കൊള്ളണം. അകത്തേക്കു കഴിക്കുമ്പോൾ മേമ്പൊടിക്കു രോചനങ്ങളായ മാണിക്യം, ത്രിവൃല്ലേഹം മുതലായി തക്കതായ ഏതെങ്കിലും ചേൎക്കാവുന്നതാണ്.

## സപ്തസാരം കഷായം.

സ്ത്രീകൾക്കുണ്ടാവുന്ന ഗുന്മോപദ്രവത്തിങ്കലാണ് ഇതിന്റെ പ്രാധാന്യം മുഴുവനും ഇരിക്കുന്നത്. എന്നാൽ പുരുഷന്മാൎക്കുള്ളതിലും ഇതിനു മുട്ടും ഫലക്കുറവില്ലതാനും. ഇതു ശോധനയെ ക്രമപ്പെടുത്തും; അഗ്നിയെ തെളിയിപ്പിക്കും; എരയം, ഉദരം മുറുക്ക്, അരുചി, കുത്തു മുതലായതിലുള്ള വേദനയെ ക്ഷണത്തിൽ ശമിപ്പിച്ചുകളയും. പ്ലീഹരോഗത്തിലും നന്ന്. മേമ്പൊടി ഇന്തുപ്പ്, തിപ്പലി, കായം, ശൎക്കര, നെയ്യ് ഇവയിലേതെങ്കിലും ഔചിത്യംപോലെ ചേൎക്കാം. ഇച്ഛാപത്ഥ്യം മതി.

മാത്ര—രണ്ടുമുതൽ നാലു ഡ്രാം വരെ നാലിരട്ടി തിളപ്പിച്ചാറിയ വെള്ളം ചേൎത്തു സേവിക്കണം.

## സഹചരാദി കഷായം.

ഇതു അരയ്ക്കു കീഴ്പ്പെട്ടുള്ള വാതരോഗത്തിൽ സേവിപ്പാൻ പ്രശസ്തമായി വിധിക്കപ്പെട്ടിട്ടുള്ള കഷായമാണ്. കാൽകടച്ചിൽ, വേദന, നീര്, ശക്തിക്ഷയം മുതലായതിലെല്ലാം ഇതു അത്ഭുതമായ ഫലത്തെ കൊടുക്കുന്നുണ്ട്. മേമ്പൊടി സഹചരാദി, ക്ഷീരബല മുതലായ ആവൎത്തിച്ച തൈലങ്ങൾ. ഇച്ഛാപത്ഥ്യം മതി.

മാത്ര—രണ്ടുമുതൽ നാലു ഡ്രാം വരെ നാലിരട്ടി തിളപ്പിച്ച വെള്ളം ചേൎത്തു സേവിക്കണം.

## സുകുമാരം കഷായം.

ഇത ആൎത്തവായ്മ, ഗുന്മൻ, വയററിൽവേദന ശിപാദക്ഷയം, ശോധനക്കുറവു മുതലായ പല രോഗങ്ങൾക്കും സിദ്ധൌഷധമാകുന്നു. സ്ത്രീകൾക്ക തീണ്ടാരി സംബന്ധമായുള്ള അനേകം ഉപദ്രവങ്ങളിൽ ഇതിനേക്കാൾ സമൎത്ഥമായൊരു മരുന്ന വൈദ്യശാസ്ത്രം മുഴുവനും തിരഞ്ഞാൽകൂടി കണ്ടുകിട്ടുവാൻ പ്രയാസമാണ്. സ്ത്രീകൾ പ്രസവിക്കാതിരിക്കുന്നതു പ്രായേണ രക്തഗുന്മൻെറയും യോനിരോഗത്തിൻെറയും ഉപദ്രവങ്ങളാലാണ്. ഇതിനെ വിടാതെ സേവിക്കുന്നപക്ഷം ആ രണ്ടു രോഗത്തെയും മൂലച്ഛേദം ചെയ്തു ഇത സന്താനമുണ്ടാക്കാതിരിക്കയില്ല. മേമ്പൊടി കാരസ്കരം, ഇന്തുപ്പ്, കായം, സുകുമാരഘൃതം ഇവയിലേതെങ്കിലും ആവാം. ഇച്ഛാപത്ഥ്യം മതി.

മാത്ര—രണ്ടുമുതൽ നാലു ഔം വരെ നാലിരട്ടി തിളപ്പിച്ച വെള്ളം ചേൎത്തു സേവിക്കണം.

## സ്തന്യജനന കഷായം.

മുലപ്പാലില്ലാത്ത സ്ത്രീകൾക്ക് അതുണ്ടാവാൻ കൈകണ്ടത്.

മാത്ര—രണ്ടുമുതൽ നാലു ഔം വരെ നാലിരട്ടി തിളപ്പിച്ചാറിയ വെള്ളം ചേൎത്തു സേവിക്കാം.

---

# ഗുളികകൾ, വടകങ്ങൾ, വൎത്തികൾ.

---

## അഹിഫേനാദി ഗുളിക.

ഇത രക്താതിസാരത്തിന്നും, സാധാരണ അതിസാരത്തിന്നും വിശേഷപ്പെട്ട ഗുളികയാകുന്നു. വയററിൽവേദന, ഉറക്കമില്ലായ്മ ഇവകളിലും നന്നു. തേനിലൊ, തൈരിലൊ, ചാറാരസം, കുടജവല്ക്കദ്രാവകം ഇവയിലൊ ചേൎത്തു രോഗത്തിൻെറ ശക്തിപോലെ ഒന്നൊ രണ്ടൊ മൂന്നൊ മണിക്കൂർ കൂടുമ്പോൾ സേവിക്കണം. പത്ഥ്യം ചാൎങ്ങേര്യാദിഗുളിക പോലെ.

## ആകാരകരഭാദി ഗുളിക.

സ്വപ്നസ്ഖലനത്തിന്നും, ശീഘ്രസ്ഖലനത്തിന്നും വിശേഷമായത്. ഓരോന്ന് അത്താഴപ്പുറമെ വിഴുങ്ങിക്കിടന്നാൽ മതി.

## ആനന്ദഭൈരവം ഗുളിക.

ഇത ജ്വരത്തിങ്കൽ വിശേഷമാകുന്നു. സന്നിപാതജ്വരത്തിങ്കലും കൊള്ളാം. മുലപ്പാലിലൊ, ഇഞ്ചിനീരിലൊ ചേൎത്തു സേവിക്കണം. പത്ഥ്യം ച്ഛിന്നോത്ഭവാദി കഷായംപോലെ.

## ആന്ത്രകുഠാരം (ചെറിയതു).

ഇതു ഇഞ്ചിനീരിലൊ ചൂടുവെള്ളത്തിലൊ ചേൎത്തു സേവിക്കണം. ആന്ത്രവായു, വയററിൽവേദന, അഗ്നിമാന്ദ്യം ഇവകളിൽ പ്രശസ്തമാണ. മലത്തെ ഇളക്കുകയില്ല. ഇച്ഛാപത്ഥ്യം മതി.

## ആന്ത്രകുഠാരം (വലിയതു)

ആന്ത്രവായു, വൃദ്ധി, വയററിൽ വേദന ഇവകൾക്കു ഏററവും വിശേഷപ്പെട്ടതാണ. എളുപ്പത്തിൽ വയറിളകും. മോരിലൊ, ചൂടുവെള്ളത്തിലൊ ചേൎത്തു സേവിക്കണം. പോക്ക നില്ലുവാൻ തയിരു കൂട്ടി ചോറുണ്ടാൽ മതി.

## ആശാള്യാദി ഗുളിക.

ഏക്കം, കുര, ശ്വാസംമുട്ടൽ, എക്കിട്ട മുതലായതിൽ ഇതു വളരെ ഫലമുള്ളതാണ. കുട്ടികൾക്കുള്ള പനി, മുട്ടൽ ഇവകൾക്കും നന്ന. ജീരകവെള്ളത്തിൽ ചേൎത്തു പലവട്ടമായി സേവിക്കണം. പത്ഥ്യം വായുഗുളികപോലെ.

## ഇച്ഛാഭേദി ഗുളിക.

ഇതു ഗുന്മൻ, മഹോദരം മുതലായ കഠിന രോഗങ്ങളിലും ക്രൂരകോഷ്ഠന്മാൎക്കും വയറിളക്കുവാൻ യോഗ്യന്മാൎക്കുകൂടി സമ്മതപ്പെട്ട മരുന്നാകുന്നു. ഇതു ഒരു ഗുളിക എടുത്തു ഉഴക്ക പച്ചവെള്ളത്തിൽ കലക്കി കാലത്തു സേവിക്കണം. ധാരാളം ഇളകുന്നതുവരെ ഇടയ്ക്കു പിന്നെയും പച്ചവെള്ളം കുടിക്കണം. ശോധന മതി എന്നു തോന്നിയാൽ കുറച്ചു ചൂടുവെള്ളമൊ, ചൂടുള്ള കഞ്ഞിയൊ; കാച്ചിയ മോരൊ കുടിച്ചാൽ പിന്നെ പോവുന്നതല്ല. വയർ ഇളകി കഴിഞ്ഞാൽ പിന്നത്തെ ഭക്ഷണം തയിരും ചോറും ആണ വേണ്ടതു എന്നു കാണുന്നു. പത്ഥ്യം വിരേചനഗുളികപോലെ.

## കനകതാമ്രാദിവത്തി.

നേത്രരോഗങ്ങളിൽ ഇതു വിശേഷമായ ഒരു മരുന്നു വേറെ ഉണ്ടൊ എന്നു സംശയമാണ. ദൃഷ്ടിയിൽ പഴുപ്പു, വ്രണശുക്ലം, അൎമ്മം, അധിമാംസം മുതലായതിൽ ഇതു ഏററവും ഹിതമാണ. ഇതിനു ലേഖനത്വം ഉണ്ടു. കഫരക്തസംബന്ധമായ എല്ലാ നേത്രരോഗവും ഇതിനാൽ പ്രത്യേകം ശമിപ്പിക്കപ്പെടുന്നതാണ. തേനിലൊ, മുലപ്പാലിലൊ, രണ്ടും കൂടിയതിലൊ അരച്ചു ഓരൊ ഉഴുന്നുപ്രമാണം രണ്ടുനേരവും കണ്ണിലെഴുതണം. ഉപയോഗക്രമം രസക്രിയകളെപ്പോലെ.

## കറുത്ത ഗുളിക.

ഉഷ്ണാധിക്യംകൊണ്ടുണ്ടാവുന്ന തലയിൽ കത്തിന്നു ഇതു ശ്രേഷ്ഠമായ മരുന്നാണു. ഇതു ഒരു ഗുളികയെടുത്തു ആവണക്കെണ്ണയിലൊ നെയ്യിലൊ ചേർത്തു നിറുകയിൽ കഴമ്പിടുകയും നെററിമേൽ പുരട്ടുകയും ചെയ്യാം. മുലപ്പാലിൽ ചാലിക്കുന്നതിന്നും വിരോധമില്ല.

## കാങ്കായന ഗുളിക.

ഇതു മൂലക്കുരുവിന്നുള്ള സിദ്ധൌഷധമാണു. ഇതിനെ നിയമേന ശീലിക്കുന്നതായാൽ എത്ര വലിയ മൂലക്കുരുവിന്നും ക്ഷാരം വെക്കുകയൊ മുറിച്ചുകളയുകയൊ ചെയ്യേണ്ടിവരുന്നതല്ലെന്നും, ഇതു തന്നെ ചുരുങ്ങിപ്പോകുന്നതിന്നു പുറമെ അതു നിമിത്തം ഉണ്ടാകുന്ന സകല ഉപദ്രവങ്ങൾക്കും ഈ ഔഷധത്താൽ ശമനം കിട്ടുമെന്നും കാങ്കായന മഹൎഷി സിദ്ധാന്തിച്ചിട്ടുണ്ടു. കുരുവേപ്പില ഇട്ടു കാച്ചിയ മോരിൽ സേവിക്കണം. ഇച്ഛാപത്ഥ്യം മതി.

## കാചയാപനവൎത്തി.

തിമിരം വൎദ്ധിച്ചാൽ കാചമായിത്തീരും. അതു കാലക്രമംകൊണ്ടു ദൃഷ്ടിയെ മുഴുവനും മറച്ചുകളകയും ചെയ്യും. ഇതു ആദികാലത്തു ചികിത്സിച്ചാൽ ശമിക്കുമെന്നു സിദ്ധാന്തിച്ചിട്ടുണ്ടെങ്കിലും കാചാവസ്ഥയെ പ്രാപിച്ചാൽ ഈ ഒരു ഒററ മരുന്നല്ലാതെ ഇതിന്നു യാതൊരു ശരണവുമില്ല. ഇങ്ങിനെ നിയമേന കണ്ണിലെഴുതിക്കൊണ്ടിരുന്നാൽ ഈ രോഗം മുമ്പോട്ടുപിന്നെ ഒരു പദവും വെക്കുന്നതല്ല. ഒരു വിധം സാധിക്കാവുന്നതിനെ ഇതു ആശ്വാസപ്പെടുത്തുകയും ചെയ്യും. ഉപയോഗക്രമം രസക്രിയപോലെ.

## കൃമിഘ്നവടിക.

ഇതു വയററിലെ കൃമി ചത്തൊടുങ്ങുവാൻ വിശേഷപ്പെട്ട മരുന്നാകുന്നു. പ്രായഭേദം പോലെ ഒന്നൊ രണ്ടൊ ഗുളിക കാലത്തും വൈകുന്നേരവും ചൂടുവെള്ളത്തിൽ സേവിക്കയും പിറേറന്നു കാലത്തു വയറിളക്കുകയും വേണം. രോഗത്തിന്നു ശക്തിയുള്ളതാണെങ്കിൽ ഇതു അധികം ദിവസം സേവിക്കാവുന്നതാണു. കൃമിശോധിനി ഗുളികയുടെ ചോടെ പറഞ്ഞ സംഗതികൾ ഇതിലും ആലോചിക്കേണ്ടതാകുന്നു. കുട്ടികൾക്കു ഒരു ഗുളികയിലധികം എപ്പോഴും ആവശ്യമില്ല.

## കൃമിശോധിനി ഗുളിക.

ഇതു വയററിലുള്ള കൃമി പാമ്പു ഇവകൾ ചത്തൊടുങ്ങുവാനും, ശോധനയുണ്ടാവാനും എത്രയും വിശേഷപ്പെട്ട മരുന്നാണു. വയററിൽ പാമ്പു നിറഞ്ഞാലുണ്ടാവുന്ന അസഹ്യത ചില്ലറയല്ല. ഛൎദ്ദി, അതിസാരം

ഇടക്കിടെയുള്ള കലശലായ വയററിൽ വേദന, അരുചി, വയററിന്നുകനം, അതിയായ ക്ഷീണം ഇവകളാകുന്നു പ്രധാനോപദ്രവങ്ങൾ. പനി, ദാഹം മുതലായി വേറെയും പല രോഗങ്ങളുമുണ്ടാവാനിടയുണ്ടു. കുട്ടികൾക്കു ഇതു നിമിത്തം ഉണ്ടാവുന്ന ആപത്തു വളരെ ഭയങ്കരമാണ്. നൊന്തുഞ്ഞി, വയർ വീൎത്തു കെട്ടിത്തൂക്കിയപോലെ കയ്യും കാലും ശോഷിച്ചും, അപ്പുറിയും, കണ്ണിൽ ദീനവും ദുസ്സ്വഭാവവും മറ്റുമായിക്കാണുന്ന മിക്ക കുട്ടികളേയും ഞങ്ങളുടെ കൃമിരോഗാരി ഗുളിക വളരെ ക്ഷണത്തിൽ ആശ്വാസപ്പെടുത്തും. യുവാക്കന്മാൎക്ക ഈരണ്ടു ഗുളിക ചൂടുവെള്ളത്തിലൊ ചന്ദ്രശൂരാദി, വിളംഗാദി ഈ കഷായത്തിലൊ സേവിക്കാം. അഞ്ചുവയസ്സായ കുട്ടിക്കു ഒരു ഗുളികകൊടുക്കണം. പ്രായം കുറയുന്തോറും മാത്ര കുറക്കേണ്ടതാണ്. വയറിളക്കിക്കഴിഞ്ഞാൽ പ്ലാവിൻ തൊലി ചതച്ചിട്ടു കാച്ചിയ മോരുകൂട്ടി ഉണ്ണണം. ആവശ്യംപോലെ മൂന്നൊ ഏഴൊ ദിവസം സേവിക്കാം. പാൽ, മാംസം, പയർ, ഉഴുന്നു, ശൎക്കര, തയിർ, നെയ്യ്, പുന്നെല്ലരി, അവില്, മലർ, തേങ്ങ, പ്രായേണ മധുരവും പുളിയും ആയ സാധനങ്ങൾ, ഇലക്കറി ഇവയെല്ലാം വൎജ്ജിക്കേണ്ടതാണ്.

## കൈവിഷ പരിഹാരി ഗുളിക.

കേരളത്തിൽ കൈവിഷത്തിന്റെ ഉപദ്രവംകൊണ്ടു ബുദ്ധിമുട്ടുന്ന സ്ത്രീപുരുഷന്മാരുടെ സംഖ്യ വിചാരിച്ചാൽ ഒരു കയ്യും കണക്കും ഇല്ല. കൈവിഷം ശത്രുക്കളൊ ആരെങ്കിലും കൊടുത്താലും താനെ അകപ്പെട്ടാലും ഒരുപോലെയാണു ആപത്തുണ്ടാകുന്നതു. ഈ ഭയങ്കരവസ്തു അകത്തു പെട്ടിട്ടുള്ളവരുടെ പ്രധാന ലക്ഷണം അരുചി അല്ലെങ്കിൽ വയററിൽ കാളൽ, ആലസ്യം, ബുദ്ധിമാന്ദ്യം, വിളൎപ്പ്, കൈകാൽകഴപ്പിൽ, ഇടക്കു തല തിരിച്ചിൽ, പരവശം, ക്ഷീണം, നിരുത്സാഹം മുതലായവകൾ ആകുന്നു. ഇതു ലവലേശം എങ്ങാനും അകത്തു പെട്ടുപോയാൽ പിന്നെ അതു പരിച്ഛേദം ദേഹത്തിൽനിന്നു വിട്ടുപോയല്ലാതെ വേറെ എന്തു ചികിത്സ ചെയ്തിട്ടും പ്രയോജനമില്ല. ക്രമത്തിൽ ദേഹം ക്ഷീണിച്ചു അവശപ്പെട്ടു കിടന്നു കഷ്ടപ്പെട്ടു അവസാനം മരിച്ചുപോകുന്നതാണു അധികവും പതിവു. അതുകൊണ്ടു ഇതിന്നു തക്കതായ ഒരു ഔഷധം കണ്ടുകിട്ടേണ്ടതിന്നു വളരെക്കാലമായി ശ്രമിച്ചുകൊണ്ടിരിക്കുന്നു. അതിന്റെ ഫലമാണു മേൽപറഞ്ഞ ഗുളിക. ഇതു സേവിക്കുന്നതിന്നു മുമ്പു രോഗിയെ ഒന്നു ഛൎദ്ദിപ്പിക്കുകയും പിന്നെ ഒന്നു വയറിളക്കുകയുംവേണം. ഇതിന്നു ആദ്യത്തെ ദിവസം ആറു കഴഞ്ചു വെളുത്ത വയമ്പു ഇരുനാഴി വെള്ളത്തിൽ കഷായംവെച്ചു ഉരിയാക്കി അരിച്ചു അതിൽ ഒരു ഗുളിക ഉരസിച്ചേൎത്തു സേവിക്കണം. എന്നാൽ ഛൎദ്ദിക്കും; ഒരു ദിവസംകൊണ്ടു ഛൎദ്ദിച്ചില്ലെങ്കിൽ പിറേറദിവസം പന്ത്രണ്ടുകഴഞ്ചു നാലുനാഴിവെള്ളത്തിൽ കഷായംവെച്ചു നാലൊന്നാക്കി പിഴിഞ്ഞരിച്ചു അ

തിൽ ഒരു ഗുളിക ചേൎത്തു സേവിച്ചാൽ മതി. കുട്ടികൾക്കു കഷായത്തിന്റെ മാത്രയും ഗുളികയുടെ മാത്രയും കുറക്കണം. ഒരു ദിവസംതന്നെ യാതൊരും ചൎദ്ദിയില്ലെങ്കിൽ പിറെറദിവസം ചൎദ്ദിപ്പിക്കരുത്. ചൎദ്ദിപ്പിച്ചതിന്റെ മൂന്നാം ദിവസം വയറിളക്കണം. അതിന്നു വെളുത്ത ശംഖുപുഷ്പത്തിൻവേർ തൊലികളഞ്ഞു, മുന്തിരിങ്ങ, കടുക്ക കുരുകളഞ്ഞതു് ഇവ മൂന്നു കഴഞ്ചു; നാലുനാഴി വെള്ളത്തിൽ കഷായംവെച്ചു നാഴിയാക്കി അരിച്ചു കുറുക്കി ഉരുക്കാരുക്കാക്കി അതിൽ ഈ ഗുളിക ഒന്നു ചേൎത്തു സേവിച്ചാൽ മതി. ദേഹബലംപോലെ ഇതും മാത്ര കുറക്കണം. ചൎദ്ദികൊണ്ടൊ വിരേചനംകൊണ്ടൊ ക്ഷീണം വന്നുപോയാൽ പശുവിൻപാൽ പകുതി കുറുക്കി കുടിച്ചാൽ മതിയാവുന്നതാണ്. ഇതു രണ്ടും കഴിഞ്ഞാൽ പിന്നെ ഈ ഗുളിക ക്രമമായി നാല്പത്തൊന്നു ദിവസം സേവിച്ചാൽ മതി. ശക്തികുറഞ്ഞ ശരീരക്കാരാണെങ്കിൽ ചൎദ്ദിപ്പിക്ക മുതലായതു ചെയ്യേ കഴിയു എന്നു നിൎബ്ബന്ധമില്ല. ഓരോ ഗുളിക കാലത്തും വൈകുന്നേരവും നല്ല പച്ചവെള്ളത്തിലൊ, തുളസി നീരിലൊ, മഹാകല്യാണകം, പഞ്ചഗവ്യം മുതലായ നെയ്യുകളിലൊ ഉരസി സേവിക്കയേ വേണ്ടു. നല്ല പത്ഥ്യത്തിനൊന്നിലുമായാലും വിരോധമില്ല. സേവിക്കുന്ന കാലത്തു ശുചിയായിരിക്കണം. മൈഥുനം പാടില്ല. മത്സ്യമാംസങ്ങളും വൎജ്ജിക്കണം.

## കൈശോരഗുൽഗുലു വടകം

ഇതു രക്തവാതം ഇരിക്കപ്പൊട്ടിയ വ്രണങ്ങൾക്കും, സാധാരണ വ്രണങ്ങൾക്കും, ത്വഗ്ദോഷം, ഗുന്മം, നാഡീവ്രണം, കുഷ്ഠം, വിരങ്ങ് മുതലായവക്കും വിശേഷപ്പെട്ട ഒന്നാണ്. ഒന്നാം പക്ഷത്തിലെ വടകം തനിച്ചു തേനിലൊ സേവിച്ചാൽ മതി.

പത്ഥ്യം തിക്ത കഷായംപോലെ.

## കൊമ്പഞ്ഞാദി ഗുളിക.

ഇതു കുട്ടികൾക്കുണ്ടാവുന്ന പനി, ചുട്ടൽ, കഫം, ഞെട്ടൽ, മൂച്ചി മറിച്ചിൽ, ഗ്രഹണി മുതലായ എല്ലാ രോഗങ്ങളിലും അത്യന്തം വിശേഷമാണ്. ദേവതോപദ്രവങ്ങളിലും അതിയായ ഫലം കാണിക്കാതിരിക്കയില്ല. ഒരു ഗുളിക മുലപ്പാലിലൊ ജീരകവെള്ളത്തിലൊ ചേൎത്തു ഓരോ ടീസ്പൂൺ എടുത്തു പലവട്ടമായി കൊടുക്കണം. അഞ്ചുവയസ്സിനു താഴെയുള്ള കുട്ടികൾക്കു ഒരു ഗുളിക മുഴുവനും ഒററപ്രാവശ്യമായി കൊടുക്കരുത്. പത്ഥ്യം—പച്ചവെള്ളത്തിൽ കുളിപ്പിക്കരുത്. തണുപ്പ്, കാററ്, മഞ്ഞ്, മഴച്ചാറൽ മുതലായതു പ്രത്യേകം സൂക്ഷിക്കണം. ദേഹവും പ്രത്യേകിച്ചു ഉരസ്സും ശിരസ്സും ആച്ഛാദിച്ചുകൊണ്ടിരിക്കയും വേണം.

## ഖദിര ഗുളിക.

ഇതു എല്ലാ രോഗങ്ങളിലും, വിശേഷിച്ച് ദന്തരോഗത്തിലും വിശേഷമാണ്. ഓരോ ഗുളിക പല്ലുതേച്ചതിനു ശേഷം രണ്ടുനേരവും ഒന്നോ രണ്ടോ മണിക്കൂർ നേരം വായിൽ ധരിച്ചുകൊണ്ടിരിക്കണം.

# ഗർഭരക്ഷണി

## (മഹാധാന്വന്തരം ഗുളിക.)

ഇതു ഗർഭിണികൾക്കുണ്ടാകുന്ന എല്ലാ രോഗങ്ങളേയും ശമിപ്പിച്ച് ഗർഭസ്ഥാപനത്തേയും സുഖപ്രസവത്തേയും ഉണ്ടാക്കുന്നതിനു ഏററവും ഫലപ്രദമായ ഔഷധമാകുന്നു. ഗർഭിണികളല്ലാത്ത സ്ത്രീകളിലും, പുരുഷന്മാർ, ശിശുക്കൾ ഇവരിലും വായുഗുളിക, ധാന്വന്തരം ഗുളിക ഇവ ഉപയോഗിക്കുന്ന ദിക്കിലെല്ലാം ഔചിത്യംപോലെ ഇതും പ്രയോഗിക്കാവുന്നതാണ്.

സേവാക്രമം — ഗർഭിണികൾക്ക് പ്രത്യേകരോഗം ഒന്നും ഇല്ലാത്തപ്പോൾ ഇതു കാലത്തു ഓരോന്നു ഒരു ഔൺസ് (ഉഴക്ക്) ജീരകവെള്ളത്തിൽ സേവിച്ചാൽ മതി. ഉപദ്രവങ്ങൾ ഉള്ളപ്പോൾ ഇതുപോലെ രണ്ടുനേരവും സേവിക്കുകയോ പലപ്പോഴായി സേവിക്കുകയോ ചെയ്യാം. എല്ലാ രോഗങ്ങളിലും ജീരകവെള്ളം അനുപാനമാക്കുന്നതിനു വിരോധമില്ല. വിശേഷിച്ച് വായുതടസ്ഥം, ചുമ, ഏക്കിട്ട, വിറയൽ മുതലായ ഉപദ്രവങ്ങളിൽ പുത്തരിച്ചുണ്ടവേർ മൂന്നു കഴഞ്ച്, ജീരകം രണ്ടു കഴഞ്ച്, ചുക്ക് ഒരു കഴഞ്ച് ഇവ ഇരുനാഴി വെള്ളത്തിൽ കഷായംവെച്ച് ഉഴക്കാക്കി അരിച്ചു അതിലും; ഛർദ്ദിയിൽ മല്ലിയരിയിൽ പുത്തരിച്ചുണ്ടയുടെ സമഭാഗം കുറുന്തോട്ടിവേർ ചേർത്തുണ്ടാക്കിയ കഷായത്തിലും, അതിസാരത്തിൽ മുവ്വിലവേർ കഷായത്തിലും, ഗ്രഹണിക്കു മുന്തിരിങ്ങ, കടുക്ക ഇവയുടെ കഷായത്തിലും, ജ്വരത്തിനു അമൃതോത്തരകഷായത്തിലും, വയററിൽവേദനക്ക് തുമ്പവേർകഷായത്തിലും. വയർസ്തംഭനത്തിനു ശതകുപ്പകഷായത്തിലും, പനിയിൽ ദശമൂലകഷായത്തിലും, മലമ്പനിയിൽ കാട്ടുതുളസി അല്ലെങ്കിൽ കിരിയാത്ത കഷായത്തിലും, ചുമ, രക്തഛർദ്ദി, പിത്തം കാസം ഇവയിൽ ആടലോടകനീരിലും അസ്ഥിസ്രാവത്തിനു ശതാവരിനീരിലും, മൂത്രകൃച്ഛ്രത്തിനു ഇളനീർവെള്ളത്തിലും, ശോഫത്തിനു തഴുതാമകഷായത്തിലും സേവിച്ചാൽ അധികം എളുപ്പത്തിൽ ശമനമുണ്ടാകുന്നതാണ്. ശിശുവിനു ആരോഗ്യം, ബുദ്ധി ഇവയുണ്ടാകുന്നതിനും, ഗർഭോപദ്രവം വരാതിരിക്കുന്നതിനും ഇതിനെ ഗർഭിണി കാലത്തു ഓരോ ടീസ്പൂൺ ബ്രാഹ്മിനീരിൽ സേവിക്കേണ്ടതാണ് പ്രസവം അടുക്കുമ്പോൾ ഇതു ഉഴിഞ്ഞവേർ

കഷായത്തിലോ കുറുന്തോട്ടിവേർ കഷായത്തിലോ സേവിക്കുന്നതു സുഖപ്രസവത്തിന്നു അധികം നല്ലതാകുന്നു.

## ഗോരോചനാദി ഗുളിക.

ഇതു സന്നിപാതജ്വരത്തിങ്കൽ ഓജസ്സു തീരെ നാശിക്കാതിരിക്കാൻ വേണ്ടി ഉപയോഗിക്കപ്പെടുന്നു. സന്നി, ഏക്കം, കുര, വിലക്കം, ജിഹ്വാസ്തംഭം, അർദ്ദിതം, പക്ഷവാതം ഇവകളിലെല്ലാം ഏറെക്കുറെ ഫലമുള്ളതാണ്. കട്ടികഫമുള്ള രോഗങ്ങളിലും നന്നു. ജീരകവെള്ളത്തിലോ, മുലപ്പാലു, തുളസിച്ചാറിലോ ഔചിത്യംപോലെ കഷായങ്ങളിലോ ചേർത്തു കൊടുക്കാം. പത്ഥ്യം വായുഗുളികപോലെ. ഇതു് ഒന്നാം തരം, രണ്ടാം തരം എന്നിങ്ങിനെ 2 തരമുണ്ട്.

## ചന്ദനാദിവർത്തി (ചെറിയതു)

ഇതു ശുക്ലം, തിമിരം ഇവകളിൽ ഉപയോഗിക്കത്തക്കതാണ്. നേത്രത്തിന്റെ കലക്കം തീർത്തു തെളിയിക്കും.

ഇതു വലിയവർക്കും ബാലന്മാർക്കുമുണ്ടാകുന്ന നേത്രരോഗങ്ങളിൽ അധികം ഖ്യാതിയെ സമ്പാദിച്ചിട്ടുണ്ട്. മുലപ്പാലിലോ, പനിനീരിലോ, തേനിലോ ചാലിച്ചു എഴുതാം. ഉപയോഗക്രമം നസ്ക്രിയപോലെ.

## ചന്ദനാദിവർത്തി (വലിയതു)

ഇതു ചെറിയ ചന്ദനാദിയെക്കാൾ അധികം ഫലമുള്ളതാണ്. വിശേഷിച്ചു തിമിരത്തിന്നു നന്നു. പനിനീരിലോ, മുലപ്പാലിലോ, തേനിലോ അരച്ചു എഴുതണം. ഉപയോഗക്രമം നസ്ക്രിയപോലെ.

## ചന്ദ്രോദയം ഗുളിക.

എല്ലാ വിഷത്തിന്നും അതിവിശേഷമായ മരുന്നു. കടിയേററ ഉടനെ നെയ്യിലോ, പച്ചവെള്ളത്തിലോ സേവിക്കണം.

## ചാങ്ങേര്യാദി ഗുളിക.

ഇതു രക്തം, കഫം, ഈ അതിസാരത്തിൽ ഏററവും പ്രശസ്തമാണ്. മൂലംകടച്ചിൽ, വയററിൽ വേദന, ഇവകളിലും എല്ലാ അതിസാരത്തിലും ഇതിന്റെ ഫലത്തിന്നു ഒട്ടും കുറവില്ല. ഇതു ചുകന്ന ഉള്ളി വാട്ടിപ്പിഴിഞ്ഞ നീരിലോ, തേനിലോ, മാതളരസം, കുടകപ്പാലദ്രാവകം ഇവയിലോ ചേർത്തു ദിവസം രണ്ടോ, മൂന്നോ പ്രാവശ്യം കൊടുക്കണം. അധികം ശക്തിയുള്ള രോഗങ്ങളിൽ അധികം പ്രാവശ്യം സേവിപ്പിക്കയും ആവാം.

പത്ഥ്യം—രോഗം കഴിയുന്നേടത്തോളം അനാമയത്തു. ഭക്ഷണം ആട്ടിൻപാൽ, പശുവിൻപാൽ ഇവയിലൊന്നിലും ചോറു ഗോതമ്പുരവയോ, സാധാരണ പൊടിയരിയോ ഇട്ടുണ്ടാക്കിയ കഞ്ഞിയോ, ഒട്ടും മറ്റും ഇല്ലെങ്കിൽ മലർക്കഞ്ഞിയോ വേണം. അല്ലെങ്കിൽ കാച്ചിയ മോർ, തയിർ ഇവകൂട്ടി മറ്റുംപോലെ പൊടിയരി ചോറുണ്ണുകയും ആവാം. കപ്പൽമുളക്, പുളി ഇവ പ്രത്യേകം വർജ്ജിക്കണം. പച്ച വെള്ളം കുടിക്കയോ അതുകൊണ്ടു ശൌചിക്കയോ പാടില്ല. ഇച്ഛാപത്ഥ്യവിധിയെ എല്ലാം അനുസരിക്കയും വേണം.

## ചുക്കൻതിപ്പല്യാദി ഗുളിക.

ഇതു പനി നിറുത്തുവാൻ നല്ല മരുന്നാകുന്നു. പനിയുടെ ആമാവസ്ഥ കഴിഞ്ഞു പഴകിയാൽ ഇതു ഇഞ്ചിനീരിൽ ചേർത്തോ തക്ക കഷായത്തിൽ അനുപാനമായോ സേവിക്കാം. ഇച്ഛാപത്ഥ്യം മതി.

## ചെഞ്ചില്യാദി ഗുളിക.

ഇതു ഒന്നു 24 ഔൺസു ശുദ്ധജലത്തിൽ അരച്ചുചേർത്തു അരിച്ചു അതുകൊണ്ടു ലിംഗവ്രണത്തിൽ ധാരയിടുകയും വ്രണം തേച്ചു കഴുകുകയും ചെയ്യാം.

## ജ്വരാങ്കുശം ഗുളിക.

ചുക്കൻതിപ്പല്യാദിപോലെ ഇതും പനിയിൽ ഉപയോഗമുള്ളതാണ്. ഇച്ഛാപത്ഥ്യം മതി.

## തേൾവിഷപരിഹാരി ഗുളിക.

ഇതു മാതളനാരങ്ങനീരിൽ അരച്ചു പുരട്ടുകയും, മോഹാലസ്യമുണ്ടെങ്കിൽ കണ്ണിലെഴുതുകയും ചെയ്താൽ തേൾവിഷം ശമിക്കും.

## ഒന്തവർത്തി

ഇതു കണ്ണിലുള്ള ശുക്ലം, വ്രണശുക്ലം, അർമ്മം മുതലായ രോഗങ്ങളിൽ വളരെ ഫലമുള്ളതാണ്. തേനിലൊ മുലപ്പാലിലൊ രണ്ടിലുംകൂടിയൊ അരച്ചു കണ്ണിലെഴുതണം. ഉപയോഗക്രമം രസക്രിയപോലെ.

## ദൂഷീവിഷാരി ഗുളിക.

ഇതു കൈവിഷത്തിനും ലയിച്ചുകിടക്കുന്ന ക്ഷുദ്രവിഷങ്ങൾക്കും വളരെ നല്ലതാണ്. ഗരവിഷങ്ങൾക്കും ഫലിക്കും. സേവിക്കേണ്ടുന്ന ക്രമം, പത്ഥ്യം മുതലായതു കൈവിഷപരിഹാരിപോലെ.

## ദ്രവവൎത്തി

ഇതു കണ്ണിലുണ്ടാവുന്ന തിമിരം, പടലം, അൎമ്മം, വ്രണശുക്ലം മുതലായ സകലരോഗങ്ങളിലും പ്രശസ്തമാണ്. തേനൊ മുലപ്പാലൊ ചേൎത്തു അരച്ചു കണ്ണിലെഴുതണം. ഉപയോഗക്രമം രസക്രിയപോലെ.

## ധാന്വന്തരം ഗുളിക.

ഇതിന്റെ ഫലം ഏതാണ്ടു ഗോരോചനാദിയെപ്പോലെയാണ്. വിശേഷിച്ചു പ്രസവത്തിൽ വായുപ്പിഴ വരാതിരിപ്പാൻ ഗൎഭിണികൾ ഇതിനെ നിയമേന ശീലിക്കേണ്ടതാണ്. എന്നല്ല, എല്ലാ നാഡീപ്പിഴവുകൾക്കും ഇതു വളരെ വിശേഷവുമാണ്. ഇതു നയോപായം കഷായത്തിലൊ, ഭദ്രദാരാദി കഷായത്തിലൊ ധാന്വന്തരം കഷായത്തിലൊ ചേൎത്തു സേവിക്കാം. പത്ഥ്യം വായുഗുളികപോലെ.

## നയനാമൃതം വൎത്തി.

ഇതു കണ്ണിന്നു പഴുപ്പു, ശക്തിക്ഷയം, തിമിരം, കാചം, ചോരയിരക്കം, രാക്കണ്ണുകാണാസ്സു മുതലായ എല്ലാ നേത്രരോഗങ്ങളിലും വളരെ വിശേഷപ്പെട്ട മരുന്നാണ്. പനിനീരിലരച്ചു രണ്ടുനേരവും കണ്ണിലെഴുതണം. ഉപയോഗക്രമം രസക്രിയപോലെ.

## നവായസം ഗുളിക.

ഇതു പാണ്ഡു, ശോഫം, കാമില, രക്തക്ഷയം, മുതലായ രോഗങ്ങളിൽ ഏററവും ഫലമുള്ളതാണ്. ഒരു ഗുളിക മോരിലൊ, തേനിലൊ, നെയ്യിലൊ, ചൂടുവെള്ളത്തിലൊ സേവിക്കാം. പത്ഥ്യം കരിമ്പിരിമ്പാദി കഷായംപോലെ.

## നിൎഗ്ഗുണ്ഡ്യാദി ഗുളിക.

ഇതു ബാലന്മാൎക്കുണ്ടാവുന്ന എല്ലാ രോഗത്തിന്നും ഉപദ്രവങ്ങൾക്കും, വിശേഷിച്ചു ഗ്രഹണിക്കും, പീനസത്തിനും കൈകണ്ട മരുന്നാണ്. മുലപ്പാലിലൊ, രോഗത്തെ നോക്കി തക്ക കഷായങ്ങളിലൊ ചേൎത്തു സേവിപ്പിപ്പിക്കാം. പത്ഥ്യം കൊമ്പഞ്ചാദിപോലെ.

## നിരുര്യാദി ഗുളിക.

ഇതു പ്രമേഹത്തിൽ പല യോഗ്യവൈദ്യന്മാൎക്കും സമ്മതപ്പെട്ടതും നിരപായമായിട്ടുള്ളതും ആയ ഗുളികയാണ. തക്ക കഷായത്തിലൊ പഴയ തേനിലൊ ചേൎത്തു സേവിക്കാം.

പത്ഥ്യം—മേഹസംഹാരിപോലെ.

## പടുപഞ്ചകാദി ഗുളിക.

ഇതു അഗ്നി വർദ്ധിപ്പാനും, അജീർണ്ണം ശമിപ്പാനും വിശേഷപ്പെട്ട ഗുളികയാണു. രുചിയേയും ഉണ്ടാക്കും. കാച്ചിയ മോരിലൊ ചൂടുവെള്ളത്തിലൊ സേവിക്കാം. ഇച്ഛാപത്ഥ്യം മതി.

## പാഠാദി ഗുളിക.

ഇതു കുട്ടികളുടെ ഗ്രഹണി, ഗ്രഹപീഡ മുതലായ എല്ലാ രോഗങ്ങളിലും ഉപയോഗിക്കപ്പെടുന്ന ഒരു നല്ല മാതിരി ഗുളികയാണു; പക്ഷെ നിർഗ്ഗുണ്ഠ്യാദി, കൊമ്പഞ്ചാദി ഇവകളെപ്പോലെ ഉടനുഫലപ്രദമല്ല; സ്ഥായിഫലമാണു. മററു രണ്ടു ഗുളികകളും തല്ക്കാലോപദ്രവങ്ങൾക്കും പിന്നേക്കും ഫലമുള്ളതാണു. എന്നാൽ ഗ്രഹണിയിൽ പാഠാദിഗുളികയാണു പ്രായേണ വൈദ്യന്മാർ ശീലിപ്പിച്ചു വരുന്നതു. മുലപ്പാലിന്റെ ദൂഷ്യം കൊണ്ടുള്ള രോഗത്തിന്നും ഇതാണു അധികം നല്ലതു. തക്രകഷായത്തിൽ മേപ്പടി ചേർത്തു സേവിക്കണം. ഇച്ഛാപത്ഥ്യം മതി.

## പാർശുപതം വത്തി.

ഇതു എല്ലാ നേത്ര രോഗങ്ങൾക്കും വളരെ നല്ലതാണു. തിമിരരോഗികൾക്കും ഇതു നിത്യോപയോഗത്തിന്നു വിധിക്കപ്പെട്ടിരിക്കുന്നു. രാക്കണ്ണു കണ്ണോശ്ശു മുതലായ മററു രോഗങ്ങളിലും ഇതു വളരെ ഫലം കാണിക്കുന്നുണ്ടു. മുലപ്പാലിലൊ, തേനിലൊ ചേർത്തു എഴുതണം. ഉപയോഗക്രമം രസക്രിയപോലെ.

## പൊങ്കാരാദി ഗുളിക.

ഇതു വയററിൽ വേദനയുടെ തല്ക്കാലശമനത്തിന്നു ഒന്നാന്തരമാണു. ഗുന്മൻ, ആന്ത്രവായു, അതിസാരം, അഗ്നിമാന്ദ്യം ഇവകളിലും ധാരാളം ഫലമുണ്ടു. ഇതു ചൂടുവെള്ളത്തിലൊ, ഇഞ്ചിനീരിലൊ ചേർത്തു സേവിക്കണം. ഇച്ഛാപത്ഥ്യം മതി.

## ബാലപ്രിയ ഗുളിക.

ഇതു് ചെറിയ കുട്ടികൾക്കു് വയറിളക്കുന്നതിന്നു വിശേഷം. തേനിൽ ചാലിച്ചു കൊടുക്കാം.

## ബൃഹൽ ജ്വരാങ്കുശം.

ഇതു സന്നി, മലമ്പനി, വിറച്ചുപനി, വിഷമജ്വരം ഇവകളിലെല്ലാം നന്നു; തളർച്ചയെ തീർക്കും; ചൂടുവെള്ളം ഇഞ്ചിനീർ, മുലപ്പാൽ ശുദ്ധിചെയ്തതു, കഷായങ്ങൾ ഇവയിലേതിലെങ്കിലും സേവിക്കാം. ഇച്ഛാപത്ഥ്യം മതി.

## ബൃഹന്മേഹാന്തകം ഗുളിക

ഇതു എല്ലാ തരം പ്രമേഹത്തിനും വിശേഷപ്പെട്ട ഔഷധമാണു. മററ എത്ര മരുന്നുകൊണ്ടും ശമപ്പെടാത്ത മേഹവും ഇതിനാൽ ആശ്വാസപ്പെടാതിരിക്കയില്ല. ചില ഘട്ടങ്ങളിൽ ഇതു മേഹസംഹാരിയെക്കാറം കൂടി ഗുണം ചെയ്യുന്നുണ്ടു. ഇതു അയസ്കൃതി, ലോഹാസവം, കതകഖദിരാദി അല്ലെങ്കിൽ നിശാദികഷായത്തിൽ മേമ്പൊടിയായി സേവിക്കണം.

## ബ്രഹ്മാസ്ത്രം ഗുളിക.

രാജയക്ഷ്മാവിലും ഒരു നീണ്ടുനില്ക്കുന്ന പനിയിലും വിശേഷം.

## ഭുക്തഞ്ജരി ഗുളിക.

ഇതു ഭക്ഷണത്തിനുമീതെ സേവിച്ചാൽ വളരെ എളുപ്പത്തിൽ ദഹിക്കുന്നതാണു. പുളിക്കം, കുരു, മൂലക്കുരു ഇവകൾക്കും നന്നു. വയറു നിറയെ ഉണ്ടതിനുശേഷം ഒരു ഗുളിക സേവിച്ചാൽ താമസിയാതെ തണുമയും ഉണ്ണേണ്ടി വരുമെന്നാണ് ഇതിന്റെ ഗുണം പറഞ്ഞിട്ടുള്ളതു. ചൂടുവെള്ളത്തിലൊ, മോരിലൊ സേവിക്കാം.

## മണ്ഡൂരവടകം

ഇതു പിത്തത്തിന്റെ അസഹ്യതക്കും പാണ്ഡുരോഗത്തിനും വളരെ പ്രസിദ്ധമായ യോഗമാണു. ഇതു വട്ടത്താരത്താൽ അല്ലെങ്കിൽ തഴുതാമവേർ ചതച്ചിട്ടു കാച്ചിയ മോരിലൊ, തേനിലൊ ചേർത്തു സേവിക്കാം.

## മൎമ്മഗുളിക (ചെറിയതു)

ഇതു വ്രണം, കുരു മുതലായതിൽ വീക്കം വേദന, ചുകപ്പു ഇവകളെ ക്ഷണത്തിൽ ഭേദപ്പെടുത്തും. കത്തിച്ചുള്ള പൊള്ളലുണ്ടാവോറം ഇതു തേനിൽ ചാലിച്ചു പുരട്ടിയാൽ ക്ഷണത്തിൽ സുഖം കിട്ടുന്നതാണു. ആദികാലത്താണെങ്കിൽ കുരു അമങ്ങിപ്പോകയും, കുറെ കഴിഞ്ഞിട്ടായാൽ അതിനെ ഉടനെ പൊട്ടിച്ചുകളകയും ചെയ്യും. ഒരു ഗുളികക്കു കാൽതുടം തേനൊ, നെയ്യൊ രണ്ടുംകൂടിയൊ ചേർത്തു ഉരസേണ്ടതാണു. ഇതു അകത്തേക്കു ഉപയോഗിക്കാറില്ല.

## മൎമ്മഗുളിക (വലിയതു)

ഇതു മൎമ്മസംബന്ധമായ എല്ലാ രോഗങ്ങളിലും പ്രസിദ്ധപ്പെട്ട സിദ്ധൗഷധമാകുന്നു. ഇതിനെ അകത്തേക്കും പുറത്തേക്കും ഒരുപോലെ ഉപയോഗപ്പെടുത്താം. മൎമ്മക്ഷോഭത്തിങ്കൽ ഇതു ജീരകവെള്ളത്തിൽ കല

ക്കി കൊടുക്കണം. വിഷൂചികയിൽ ചൂടുവെള്ളത്തിൽ സേവിപ്പിക്കണം. അസ്ഥിസ്രാവം, മൂത്രകൃച്ഛ്രം, രക്തംപോക്ക് ഇവയിൽ ഇളനീർ വെള്ളത്തിലാണു സേവിക്കേണ്ടതു. മർമ്മങ്ങളിലുള്ള മുറികളിൽ ഇതു കന്നൊട്ടു ഉഴക്ക പഴയ നെയ്യിൽ ചാലിച്ചുപുരട്ടിയാൽ വീക്കം ചുകപ്പു, വേദന മുതലായതിനു പെട്ടെന്നു ശമനം കാണുന്നതാണ്. ഇതിനെ തന്നെ തലവേദനക്കു പുതിയ നെയ്യിൽ ചേർത്തു നെററിയിലോ തലയിലൊ പൂശുകയും, കൺവിറേൽ പുരട്ടുകയും, ചെകുന്നിനു തഴിയിടുകയും ചെയ്യാവുന്നതാണ. വിലക്കം, വാതക്ഷോഭം, ഉന്മാദം മുതലായ അസംഖ്യം രോഗങ്ങളിൽ ഇതു വളരെ പ്രശസ്തമായിട്ടുള്ളതാണ്. മുറി, ഇടി, വിലയി; വ്രണായാമം മുതലായി മർമ്മത്തെ സംബന്ധിച്ചുണ്ടാവുന്ന എല്ലാ രോഗങ്ങളിലും ഈ ഔഷധത്തിന്റെ ആവിർഭാവംകൊണ്ടു അപായം വളരെ കുറഞ്ഞുപോയിട്ടുണ്ടെന്നു പറവാൻ ഒട്ടും സംശയം തോന്നുന്നില്ല. സമം വെണ്ണയും മുലപ്പാലും കൂട്ടി ഉരസി നെറുകയിലിട്ടാൽ മോഹാലസ്യം, തലതിരിച്ചിൽ ഇവ ക്ഷണത്തിൽ ആശ്വാസപ്പെടുന്നതാണ.

## മഹാരാജപ്രാങ്കുശം ഗുളിക.

ഇതു പനിനില്ലുവാൻ വിശേഷമായ ഔഷധമാണ. വിശേഷിച്ചു ഒന്നരാടൻപനി, നാന്നാലാമ്പനി ഇവകളിലൊക്കെ നന്നു. സേവിക്കേണ്ടും ക്രമം മുതലായതു ചുക്കുതിപ്പല്യാദിപോലെ.

## മഹാനീലവർത്തി.

ഇതു കണ്ണിലുള്ള ശുക്ലത്തെ മാററുന്ന ഗുളികയാണ. മററെന്തെങ്കിലും രോഗത്താൽ ഉണ്ടായിത്തീർന്നതൊ ജനിച്ചപ്പുറപ്പെട്ടതൊ ആയ വെള്ളിയെ (കൃഷ്ണമിഴിയിലെ വെളുപ്പ്) ഇതു ക്രമത്തിൽ ഇല്ലാതാക്കി സ്വാഭാവികമായ നീലവർണ്ണത്തെ കൊടുക്കാതിരിക്കയില്ല. ഇതു തേനിലൊ, മുലപ്പാലിലൊ അരച്ചു കണ്ണിലെഴുതണം.

## മാനസമിത്ര വടകം.

ഇതു ഉന്മാദം മുതലായ മാനസികരോഗങ്ങളിൽ ഇതു ഏററവും ഫലപ്രദമായിട്ടുള്ളതാകുന്നു. ബുദ്ധിയില്ലാത്തവർ ഇതു ശീലിച്ചുവരും. ഓർമ്മക്കേടുള്ളവർ ഇതു ക്രമത്തിൽ നീങ്ങി നല്ല ധാരണാശക്തി ഉണ്ടായിത്തീരും. അപസ്മാരം, ഭൂതബാധ, മൌഢ്യം, വിഷബാധ മുതലായതിലും ഇതിന്റെ ഫലം പ്രത്യക്ഷമാകുന്നു. ഇതു ശീലിച്ചുകൊണ്ടിരിക്കുന്നവരെ പാമ്പു കടിക്കയൊ; ഇടിവെട്ടുകയൊ; വിഷൂചിക, മസൂരി മുതലായ സാംക്രമികരോഗങ്ങൾ ബാധിക്കയൊ ചെയ്കയില്ലെന്നാണ ഋഷീശ്വരന്മാരുടെ മതം. അതുമാത്രമല്ല ഇതു ക്രമമായി ശീലിച്ചുകൊണ്ടിരിക്കുന്നവർക്കു മനസ്സിനു അസാധാരണമായ ഉല്ലാസവും, കവിതാവാസന, വാക്ചാതുര്യം മുതലായ ഗുണങ്ങളും ഉണ്ടായിത്തീരുന്നതുമാ

കുന്നു. ഇതു രണ്ടു നേരവും വെറും വയററിൽ ശുദ്ധമായി അപ്പോൾ കറന്നു ചൂടാറാത്ത പശുവിൻപാലിലൊ ബ്രാഹ്മീഘൃതം, മഹാകല്യാണഘൃതം, സാരസ്വതഘൃതം മുതലായ മനോരോഗത്തിനു വിധിക്കപ്പെട്ട മററു അനുപാനങ്ങളിലോ ചേൎത്തു സേവിക്കേണ്ടതാകുന്നു.

## മുക്കാമുക്കടുവാദി ഗുളിക.

ഇതു പനിക്കു നല്ലതാണു. ലഘുവായതുകൊണ്ടു ഏതു പനിയിലും ഇതു നിഷിദ്ധമല്ല.

## മോഹസംഹാരി ഗുളിക.

ഇതു പ്രമേഹരോഗത്തിൽ അത്യന്തം ഫലപ്രദമായ ഒരു ഗുളികയാണു. ഈ ഗുളിക ആറേഴുനേരം ചെല്ലുമ്പോഴെക്കു മുമ്പു ധാരധാരയായി പോകുന്ന മൂത്രവും ശോഷിച്ചുപോകും. അതിലെ മാധുൎയ്യം ക്ഷണത്തിൽ കുറയുകയും ചെയ്യും. ദാഹം, മെലിച്ചൽ, ക്ഷീണം മുതലായവകൾക്കും ഇതു അസാധാരണമായ ശമനം കൊടുക്കുന്നതാണു. അത്രയുമല്ല, മേദസ്സിനെ ശുദ്ധിവരുത്തും. ഇതു നിയമേന ശീലിക്കുന്നവൎക്കു പ്രമേഹക്കുരുവിനെ ഭയപ്പെടേണ്ടതില്ല. ഇതു പച്ചമഞ്ഞൾനീർ അര ഔൺസിൽ ചേൎത്തു ദിവസം രണ്ടൊ മൂന്നൊ പ്രാവശ്യം സേവിക്കണം. വരട്ടുമഞ്ഞളും കഷായംവെച്ചു അതിലായാലും വിരോധമില്ല. പ്രമേഹങ്ങളിൽ വിധിച്ചിട്ടുള്ള കഷായങ്ങളിൽ ചേൎത്തും സേവിക്കാം. ഇതും സാധിക്കാത്തപക്ഷം പഴയ തേനിലൊ ഒന്നും ചേൎക്കാതെയൊ സേവിക്കാം. പത്ഥ്യം—പാൽ, നെയ്യ മുതലായ മധുരസാധനങ്ങൾ പാടുള്ളേടത്തോളം വൎജ്ജിക്കണം. പഞ്ചസാര അത്യന്തം വിരോധമാണു. പുളി, ഉപ്പ ഈ രസങ്ങളും കുറയ്ക്കണം. പഴകിയ യവം, ചാമ, ഗോതമ്പു ഇവകൾകൊണ്ടുള്ള ചോറൊ, പലഹാരമൊ ആണു നിത്യം ശീലിക്കേണ്ടതു. നല്ല അരിയുടെ ചോർ അത്ര ഗുണമല്ല. പുന്നെല്ലു വലിയ ദൂഷ്യത്തെ ചെയ്യും. വിശാലമായ സ്ഥലത്തു നിത്യവും ശക്തിയ്ക്കുതക്ക വ്യായാമം ചെയ്യണം. സ്ത്രീസംഗവും നിഷിദ്ധമാണു.

# യകൃദരിവടിക

## (യകൃദരിലൌഹം).

ഈ കാലത്തു യകൃത്തുസംബന്ധമായ രോഗങ്ങൾ അപൂൎവ്വമല്ല. ഈ കോഷ്ഠാംശത്തിലുണ്ടാവുന്ന ഓരോ തകരാറുകൾ നിമിത്തം രക്തക്ഷയം, കാമില, പാണ്ഡുരോഗം മുതലായ പല രോഗങ്ങളും ഉണ്ടാവുന്നതിനു പുറമെ പലപ്പോഴും അതു മഹോദരമായി പരിണമിക്കയും, കാലതാമസമെന്നിയെ മരിച്ചുപോകയുമാണു രോഗികൾ ചെയ്യുന്നതു്. കുട്ടികളാണെ

കിൽ സംശയമില്ല. നാട്ടുവൈദ്യന്മാർ എന്നല്ല, ഏതുതരം വൈദ്യന്മാരും ഇപ്പോഴും അവരെ കയ്യാളിക്കയാണു പതിവു. എന്നാൽ അതതിനൊഴുള്ള ഏതു രോഗങ്ങളിലും കാലേകൂട്ടി പ്രയോഗിച്ചാൽ ഞങ്ങളുടെ വടിക അനിതരസാധാരണമായ ഫലം കാണിക്കാതിരിക്കയില്ല. ഇനി രോഗം കുറെ കടന്ന നിലയിലായാൽതന്നെയും ഒരു ഗണ്യമായ ശതാംശം അതിൽനിന്നു മാറി പൂൎണ്ണസുഖം പ്രാപിക്കുന്നതുമാകുന്നു. ഇതു യകൃത്തുസംബന്ധമായ രോഗത്തിൽ മാത്രമല്ല പ്ലീഹോദരം, ഗുന്മൻ, അതിനൊടുതുടൎന്നുണ്ടാവുന്ന മറ്റുപദ്രവങ്ങൾ, വിഷജ്വരം ഇവയിലും പ്രത്യേകം പ്രശസ്തമായിട്ടുള്ളതാകുന്നു. ഈ വടിക ഓരോന്നു ഇഞ്ചിനീര്, മോര്, തയിർവെള്ളം, പുനൎന്നവാദി, വാശാഗുളൂച്യാദി, അശ്വിലപം മുതലായ കഷായങ്ങൾ ഇവയിലേതിലെങ്കിലും യുക്തംപോലെ ചേൎത്തു കാലത്തും വൈകുന്നേരവും സേവിക്കാവുന്നതാകുന്നു.

പത്ഥ്യം—അശ്വിലപ കഷായംപോലെ.

## യകൃത്പ്ലീഹോദരാരി വടിക.

ഇതു യകൃത്ത് പ്ലീഹ ഇവ സംബന്ധിച്ചുണ്ടാവുന്ന മഹോദരത്തിൽ ഏറ്റവും പ്രധാനപ്പെട്ട ഔഷധമാകുന്നു. യകൃദ്രോഗം, പ്ലീഹരോഗം, കാസം, ശ്വാസം, വിഷമജ്വരം, ഗുന്മൻ, ശോഫം, ഉദരം, ആനാഹം, അരോചകം, കാമില, പാണ്ഡുരോഗം എന്നുമാത്രമല്ല, ഈവക രോഗങ്ങൾ വാതം, പിത്തം, കഫം ഇവയിലേതുകൊണ്ടുത്ഭവിച്ചതായാലും, അതുമാത്രമൊ, ത്രിദോഷത്തിൽനിന്നുത്ഭവിച്ച ഏതു രോഗമായിരുന്നാലും ഈ വടിക അതിനെ വേണ്ടുംവിധം ശമിപ്പിക്കുന്നതാകുന്നു. ഇതിൽ അനേകപുടംചെയ്ത തങ്കം, ലോഹം മുതലായ അനേകം വിലപിടിച്ച മരുന്നുകളും ഔഷധങ്ങളും ചേൎന്നതാകയാൽ വടികയുടെ വില അധികമായിപ്പോകുന്നുവെങ്കിലും അതിൽനിന്നു ലഭിക്കാവുന്ന ഫലത്തിന്റെ വില അതിലും എത്രയൊ മടങ്ങു അധികമാകുന്നു. ഇതിൽ ഓരോ വടികയും കാലത്തും വൈകുന്നേരവും പൎപ്പടകം കഷായംവെച്ചു അതിലാണ് കൊടുക്കേണ്ടത്. യകൃദരിവടികക്കു പറഞ്ഞ അനുപാനങ്ങളിലും കൊടുക്കാവുന്നതാണ്.

പത്ഥ്യം—അശ്വിലപ കഷായംപോലെ.

## യോഗരാജഗുൽഗുലു വടിക.

ഇതു വാതരോഗം, രക്തവാതം, വ്രണം ഇവകളിൽ ഏറ്റവും പ്രധാനമാണ്. തേനിൽ ചാലിച്ചു രണ്ടുനേരവും ഭക്ഷണത്തിനു മുമ്പു സേവിക്കാം.

## രത്നാദിവൎത്തി.

ഏതു നേത്രരോഗത്തിലും ഇതു വിശേഷമായ ഗുളിക വൈദ്യശാസ്ത്രത്തിലില്ല. എത്ര മങ്ങിയ കണ്ണിന്നും വീണ്ടും കുറെ കാഴ്ച വെക്കാതിരിക്ക

യില്ല. മിഴിയിന്മേൽ പഴുപ്പു കടന്ന ദിക്കിലാണ് ഇതിൻെറ വീര്യം മുഴുവനും പ്രത്യക്ഷപ്പെടുന്നത്. വ്രണശുക്ലം, ക്ഷതശുക്ലം, ശംഖശുക്ലം, സിരാശുക്ലം ഇവകളിലെല്ലാം ഇതു ഒഴിച്ചുകൂടാത്തവിധം ഉപയോഗമുള്ളതാണ്. തിമിരം, കാചം, ലിംഗനാശം, നക്താന്ധ്യം, ഹ്രസ്വദൃഷ്ടി മുതലായതിലും ഇതിൻെറ ഫലം ഒട്ടും കുറവല്ല. ഇതിൽ അനേകം വിലപിടിച്ച രത്നങ്ങളും ചേരേണ്ടതുണ്ട്. അതുകൊണ്ടു വർത്തിയുടെ വില വളരെ ജാസ്തിയായിപ്പോകുന്നതാണെങ്കിലും കണ്ണിൻെറ വില ഇതു നോക്കാം എത്രയോ. മടങ്ങു അധികമാണെന്നു ആരും പറഞ്ഞറിയിക്കേണ്ടതില്ലല്ലോ. ഇതു ചെറുതേൻ, മുലപ്പാൽ ഇവയിൽ അരച്ചു സൂക്ഷ്മത്തോടെ കണ്ണിലെഴുതണം. അരച്ചുതട്ടിയാൽ ഒരു ചെറുപയറിൻെറ വലുപ്പത്തിൽ അധികം മാത്ര ഒരിക്കൽ ഉപയോഗിക്കേണ്ടതില്ല. രത്നങ്ങളുടെ വില വർദ്ധിക്കുന്തോറും ഇതിൻെറ വിലയും വർദ്ധിക്കുന്നതാണ്.

## രാജവിരേചനം.

നല്ലവണ്ണം വിരേചിക്കേണ്ടുന്ന അവസരങ്ങളിൽ ഇതു എല്ലാററിലും വെച്ചു ശ്രേഷ്ഠതരമാണെന്നു പറയണം, രാജാക്കന്മാർക്കുവേണ്ടി പ്രത്യേകം ഉണ്ടാക്കപ്പെട്ടിട്ടുള്ളതാണിത്. ഗുന്മൻ, ആന്ത്രവായു, മഹോദരം, ജീർണ്ണജ്വരം, പ്ലീഹ, കുംഭകാമില മുതലായ അസംഖ്യം രോഗങ്ങൾക്കു ഇതിനാൽ ശമനം കിട്ടുന്നതാകുന്നു. അവസ്ഥാനുസരണം ഒന്നോ, രണ്ടോ ഗുളികയെടുത്തു പച്ചവെള്ളത്തിൽ സേവിക്കണം. പോക്കു മതിയാവുന്നതുവരെ പിന്നേയും പച്ചവെള്ളം കുടിക്കാം. മതിയെന്നു തോന്നിയാൽ തയിർ കൂട്ടി ഊൺ കഴിക്കണം.

## രാമബാണം ഗുളിക.

ഇതു പനി നിൎത്തുവാൻ വിശേഷമാണ്. ഒന്നരാടൻപനി, നാലാമ്പനി, വിറച്ചുപനി ഇതിലൊക്കെ ഇതിലൊരു ഗുളിക ഇഞ്ചിനീരിൽ ചേൎത്തു പനി വരുന്നതിനു മുമ്പു കൊടുക്കണം.

## വായുഗുളിക.

കേരളീയരായ വൈദ്യന്മാൎക്കും രോഗികൾക്കും ഇതു പരിചയപ്പെട്ടതായി യാതൊരു മതവും ഉണ്ടെന്നു തോന്നുന്നില്ല. ഏക്കം, കുര, എക്കിട്ടം, വിലക്കം, ശ്വാസംമുട്ടൽ, ദേവതാഗോഷ്ഠി, അപസ്മാരം, നാഡീപ്പിഴ മുതലായി അനേകം രോഗങ്ങളിൽ ഇതിൻെറ പ്രഭാവം പ്രസിദ്ധമാണ്. മരത്തിന്മേൽനിന്നു വീഴുക, ഇടികൊള്ളുക, വിലങ്ങുക മുതലായ തല്ക്കാല സംഭവങ്ങളിൽ ഒരു ഗുളികയെടുത്തു ജീരകവെള്ളത്തിൽ കലക്കി സേവിക്കുന്നതിനോളവും ഫലപ്രദമായി തൽക്ഷണത്തിൽ യാതൊരു ചികിത്സയും ചെയ്യാനില്ല. ബോധക്ഷയത്തിങ്കലും, അതിയായ ക്ഷീണത്തിങ്കലും

ഇതുതന്നെയാണ് സേവിപ്പിക്കേണ്ടത്. മരിക്കുന്നതായാൽകൂടി നല്ല വായുഗുളിക ഒന്നു സേവിക്കാൻ സാധിച്ചാൽ തല്ക്കാലത്തെ പ്രാണവേദനക്കു വളരെ ആശ്വാസമുണ്ടാകുമെന്നുള്ളതിനു സംശയമില്ല. എല്ലാ കുടുംബത്തിലും ഇതു നിർബ്ബന്ധപൂർവ്വം സമ്പാദിച്ചു വെക്കേണ്ടതാണ്. ഒരു ഗുളിക ഉഴക്ക ജീരകവെള്ളത്തിലൊ, ഒലാവേരാദി, നയോപായം മുതലായ കഷായങ്ങളിലൊ ചേൎത്തു ഔചിത്യംപോലെ പലവട്ടമായൊ, ഒരിക്കൽ മാത്രമായൊ സേവിക്കാം. ഇതു ഒന്നാന്തരമെന്നും രണ്ടാന്തരമെന്നും 2 തരമുണ്ട്.

## വിമലവത്തി (ചെറിയതു)

ഇതു എല്ലാ നേത്രരോഗങ്ങൾക്കും നല്ലതാണു; കണ്ണിൽ പഴുപ്പ്, പീളകെട്ടുക, വെള്ളമൊലിക്കുക, വെളിച്ചത്തു നോക്കാൻ വയ്യാതെ, കരടിറക്കം മുതലായ ഉപദ്രവങ്ങളെ ക്ഷണത്തിൽ നശിപ്പിക്കുകയും, കലക്കം തീൎത്തു തെളിയിക്കുകയും ചെയ്യും. തിമിരം, കാചം, ശുക്ലം മുതലായവയിലും വളരെ നന്നു. മുലപ്പാലിലൊ, തേനിലൊ, പനിനീരിലൊ ചേൎത്തരച്ചു എഴുതണം.

## വിമലവത്തി (വലിയതു)

ഇതു മേൽപറഞ്ഞ രോഗങ്ങളിൽതന്നെയാണു വിധിക്കപ്പെട്ടിട്ടുള്ളതു. പക്ഷെ ഇതിനു ഗുണം വളരെ ജാസ്തിയാണ്. ഉപയോഗിക്കേണ്ടതു ചെറിയ വിമല ഗുളികപോലെ.

## വിരേചന ഗുളിക.

ഇതു വയറിളകുവാൻ വളരെ വിശേഷമായ ഗുളികയാകുന്നു. എല്ലാ രോഗത്തിലും വിരോധമില്ല. ഒരു ഗുളിക നെയ്പുരട്ടി വിഴുങ്ങുകയൊ പച്ചവെള്ളത്തിൽ കലക്കി സേവിക്കുകയൊ ചെയ്യണം. പോയതു മതിയെന്നു തോന്നുന്നതുവരെ ഇടക്കിടയ്ക്കു തണുത്ത വെള്ളം കുടിക്കാം. പോക്ക മതിയായാൽ ചൂടുള്ളവെള്ളം കുടിക്കുകയൊ മോരുകൂട്ടി ചോറുണ്ണുകയൊ ചെയ്താൽ മതി.

## വില്വാദി ഗുളിക.

ഇതു വിഷത്തിങ്കൽ പ്രധാനമായി വിധിച്ച ഗുളികയാണ്; സൎപ്പവിഷത്തിങ്കലും, ഊറാമ്പിലി, എലി, തേൾ ഇവയുടെ വിഷങ്ങളിലും വിശേഷമാണ്. ഈ വിഷങ്ങളിൽ ഇതു നെയ്യിലൊ പച്ചവെള്ളത്തിലൊ കലക്കി സേവിക്കുകയും, കണ്ണിലെഴുതുകയും, മൂക്കിൽ നസ്യം ചെയ്യുകയും ആവാം. ഭൂതബാധയിലും കൈവിഷത്തിലും ഇതു ഫലമുള്ളതാണ്. അതിസാരത്തിനും ഗ്രഹണിക്കും നന്നു; പനിയിലും തരക്കേടില്ല; വിഷൂചികക്കു നന്നു; ഇവകൾക്കു ഇതു തേനിലൊ തക്രകഷായത്തിലൊ സേവിക്കണം.

## വിഷമജ്വരാന്തകം ഗുളിക.

ഇതു മലമ്പനിക്കും മററു വിഷമജ്വരങ്ങൾക്കും കൈകണ്ട മരുന്നാകുന്നു. ഇഞ്ചിനീരിലൊ, ചൂടുവെള്ളത്തിലൊ, തക്ക കഷായത്തിലൊ സേവിക്കണം.

## വിഷൂചികാരി ഗുളിക.

ഈ ഗുളിക യഥാവസരം കൊടുക്കുവാൻ സാധിച്ചിട്ടുള്ള ഒരു രോഗിയും മരിച്ചിട്ടില്ലെന്നു പറയുമ്പോൾ അത്ഭുതമായി തോന്നുമെങ്കിലും പരമാൎത്ഥത്തിൽ കാൎയ്യം അങ്ങിനെതന്നെയാണ്. ഇതിന്നു ഛൎദ്ദി, അതിസാരം ഇവകളെ നിൎത്തുവാനുള്ള ശക്തിയുണ്ടു; എന്നാൽ അധികം ദോഷങ്ങൾ കോഷ്ഠത്തിൽ ഒതുങ്ങിയിട്ടുണ്ടെങ്കിൽ അതിനെയെല്ലാം പുറത്തേക്കു കളഞ്ഞു സാവധാനത്തിൽ മാത്രമെ നിൎത്തുകയുള്ളുതാനും. ഇതിന്നു മൈക്രോബുകളുടെ വിഷം കറയ്ക്കുവാനും, രക്തത്തിൽനിന്നു വെള്ളം വേർതിരിഞ്ഞു കോഷ്ഠത്തിൽ വന്നുകൂടുന്ന പ്രവൃത്തിയെ നിൎത്തൽചെയ്യുവാനുള്ള ശക്തിയുണ്ടെന്നു അനുഭവപ്പെട്ടിട്ടുണ്ടു. അതോടുകൂടിത്തന്നെ വായുവിൻെറ വൈഗുണ്യത്തെ തീൎക്കയും, മൂത്രത്തിൻെറ തടസ്ഥം വരാതാക്കുകയും ചെയ്യുന്നു. ആദ്യം ഛൎദ്ദി, അതിസാരം ഇവയെ നിൎത്തുവാൻ ചെയ്യുന്നതോടുകൂടിത്തന്നെ മൂത്രം ഒഴിഞ്ഞുപോകുവാനും മററു ഗുണങ്ങൾക്കുംകൂടി ഉപകരിക്കുന്ന മരുന്നുകൾ ഉപയോഗപ്പെടുത്താത്തതുകൊണ്ടാകുന്നു മററു മരുന്നുകൾക്കു ഈ ഗുണം കിട്ടാത്തതു. ഈ ഗുളിക ആ വക എല്ലാ പ്രയോജനങ്ങളും ഒരുപോലെ കരുതി ഉണ്ടാക്കപ്പെട്ടതാകയാലും അവ മുഴുവനും ഇതിനാൽ പൂൎണ്ണമായി സാധിക്കപ്പെടുന്നുണ്ടെന്നു അന്നുമുതൽ ഇന്നേവരെയുള്ള ഞങ്ങളുടെ അനുഭവത്താലും ദൂരസ്ഥന്മാരും, സമീപസ്ഥന്മാരും ആയ അനേകം അനുഭവസ്ഥന്മാർ ഇതിന്നു സാക്ഷികളായി ദിനംപ്രതി വൎദ്ധിച്ചു വരുന്നതുകൊണ്ടും ഇന്നു പ്രസിദ്ധമായിത്തീൎന്ന എല്ലാ ഔഷധങ്ങളേക്കാളും "വിഷൂചികാരി" ഗുളിക അധികം ഫലപ്രദമാണെന്നും, ഇതു വിഷൂചികക്കു മിക്കവാറും ഒരു സിദ്ധൌഷധം എന്ന നിലയിൽ എത്തീട്ടുണ്ടെന്നും സധൈൎയ്യം പറയാൻ സാധിക്കും.

വിഷൂചികാരി ഗുളിക കഴിക്കുമ്പോൾ താഴെ പറയുന്ന നിയമങ്ങൾ പ്രത്യേകം ശ്രദ്ധവെക്കേണ്ടവയാണ്.

1. രോഗം ആരംഭിച്ചു എന്നു കണ്ടാൽപിന്നെ കഴിയുന്നവേഗത്തിൽ ഗുളിക കൊടുക്കണം. എന്തുകൊണ്ടെന്നാൽ അധികം പ്രാവശ്യംപോയി രോഗി ക്ഷീണിച്ചതിന്നുശേഷമായാൽ ഗുണത്തിൻെറ കാൎയ്യം ആദ്യത്തെപ്പോലെ വിശ്വസിപ്പാൻ പാടില്ല.

2. ഈ ഗുളിക കൊടുക്കുന്നതിന്നു മുമ്പു സ്തംഭനമായ യാതൊരു മരുന്നും (ക്ലോറോഡൈൻ മുതലായതു) കൊടുത്തുപോകരുതു.

3. ഒരു ഗുളിക കൊടുത്തതുകൊണ്ടു സമാധാനം വന്നില്ലെങ്കിൽ അരമൊ ഒന്നൊ മണിക്കൂർ കഴിഞ്ഞാൽ പിന്നേയും ഒന്നു കൊടുക്കണം.

4. പല പ്രാവശ്യമായി മൂന്നു ഗുളിക അകത്തു ചെന്നതിനുശേഷവും ഛർദ്ദി, അതിസാരം മുതലായ ഉപദ്രവങ്ങൾ ആശ്വാസം തുടങ്ങീട്ടില്ലെങ്കിൽ ഞങ്ങളുടെ വിഷൂചികാരി ദ്രാവകം പുസ്തകമാത്രയിൽ എടുത്തു അരളളുടം ജീരകവെള്ളത്തിലൊ ബ്രാൻഡിയിലൊ കൊടുക്കാം. ഈ സ്ഥാനത്തു ക്ലോറോഡൈനൊ കാംഫർറോഡൈനൊ കൊടുക്കുന്നതിനും വിരോധമില്ല. എന്നാലും മൂത്രസ്തംഭനം മുതലായതു വരുന്നതല്ല. ഗുളിക കൊണ്ടു അല്പം സമാധാനമാണെന്നു കണ്ടാൽ ഗുളിക പകുതിയാക്കണം. ക്ഷോഭം ഛർദ്ദിയും തീരെ നില്ക്കുന്നതിനു മുമ്പായിത്തന്നെ ഗുളിക കൊടുക്കുന്നതു നിർത്തിവെക്കുകയും ചെയ്യാം.

5. ഗുളിക കൊടുക്കേണ്ടതു ജീരകവെള്ളത്തിലൊ, കറിവേപ്പിലക്കഷായത്തിലൊ, അയമോദകക്കഷായത്തിലൊ, തേനിലൊ ആണു. എന്നാൽ ഈ ദ്രവ്യങ്ങൾ തൽക്ഷണത്തിൽ കിട്ടുവാൻ പ്രയാസമായിക്കണ്ടാൽ അതിനു താമസിപ്പിക്കാതെ വെറും ഗുളിക വിഴുങ്ങിക്കളയുകയാണു അധികം ഗുണമായിട്ടുള്ളതു്.

6. ഗുളിക മൂന്നു കൊല്ലത്തിലധികം പഴക്കംചെന്നതല്ലാതിരിപ്പാൻ പ്രത്യേകം കരുതേണ്ടതുമാകുന്നു.

7. കുട്ടികൾക്കു മാത്ര നിയമപ്രകാരം കുറയ്ക്കേണ്ടതാണു്.

ഈ ഗുളിക മേൽപറഞ്ഞ നിയമപ്രകാരം *ശരിയായി കൊടുപ്പാൻ സാധിച്ചിട്ടുള്ള ഏതെങ്കിലും ഒരു രോഗി മൃതിപ്പെട്ടിട്ടുണ്ടെങ്കിൽ ആ വിവരം ഞങ്ങളെ ദയവുചെയ്തു അറിയിച്ചുതരുവാനപേക്ഷ.

## ശൂലകുഠാരം ഗുളിക.

ഇതു വയററിൽ വേദനക്കു വിശേഷമാണു. വളരെ കാലത്തെ പഴക്കമുള്ള ശൂലക്കും ഇതിനാൽ പലപ്പോഴും ഫലം കിട്ടുമാറുണ്ടു. തേൻ, നെയ്യ്, ചൂടുവെള്ളം, ഇഞ്ചിനീർ ഇതിലേതെങ്കിലും ചേർത്തു സേവിക്കാം.

## ശ്വാസാനന്ദം ഗുളിക.

ഫലവും ഉപയോഗവും ധാന്വന്തരം ഗുളികപോലെ. Asthma എന്നു് പറയപ്പെടുന്ന കാസശ്വാസരോഗത്തിൽ പ്രത്യേകിച്ചു ഫലമുള്ളതാണു്.

## ശ്വേതഗുഞ്ജാദി ഗുളിക.

ഇതു പ്രമേഹത്തിനുള്ള ഗുളികകളിൽ വിശേഷപ്പെട്ട ഒന്നാണു. പ്രമേഹചികിത്സയിൽ വിധിച്ചിട്ടുള്ള കഷായങ്ങളിലൊ പഴയ തേനി

ലൊ, പച്ചമഞ്ഞളിന്റെ നീരിലൊ ചേൎത്തു ദിവസം രണ്ടു നേരവും ഊണിന്നുമുമ്പെ സേവിക്കണം. പത്ഥ്യം മേഹസംഹാരി ഗുളികൾപോലെ.

## ഷണ്മാക്ഷിക വൎത്തി.

ഇതു തിമിരം, അൎമ്മം, പൂഴപ്പു, ചൊറി ഈ വക നേത്രരോഗങ്ങളിൽ ഉപയോഗമുള്ളതാണ. തേനിലൊ, മുലപ്പാലിലൊ അരച്ചു കണ്ണിലെഴുതണം.

## സന്നിപാതാന്തകം ഗുളിക (ചെറിയതു).

ഇതു സന്നിപാതജ്വരത്തിങ്കലും, സാധാരണ ജ്വരങ്ങളിലും വിശേഷമാണ. തക്ക കഷായത്തിൽ മേമ്പൊടിചേൎത്തു കൊടുക്കണം.

## സന്നിപാതാന്തകം ഗുളിക (വലിയതു)

എല്ലാ സന്നിക്കും വിശേഷപ്പെട്ടതാണ. ഇതു മുലപ്പാലിലരച്ചു നെറുകയിലും, ഉള്ളിൻകാലിലും, ഉള്ളിൻകയ്യിലും, സന്ധികളിലും പുരട്ടണം. സന്നിയിലെപോലെ തന്നെ ഇതു ഘോരമായ വിഷത്തിങ്കലും വളരെ സിദ്ധഫലമാണ. തക്ക കഷായത്തിലൊ, മുലപ്പാൽ മുതലായതിലൊ അകത്തെക്ക സേവിക്കുകയും വേണം.

## സുഖനിദ്ര ഗുളിക.

രോഗംകൊണ്ടൊ മററു വല്ല കാരണത്താലൊ ഉറക്കം കുറഞ്ഞവൎക്ക ഈ ഗുളിക ഒന്നൊ, രണ്ടൊ, വിഴുങ്ങിക്കിടന്നാൽ സുഖമായ നിദ്ര ഉണ്ടാകുന്നതാണ. ക്ഷീണിച്ചവൎക്ക ഒരു ഗുളികയിലധികം കഴിപ്പാൻ പാടുള്ളതല്ല.

## സുഖഭേദി ഗുളിക.

ഇതു ഒന്നൊ, രണ്ടൊ എണ്ണം അത്താഴം കഴിഞ്ഞു കിടക്കുമ്പോൾ വിഴുങ്ങിയാൽ കാലത്തു സുഖമായ ശോധനയുണ്ടാകുന്നതാണ. ഭക്ഷണത്തിന്ന രുചിയും ഉണ്ടാവും.

## സുനേത്രവൎത്തി.

നേത്രരോഗങ്ങളിൽ വളരെ വളരെ ഉപയോഗമുള്ള മരുന്നാണിതു. തിമിരം, കാചം, ശുക്ലം, അൎമ്മം മുതലായ സകല രോഗങ്ങളിലും ഇതിന്റെ ഫലം പ്രസിദ്ധപ്പെട്ടതാണ. കുട്ടികളുടെ നേത്രരോഗങ്ങളിലും ഉപയോഗിക്കാം. മുലപ്പാലിലൊ, തേനിലൊ രണ്ടിലും കൂടിയൊ ചേൎത്തു കണ്ണിലെഴുതണം.

## സ്വൎണ്ണമുക്താദി ഗുളിക.

ഇതു പനി, സന്നി, ബോധക്ഷയം, വിലക്കം, എക്കിട്ട മുതലായ രോഗങ്ങളിൽ വിശേഷമാകുന്നു. സന്നിയിൽ ഇതു കൊടുത്തു കൊണ്ടിരുന്നാൽ ബോധം തെളിയുവാനും, നാവിന്നിടൎച്ച തീരുവാനും, ദേഹത്തിന്നതിയായ തളൎച്ച വരാതിരിപ്പാനും ഏററവും പ്രയോജനപ്പെടുമെന്നു നിസ്സംശയമാകുന്നു. മുലപ്പാൽ ശുദ്ധിചെയ്തു അതിലൊ ജീരകവെള്ളത്തിലൊ യുക്തംപോലെ വേറെവല്ലതിലുമേ ചേൎത്തു പലവട്ടമായി സേവിക്കണം. രണ്ടുനേരവും കഷായങ്ങളിൽ മേമ്പൊടി ചേൎത്തു സേവിപ്പിക്കയും ചെയ്യാം.

## സേതുബന്ധം ഗുളിക.

ഇതു മലത്തെ ബന്ധിപ്പിക്കുന്നതാകുന്നു. ദഹിക്കാതെ അതിസരിക്കുന്നതിലും, വയററിൽ കടിയിലും ഫലമുണ്ട്. ഇതു ചൂടുവെള്ളത്തിലൊ, കാച്ചിയമോരിലൊ, കഷായങ്ങളിലൊ, ചേൎത്തു സേവിക്കണം.

## സ്വച്ഛന്ദ ഭൈരവം.

ഇതു പനിയിലും, സന്നിയിലും ധാരാളം ഉപയോഗിക്കുന്ന മരുന്നാകുന്നു. കഷായങ്ങളിൽ മേമ്പൊടി ചേൎത്തു സേവിക്കാം. പനി നില്ക്കുവാൻ ഇഞ്ചിനീരിൽ ചേൎത്തു സേവിക്കണം.

## ഹിംഗുവചാദി ഗുളിക.

ഹിംഗുവചാദി പൊടിയുടെയോഗം ഗുളികയാക്കിയതാകുന്നു. അഗ്നിമാന്ദ്യം, അരുചി, ഗുന്മൻ, സ്തംഭനം മുതലായതിനു വിശേഷം. കാച്ചിയമോരിലൊ ചൂടുവെള്ളത്തിലൊ ഇഞ്ചിനീരിലൊ രണ്ടു നേരവും ഭക്ഷണത്തിന്നു മുമ്പു സേവിക്കണം.

---

# ഘൃതങ്ങൾ.

---

## അമൃതപ്രാശഘൃതം.

ഇതു രാജയക്ഷ്മാവു, ക്ഷതകാസം ഇവകളിൽ പ്രധാനമായി വിധിക്കപ്പെട്ടതാകുന്നു. ശുക്ലക്ഷയം, ബലക്ഷയം, അതിമൈഥുനത്താലുള്ള ദോഷം, പാരവശ്യം ദീൎഘരോഗത്താലുള്ള തളൎച്ച ഇവകളെ തീൎത്തു വേഗത്തിൽ ശരീരത്തെ പോഷിപ്പിക്കും. കര, എക്കിട്ട്, ജീൎണ്ണജ്വരം, ഏക്കം, ചുട്ടുനീററൽ, രക്തപിത്തം, മൂൎച്ഛ, മോഹാലസ്യം ഇവകളിൽ

വളരെ ഉപയോഗമുള്ളതാണു. യോനിരോഗം, മൂത്രദോഷം ഇവകളേയും ശമിപ്പിക്കും. ശുക്ലദോഷം തീൎത്തു പുഷ്ടിവരുത്തി സന്താനലാഭത്തിന്നിടയാക്കിത്തീൎക്കുകയും ചെയ്യും. ഇതിൽനിന്നു അഗ്നിബലംപോലെ മാത്രയെടുത്തു രാവിലെ ഊണിന്നുമുമ്പും, വൈകുന്നേരം 5 മണിക്കും സേവിക്കാം. രണ്ടു നേരവും ഊണിന്നുമീതെ ചെറിയ മാത്രയിൽ സേവിപ്പിക്കുന്നതും സാധാരണയാണു. ഇതു സാധാരണ നെയ്യ് സേവിക്കുന്നതുപോലെ ഉരുക്കി ചൂടുപിടിപ്പിക്കരുതു. ലേഹം പോലെ നക്കി സേവിക്കുകയോ, ആട്ടിൻ പാലിൽ കലക്കി സേവിക്കുകയോ ചെയ്യുന്നതിന്നു വിരോധമില്ല. ഈ ഘൃതം വലിയ മാത്രയിൽ അതായതു രണ്ടു മുതൽ നാലു ഔൺസുവരെ, സേവിക്കുന്നകാലത്തു ഭക്ഷണം പാലും നിവൃത്തിയുള്ളപക്ഷം ആട്ടിൻമാംസരസവും ചേൎന്നതായിരിക്കണം. പുളി, കപ്പൽമുളകു ഇവ കുറയ്ക്കണം. അധികം അദ്ധ്വാനിക്കരുതു; വെയിൽകൊള്ളുക, ചൂടേല്ക്കുക, മഞ്ഞത്തിരിക്കുക, പുകയേല്ക്കുക, ഉറക്കമൊഴിക്കുക, സ്ത്രീസംഗം ചെയ്യുക ഇതൊക്കെ തീരെ നിഷിദ്ധമാണ്. കുളി ചൂടുവെള്ളം പകൎന്നായിരിക്കണം; നല്ല വിശാലമായും, ശുചിയായും വായുസഞ്ചാരമുള്ളതും ആയ മുറിയിൽ താമസിക്കണം. ചെറിയ മാത്രയിൽ സേവിക്കുന്ന കാലത്തും ഇച്ഛാപത്ഥ്യനിയമങ്ങൾ എല്ലാം അനുസരിക്കേണ്ടതു അത്യാവശ്യമാകുന്നു.

മാത്ര — അരമുതൽ രണ്ട് ഔൺസ് വരെ. ദഹനാനുസരണം അതിലധികവുമാവാം.

## അമൃതഭല്ലാതക ഘൃതം.

ഇതു കഫാധികമായ അൎശസ്സ്, കുഷ്ഠം, മേദോദോഷം, പ്രമേഹം, അഗ്നിമാന്ദ്യം ഇവയിൽ ഏററവും വിശേഷം. പത്ഥ്യം പാൽ, മാംസരസം ഇവ ധാരാളം കഴിക്കണം.

മാത്ര — കാൽമുതൽ ഒരൌൺസുവരെ കാലത്തും വൈകുന്നേരവും വെറുംവയററിൽ സേവിക്കണം.

## അശോകഘൃതം.

ഇതു സ്ത്രീകൾക്കുള്ള മിക്ക രോഗങ്ങളിലും വിശേഷപ്പെട്ട ഔഷധമാകുന്നു. യോനിസ്രാവം രക്തംപോക്ക്, ഗുന്മൻ, രക്തഗുന്മൻ, യോനിശൂലം, കടിശൂലം, ഗൎഭാശയം സംബന്ധിച്ച കേടുകൾ, ബീജദോഷം ഇവകളിലാണ് ഇതിന്റെ പ്രാധാന്യം. ഇതു ഹൃദ്രോഗത്തിനെ വരുത്തുന്നില്ല. ഏക്കം, കാമില, രുചിക്കുറവ്, പാരവശ്യം ഇവകളിലും നന്നു. ഇച്ഛാപത്ഥ്യം വേണം.

മാത്ര — അരമുതൽ രണ്ടൌൺസുവരെ ചൂടുവെള്ളത്തിൽ ചേൎത്തു സേവിക്കയൊ രാവിലെ ചോററിൽകൂട്ടി ഉണ്ണുകയൊ ചെയ്യാം

# അശ്വഗന്ധാദിഘൃതം (വലിയത്)

അത്യദ്ധ്വാനംചെയ്തും, അതി സ്ത്രീസേവകൊണ്ടും ക്ഷീണന്മാൎക്ക ഇതു അമൃതിനു തുല്യം ഫലത്തെക്കൊടുക്കുന്നതാണ്. ദേഹം ശോഷിച്ചവർ ഇതു സേവിച്ചാൽ ക്ഷണത്തിൽ തടിക്കും. ഓജസ്സു വേഗത്തിൽ വൎദ്ധിക്കും. വയസ്സന്മാൎക്കുകൂടി നല്ല യുവാവിനെപ്പോലെ സ്ത്രീഗമനശക്തിയുണ്ടാവുമെന്നു പറയപ്പെട്ടിരിക്കുന്നു. വന്ധ്യകൾ സേവിച്ചാൽ ബീജദോഷം തീൎന്നു അചിരേണ പ്രസവിക്കും. ഗൎഭിണികൾ ശീലിച്ചാൽ കുട്ടി നല്ല ബുദ്ധിമാനും, ബലവാനും, ചിരായുസ്സുമായി ഭവിക്കും. ക്ഷയസംബന്ധമായ എല്ലാ ഉപദ്രവങ്ങളിലും ഇതു വളരെ പ്രശസ്തമാണ്. വിഷമജ്വരത്തിങ്കലും ഇതു വിധിക്കപ്പെട്ടിട്ടുണ്ട്. ഏതു ദീൎഘരോഗംകൊണ്ടും ക്ഷീണിച്ചു അവശന്മാരായവൎക്ക ദേഹം തെളിയുവാനും, ഇന്ദ്രിയപ്രസാദം ലഭിപ്പാനും, ആരോഗ്യം വൎദ്ധിപ്പാനും ഇതിന്റെ ഉപയോഗം അത്യാവശ്യമാണ്.

സേവിക്കേണ്ടുന്ന ക്രമം, മാത്ര, പത്ഥ്യം മുതലായതു അമൃതപ്രാശഘൃതംപോലെ.

# ആൎദ്രക ഘൃതം.

ഇതു ദീപനമുണ്ടാവാനും അധികം വിശേഷമാണ്. ഗ്രഹണിയിലും പക്വാതിസാരത്തിലും ഇതു വളരെ ഗുണത്തെ ചെയ്യും. ഇതുകൊണ്ടു കിട്ടുന്ന അഗ്നിബലം വളരെ അധികം സ്ഥായിയായി നില്ക്കുന്നതുമാകുന്നു.

മാത്ര—കാൽമുതൽ ഒരൌൺസുവരെ രാവിലത്തെ ഭക്ഷണത്തിൽ കൂട്ടിയുണ്ണണം. ഇച്ഛാപത്ഥ്യം മതി.

# ഇന്ദുകാന്തം.

ഇതു വാതം, ക്ഷയം, ഗുന്മൻ, വയററിൽവേദന, വിഷമജ്വരം ഇവകളിൽ നന്നു, ബലത്തെ വൎദ്ധിപ്പിക്കുകയും ചെയ്യും. വയസ്സന്മാൎക്കുള്ള കുരയിൽ ഇതു കഷായത്തെക്കാൾ അധികം ഫലമുള്ളതായി കാണുന്നുണ്ട്. മലമ്പനിയുടെ രോഗബീജം ഉള്ളിൽനിന്നു വിട്ടുപോകുവാനും ഇതു നിയമേന ശീലിക്കുന്നതു പ്രയോജനമുള്ളതാകുന്നു.

മാത്ര—അരമുതൽ രണ്ടൌൺസുവരെ കൂട്ടി ഉണ്ണുകയോ സേവിക്കുകയോ ചെയ്യാം. ഇച്ഛാപത്ഥ്യം മതി.

# കണ്ടകാരിഘൃതം.

ഇതു കുരയ്ക്കും, ക്ഷയത്തിനും, ഏക്കം, എക്കിട്ട ഇവകൾക്കും വളരെ നല്ലതാണ്. ഇച്ഛാപത്ഥ്യം മതി.

മാത്ര—അരമുതൽ രണ്ടു ഔൺസുവരെ.

## കല്യാണഘൃതം.

ഇതു ഭൂതബാധ, ഗ്രഹോപദ്രവം, ഉന്മാദം, അപസ്മാരം, കൈവിഷം, വിഷം ഇവകളിലെല്ലാം ധാരാളമായുപയോഗപ്പെടുന്ന മരുന്നാണ്. പാണ്ഡുരോഗത്തിൽ ഇതു വളരെ ഫലമുള്ളതാണ്. ശോഫം, മോഹം, ജീൎണ്ണജ്വരം, അഗ്നിമാന്ദ്യം, ധാതുക്ഷയം, ഓൎമ്മക്കേട് ഈ വക രോഗങ്ങളിലെല്ലാം അധികമായ ഫലത്തെ ചെയ്യും. നല്ല പുത്രസന്താനം ലഭിക്കണമെന്നുള്ള ഉദ്ദേശത്തോടുകൂടി പല സ്ത്രീകളും ഇതിനെ ശുദ്ധമായി ജപിച്ചു സേവിക്കമാറുണ്ട്.

മാത്ര—അരമുതൽ രണ്ടൌൺസുവരെ ഊണിനുമുമ്പു സേവിക്കണം. ഇച്ഛാപത്ഥ്യം മതി. പക്ഷെ മത്സ്യം, മാംസം, മദ്യം ഇവ വൎജ്ജിക്കുകയും ദേഹം ശുചിയായിരിക്കയും വേണം.

## കൂശ്മാണ്ഡകഘൃതം

ഇതു ക്ഷയം, ക്ഷതകാസം, ഇവകളിൽ നല്ലതാണു. പിത്തസംബന്ധമായ ക്ഷയത്തിലാണു അധികം നല്ലതു. പുരാൺ വിഷമജ്വരം ഇവകളിലും കൊള്ളാം. ദേഹബലത്തെ ഉണ്ടാക്കും. സേവിക്കേണ്ടുന്ന ക്രമം, മാത്ര, പത്ഥ്യം മുതലായവ അമൃതപ്രാശഘൃതംപോലെ.

## ഖദിരസാരാദിഘൃതം.

ഇതു ത്വഗ്ദോഷത്തിൽ ഏററവും പ്രധാനപ്പെട്ട ഘൃതമാണ്. ഏതു കുഷ്ഠത്തിലും ഇതു സ്നേഹപാനവിധിപ്രകാരം സേവിച്ചാൽ ശമനം കിട്ടുമെന്നാണ് മലയാളവൈദ്യന്മാരുടെ മതം. ചൊറി, ചിരങ്ങ്, വിസൎപ്പം മുതലായവക്കു ഇതു വളരെ വിശേഷമാണ്" പത്ഥ്യം ഗുൽഗുലുതിക്തകഷായം പോലെ.

മാത്ര—അരമുതൽ രണ്ടൌൺസുവരെ.

## ഗുൽഗുലുതിക്തകം.

ഇതിനു ഗുൽഗുലുതിക്തക കഷായത്തിനു പറഞ്ഞ ഗുണങ്ങൾതന്നെയാണു. പക്ഷെ രക്തവാതസംബന്ധമായ വ്രണങ്ങൾക്കു ഇതു കുറെക്കൂടി ഗുണമുള്ളതാകുന്നു

മാത്ര—അര മുതൽ ഒരൌൺസുവരെ. തനിച്ചും കഷായത്തിൽ മേമ്പൊടിയായിട്ടും ഊണിനു മുമ്പോ, ത്രിഫല മുതലായ പൊടിയോടു ചേൎത്തു അത്താഴത്തിനു ശേഷമോ സേവിക്കാം, പത്ഥ്യം ഗുൽഗുലുതിക്തകഷായംപോലെ.

## ഗ്രഹണ്യന്തകം.

ഇതു ദീപനത്തിന്നു വളരെ നല്ലതാണ്. ഗ്രഹണി, ഗുന്മൻ ഇവകളിൽ സേവിച്ചാൽ ഗുണം കിട്ടുന്നതാണ്.

മാത്ര — കാൽ മുതൽ ഒരൌൺസുവരെ. ഇച്ഛാപത്ഥ്യം മതി.

## ചാർങ്ങേര്യാദി.

ഇതു മൂലക്കുരു, അതിസാരം, ഗ്രഹണി, പാണ്ഡുരോഗം, ജീൎണ്ണജ്വരം ഇവകളിലെല്ലാം പ്രത്യേകം പ്രശംസിക്കപ്പെട്ടതാണ. ഇതു സേവിച്ചാൽ ദഹനം വേഗം വൎദ്ധിക്കും; രുചി തെളിയും; ഗുദഭ്രംശം ക്രമത്തിൽ മാറുന്നതാണ്. അധികം മുക്കുന്നതും, ഗുദത്തിൽനിന്നു വഴുത്തവെള്ളം കലിക്കുന്നതും, മൂലം കടയുന്നതും, മൂത്രത്തിന്റെ തടസ്ഥവും ഉടനെ ശമിക്കുന്നതാണ. ഇച്ഛാപത്ഥ്യം മതി.

മാത്ര — അരമുതൽ രണ്ടൌൺസുവരെ.

## ജലശൂകാദി.

ഇതു കാതിന്റെ വള്ളി തടിക്കുവാനും, അതിന്മേലുണ്ടാവുന്ന രോഗങ്ങൾ ശമിക്കുവാനും വിശേഷമാണ.

## ജാത്യാദിഘൃതം

ഇതു എല്ലാ വ്രണത്തിലും പുരട്ടുവാൻ വിശേഷപ്പെട്ട മരുന്നാണ, വ്രണത്തെ വേണ്ടുംവിധം ശുദ്ധിവരുത്തി ഉണക്കും. പഴയനെയ്യിന്നുതന്നെ സാമാന്യത്തിലധികം വ്രണശോധനതാപവും രോപണതാപവുമുണ്ട്. പിന്നെ ഇതിന്റെ പ്രഭാവത്തെപ്പററി ആലോചിക്കുകയാണെങ്കിൽ തക്ക മരുന്നുകൾ ചേൎത്തു കാച്ചിയാലുള്ള ഫലം പറയേണ്ടതില്ലല്ലോ. അതുകൊണ്ടു വൈദ്യന്മാൎക്കു ഭിന്നാഭിപ്രായമില്ല. ഇതിനെ ഉരുക്കി അതിൽ തിരി മുക്കി വ്രണത്തിൽ ഇടുകയോ, ഇതുകൊണ്ടു ധാരയിടുകയോ ചെയ്യാം. വ്രണം, പുളിയില, മഞ്ഞൾ ഇവയിട്ടു തിളപ്പിച്ച ചൂടുവെള്ളംകൊണ്ടോ ആരഗ്വധാദി, ന്യഗ്രോധാദി മുതലായ വ്രണ്യങ്ങളായ കഷായങ്ങളെക്കൊണ്ടോ തേച്ചു കഴുകണം.

## ജീവന്ത്യാദി

ഇതു തിമിരരോഗികൾക്കു അകത്തേക്കു സേവിക്കാൻ *വിശേഷമാണ. പിത്തസംബന്ധമായ വേറെ പല രോഗങ്ങൾക്കും ഇതു ശമനം കൊടുക്കും; ഓജസ്യവുമാണ.

മാത്ര — അര മുതൽ ഒരൌൺസുവരെ. ഇതു നേത്രരോഗത്തിൽ ത്രിഫലപ്പൊടി മുതലായതു ചേൎത്തു അത്താഴം കഴിഞ്ഞു സേവിക്കാം.

മററുള്ള വ്യാധികളിലും തിമിരത്തിൽതന്നെയും സാധാരണഘൃതപാനവിധിയെ അനുസരിച്ചും സേവിക്കാവുന്നതാണു. ഇച്ഛാപത്ഥ്യം മതി.

## ധാഡിമാദി ഘൃതം.

പിത്തം, പാണ്ഡു, അഗ്നിമാന്ദ്യം ഇവകളു് വിശേഷം. വയററിലെ വായുസംബന്ധമായ എല്ലാ ഉപദ്രവങ്ങൾക്കും നന്നു്. ഗർഭിണികൾക്കു് സുഖപ്രസവത്തിനു് ഒന്നാംതരം.

മാത്ര—കാൽ മുതൽ 2 ഔൺസുവരെ.

## തടാകശുക്തിഘൃതം (ചെറിയതു).

ഇതു വ്രണശുക്ലത്തിൽ ഏററവും വിശേഷപ്പെട്ട മരുന്നാകുന്നു. നാട്ടുവൈദ്യന്മാരുടെ ഇടയിൽ ഇതും കനകതാളാദി ഗുളികയും ഇല്ലെങ്കിൽ ഈ കാലത്തു വ്രണശുക്ലം തീരെ അസാദ്ധ്യമെന്നുതന്നെ വരുമായിരുന്നു. പക്ഷെ ഇവകളുടെ പ്രഭാവംകൊണ്ടു മിക്ക വ്രണശുക്ലങ്ങളും വേണ്ടുംവിധം ചികിത്സിച്ചാൽ ആശ്വാസപ്പെടുന്നതായി വന്നിരിക്കുന്നു. ഇതുകൂടാതെ കണ്ണിലെ എല്ലാ പഴുപ്പുകൾക്കും വ്രണങ്ങൾക്കും ഇതു വളരെ വിശേഷമാണെന്നതാണു്. ഇതിൽനിന്നു അല്പം എടുത്തു കാച്ചിയവെള്ളത്തിൽ വെച്ചു ഉരുക്കി രണ്ടോ നാലോ തുള്ളി കണ്ണിൽ ഇററിക്കുകയോ എഴുതുകയോ, ഇതുകൊണ്ടു തൎപ്പണം ചെയ്യുകയോ ആവാം. ഇതു പഴയ നെയ്യായിരുന്നാൽ കണ്ണിലെഴുതിയാലുള്ള വേദന കലശലായിരിക്കും. വലിയ ധൈൎയ്യവാന്മാർകൂടി സഹിപ്പാൻ പ്രയാസപ്പെടും. പക്ഷെ ഈ മരുന്നുകൊണ്ടു കിട്ടുന്ന ഗുണം വേറെ യാതൊന്നുകൊണ്ടും കിട്ടുവാൻ സാദ്ധ്യമല്ല. കസ്കസ്സ് (ഖസ്ഖസബീജം) എന്ന അങ്ങാടിമരുന്നു രണ്ടുകഴഞ്ചു ഇടങ്ങഴി വെള്ളത്തിലിട്ടു തിളപ്പിച്ചു ആ വെള്ളത്തിന്റെ ആവി ഏല്പിക്കയും അതിൽ ശീലമുക്കി അല്പം ചൂടോടെ ഒപ്പുകയും ചെയ്താൽ ഈ വേദന വളരെ വേഗത്തിൽ ശമിക്കുന്നതാണു്. വീക്കം, ചുവപ്പു, കരകിരക്കം, വേദന ഇവ അധികമുള്ള നേത്രരോഗങ്ങൾക്ക എല്ലാററിനും ഈ സേകം വളരെ ഗുണകരമാകുന്നതാണു.

## തടാകശുക്തിഘൃതം (വലിയതു)

ഇതിന്റെ ഗുണം ഉപയോഗക്രമം ഇവ ചെറിയതുപോലെതന്നെ. ഗുണം അധികം ഉണ്ടു്.

## തിക്തകഘൃതം.

ഇതു തിക്തകകഷായത്തോടു സമാനഗുണമാണു. വിശേഷിച്ചു ഇതു ആ വക രോഗങ്ങളിൽ സേവിപ്പാനും, ചൂടുന്നുകയിലും, അതുള്ള വിസൎപ്പം, കുഷ്ഠം, മുതലായതിലും പുരട്ടുവാനും നന്നു.

മാത്ര—അരമുതൽ രണ്ടൌൺസുവരെ. ഊണിന്നുമുമ്പു സേവിക്കുകയോ കൂട്ടി ഉണ്ണുകയോ ചെയ്യാം. പത്ഥ്യം ഗുൽഗ്ഗുലുതിക്തകംപോലെ.

## തൈല്വകം (ചെറിയതു).

സ്നേഹവിരേചനംവേണ്ടുന്ന എല്ലായിടത്തും ഗുന്മൻ, ജീൎണ്ണജ്വരംമുതലായവയിലും ഇതു ഹിതമാണു. നന്നാക്ഷീണിച്ച രോഗിയിൽശോധന വരുത്തേണ്ടിവന്നാൽ പലപ്പോഴും ഇതിനെ ഉപയോഗപ്പെടുത്തുമാറുണ്ടു.

മാത്ര—അര മുതൽ ഒരു ഔൺസുവരെ. ചൂടുവെള്ളത്തിൽ ചേൎത്തു സേവിക്കണം.

## തൈല്വകം (വലിയതു)

ഇതു ഉഷ്ണവാതരോഗത്തിങ്കൽ വിധിക്കപ്പെട്ടതാണു. ഏകാംഗരോഗവും സൎവ്വാംഗരോഗവും ഇതിനാൽ ആശ്വാസപ്പെടുന്നതാകുന്നു. യോനിരോഗം, വൃദ്ധി, ഗുന്മൻ, ഉദരം, ഇവകളിലും നന്നു. ശോധനയെ ഉണ്ടാക്കും.

മാത്ര—അര മുതൽ രണ്ടൌൺസുവരെ. ഇച്ഛാപത്ഥ്യം മതി.

## ത്രികണ്ടകാദിഘൃതം.

പ്രമേഹത്തിന്നു് അത്യുത്തമം. ധാന്വന്തരഘൃതംപോലെ ഉപയോഗിക്കാം.

## ത്രൈകണ്ടകഘൃതം.

ഇതു മൂത്രകൃച്ഛ്റത്തിനു ഒന്നാന്തരം മരുന്നാണു. വായുവൈഗുണ്യം കൊണ്ടോ മററുവല്ല തടസ്ഥത്താലോ ഉണ്ടാവുന്ന എല്ലാ മൂത്രചുടു, തടസ്ഥം, കടച്ചിൽ, വേദന മുതലായ ഉപദ്രവങ്ങളേയും ഇതു ക്ഷണത്തിൽ മാററിക്കളയും. കല്ലടപ്പിന്നും ഇതു കുറെ ശമനം വരുത്താതിരിക്കയില്ല.

പത്ഥ്യം മുതലായതു വസ്ത്യാമയാന്തകഘൃതംപോലെ.

## ത്രൈഫലഘൃതം.

ഇതു എല്ലാ നേത്രരോഗങ്ങൾക്കും പ്രത്യേകിച്ചു തിമിരരോഗികൾക്കും സേവിപ്പാനുള്ളതാണു. ഇച്ഛാപത്ഥ്യം മതി.

മാത്ര—അരമുതൽ രണ്ടൌൺസുവരെ. തനിച്ചോ ത്രിഫലപ്പൊടിയോടു ചേൎത്തോ സേവിക്കാവുന്നതാണു്.

## ദശസ്വരസഘൃതം.

ഇതു കാമില, പാണ്ഡു, പിത്തസംബന്ധമായ ഉപദ്രവങ്ങൾ ഇവകളിൽ വിശേഷമാകുന്നു. ഇച്ഛാപത്ഥ്യം മതി.

മാത്ര—അരമുതൽ രണ്ടൌൺസുവരെ.

## ദധികഘൃതം.

ഇതു ഗുന്മചികിത്സയിൽ പറഞ്ഞിട്ടുള്ളതാണു. വാതാധികമായ ഗുന്മൻ, ശൂല, വിലക്കം, കാസശ്വാസം, അർശസ്സ, ഗ്രഹണി, അരോചകം, യോനിരോഗം ഇവകളിലെല്ലാം ഇതു പ്രത്യേകം ഫലമുള്ളതാണു. ഇച്ഛാപത്ഥ്യം മതി.

മാത്ര — അര മുതൽ രണ്ടരയൌൺസുവരെ. തനിച്ചു സേവിക്കുകയോ അന്നച്ചൂൎണ്ണത്തോടു ചേൎത്തു കൂട്ടിയുണ്ണുകയോ ചെയ്യാം.

## ദേഹപോഷണയമകം.

(മെഡിക്കെററഡ് കോഡ്ലിവർ ഓയിൽ)

ഇതു ക്ഷയരോഗത്തിൽ വിധിക്കപ്പെട്ട അനേകം ദിവ്യൌഷധങ്ങളും ചേൎത്തു നെയ്യും കഠമത്സ്യവസയുംകൂട്ടി യഥാവിധി കാച്ചിയിട്ടുള്ളതും, പല പരീക്ഷണങ്ങളും നടത്തി മറേറതു യോഗത്തെക്കാളും അധികഫലമുള്ളതാണെന്നു പലതവണ ദൃഷ്ടാന്തപ്പെട്ടിട്ടുള്ളതുമാകുന്നു. അതിനാൽ ഇതു ദേഹം പുഷ്ടിവരുത്തുന്നതിന്നു ഏററവും വിശേഷപ്പെട്ട ദിവ്യൌഷധമായിത്തീൎന്നിരിക്കുന്നു. രോഗംകൊണ്ടൊ, സ്വഭാവത്താലോ മററു വല്ല കാരണങ്ങളാലോ ദേഹം നന്നാ ശോഷിച്ചിരിക്കുന്നവൎക്കു ഇതു ഒന്നോ രണ്ടോ മാസം കഴിക്കുമ്പോഴേക്കു അസാമാന്യമായ ബലവും പുഷ്ടിയും ഉണ്ടാകുന്നതു കണ്ടാൽ ആശ്ചൎയ്യം തോന്നുന്നതാണ്. ഇതിന്നു ദുൎഗ്ഗന്ധമോ, ദുസ്സ്വാദോ വളരെ കുറയും. കുട്ടികൾക്കും സ്ത്രീകൾക്കും എന്നുവേണ്ട, സ്വസ്ഥകളായ എല്ലാവൎക്കും ഇതു വളരെ ഹൃദ്യമായിട്ടുള്ളതാണ്. രാജയക്ഷ്മാവിന്നു ഇതു കൈകണ്ട മരുന്നാകുന്നു. ക്ഷയം, കുര, വിലക്കം, മാറത്തു വേദന, ഗണ്ഡമാല ഇവകൾപിടിച്ചു അവശന്മാരായവൎക്കു ശീലിപ്പാൻ ഇതുതന്നെയാണു ഉത്തമമായിട്ടുള്ളതു എന്നു പറയണം. പീഢകൊണ്ടും, ഗ്രഹണികൊണ്ടും മററും അസാമാന്യമായി ശോഷിച്ച കുട്ടികൾ ഇതു ക്രമമായി ശീലിക്കുന്നതായാൽ ഉണ്ടാവുന്ന ഗുണം അവൎണ്ണനീയമാണ്. ഇതു ദഹനത്തെ താളംതെററിക്കുകയില്ല. സ്നിഗ്ദ്ധദ്രവ്യങ്ങളിൽവെച്ചു ഇതു എളുപ്പത്തിൽ ദഹിക്കുന്ന സാധനം വളരെ ദുൎല്ലഭമാണ്. എന്നു മാത്രമല്ല, ഇതു ഉപയോഗിക്കുന്നതായാൽ മററു ഭക്ഷണങ്ങളുംകൂടി ദേഹത്തിന്മേൽ പിടിച്ചുതുടങ്ങുവാൻ വളരെ എളുപ്പമുള്ളതായി അനുഭവവുമുണ്ട്. ചുരുക്കിപ്പറയുന്നതായാൽ ദേഹത്തെ വല്ലാതെ ശോഷിപ്പിക്കുന്നതായ എല്ലാ രോഗങ്ങളിലും, ഭക്ഷണം വേണ്ടതുപോലെ ദേഹത്തിന്മേൽ പിടിക്കാതെ വരുന്ന എല്ലാ അവസ്ഥയിലും ഇതു ഏററവും ഫലപ്രദമായിരിക്കും. എന്നാൽ പനിയുള്ള അവസരങ്ങളിലും കലശലായ അഗ്നിമാന്ദ്യം ഉള്ളപ്പോഴും ഇതു സൂക്ഷിച്ചു കൊടുക്കേണ്ടതാണ്. ഇനി അകത്തേക്കു സേവിക്കുവാൻ സൌകൎയ്യമില്ലാത്തപക്ഷം മേൽ തേച്ചു കുറെനേരം ഇരുന്നു ചൂടുവെള്ളം പകൎന്നു കുളിച്ചാലും ഏതാണ്ടു ഈ ഗുണമെല്ലാം കിട്ടുന്നതു അപൂൎവ്വമല്ലതാനും.

മാത്ര— ഒന്നുമുതൽ എട്ടു ഡ്രാംവരെ ചൂടുവെള്ളത്തിൽവെച്ചു ഉരുക്കിയൊ, ആട്ടിൻപാലിൽ ചേൎത്തൊ, കാപ്പിവെള്ളത്തിൽ കൂട്ടിയൊ, ജീരകവെള്ളത്തിൽ കലക്കിയൊ സേവിക്കണം. ഇതു എല്ലായ്പോഴും ഭക്ഷണത്തിനു മീതെയാണു ശീലിക്കേണ്ടതു്. ശീലം കഴിക്കാത്തവർ ഇതു ആദ്യം ചെറിയ മാത്രയിൽ ആഹാരത്തിന്റെ മീതെ സേവിച്ചുനോക്കണം. രണ്ടൊ മൂന്നൊ ദിവസം ഇങ്ങിനെ ചെയ്താൽപിന്നെ തരക്കേടൊന്നുമില്ലെന്നു കണ്ടാൽ നേരവും മാത്രയും സാവധാനത്തിൽ അധികമാക്കി സേവിച്ചുതുടങ്ങാവുന്നതാണ്. ക്രമത്തിൽ മാത്രമെ മാത്ര കയററുവാൻ പാടുള്ളു. രണ്ടുവയസ്സായ കുട്ടിക്കു കാൽ മുതൽ അര ഡ്രാം വരെയും, അഞ്ചുവയസ്സായ കുട്ടിക്കു അര ഡ്രാം മുതൽ ഒരു ഡ്രാം വരെയും മാത്ര കൊടുക്കുന്നതിനു ദോഷമില്ലാത്തതാകുന്നു.

പത്ഥ്യം— ഇതു സേവിക്കുന്ന കാലത്തു അധ്വാനം കുറക്കണം. രാത്രി ഉറക്കമൊഴിക്കുകയൊ ക്രമംതെററി സ്ത്രീസംഗം ചെയ്കയൊ അരുതു്. കപ്പൽമുളകു പ്രായേണ വൎജ്ജിക്കേണ്ടതാണ്. എന്നാൽ ക്ഷതക്ഷയത്തിൽ അതു മിതമായി ഉപയോഗപ്പെടുത്തുന്നതിനു വിരോധമില്ല. മററുള്ള ഇഷ്ടാപത്ഥ്യത്തിന്റെ വിധികളും അനുസരിച്ചാൽ നന്നു.

## ധാത്ര്യാദിഘൃതം.

ഇതു സ്ത്രീകൾക്കുള്ള അസ്ഥിസ്രാവം, രക്തപ്രദരം ഇവകളിലാണു പ്രാധാന്യേന വിധിക്കപ്പെട്ടിട്ടുള്ളതു്. എന്നാൽ പിത്തസംബന്ധമായ പാണ്ഡുരോഗം, ഗുന്മൻ, രക്തവാതം, മോഹാലസ്യം, ഛൎദ്ദി, ഭ്രാന്തു മുതലായതിൽ ഇതു സ്ത്രീകൾക്കും പുരുഷന്മാൎക്കും ഒരുപോലെ വളരെ ഫലമുള്ളതാകുന്നു. ഇഷ്ടാപത്ഥ്യം മതി. പാകൽ മുളകു പുളി ഇവയെയും ഉഷ്ണസാധനങ്ങളേയും അധികം വൎജ്ജിക്കണം.

മാത്ര— അര മുതൽ രണ്ടു ഔൺസു വരെ ഭക്ഷണാനന്തരം സേവിക്കണം.

## ധാന്വന്തരഘൃതം.

ഇതു പ്രമേഹത്തിങ്കൽ സ്നേഹിപ്പിക്കേണ്ടിവരുമ്പോഴും സാധാരണയായി ഉപയോഗിക്കാറുള്ള മരുന്നാണ്. ഇതു പ്രമേഹത്തിലെന്നല്ല ആവക പിടകകളിലും ഉപയോഗിക്കാം. പിടകകൾ വരാതിരിക്കുന്നതിന്നു മുൻകരുതലായി ഇതു സേവിച്ചുകൊണ്ടിരിക്കുന്നതും പ്രത്യക്ഷഫലമായിട്ടുള്ളതാണ്. പാണ്ഡു, വിദ്രധി, ഗുന്മൻ, മൂലക്കുരു, ക്ഷയം, നീരു, കൈവിഷം, മഹോദരം, പിത്തം, ഉന്മാദം, അപസ്മാരം ഇവകളിലും ഇതിനെ അവസരോചിതമായി സേവിപ്പിക്കാവുന്നതാണ്. ഇതു കൂടാതെ എല്ലാ വാതരോഗങ്ങളിലും ഇതു ഗുണപ്രദമാണുതാനും.

മാത്ര— അര മുതൽ രണ്ടു ഔൺസു വരെ.

## നളദാദിഘൃതം.

ബുദ്ധിമാന്ദ്യം ഉന്മാദം മുതലായതിന്നു് വിശേഷം. തലച്ചോറിന്നു് വളൎച്ച പോരാതേയും മററും കുട്ടികളിൽ കണ്ടുവരുന്ന മൂഢഭാവം, ഇളക്കം മുതലായതിൽ വളരെ ഫലപ്രദമാണു്. മാത്ര സാരസ്വതഘൃതം പോലെ.

## നാഗബലാസൎപ്പിസ്സ്.

ഇതു ക്ഷയം, ചോരതുപ്പൽ, ഉരഃക്ഷതം, രക്തപിത്തം, തലതിരിച്ചൽ, ക്ഷീണം, ദാഹം ഇവകൾക്കൊക്കെ നന്നു. ദേഹത്തിന്നു പുഷ്ടിയേയും ബലത്തേയും ഉണ്ടാക്കിത്തീൎക്കും.

മാത്ര—അര മുതൽ രണ്ടു ഔൺസുവരെ. ഇച്ഛാപത്ഥ്യം മതി.

## നിൎഗ്ഗുണ്ഡ്യാദി.

ഇതു ബാലന്മാൎക്കുണ്ടാവുന്ന പനി, ഗ്രഹണി, ഉദരാധ്മാനം, അപസ്മാരം, കൈകാലിളക്കം, ശോഷം, ഇവകളിൽ ഏററവും പ്രസിദ്ധപ്പെട്ട മരുന്നാണു്. വലിയവൎക്കും വിരോധമില്ല. ഇതു അകത്തേക്കു സേവിപ്പിക്കുകയും, മേലും സന്ധികളിലും പുരട്ടുകയും, മൂക്കിൽ നസ്യം ചെയ്യുകയും, കണ്ണിലെഴുതുകയും ചെയ്യാം.

മാത്ര—ഒരു വയസ്സായ കുട്ടിക്കു അഞ്ചു മുതൽ പത്തു തുള്ളിവരെ. അഞ്ചുവയസ്സുള്ള കുട്ടിക്കു അരദ്രാം മുതൽ രണ്ടുദ്രാംവരെ കഷായത്തിൽ ചേൎത്തിട്ടോ തനിച്ചോ സേവിപ്പിക്കാം. പ്രായഭേദംപോലെ മാത്ര വ്യത്യാസപ്പെടുത്തണം.

## നീലിനീഘൃതം.

ഇതു ഗുന്മത്തിലും മററും ശോധന വരുത്തുവാൻ ഉപയോഗപ്പെടുത്തുന്നതാണു്. കുഷ്ഠം, ഉദരം, ശോഫം, പാണ്ഡുരോഗം, പ്ലീഹ, മലബന്ധം, മുതലായതിലും ഇതു ഫലപ്രദമാകുന്നു. ഇച്ഛാപത്ഥ്യം മതി.

മാത്ര—അര മുതൽ രണ്ടു ഔൺസുവരെ, തെളിക്കഞ്ഞിയിൽചേൎത്തു കഴിക്കണം. ഘൃതം ദഹിക്കുകയും വേണ്ടുംവിധം വിരേചിക്കുകയും ചെയ്താൽ രസം ചേൎത്തു ഭക്ഷണം കഴിക്കുകയാണു വേണ്ടതു്.

## പഞ്ചഗവ്യഘൃതം (ചെറിയതു).

ഇതു അപസ്മാരം, ഉന്മാദം, കാമില, പഴകിയ പനി ഇവകളിലെല്ലാം നന്നു. ബുദ്ധിയെ വൎദ്ധിപ്പിക്കും, കുട്ടികൾക്കു കൊടുത്തുകൊണ്ടിരുന്നാൽ ഗ്രഹണബാധയാവട്ടെ, ബുദ്ധിമാന്ദ്യമാകട്ടെ ഒരിക്കലും ഉണ്ടാകുന്നതല്ല. പത്ഥ്യം കല്യാണഘൃതംപോലെ.

മാത്ര—അര മുതൽ രണ്ടു ഔൺസുവരെ. 3 വയസ്സായ കുട്ടിക്കു അര മുതൽ രണ്ടു ഡ്രാംവരെ.

## പഞ്ചഗവ്യഘൃതം (വലിയതു).

ഇതിനും മുൻപറഞ്ഞ ഗുണങ്ങൾതന്നെയാണു ഉള്ളതു്. എന്നാൽ ഇതിനു തുലോം അധികമുണ്ടു്.

മാത്ര പത്ഥ്യം മുതലായതു കല്യാണഘൃതംപോലെ.

## പടോലാദി.

ഇതു നേത്രരോഗത്തിൽ മുഖ്യമായി അകത്തേക്കു സേവിക്കുന്ന മരുന്നാണ്. വിശേഷിച്ചു തിക്തകഘൃതത്തിനുള്ള മിക്ക ഗുണങ്ങളും ഇതിനാലും സിദ്ധിക്കുന്നതാണ്.

സേവിക്കേണ്ടുന്ന ക്രമം പത്ഥ്യം മാത്ര മുതലായതു ജീവന്ത്യാദിപോലെ.

## പഫ്ഫണാദി.

ഇതു വൃദ്ധിക്കു പ്രത്യേകം വിധിച്ചതാണ്. ഇതു കാലത്തും അത്താഴംകഴിഞ്ഞും അകത്തേക്കു സേവിക്കുകയും, വീക്കത്തിന്മേൽ പുരട്ടുകയും ചെയ്യാം. ശോധന വരുത്തും. പത്ഥ്യം തണുപ്പുള്ള സാധനങ്ങൾ അകത്തേക്കു കഴിക്കുകയും പുറത്തു പരിമാറുകയും അരുത്.

മാത്ര—അര മുതൽ രണ്ടു ഔൺസുവരെ

## പലാണ്ഡുഘൃതം.

മൂലക്കുരുവിനു സാമാന്യമായും, രക്തംപോകുന്ന മൂലക്കുരുവിൽ പ്രത്യേകിച്ചും സേവിപ്പാൻ വിശേഷമാണ്. കാലത്ത് വെറുംവയററിൽ സേവിക്കുകയോ ഉച്ചക്ക് ചോററിൽ കൂട്ടി ഉണ്ണുകയോ ചെയ്യാവുന്നതാണ്.

മാത്ര അര മുതൽ രണ്ട് ഔൺസ്‌വരെ

## പിപ്പല്യാദിഘൃതം.

ജീൎണ്ണജ്വരത്തിൽ കൊടുപ്പാൻ നല്ലതു്. അഗ്നിമാന്ദ്യം മുതലായ മററു ഉപദ്രവങ്ങൾക്കും ഫലപ്രദമാണ്. മാത്ര ഭാൎങ്ഗ്യാദിപോലെ.

## ഫലസൎപ്പിസ്സ്.

ഇതു വന്ധ്യമാരായ സ്ത്രീകൾക്കു പുത്രോല്പാദനത്തിനു വിശേഷമായി പറഞ്ഞ ഘൃതമാണ്. ഇതു സേവിക്കുന്നതിനു മുമ്പു ഗൎഭോപദ്രവമോ, യോനിരോഗമോ ഉണ്ടെങ്കിൽ അതു ചികിത്സിച്ചു ആശ്വാസപ്പെടുത്തണം. പിന്നെ ഇതു സേവിക്കുന്നതായാൽ ഒരിക്കലും നിഷ്ഫലമായിപ്പോകയില്ല. ഇതു ഗൎഭിണികൾ ശിശുക്കൾക്കു ആയുസ്സുണ്ടാകാൻ വേണ്ടിയും സേ

വിക്കേണ്ടതാണ്. യോനിരോഗങ്ങൾക്കും നല്ലതാകുന്നു. ഇതു സേവിക്കുമ്പോൾ ദേഹം പ്രത്യേകിച്ചും ശുചിയായിരിക്കണം.

മാത്ര അര മുതൽ രണ്ടു ഔൺസുവരെ. പത്ഥ്യം കല്യാണഘൃതം പോലെ.

## ബൃഹച്ഛാഗലാദ്യഘൃതം.

ഇതു ശോഷമുള്ളതായ എല്ലാതരം വാതരോഗങ്ങളിലും, ക്ഷയം മുതലായ മററ അനാവധി രോഗങ്ങളിലും പ്രത്യേകം ഉപയോഗമുള്ളതാണ്. അപസ്മാരത്തിലും ഫലം ഉണ്ട്.

ഉപയോഗക്രമം അമൃതപ്രാശഘൃതംപോലെ.

## ബ്രഹ്മീഘൃതം.

ഇതു ഉന്മാദത്തിന്നു വളരെ വിശേഷമാണ്; അപസ്മാരം, ഭ്രമണായ ഇവകൾക്കു നന്നു; ബുദ്ധിമാന്ദ്യത്തെയും തീൎക്കും. വാക്‌സാമൎത്ഥ്യവും, വാക്കിന്നു ശുദ്ധിയും ഇതു ശീലിച്ചാൽ ഉണ്ടാകുന്നതാണ്. ഓൎമ്മക്കേടു അശേഷം വരുന്നതല്ല. വന്ധ്യമാൎക്കു പുത്രന്മാരുണ്ടാകുവാനും ഇതു വളരെ നല്ലതാണെന്നു പറയപ്പെടുന്നു. പത്ഥ്യം കല്യാണഘൃതംപോലെ.

മാത്ര — ഒന്നു മുതൽ രണ്ടു ഔൺസുവരെ.

## ഭല്ലാതകഘൃതം.

ഇതു കുഷ്ഠത്തിങ്കൽ വിശേഷമാണു; ജഠരത്തെ വൎദ്ധിപ്പിക്കും; യകൃത്തിന്റേയും, പ്ലീഹാവിന്റേയും രോഗങ്ങളെ ശമിപ്പിക്കുകയും ചെയ്യും.

മാത്ര— അര മുതൽ രണ്ടു ഔൺസുവരെ.

## ഭൂതരാവഘൃതം.

ഇതു ഭ്രമണായ, അപസ്മാരം, ദേവതാഗോഷ്ഠി മുതലായതിൽ സേവിക്കുകയും നസ്യം ചെയ്യുകയും ആവാം. പത്ഥ്യം കല്യാണഘൃതംപോലെ.

മാത്ര — കാൽ മുതൽ ഒരൌൺസുവരെ.

## മഹാകല്യാണകം.

ഇതിന്നു കല്യാണഘൃതത്തിന്നു പറഞ്ഞ എല്ലാ ഫലങ്ങളും അതിനേക്കാൾ വളരെ അധികമുണ്ടു. ഇതു വിശേഷിച്ചു സന്നിപാതത്തെ ശമിപ്പിക്കും. ദേഹത്തെ പോഷിപ്പിക്കുന്നതുമാണു.

മാത്ര പത്ഥ്യം മുതലായതു കല്യാണകഘൃതംപോലെ.

## മഹാകൂശ്മാണ്ഡകം.

ഇതു കാസം, ശ്വാസം, ക്ഷയം, രക്തവാതം, രക്തഗുന്മൻ, രക്തപിത്തം, അസ്ഥിസ്രാവം ഇവകളിലെല്ലാം പ്രശസ്തമാണ്; മൂത്രകൃച്ഛ്രത്തിന്നു വളരെ പത്ഥ്യം; പാണ്ഡു, കാമില ഇവകളിലും നന്നു. ഇതു പിത്താധിക്യ

ള്ള മിക്ക രോഗങ്ങൾക്കും പററും; വായു സംബന്ധിച്ചതിന്നു പലപ്പോഴും ഫലിക്കുന്നതല്ല; ദേഹബലത്തെ വർദ്ധിപ്പിക്കും. ധാതുക്കളെ പോഷിപ്പിക്കും; സ്ത്രീകൾക്കും പുരുഷന്മാൎക്കും ബീജശുദ്ധിയുണ്ടാക്കും; ഗർഭിണികൾക്കും വന്ധ്യമാൎക്കും ഒരുപോലെ ഹിതവുമാകുന്നു.

മാത്ര പത്ഥ്യം മുതലായതു അമൃതപ്രാശംപോലെ.

## മഹാതിക്തകം.

ഇതിന്നു തിക്തഘൃതത്തിന്നു പറഞ്ഞ ഗുണങ്ങൾതന്നെയാണുള്ളതു. പക്ഷെ ഇതിന്നു ശക്തി കുറേ അധികമുണ്ടു.

മാത്ര പത്ഥ്യം മുതലായതു തിക്തകഘൃതംപോലെ.

## മഹാത്രൈഫലം.

ഇതിന്നു ത്രൈഫലഘൃതത്തിന്നു പറഞ്ഞ ഗുണങ്ങൾതന്നെയാണുള്ളതു. പക്ഷെ അധികം ഉണ്ടു.

മാത്ര മുതലായതു ത്രൈഫലഘൃതംപോലെ.

## മഹാഭൂതരാവഘൃതം

ഭൂതബാധ, അപസ്മാരം, ദേവതാദോഷം, ഉന്മാദം മുതലായ പല രോഗങ്ങളിലും കൈകണ്ടതാണു. സേവിക്കുക, നസ്യംചെയ്ക, സന്ധികളിൽ പുരട്ടുക മുതലായതെല്ലാം ചെയ്യാം. പത്ഥ്യം കല്യാണഘൃതംപോലെ.

മാത്ര—കാൽ മുതൽ ഒരു ഔൺസുവരെ.

## മഹാഷൾപലഘൃതം.

ഇതു ജീൎണ്ണജ്വരത്തിങ്കൽ വിധിക്കപ്പെട്ടതാണു. രുചികേടു, അഗ്നിമാന്ദ്യം, പ്ലീഹ, വൃദ്ധി, ഏക്കം ഇവകളെയെല്ലാം ശമിപ്പിക്കും; ക്ഷീണിച്ചിരിക്കുന്ന ദേഹത്തെ ബലപ്പെടുത്തുകയും പുഷ്ടിപ്പെടുത്തുകയും ചെയ്യും. ഇച്ഛാപത്ഥ്യം മതി. മാത്ര—അരമുതൽ ഒരു ഔൺസുവരെ.

## മഹാസ്നേഹം.

എല്ലാതരം വാതരോഗങ്ങൾക്കും വിശേഷിച്ചു അപതാനകം, അപതന്ത്രകം മുതലായവക്കും സേവിപ്പാനും, സ്നേഹസ്വേദാദികളിലുപയോഗിപ്പാനും നസ്യത്തിന്നും വിശേഷം. പത്ഥ്യം ക്ഷീരബലപോലെ.

മാത്ര—അര മുതൽ രണ്ടു ഔൺസുവരെ.

## മാനസമിത്രഘൃതം.

ഫലം മാനസമിത്രവടകംപോലെതന്നെ.

മാത്ര—കാൽ മുതൽ ഒരു ഔൺസുവരെ.

## മാംസസർപ്പിസ്സ്.

ഇതു ക്ഷയത്തിനു ഏററവും വിശേഷപ്പെട്ട മരുന്നാകുന്നു. ദേഹത്തിനു ബലത്തേയും പുഷ്ടിയേയും ക്ഷണത്തിൽ വർദ്ധിപ്പിക്കും; കാസം, ശ്വാസം, സ്വരഭേദം, പാർശ്വശൂല, ഹൃദയശൂല ഇവകൾക്കും പ്രത്യേകം ശമനത്തെ ഉണ്ടാക്കാതിരിക്കയില്ല. ഇച്ഛാപത്ഥ്യം മതി.

മാത്ര — അര മുതൽ രണ്ടു ഔൺസുവരെ. തനിച്ചോ മാംസരസത്തോടുചേർത്തോ സേവിക്കാവുന്നതാണ്.

## മിശ്രകസ്നേഹം.

ഇതു ഗുന്മനിലും മററു പല രോഗങ്ങളിലും വയറിളക്കാൻ നന്നു.

മാത്ര — കാൽ മുതൽ ഒരൌൺസുവരെ ചൂടുള്ള വെള്ളത്തിൽ ചേർത്തു സേവിക്കണം.

## രാസ്നാദിഘൃതം.

വാതം, രക്തവാതം മുതലായവയിൽ സേവിപ്പാൻ അത്യുത്തമം.

മാത്ര — അര മുതൽ രണ്ടു ഔൺസുവരെ.

## രോഹീതകഘൃതം.

ഇതു പ്ലീഹോദരരോഗത്തിൽ പ്രത്യേകം വിധിക്കപ്പെട്ടിട്ടുള്ളതാകുന്നു. പ്ലീഹ തടിച്ചു കട്ടിയായിത്തീരുന്നതിനെ ഇതു ക്ഷണത്തിൽ ഇല്ലായ്മചെയ്യും. ഇച്ഛാപത്ഥ്യം മതി. മാത്ര — അര മുതൽ രണ്ടു ഔൺസുവരെ.

## ലശുനഘൃതം.

ഇതു ആന്ത്രവായു, അർശസ്സ്, ഗുന്മൻ, ശൂല ഇവകളിൽ ഒന്നാന്തരമാകുന്നു. പത്ഥ്യം സുകുമാരഘൃതംപോലെ.

മാത്ര — അരമുതൽ രണ്ടു ഔൺസുവരെ.

## വസ്ത്യാമയാന്തകഘൃതം.

മൂത്രാശയത്തെ സംബന്ധിച്ച എല്ലാ രോഗത്തിനും ഇതു കൈകണ്ട മരുന്നാണ്. വളരെ ദീർഘകാലം നിന്നിട്ടുള്ള അസ്ഥിസ്രാവം, രക്തസ്രാവം, മൂത്രകൃച്ഛ്രം, ഉഷ്ണവാതം മുതലായതു ആശ്വാസപ്പെടുത്തുന്നതു കണ്ടാൽ അത്ഭുതപ്പെട്ടുപോകും. ദേഹത്തിനും ഇതു വളരെ ആശ്വാസം കൊടുക്കുമെന്നാണു വൈദ്യന്മാർ സിദ്ധാന്തിക്കുന്നതു. വയററിൽ കാളൽ, മൂത്രം ചുകപ്പു, തലതിരിച്ചൽ, മോഹാലസ്യം ഇവ വേഗത്തിൽ മാറിപ്പോകുന്നതാണു.

മാത്ര — അര മുതൽ ഒരു ഔൺസുവരെ, കറന്ന ചൂടാറാത്ത പാലിലോ, ഞെരിഞ്ഞിൽകഷായത്തിലൊ, തനിച്ചൊ സേവിക്കാം. കപ്പൽമുളക്, പുളി, ഉള്ളി, മുതിര, കായം മുതലായ ഉഷ്ണസാധനങ്ങൾ പ്രത്യേകം

വർജ്ജിക്കണം. ദേഹം അനങ്ങരുതു; മൈഥുനം അത്യന്തം നിഷിദ്ധമാകുന്നു. വയർ കായാറൊന്നറിയാത്തിലും ഇട കൊടുക്കരുതു. അത്താഴം കഴിഞ്ഞ ശേഷം ഞെരിഞ്ഞിലിട്ട പാൽ കാച്ചി കഴിച്ചാൽ അധികം നന്നായിരിക്കും.

## വാരാഹ്യാദി (ചെറിയതു)

ഇതു അസ്ഥിസ്രാവത്തിന്നു നല്ല മരുന്നാകുന്നു. വയററിൽ കാളൽ, മൂത്രം ചൂടു ഇവയും ശമിക്കും. സ്ത്രീകൾക്കാണധികം നല്ലതു.

മാത്ര മുതലായതു ധാത്ര്യാദി ഘൃതംപോലെ.

## വാരാഹ്യാദി (വലിയതു)

ഇതിന്നു മുമ്പറഞ്ഞതിന്റെ ഗുണത്തെക്കാൾ വളരെ അധികമുണ്ടു.

മാത്ര മുതലായതു അതുപോലെതന്നെ.

## വിദാര്യാദിഘൃതം.

ഇതിന്നു വിദാര്യാദി കഷായത്തിന്റെ ഫലം തന്നെയാകുന്നു. പക്ഷെ അധികം ബലകരവും പോഷകവുമാകുന്നു. വാതവും പിത്തവും സംബന്ധിച്ച രോഗങ്ങളിൽ ഇതു അധികം നല്ലതാണെന്നു പറയണം. ഇച്ഛാപത്ഥ്യം മതി.

മാത്ര—അര മുതൽ 2 ഔൺസുവരെ.

## വിന്ദുഘൃതം.

ഇതു വിരേചനത്തിന്നു വളരെ വിശേഷപ്പെട്ട മരുന്നാകുന്നു. ഉപദ്രവാദില്ല. ധാരാളം വയറിളകുകയും ചെയ്യും. മഹോദരം, ഗുന്മൻ, പ്ലീഹ, പാണ്ഡുരോഗം, കാമില, ജീർണ്ണജ്വരം, മൂലക്കുരു, കൈവിഷം മുതലായ അസംഖ്യം രോഗങ്ങളിൽ ഇതു അത്യന്തം ഫലപ്രദമാകുന്നു.

മാത്ര—ഒന്നു മുതൽ രണ്ടു ഡ്രാം വരെ.

## വിരേചനഘൃതം.

വിരേചനത്തിന്നു ഇതു ശക്തിയുള്ളതായി യാതൊരു മരുന്നും ഇല്ല. എത്ര ശക്തിയുള്ള മഹോദരത്തിലും ഇതിന്റെ പ്രഭാവം പ്രത്യക്ഷപ്പെടാതെ ഇരിക്കയില്ല. ഗുന്മൻ, അർശസ്സ്, പാണ്ഡുരോഗം മുതലായ മലബന്ധം പ്രധാനമായി ഉള്ള ദിക്കിലെല്ലാം ഇതു പ്രയോഗിക്കാവുന്നതാണ്. ഇതു വളരെ ശക്തിയുള്ളതാണ്. പോക്കു നില്ക്കുവാൻ മോരുകൂട്ടി ചോറുകൊടുത്താൽ മതി. ചെറിയ മാത്രയിൽ കൊടുത്തു പോരാതെവരുന്ന സന്ദർഭങ്ങളിൽ മാത്രം, പ്രത്യേകം ആലോചനയോടുകൂടിയല്ലാതെ വലിയമാത്ര കൊടുക്കരുതു.

മാത്ര - പതിനഞ്ചുമുതൽ അറുപതു തുള്ളിവരെ നക്കി കഴിക്കുകയൊ ചൂടുവെള്ളത്തിൽ ചേർത്തു കഴിക്കുകയൊ ചെയ്യാം.

## വീരതരാദിഘൃതം.

മൂത്രകൃഛ്റം, കല്ലടപ്പ് മുതലായ വസ്തിരോഗങ്ങളിൽ വിധിക്കപ്പെട്ടത്. വാതസംബന്ധമായ മററുപലവ്യാധികളിലും ഫലമുള്ളതാണ്.

മാത്രമുതലായവ വസ്ത്യാമയാന്തകംപോലെ.

## വൃഷഘൃതം.

ഇതു രക്തപിത്തത്തിനും ക്ഷയം വിശേഷപ്പെട്ട മരുന്നാകുന്നു. പിത്തജ്വരൻ, ഹൃദ്രോഗം, കാമില, പിത്തവിസർപ്പം, ചെവടപ്പ ഇവയിലും നന്നു. ഇച്ഛാപത്ഥ്യം മതി.

മാത്ര—അരമുതൽ രണ്ടു ഔൺസുവരെ പകുതി തേൻ ചേർത്തു സേവിക്കണം.

## ശതധൌതഘൃതം.

പിത്തസംബന്ധമായ വിസർപ്പം, കുഷ്ഠം, ചൊറി, ചിരങ്ങു ഇവകളിലും, മൂട്ടനുകടിയും സന്ധാരനുമുള്ളേടത്തും ഇതു പുരട്ടുവാൻ വിശേഷമാണ്. മർമ്മസ്ഥലങ്ങളിലുള്ള ക്ഷതം, വീക്കം, പുളകൻ മുതലായതിലും പ്ലേഗിന്റെ വീക്കങ്ങളിലും ഇതു തനിച്ചോ മഞ്ഞളിക ചേർത്തോ പുരട്ടുന്നതു ഗുണകരമാകുന്നു.

## ശതാവര്യാദിഘൃതം.

ഇതു മൂത്രകൃച്ഛ്റം, അശ്മരി, ശർക്കര, അസ്ഥിസ്രാവം, വായുകാളൽ, കൈകാൽ കഴച്ചിൽ ഇവകളിൽ വിശേഷമാണ്.

മാത്ര—അര മുതൽ രണ്ടു ഔൺസുവരെ. പത്ഥ്യം വസ്ത്യാമയാന്തകഘൃതംപോലെ.

## ശശവാശാദിഘൃതം.

ഇതു ക്ഷയസംബന്ധമായും മററു വിധത്തിലും ഉള്ള കാസത്തിൽ ഏററവും പ്രശസ്തമായ ഔഷധമാകുന്നു. ക്ഷതം, ക്ഷയം, വിലക്ഷം ഇവകളെ ശമിപ്പിച്ചു ദേഹത്തെ പുഷ്ടിപ്പെടുത്തും.

മാത്ര—അരമുതൽ രണ്ടു ഔൺസുവരെ. ഊണിനു മുമ്പോ പിമ്പോ ഔചിത്യംപോലെ സേവിക്കാം. ഇച്ഛാപത്ഥ്യം മതി.

## ശാല്മലിഘൃതം.

ഇതു പഴകിയ ശുക്ലസ്രാവം, അസ്ഥിസ്രാവം, മൂത്രംചൂടു ഇവകളിൽ നല്ലതാണ്. പത്ഥ്യ വസ്ത്യാമയാന്തകഘൃതം പോലെ.

മാത്ര—അര മുതൽ രണ്ടു ഔൺസുവരെ.

## ശൂലാരിഘൃതം.

ഇതു വിട്ടുപോകാത്ത വയററിൽവേദനയ്ക്കു വിശേഷമാകുന്നു. പത്ഥ്യം സുകുമാരഘൃതംപോലെ.

മാത്ര—അരമുതൽ രണ്ടു ഔൺസുവരെ.

## ഷൾപലഘൃതം.

ഇതു ദീപനത്തിന്നു നല്ല നെയ്യാകുന്നു. ക്ഷയരോഗികൾക്കു സ്രോതസ്സുകൾ അടഞ്ഞുകിടക്കുന്ന ദിക്കിൽ ഇതു വളരെ വൈദ്യന്മാർ ഉപയോഗപ്പെടുത്തുന്നുണ്ടു. ഗ്രഹണിയിലും വളരെ ഗുണകരമാണു.

മാത്ര—കാൽ മുതൽ ഒരു ഔൺസുവരെ ഭക്ഷണത്തിന്നു അല്പം മുമ്പു സേവിക്കുകയോ ചോററിൽ കൂട്ടി ഉണ്ണുകയോ ചെയ്യുന്നു.

## സർവ്വാമയാന്തകഘൃതം.

ഇതു എല്ലാരോഗങ്ങൾക്കും നന്നാണെന്നല്ലൊ ഇതിന്റെ പേരുകൊണ്ടു സൂചിപ്പിക്കുന്നതു. എന്നാൽ എല്ലാററിലുംവെച്ചു അധികം നല്ലതു വാതത്തിന്നാണു. ആഢ്യവാതം, ശിരഃകമ്പം, ഹനുസ്തംഭം, മന്യാസ്തംഭം, അർദ്ദിതം, പക്ഷവാതം, യോനിശൂലം, വസ്തിശൂലം മുതലായ വാതസംബന്ധമായ എല്ലാ രോഗവും ഇതിനാൽ ശമിക്കുന്നതാണു. ജീർണ്ണജ്വരം, ഉന്മാദം, അപസ്മാരം മുതലായതിലും ഇതിന്റെ ഫലം കാണുന്നതാണു. വാതസംബന്ധമായ 80 രോഗങ്ങളിലും, പിത്തസംബന്ധമായ 40 രോഗങ്ങളിലും, കഫസംബന്ധമായ 20 രോഗങ്ങളിലും ഇതു ഫലിക്കുമെന്നാണു വൈദ്യന്മാരുടെ അഭിപ്രായം. ഇതു സേവിക്കുവാനും പുരട്ടുവാനും, നസ്യം ചെയ്യുവാനും, പിഴിച്ചിൽ, വസ്തി മുതലായതിന്നും ഉപയോഗിക്കാം. ഇതു ഘൃതമെന്നു പറയുന്നതിനെക്കാൾ തൈലം എന്നു പേരിടുന്നതിന്നാണു അധികം ന്യായമുള്ളതു.

മാത്ര—അര മുതൽ രണ്ടു ഔൺസുവരെ. ഇച്ഛാപത്ഥ്യം മതി.

## സാരസ്വതഘൃതം.

ഇതു കുട്ടികൾക്കു വാക്കു വ്യക്തമായി പുറപ്പെടുവാനും, ബുദ്ധിയുണ്ടാവാനും, ഓർമ്മ തെളിയുവാനും വേണ്ടി സരസ്വതിദേവിയാൽ നിർമ്മിക്കപ്പെട്ടതാകുന്നു.

മാത്ര—ഒരു വയസ്സായ കുട്ടികൾക്കു ഒരു പണത്തൂക്കം മുതൽ നാലു പണത്തൂക്കംവരെ. പ്രായം തികഞ്ഞവൎക്കു കാൽ മുതൽ ഒരു ഔൺസുവരെ. പത്ഥ്യം കല്യാണഘൃതംപോലെ. കുട്ടികൾക്കു പത്ഥ്യം ആവശ്യമില്ല.

## സുകുമാരഘൃതം.

ഇതിന്റെ ഗുണങ്ങൾ മിക്കതും സുകുമാരകഷായംപോലെയാണു. എന്നാൽ ഇതു കുറെക്കൂടി വാതശമനമാകുന്നു. അന്ത്രവൃദ്ധികൊണ്ടുള്ള ഉപദ്രവങ്ങളിലും വാതഗുന്മത്തിങ്കലും ഇതിനു അധികം ഫലം കാണാതിരിക്കയില്ല. സ്വാഭാവികമായി മലബന്ധം ഉള്ളവർ ഇതു നിയമേന ശീലിക്കുന്നതു വളരെ പ്രയോജനമുള്ളതാകുന്നു.

മാത്ര—അരമുതൽ രണ്ടു ഔൺസുവരെ ചൂടുവെള്ളത്തിൽവെച്ചുരുക്കി ഊണിനു മുമ്പു സേവിക്കണം. പത്ഥ്യം തണുപ്പിൽ നടക്കുക, തണുത്ത വെള്ളത്തിൽ കുളിക്കുക ഇവയൊന്നും പാടില്ല. സാധാരണ ഇച്ഛാപത്ഥ്യനിയമങ്ങളെല്ലാം അനുഷ്ഠിക്കണം.

## സുഖപ്രസവഘൃതം.

പ്രസവത്തിനു താമസം, തടസ്ഥം, അസഹ്യമായ വേദന മുതലായ ഉപദ്രവങ്ങളെ ഇല്ലാതാക്കി സുഖപ്രസവത്തെ ഉണ്ടാക്കിത്തീർക്കുന്ന ഔഷധമാണിതു. ഏഴാമത്തേയോ എട്ടാമത്തേയോ മാസം മുതൽക്കു ഇതു ദിനം പോലെ കാലത്തു സേവിക്കുകയോ കൂട്ടി ഉണ്ണുകയോ ചെയ്യാം. വായുവിനെ അനുലോമിപ്പിക്കും.

മാത്ര—കാൽ മുതൽ ഒരൌൺസുവരെ. ഇച്ഛാപത്ഥ്യമതി.

## സൂരണാദിഘൃതം.

ഇതു അർശസ്സിനു (മൂലക്കുരുവിനു) ഏററവും വിശേഷപ്പെട്ട ഘൃതമാണു. ഇതു ദഹനം, രുചി, ശോധന ഇവയെ ശരിപ്പെടുത്തും. എന്നുമാത്രമല്ല, നിയമേന ശീലിക്കുന്നതായാൽ മൂലക്കുരുവോ തത്സംബന്ധമായ അഗ്നിമാന്ദ്യം, ഗുദഭ്രംശം മുതലായ ഉപദ്രവമോ ഒരിക്കലും ഉണ്ടാവാൻ നിവൃത്തിയുമില്ല. ഗുന്മൻ, ഗ്രഹണി ഇവകൾക്കും ഇതു നന്നു.

മാത്ര—അര മുതൽ രണ്ടൌൺസുവരെ. ഇച്ഛാപത്ഥ്യമതി.

## ഹിംഗുവചാദിഘൃതം.

ഇതു പഴകിയ കാസശ്വാസം, അഗ്നിമാന്ദ്യം മുതലായതിൽ വളരെ ഫലമുള്ളതാണു.

മാത്ര—കാൽ മുതൽ ഒരൌൺസുവരെ.

# ചൂൎണ്ണങ്ങൾ.

## അജാജ്യാദിചൂൎണ്ണം.

ശോഫത്തിന്നും പാണ്ഡുവിന്നും വിശേഷം.

മാത്ര—ഒന്നുമുതൽ നാലുഴാം വരെ ചൂടുവെള്ളത്തിലൊ, തക്കതായ കഷായത്തിലൊ ചേൎത്തു സേവിയ്ക്കാം.

## അവൽഗുജബീജാദി.

ഇതു പാണ്ടുള്ളേടത്തു പുരട്ടുവാൻ വിശേഷമാണ്. ക്ഷണത്തിൽ വെളുപ്പുമാറി സ്വാഭാവികമുള്ള വൎണ്ണം വരും. ഗോമൂത്രത്തിലരച്ചു പുരട്ടുകയാണ് വേണ്ടത്. അധികം പൊള്ളുന്നതായി കണ്ടാൽ മരുന്നു തൽക്കാലം വിട്ടും വേപ്പെണ്ണയിലൊ, വെളിച്ചെണ്ണയിലൊ ദിനേശവല്യാദി, ഏലാദി ഈ തൈലത്തിലൊ ചേൎത്തു പുരട്ടണം.

## അവിപത്തിപ്പൊടി.

ഇതു പിത്തസംബന്ധമായ എല്ലാ രോഗങ്ങൾക്കും വയറിളക്കാൻ വിശേഷമാണ്. ഊറാമ്പിലി, എലി മുതലായതിന്റെ വിഷത്തിലും നന്നു.

മാത്ര—ഒന്നുമുതൽ നാലുഴാം വരെ തേനിലൊ, ചൂടുവെള്ളത്തിലൊ സേവിക്കണം.

## അഷ്ടചൂൎണ്ണം.

ഇതു വാതഗുന്മനാശനമാണ്. ഇതുകൊണ്ടു വയററിൽവേദന, ദഹനക്ഷയം, ഗ്രഹണി, അചിരാവു ഇവ വളരെ എളുപ്പത്തിൽ മാറും. കുട്ടികളുടെ ഗ്രഹണിക്കും ഇതു പ്രശസ്തമാണ്.

മാത്ര—അരമുതൽ രണ്ടു ഉഴാംവരെ. ആദ്യപിടം മുതലായ ചോററുരുളകൂട്ടി ഉണ്ണുകയൊ, ചൂൎണ്ണം കഞ്ഞിവെള്ളത്തിലിട്ടു കാച്ചിയ മോരിൽ ഊണിന്നു മുമ്പു സേവിക്കുകയൊ ചെയ്യാം.

## ഇന്തുപ്പുകാരണം പൊടി.

ഇതു ദീപനത്തെ വൎദ്ധിപ്പിക്കും. ശോധനയേയും ഉണ്ടാക്കും.

മാത്ര—ഒന്നുമുതൽ മൂന്നു ഉഴാംവരെ ചൂടുവെള്ളത്തിലൊ മോരിലൊ കാലത്തു സേവിക്കണം.

# ഏലാത്വഗാദി.

അരുചി, വായിൽ വെള്ളംവരിക, ഒച്ചയടപ്പ്, വിലക്കം, ക്ഷയം, ദഹനക്കുറവ് ഇവകളിൽ ഇതു വിശേഷമാണ്.

മാത്ര — അരമുതൽ രണ്ടു ഡ്രാംവരെ തേനിൽ ചാലിച്ചൊ ഒന്നും ചേൎക്കാതെയൊ ഊണിന്നു മുമ്പും പലവട്ടമായും സേവിക്കാം.

# ഏലാദി പൊടി.

ചൊറി ചിരങ്ങ് മുതലായവയിൽ വിശേഷം. ഏലാദിഎണ്ണ, വെളിച്ചെണ്ണ മുതലായി തക്കതായ എണ്ണകളിലൊ, കഴമ്പുകളിലൊ, നാളികേരപ്പാൽ, പശുവിൻപാൽ മുതലായി മററു ദ്രവങ്ങളിലൊ ചാലിച്ച് കുളിക്കുന്നതിന്നു മുമ്പായി മേൽതേച്ച് തിരുമ്മുകയാണ് വേണ്ടത്.

# കച്ചോരാദി പൊടി.

ഇതു തലവേദന, മൂക്കടപ്പ്, തലതിരിച്ചൽ, ചിത്തഭ്രമം മുതലായതിൽ നെറുകയിൽ തിരുമ്മുകയൊ, മുലപ്പാലിലൊ ഔചിത്യംപോലെ കാച്ചിയ എണ്ണ, നെയ്യ് മുതലായതിലൊ ചേൎത്തു കുഴമ്പിടുകയൊ ചെയ്യുന്നതു വളരെ ഗുണകരമാകുന്നു. സുഖമായി ഉറക്കം ഉണ്ടാകുവാനും ഇതു നന്നു.

# കപിത്ഥാഷ്ടകം.

ഇതു ഗ്രഹണി, അതിസാരം ഇവയിൽ വയറുറപ്പാനും, ദീപനം, രുചി ഇവകൾ ഉണ്ടായിത്തീരുവാനും ഉപയോഗപ്പെടുന്നതാണ്.

മാത്ര — ഒന്നു മുതൽ നാലു ഡ്രാംവരെ. മോരിൽ കലക്കി സേവിക്കണം.

# കൎപ്പൂരാദി പൊടി (ചെറിയത്)

ഇതു കാസം, ക്ഷയത്തിന്നും നന്നു. വിലക്കവും എളുപ്പത്തിൽ മാറും: ദഹനത്തെ വൎദ്ധിപ്പിക്കും: രുചിയെ തെളിയിക്കുകയും ചെയ്യും.

മാത്ര — ഒന്നു മുതൽ നാലു ഡ്രാംവരെ. തേനിൽ ചേൎത്തൊ, ചേൎക്കാതെയൊ പലവട്ടമായൊ, ഊണിന്നു മുമ്പൊ, പിമ്പൊ സേവിക്കാം.

# കൎപ്പൂരാദി പൊടി (വലിയത്)

ഇതിന്നും മുമ്പറഞ്ഞ ഗുണങ്ങൾ തന്നെയാണുള്ളത്. പക്ഷെ ഏക്കം, ചുമ, ഒച്ചയടപ്പ്, വിലക്കം, എക്കിട്ട്, ഛൎദ്ദി ഇവകളിൽ ഇതിലേറെ അധികം ഫലം കൊടുക്കുന്നതാണ്.

മാത്ര — അര മുതൽ ഒരു ഡ്രാം വരെ. തേനിൽ ചാലിച്ചു പലവട്ടമായി സേവിക്കാം.

## കാളകചൂൎണ്ണം.

വായിൽ പുണ്ണിന്നു തേനിൽ ചാലിച്ചു പുരട്ടാൻ അതിവിശേഷമാണ്.

## ഗുൽഗുലുപഞ്ചപലം.

ഇതു ഭഗന്ദരം, കുഷ്ഠം, വ്രണം, നാഡീവ്രണം, ഗുന്മൻ ഇവകളിൽ സേവിച്ചാൽ വളരെ ഗുണകരമാണ്.

മാത്ര— അര ഡ്രാം മുതൽ രണ്ടു ഡ്രാംവരെ. തേനിലൊ, ഗുൽഗുലുതിക്തകം മുതലായ നെയ്യിലൊ ചേൎത്തു സേവിക്കണം.

## ഗുൽഗുലപാദി.

ഇതു ത്വഗ്ദോഷങ്ങളിൽ മേൽ തേക്കുവാൻ വിശേഷമാണു. കണയെണ്ണയിലിട്ടു വെയിലത്തുവെച്ചു ചൂടു പിടിപ്പിച്ചതിന്നുശേഷം രണ്ടു മണിക്കൂറിൽ കുറയാതെ മേൽ തേച്ചിട്ടു കൊന്നയിലയൊ നാല്പാമരത്തൊലയൊ ഇട്ടു തിളപ്പിച്ച വെള്ളംകൊണ്ടു കഴുകണം. കണയെണ്ണക്കു പകരം നീരട്ടിയെണ്ണയൊ ഉങ്ങെണ്ണയൊ പഴയ വെളിച്ചെണ്ണയൊ ഏലാദി മുതലായ കാച്ചിയ എണ്ണയൊ ആയാലും വിരോധമില്ല. എണ്ണയും പൊടിയും തമ്മിൽ ചേരേണ്ടതു ഒരു കുഴമ്പിന്റെ ആകൃതിയിൽ വരത്തക്കവണ്ണമാണു. പൊടി നന്ന കുറഞ്ഞാൽ ഫലം മതിയാകയില്ല. ഇതു എല്ലാ ചൊറി, ചിരങ്ങു, വിസൎപ്പം ഇവകൾക്കും പററുന്നതാണു.

## ചൂൎണ്ണരാജൻ.

ഇതു ദീപനകരമാണു. ഗ്രഹണിയെ സമാധാനപ്പെടുത്തും. വാതം, കഫം ഇവകളെ ശമിപ്പിക്കുകയും ചെയ്യും.

മാ— ഒന്നു മുതൽ മൂന്നു ഡ്രാംവരെ, കാച്ചിയ മോരിൽ സേവിക്കണം.

## ജീവന്ത്യാദി.

വിലക്കം, ക്ഷയസംബന്ധമായ പനി, കുര, എക്കിട്ട്, ഏമ്പക്കം ഇവകളെ ശമിപ്പിക്കുന്നതാണിതു.

മാത്ര— ഒന്നുമുതൽ മൂന്നു ഡ്രാംവരെ. തേനിൽ ചേൎത്തു സേവിക്കണം. ചൂടുവെള്ളത്തിലും ആവാം.

## ഡാഡിമാഷ്ടകം.

ഇതിന്റെ ഗുണം, മാത്ര മുതലായതു കപിത്ഥാഷ്ടകംപോലെയാണു.

# താലിസപത്രാദി പൊടി.

ഇതു രുചിയേയും ദീപനത്തേയും ഉണ്ടാക്കും; കാസം, ശ്വാസം ഛൎദ്ദി, പ്ലീഹരോഗം; വാരി, മാറ ഇവിടങ്ങളിൽ വേദന, പാണ്ഡു, അതിസാരം, ഇവയെ ശമിപ്പിക്കും. മാത്ര—ഒന്നുമുതൽ മൂന്നു ഡ്രാം വരെ.

# ത്രിഫലാദി.

നേത്രരോഗികൾക്കും ഇന്ദ്രിയസ്ഖലനമുള്ളവൎക്കും അത്താഴം കഴിഞ്ഞു തേനിലോ, പടോലാദി മുതലായ നെയ്യിലോ സേവിപ്പാൻ നന്നു.

മാത്ര— ഒന്നുമുതൽ മൂന്നു ഡ്രാം വരെ.

# ദശനകാന്തി.

ഇതു പല്ല്, തൊണ്ണു, വായ്, തൊണ്ട, നാവു, ഇവകളിലുണ്ടാവുന്ന എല്ലാ രോഗങ്ങൾക്കും വിശേഷമാണ്. പല്ലുതീനത്തിനു ഇതു എല്ലാററിലും അധികം ഗുണമുള്ളതാണു. ഇതു കുറേശ്ശ എടുത്തു തനിച്ചോ ബ്രഷ് ഇതിൽ മുക്കിയൊ തേച്ചാൽ മതി. വായക്കുള്ള ദുൎഗ്ഗന്ധം, ഊനിന്നുള്ള പഴുപ്പ്, പല്ലിന്നു തരിപ്പ്, തേച്ചിൽ മുതലായ സുഖക്കേടുകളും ക്ഷണത്തിൽ ആശ്വാസപ്പെടുത്തും. ഭക്ഷണത്തിന്നു നല്ല രുചിയുണ്ടാവും.

# ദീപ്യകാദി.

ഇതു പ്രസവിച്ചു കിടന്ന സ്ത്രീകൾക്കു എണ്ണയിലിട്ടു കൊടുക്കാൻ പ്രത്യേകം വിധിച്ചിട്ടുള്ളതാണു. എണ്ണ പിടിക്കാത്തവൎക്കു ചൂടുവെള്ളത്തിൽ കലക്കിയും കൊടുക്കാം. ഇതു കൂടാതെ അഗ്നിമാന്ദ്യം, ഗ്രഹണി, അരുചി, അതിസാരം, ഗുന്മൻ, വയററിൽവേദന ഇവകൾക്കെല്ലാം ഇതു ഒന്നാന്തരമാണു. മാത്ര— ഒന്നുമുതൽ മൂന്നു ഡ്രാം വരെ, എണ്ണയിലൊ, ചൂടുവെള്ളത്തിലൊ, മോരിലൊ, മദ്യത്തിലൊ, ഔചിത്യംപോലെ സേവിക്കണം.

# നാരാചകചൂൎണ്ണം (ചെറിയതു)

ഇതു സ്വഭാവേന ശോധനയില്ലാത്തവൎക്കു നിത്യേന ശീലിച്ചാൽ നല്ലതാണു. ഗുന്മൻ, ഉദരം മുതലായ രോഗങ്ങളിലും ഇതു ധാരാളം വിരേചിപ്പിക്കും. പിത്തരോഗത്തിങ്കലും വേനക്കാലത്തും ഇതാണു പ്രായേണ വയറിളക്കാൻ നല്ലതു്. മാത്ര—ഒന്നുമുതൽ നാലു ഡ്രാം വരെ. തേനിലോ ചൂടുവെള്ളത്തിലൊ കലക്കി സേവിക്കണം.

# നാരാചകചൂൎണ്ണം (വലിയതു്.)

ഇതും വിരേചനകരമായ ഒരു ചൂൎണ്ണമാണ്. മഹോദരത്തിങ്കൽ മോരിലും, ഗുന്മങ്കൽ ലന്തക്കുരു കഷായത്തിലും, ആനാഹത്തിൽ മദ്യത്തിലും,

വാതരോഗത്തിൽ തെളിമദ്യത്തിലും, മലബന്ധത്തിൽ തയിർവെള്ളത്തിലും, മൂലക്കുരുവിൽ ഉരമാമ്പഴക്കഷായത്തിലും, വയറുകടിയിൽ മരപ്പുളിക്കഷായത്തിലും, അജീർണ്ണത്തിൽ ചൂടുവെള്ളത്തിലും സേവിക്കണമെന്നു പറയപ്പെട്ടിട്ടുണ്ട്. ഉദരം, പാണ്ഡുരോഗം, ശ്വാസം, കാസം, ഗ്രഹണി, എല്ലോഗം, വിഷം, ശൈവിഷം മുതലായ അനവധി രോഗങ്ങളിൽ ഇതു അനുപാനഭേദേന ഉപയോഗപ്പെടുത്താമെന്നാണ് ആചാര്യന്മാരുടെ മതം.

മാത്ര—ഒരു ഉം മുതൽ നാലു ഉം വരെ.

# നാസികാചൂർണ്ണം (വലിയതു്.)

ഉഗ്രപീനസം, ഉഗ്രഗന്ധം, ശിരഃകമ്പം, സൂര്യാവർത്തം ഇവകളൊക്കെ ഇതിനാൽ ശമിക്കുന്നതാണ്. അതിയായ അദ്ധ്വാനംകൊണ്ടൊ വ്യാധികൊണ്ടൊ ക്ഷീണിച്ചു മോഹമൂർച്ഛിതന്മാർ ഇതു ഒന്നു ഘ്രാണിച്ചാൽ വിളംബം അത്ഭുതസാരത്തെ ജനിപ്പിക്കാതിരിക്കയില്ല. വിശേഷമായ സൌരഭ്യവുമുണ്ട്. ഇതിൽ മേൽമരുന്നു ചേർത്ത് അധികം വാസനയുണ്ടാക്കിയ ഒരുതരം കൂടി ഉണ്ട്.

# നാസികാചൂർണ്ണം (ചെറിയതു്.)

ഇതു കുറച്ചു എടുത്തു മൂക്കിൽ വലിച്ചാൽ തലവേദന, ജലദോഷം, പീനസം മുതലായ സകല ശിരോരോഗവും ഉടനെ ശമിക്കുന്നതാണ്; കണ്ണിനു യാതൊരു ഉപദ്രവവും വരുത്തുന്നതല്ല. തലക്കു ചൂടും സംഭവിക്കയില്ല. ഏലക്കം, കറ മുതലായതിൽ ഇതു ഉപയോഗപ്പെടുത്തിയാൽ നിഷ്ഫലമായിപ്പോകയില്ല. വായനാറ്റം, മൂക്കിൽനിന്നു ഒലിച്ചു കഫം ഇറങ്ങുക, പല്ലിൽകുത്തു, ചെവിട്ടിൽകുത്തു ഇവകൾക്കും ഇതു എളുപ്പത്തിൽ ശമനം കൊടുക്കുന്നതാണ്. ഇതു ഒരു നുള്ളു (അരപ്പണത്തൂക്കം) എടുത്തു ദിവസം നാലൊ എട്ടൊ പ്രാവശ്യം മൂക്കിൽ വലിക്കണം.

# നിംബഹരിദ്രാദി ചൂർണ്ണം.

ചൊറി, വിസർപ്പം മുതലായവയിൽ വളരെ ഫലപ്രദമായിട്ടുള്ളതാണ്. ഉപയോഗക്രമം ഏലാദിചൂർണ്ണം പോലെ.

# നിംബാദി ചൂർണ്ണം.

ഇതു ത്വഗ്ദോഷത്തിനു വളരെ വിശേഷപ്പെട്ട മരുന്നാണ്. ദേഹത്തിന്മേൽ എവിടെ ഉണ്ടാകുന്ന ചൊറിക്കും പ്രത്യേകിച്ചു ഒടി, വൃഷണം, കക്ഷം മുതലായ സന്ധികളിൽ ഉണ്ടാകുന്നതിനും ഇതു ശമനം വരുത്താതിരിക്കയില്ല. ഇതു നല്ല പുളിച്ച മോരിൽ ചാലിച്ചു ചൊറിയുള്ളേടത്തു തേ

ച്ചു തിരുമ്മികളുകയും ചൂടുവെള്ളം പകൎന്നു കഴുകുകയുമാണ് വേണ്ടത്. ഈ വക രോഗങ്ങളിൽ അകത്തേക്കു സേവിച്ചാലും ഗുണം കിട്ടുന്നതാണ്.

മാത്ര — ഒന്നുമുതൽ നാലു ഗ്രാംവരെ ചൂടുവെള്ളത്തിലൊ മോരിലൊ സേവിക്കാം.

## പഞ്ചകോലം.

അഗ്നിമാന്ദ്യം, ഗ്രഹണി മുതലായവയിൽ മുഖ്യം.

മാത്ര — അരമുതൽ രണ്ടു ഗ്രാംവരെ മോരിലോ ചൂടുവെള്ളത്തിലൊ സേവിക്കണം.

## പഞ്ചഗന്ധം.

ഇതു അകത്തേക്കല്ല അധികം ഉപയോഗമുള്ളത്. പിത്താധികമായ ഉന്മാദം, തലതിരിച്ചൽ, തലയിൽ ചൂടു മുതലായ ഉപദ്രവങ്ങൾക്ക് ഇതു വെണ്ണ, മുലപ്പാല് മുതലായതു കൂട്ടി ഉരസി വെള്ളം വറ്റിച്ചു നിറുകയിൽ ഇട്ടാൽ ഇതിന്റെ പ്രഭാവം ഏറ്റവും ആശ്ചൎയ്യകരമായിരിക്കും. സമം നെല്ലിക്കപ്പൊടി ചേൎത്തു വെള്ളം അശേഷം ചേരാത്ത മോരിൽ കലക്കി നെറുകിൽ തളമിടുന്നതും ഒരുപോലെ ഫലമുള്ളതാകുന്നു. ഇതു തലയിൽ തിരുമ്മുന്നതും ഗുണമുള്ളതാണ്.

## പാഠാദിചൂൎണ്ണം.

പല്ലിന്റെ ഊനു സംബന്ധിച്ച മിക്ക വ്യാധികൾക്കും ഒന്നാന്തരമാണ്. ഊനിൽനിന്നു ചോരയും ചലവും വരുന്നതിനു വളരെ ഫലമുള്ളതാണ്. തേനിൽ ചാലിച്ച് ഊനിന്മേൽ പുരട്ടാം. ഈ പൊടികൊണ്ട് പല്ലുതേക്കുന്നതും വിശേഷമാണ്.

## പീതകചൂൎണ്ണം.

ഇതു വായിലുള്ള വ്രണം പുണ്ണു മുതലായ ഏതു രോഗത്തിനും തേനിലൊ നെയ്യിലൊ രണ്ടുംകൂടിയതിലൊ ചാലിച്ചു പുരട്ടുകയൊ കവിൾകൊള്ളുകയൊ ചെയ്താൽ ആശ്വാസം കിട്ടുന്നതാണ്.

## പുഷ്യാനുഗചൂൎണ്ണം.

രക്താതിസാരം, സാധാരണ അതിസാരം, രക്താൎശസ്സ്, ഗ്രഹണി, രക്തപിത്തം ഇവകളിലെല്ലാം നന്ന.

മാത്ര — ഒന്നുമുതൽ മൂന്നു ഗ്രാംവരെ അരിക്കാടിയിലൊ തേനിലൊ രണ്ടുംകൂട്ടി അതിലൊ സേവിക്കണം.

## മഞ്ജിഷ്ഠാദിചൂൎണ്ണം.

ഇതു നീരിളക്കം, തലചുറ്റ്, തലവേദന മുതലായതിൽ നെറുകയിൽ തിരുമ്മുകയോ മഞ്ജിഷ്ഠാദിതൈലം മുതലായതിൽ കലൎന്നു ഇടുകയോ ചെയ്യാൻ നന്നു.

## മധുസ്നുഹ്യാദിചൂൎണ്ണം.

വ്രണം, കുരു, ചിരങ്ങ് മുതലായതിൽ തിക്തകം മുതലായ നെയ്യിലോ തേനിലോ ചേൎത്തു സേവിക്കണം.

മാത്ര—ഒന്നുമുതൽ മൂന്നു ദ്രാംവരെ.

## മുസ്താമൃതാദിചൂൎണ്ണം.

ചൊറി, വിസൎപ്പം മുതലായതിനു പുറമെ ഉപയോഗിപ്പാനുള്ളതു ഉപയോഗക്രമം ഏലാദിപോലെ.

## മൂത്രഹരീതകിചൂൎണ്ണം.

ഇതു സൎവ്വാംഗം നീർ, പാണ്ഡുരോഗം, മഹോദരം, കുഷ്ഠം ഇവകളിൽ വളരെ വിശേഷമാണ്. ശോധനയും ഉണ്ടാകും. ഇതിനെ അത്താഴം കഴിഞ്ഞു നിയമേന ശീലിച്ചാൽ ഏതു കുഷ്ഠരോഗവും വിട്ടുപോകുന്നതുമാണ്.

മാത്ര ഒന്നു മുതൽ നാലു ഡ്രാംവരെ ചൂടുവെള്ളത്തിലോ, ഗോമൂത്രത്തിലോ, മോരിലോ സേവിക്കണം.

## യവാന്യാദിപൊടി.

ഇതു അധിക വിശേഷമാണ്. മലത്തെ ബന്ധിപ്പിക്കും; കാസം; ഗ്രഹണി, വിലമ്പം, മൂലത്തെ ഇവകളെ നശിപ്പിക്കുകയും ചെയ്യും.

മാത്ര—ഒന്നു മുതൽ മൂന്നു ഡ്രാംവരെ തേനിലോ മോരിലോ ചേൎത്തു സേവിക്കണം.

## യോഗരാജൻ.

ഇതു ഭഗന്ദരവ്രണം ഉണങ്ങുവാൻ ഏറ്റവും വിശേഷപ്പെട്ടതാണ്. മൂലക്കുരു, വാതഗ്രന്ഥി, പാണ്ഡുരോഗം, മഹാക്ഷയം, ഉദാവൎത്തം, രക്തവാതം, കാസം, ശ്വാസം, കാമില, ബീജദോഷം മുതലായി അസംഖ്യം രോഗങ്ങളിൽ ഇതു വിധിക്കപ്പെട്ടിട്ടുണ്ടു. ഏതു വ്രണവും ഉണങ്ങുവാൻ ഇതു സേവിക്കുന്നതു നല്ലതാണ്.

മാത്ര—ഒന്നു മുതൽ മൂന്നുഡ്രാംവരെ തേനിൽ ചാലിച്ചു സേവിക്കണം.

# രജന്യാദി.

ശിശുക്കൾക്കുണ്ടാകുന്ന ഉദരസംബന്ധമായ അതിസാരങ്ങൾക്കും മററു ബാലരോഗങ്ങൾക്കും അത്യുത്തമമായതു. പല്ലു മുളയ്ക്കുമ്പോഴുണ്ടാകുന്ന ഉപദ്രവത്തിനു പ്രത്യേകിച്ചും നന്നു.

മാത്ര—രണ്ടു പണത്തൂക്കം മുതൽ അര ഉറുപ്പികത്തൂക്കംവരെ.

# രാസ്നാദിപൊടി.

ഇതു നീരിളക്കം, തലകനം, ജലദോഷം, തലവേദന, സന്നി ഇവകളിൽ നെറുകയിൽ തിരുമ്മുവാനും ആടലോടകനീർ മുലപ്പാൽ ഇവ സമം ചേൎത്തു കൂട്ടിച്ചു ആവണക്കെണ്ണയിലൊ മററൊ ചാലിച്ചു കണ്ണിലിടുവാനും ഏററവും പ്രശസ്തമാണു. രക്തവാതത്തിലും ഇതു വളരെ അത്യാവശ്യമാകുന്നു.

# ലാക്ഷാദിപൊടി.

ഉരക്ഷതം, രക്തപിത്തം, ക്ഷയം മുതലായ രോഗങ്ങളിൽ രക്തം തുപ്പുന്ന ഘട്ടത്തിൽ പാലിൽ കലക്കിയൊ തേനിൽ ചാലിച്ചൊ സേവിക്കാം.

മാത്ര—അര മുതൽ ഒരു തോലാവരെ.

# വിളംഗാദിചൂൎണ്ണം.

ഇതു മേദസ്സു വൎദ്ധിച്ചിട്ടുണ്ടാവുന്ന അതിസ്ഥൌല്യം, അപചി, പ്രമേഹം മുതലായ രോഗങ്ങൾ വരാതിരിപ്പാൻവേണ്ടി ഒരു പരിഹാരരൂപേണ നിത്യോപയോഗത്തിനു വിധിക്കപ്പെട്ടിട്ടുള്ളതാണു. ദേഹം സ്ഥൂലിച്ചിട്ടുള്ളവരും വ്യായാമം കൂടാതെ പാലും കുടിച്ചിരിക്കുന്ന സുഖിയന്മാരും ഈ മരുന്നിനെ നിയമേന ശീലിച്ചുകൊണ്ടിരുന്നാൽ അവൎക്കു വരാൻപോകുന്ന കഷ്ടാവസ്ഥയെ ഒട്ടുമുക്കാലും ഒഴിച്ചുവിടുവാൻ സാധിക്കുന്നതാണ്.

മാത്ര—അര മുതൽ രണ്ടു ഡ്രാംവരെ പഴയതേനിൽ ചാലിച്ചു സേവിക്കണം.

# വൈശ്വാനരം പൊടി (ചെറിയതു)

ഇതു ദീപനത്തിനും, ശോധനക്കുറവിനും വിശേഷമാണു. വയറു സ്തംഭിച്ചു ചോറിനു അശേഷം രുചിയില്ലാതിരിക്കുന്നോടത്തു ഇതു ഒന്നോ രണ്ടോ പ്രാവശ്യം ഉപയോഗിച്ചാൽ ആ വക ഉപദ്രവം നിശ്ശേഷം മാറിപ്പോകുന്നതാണു.

മാത്ര—ഒന്നു മുതൽ മൂന്നു ഡ്രാംവരെ. മോരിലൊ ചൂടുവെള്ളത്തിലൊ ചേൎത്തു സേവിക്കണം.

## വൈശ്വാനരംപൊടി (വലിയതു)

ഇതു ദഹനത്തിന്നു വിശേഷമാണു; ശോധനയെ ഉണ്ടാക്കും; ഗുന്മൻ ശൂല, ഗ്രഹണി, ഇവകളിലെല്ലാം വലുതായ ഗുണത്തെ ചെയ്യും. അഗ്നിമുഖം എന്നും ഇതിന്നു പേരുണ്ടു.

മാത്ര—ഒന്നുമുതൽ മൂന്നു ഡ്രാംവരെ മോരിലൊ ചൂടുവെള്ളത്തിലൊ സേവിക്കണം.

## ശാർദ്ദൂലചൂർണ്ണം.

ഇതു വയററിൽവേദന, ഗുന്മൻ, മഹോദരം, പ്ലീഹരോഗം ഇവകളിൽ വിശേഷമാണ്. ധാരാളം ശോധനാവൃത്തിയും, ദഹനത്തെയും ഉണ്ടാക്കും.

മാത്ര—ഒന്നുമുതൽ മൂന്നു ഡ്രാംവരെ ചൂടുവെള്ളത്തിൽ കലക്കി സേവിക്കണം.

## സാരസ്വതചൂർണ്ണം.

ബുദ്ധി വർദ്ധിപ്പാനും, മനോരോഗങ്ങൾക്കും വളരെ വിശേഷം. കുട്ടികളിൽ കാണുന്ന വിക്കൽ, വാക്കിന്നിടച്ചു, കൊഞ്ഞൽ മുതലായവയിൽ പ്രത്യേകം ഫലമുള്ളതാണ്. $\frac{1}{8}$ മുതൽ $\frac{1}{2}$ തോലാവരെ.

## ഹിംഗുവചാദി പൊടി.

ഇതു അനവധി വൈദ്യന്മാരാൽ സമ്മതിക്കപ്പെട്ട ഒരു പൊടിയാണു; കഠിനമായ ഗുന്മൻ, മലമൂത്രവാതങ്ങളുടെ തടസ്ഥം, മാറു, വാരി, പിരടി, യോനി, ഗുദം മുതലായ സ്ഥലങ്ങളിലുള്ള വേദന, അരുചി, അഗ്നിമാന്ദ്യം, അർശസ്സ്, വൃദ്ധി, അപസ്മാരം, ഏക്കം, ചുമ ഇവകളിൽ ഉപയോഗപ്പെടുന്നു. ചുരുക്കിപ്പറയുന്നതായാൽ, വാതം, കഫം, അജീർണ്ണം ഇവയെ സംബന്ധിച്ചു മിക്ക രോഗങ്ങൾക്കും പററും.

മാത്ര — ഒരു ഡ്രാംമുതൽ മൂന്നു ഡ്രാംവരെ ചൂടുവെള്ളത്തിലൊ തക്കതായ മരുന്നു ഇട്ടു കാച്ചിയ മോരിലൊ സേവിക്കാം.

## ഹുതഭുഗാദി.

മൂലക്കുരു, തത്സംബന്ധമായ വിളപ്പ്, നീര്, അഗ്നിമാന്ദ്യം ഇവകളിൽ ഇതു അത്യന്തം ഉപയോഗമുള്ളതാണ്; മലശോധനയേയും ധാരാളം ഉണ്ടാക്കും.

മാത്ര—ഒന്നുമുതൽ മൂന്നു ഡ്രാംവരെ മോരിൽ കലക്കി സേവിക്കണം.

# തൈലങ്ങൾ.

---

## അക്ഷതൈലം.

ഇത് തല നരയ്ക്കാതിരിക്കുന്നതിനും മുടി കൊഴിയാതിരിക്കുന്നതിനും വളരെ നല്ലതാണ്. ഔഷധങ്ങളായ ഏതെങ്കിലും കാച്ചിയ തൈലങ്ങളിൽ ചേൎത്തു തേയ്ക്കുകയാണ് വേണ്ടത്.

## ആവണക്കെണ്ണ.

ഇവിടെ സൂക്ഷിച്ചുവരുന്ന ആവണക്കെണ്ണ ഏറ്റവും പരിശുദ്ധമായ എണ്ണയാണ. ഇതിനു ദുസ്സ്വാദും, ദുൎഗ്ഗന്ധവും വളരെ കുറയും. ഇതു സ്നേഹവിരേചനങ്ങളിൽവെച്ചു ഏറ്റവും ശ്രേഷ്ഠമാണ്. ഗുന്മൻ, ശൂലകുത്തു, ജീൎണ്ണജ്വരം, മഹോദരം മുതലായ വിരേചനസാദ്ധ്യങ്ങളായ മിക്ക രോഗങ്ങളിലും ഇതു പ്രയോഗിക്കാം. കുട്ടികൾക്കും ഗൎഭിണികൾക്കും ഇതാണ് വയറിളക്കുവാൻ അധികം നല്ലത്. ചെറിയ മാത്രയിൽ അത്താഴം കഴിഞ്ഞു സേവിച്ചാൽ സുഖമായ ശോധനക്കുറവിനും ഇതു വളരെ വിശേഷമാണ്.

മാത്ര—ഒന്നുമുതൽ എട്ടു ഡ്രാം വരെ നാലിരട്ടി ചൂടുവെള്ളം ചേൎത്തോ, ഇരട്ടിക്കു പാലു ചേൎത്തു ചുരുക്കി കഷായമാക്കിയോ സേവിക്കാം.

## കരാമ്പൂതൈലം.

ഇതു വായുസ്തംഭനം, അഗ്നിമാന്ദ്യം, അരുചി, വയററിൽ വേദന ഇവകളിൽ വിശേഷമാണ്. ശീലയോ, പുകയിലയോ നനച്ചു വെച്ചാൽ പല്ലുവേദന പെട്ടെന്നു ആശ്വാസപ്പെടാതിരിക്കയില്ല.

മാത്ര—ഒന്നുമുതൽ നാലു തുള്ളി വരെ. പഞ്ചസാര ചേൎത്തു സേവിക്കണം.

## കൎപ്പൂരതൈലം.

ഇതു [illegible], വിഷൂചിക, ഇടയിൽ അകത്തെക്കം, പല്ലുവേദന, തലവേദന, മീമ്പാറ്റിൽ നാതക്കെട്ടിൽ ഇവകളിലെല്ലാം പുറമെയും ഉപയോഗിക്കുന്നതു ഫലമുള്ളതാണ്.

മാത്ര . ഒന്നുമുതൽ എട്ടു തുള്ളി വരെ.

## ചന്ദനതൈലം.

ഇതു വിശേഷപ്പെട്ട ചന്ദനത്തിന്മേൽനിന്നു എടുക്കപ്പെടുന്നതാണ്. അസ്ഥിസ്രാവത്തിൽ ദീൎഘകാലം സേവിക്കുന്നതിന്നു ഇതു വിശേഷമായ

ഒരു മരുന്ന് നാട്ടുവൈദ്യത്തിലും ഇംഗ്ലീഷുവൈദ്യത്തിലും ദുർല്ലഭമാണ്. മൂത്രകൃച്ഛ്രം, വയറുകാളൽ ദാഹം മുതലായ ഉപദ്രവങ്ങൾക്കെല്ലാം ഇതു നന്നു.

മാത്ര – പത്തുമുതൽ മുപ്പതു തുള്ളി വരെ പാലിലൊ, ഇളനീർവെള്ളത്തിലൊ ചേർത്തു കാലത്തും, വൈകുന്നേരവും സേവിക്കണം.

## ചെങ്ങണാതൈലം.

ഇതു ഗ്രഹണി, വായു, ശൂലം, വിലക്കം, ഏക്കിട്ട, അഗ്നിമാന്ദ്യം ഇവയിൽ ഒന്നാന്തരമാണ്. വിഷൂചികക്കും നന്നു.

മാത്ര—ഒന്നു മുതൽ നാലു തുള്ളിവരെ ചൂടുവെള്ളത്തിലൊ, പഞ്ചസാരയിലൊ ചേർത്തു സേവിക്കണം.

## ചെറുനാരങ്ങാതൈലം.

ഇതു ദാഹം, വായ്‌വരൾച്ച, ഉദരക്ഷയം, ജീർണ്ണജ്വരം, അരുചി ഇവകൾക്കു നന്നു ഹൃദ്യവുമാണ്.

മാത്ര—ഒന്നു മുതൽ നാലുതുള്ളിവരെ പഞ്ചസാരചേർത്തു സേവിക്കണം.

## നീർവ്വാളതൈലം.

ഇതു വിരേചനത്തിനു വിശേഷമാകുന്നു. ഗ്രഹണി, മഹോദരം മുതലായതിൽ ഇതുകൊണ്ടു വളരെ ഗുണം കിട്ടാറുണ്ട്.

മാത്ര – അര മുതൽ രണ്ടു തുള്ളിവരെ. പഞ്ചസാരയിലൊ മറ്റൊ ചേർത്തു സേവിക്കാം.

## പെപ്പർമിണ്ടുതൈലം.

ഇതു വയററിൽ വേദനക്കും, ദഹനക്ഷയത്തിനും ഒന്നാന്തരമാകുന്നു; ആനാഹം, ആദ്ധ്മാനം മുതലായ എല്ലാ ഉദരരോഗങ്ങൾക്കും ഇതു ക്ഷണത്തിൽ ആശ്വാസമുണ്ടാക്കും; വായുസംബന്ധമായ മററുപദ്രവങ്ങൾക്കും നന്നു. ഗുണവും വളരെ വിശേഷമാണ്.

മാത്ര—ഒന്നു മുതൽ നാലുതുള്ളിവരെ. പഞ്ചസാര, ചുക്കുപൊടി, ജാതിക്കപ്പൊടി ഇതിലെങ്കിലും ചേർത്തു സേവിക്കാം.

## യൂക്കാലിപ്റ്റസ്.

ഇതു ജലദോഷത്തിൽ നെററിയിലും ചെവിയിടുക്കിലും കഴുത്തിലും പുരട്ടുകയും സ്വല്പം ടൌവ്വലിൽ എടുത്തു ഘ്രാണിച്ചുകൊണ്ടിരിക്കുകയും ചെയ്താൽ നന്ന്. ജലദോഷപ്പനിയിൽ ഇത് അഞ്ചൊ ആറൊ തുള്ളി ചൂടുവെള്ളത്തിലൊ പഞ്ചസാരയിലൊ ഒഴിച്ചു അകത്തേക്കു കഴിക്കാറില്ലെന്നുമില്ല.

## വാൽമുളകുതൈലം.

ഇതു പഴകിയ അസ്ഥിസ്രാവം, ചൂട അഗ്നിമാന്ദ്യം ഇവകൾക്കു വിശേഷമാണ്.

മാത്ര— അഞ്ചു മുതൽ ഇരുപതു തുള്ളിവരെ. പാലിലൊ പഞ്ചസാരയിലൊ, ഇളനീർവെള്ളത്തിലൊ ചേൎത്തു സേവിക്കാം.

## ശ്രീവേഷ്ടതൈലം.

ഗുണം ഉപയോഗം മുതലായവ കൎപ്പൂരതൈലംപോലെ. കാൎയ്യമായി ഇതു മാത്രം മറവും വിസൎപ്പിക്കുന്നതിനു മുൻപ് പുരട്ടുവാനാണ പ്രയോഗിക്കാറുള്ളത്.

## സെയ്ത്തെണ്ണ.

ഇത് വയററിൽ പുണ്ണ് മുതലായി അമ്ലാധിക്യത്താൽ ഉണ്ടാവുന്ന ആമാശയസംബന്ധമായ രോഗങ്ങളിൽ ക്ഷണത്തിന് അരമണിക്കൂറുമുമ്പു സേവിപ്പിക്കുമാറുണ്ട്. കണ്ഠസംബന്ധമായ ചുമകളും കെട്ടുവാനും ഉപയോഗിക്കാറുണ്ട്.

---

# ഭസ്മങ്ങൾ.

---

## അന്നഭേദിസിന്ദൂരം.

ഇതു രക്തക്ഷയത്തിനും, രക്തദൗൎബ്ബല്യമൊന്നുണ്ടാവുന്ന രോഗങ്ങൾക്കും നന്നു; ദേഹത്തടിപ്പ്, തലതിരിച്ചിൽ, രുചിക്ഷയം, ദീപനമാന്ദ്യം മുതലായ പാണ്ഡുരോഗലക്ഷണങ്ങൾക്ക ഇതു ഉടനെ ശമനമുണ്ടാക്കും; ഗ്രഹണിക്കും വിശേഷമാണ്.

മാത്ര— ഒന്നു മുതൽ മൂന്നുഗ്രേൻവരെ. പഞ്ചസാരയോ തേനൊ ഏലത്തരി ചുക്ക മുതലായ പൊടിയൊ ചേൎത്തു സേവിക്കണം. പത്ഥ്യം ലോഹസിന്ദൂരംപോലെ.

## അഭയാലവണം.

ഇതു യകൃത്ത്, പ്ലീഹ ഇവയിലെ രോഗങ്ങൾക്കും അഗ്നിമാന്ദ്യം ഗുന്മൻ, ശൂല, ഗ്രഹണി, അരോചകം ഇവകൾക്കും മുഖ്യമായ ഔഷധമാകുന്നു; ഇച്ഛാപത്ഥ്യം മതി.

മാത്ര— ഒന്നു മുതൽ മൂന്നു ഉറുവരെ. ചൂടുവെള്ളത്തിലോ മോരിലോ സേവിക്കണം.

## അഭ്രഭസ്മം.

ഇതു എല്ലാ ധാതുക്കളുടേയും ദോഷം തീൎത്തു പുഷ്ടിപ്പെടുത്തുന്ന മരുന്നാണു; ശുക്ലത്തേയും സ്ത്രീഗമനശക്തിയേയും വൎദ്ധിപ്പിക്കും; വസ്തി സംബന്ധമായ എല്ലാ രോഗത്തിനും വിശേഷമാകുന്നു; ഇരുപതു തരം പ്രമേഹത്തിലും പ്രത്യേകം വിധിക്കപ്പെട്ടിട്ടുള്ളതാണ. മൂത്രകൃച്ഛ്റത്തിൽ സദ്യഃഫലമാണ. രക്തക്ഷയം, പാണ്ഡുരോഗം, കാമില ഇവകളിൽ ധാരാളം ഉപകരിക്കുകയും ചെയ്യും. ഇതു ലോഹഭസ്മത്തോടുകൂടി ഉപയോഗിക്കുന്നതായാൽ രക്തക്ഷയം മുതലായതിൽ ഇരട്ടി അധികം ഗുണം കിട്ടുന്നതാണു. പ്ലീഹരോഗത്തിൽ ഇതു പ്രത്യേകം പ്രശംസിക്കപ്പെട്ടിരിക്കുന്നു. ജീൎണ്ണജ്വരം, പക്വാതിസാരം ഇതിലൊക്കെ അവസ്ഥാനുസരണം പ്രയോഗിക്കപ്പെടുന്നതാണു. ഇതു എത്ര പ്രാവശ്യം പുടം വെക്കുന്നുവൊ അത്രയും അധികം ഇതിനു വീൎയ്യം കൂടുമെന്നാണു ഋഷീശ്വരന്മാരുടെ മതം. ധാതുപുഷ്ടിക്കുവേണ്ടി സേവിക്കുമ്പോൾ പ്രായേണ മദനകാമേശ്വരം, ചാതുൎജ്ജാതരസായനം മുതലായ ലേഹ്യരൂപമായിട്ടാണു. എന്നാൽ ഇതു തനിച്ചു ആഹാരം കഴിഞ്ഞശേഷം പാലിൽ സേവിക്കുന്നതായാലും ഒട്ടും ഗുണം കുറയുന്നതല്ല. ഈ വിഷയത്തിൽ ഇതു സദ്യഃഫലമാണ എന്നു പറയുന്നതിനേക്കാൾ സ്ഥായിഫലമാണ എന്നു പറയുന്നതായിരിക്കും അധികം ശരിയായിത്തീരുന്നതു. മൂത്രകൃച്ഛ്റത്തിൽ പാലിലൊ, ഇളനീർവെള്ളത്തിലൊ ചേൎത്താണിതു സേവിക്കേണ്ടതു. പ്രമേഹത്തിൽ ഇതു മഞ്ഞൾനീരിലൊ, പഴയ തേനിലൊ തക്ക കഷായത്തിലൊ ചേൎത്തു സേവിക്കേണ്ടതാണ്. മററു രോഗങ്ങളിൽ ഇതു പഞ്ചസാരയോ തേനൊ ചേൎത്തു സേവിക്കാം. പത്ഥ്യം രോഗഭേദം പോലെ. ഇത് സാധാരണ വെച്ചതു് 101 ശുദ്ധി ഇങ്ങിനെ ഒരുതരമുണ്ട്.

മാത്ര—അര പണത്തൂക്കംമുതൽ രണ്ടു പണത്തൂക്കംവരെ.

## അൿലവണം.

ഇതു പ്ലീഹോദരത്തിലും പ്ലീഹസംബന്ധിച്ചു മററും രോഗങ്ങളിലും വിശേഷപ്പെട്ട മരുന്നാണ. മലബന്ധിപിടിച്ചു പ്ലീഹ തടിക്കുന്നതിലും ഇതു കൊള്ളാവുന്നതാണ. അഗ്നിമാന്ദ്യത്തിനും നന്നു ഇച്ഛാപത്ഥ്യം മതി.

മാത്ര—ഒന്നു മുതൽ മൂന്നു ഗ്രാം വരെ ചൂടുവെള്ളത്തിലൊ, മോരിലൊ, മദ്യത്തിലോ സേവിക്കണം.

## ആവിൎത്തോലാദി ഭസ്മം.

ഇതു നീരിനു വിശേഷമാണ. ഇതു വെള്ളത്തിൽ കലക്കി തെളിയെടുത്തു അതിൽ അരിയിട്ടു കഞ്ഞിവെച്ചോ അല്ലെങ്കിൽ ചൂടുവെള്ളത്തിൽ കലക്കിയോ സേവിക്കാം. പാണ്ഡുരോഗം, മഹോദരം ഇവകളിലും ഇതു ഫലമുള്ളതാണ. നീരിനു ഇതിൽ മീതെ കേരളീയവൈദ്യന്മാരുടെ ഇടയിൽ മരുന്നുണ്ടോ എന്നു സംശയമാണ.

മാത്ര—ഒന്നു മുതൽ നാലു ഗുരു വരെ. പത്ഥ്യം അഭ്രവിലാസകഷായം പോലെ.

## കന്മദഭസ്മം.

അസ്ഥിസ്രാവം, മൂത്രകൃച്ഛ്രം ഇവകളിൽ ഇതു വളരെ പ്രശസ്തമാണ്. പ്രമേഹത്തിലും ഇതിനു വളരെ ഫലമുണ്ട്. അസ്ഥിസ്രാവത്തിലും മററും വെണ്ണനെയ്യ്, പഞ്ചസാര ഇവ ചേർത്തോ പാലിലൊ സേവിക്കണം. പ്രമേഹത്തിൽ മഞ്ഞൾനീരിലൊ ത്രിഫലാകഷായത്തിലൊ ചേർത്താണ സേവിക്കേണ്ടത്. പത്ഥ്യം രോഗഭേദംപോലെ.

മാത്ര—ഒന്നു മുതൽ രണ്ടു പണത്തൂക്കം വരെ.

## കല്യാണക്ഷാരം.

ഇതു ഉദാവർത്തം, ശൂലരോഗം, ഗുന്മൻ, പാണ്ഡു, ഉദരം, കൃമി, മൂത്രത്തിന്റെ തടസ്ഥം. അരുചി, നീര്, ഗ്രഹണി ഇതുകളിലെല്ലാം നന്നു; ദഹനത്തെ ഉണ്ടാക്കും; പ്ലീഹരോഗത്തെ ശമിപ്പിക്കും. മലബന്ധംകൊണ്ടുള്ള ഉപദ്രവങ്ങളെ ഇല്ലാതാക്കും. വയററിൽ വേദനക്കും വിശേഷമാകുന്നു. ഇതു നെയ്യിൽ ചാലിച്ചോ ചൂടുവെള്ളത്തിലൊ സേവിക്കാം. ഇതു നെയ്യില്ലാതെ സേവിക്കുമ്പോൾ നെയ്യുകൂട്ടി ഉരുൾ കഴിക്കണം. ഇച്ഛാപത്ഥ്യം മതി.

മാത്ര—ഒന്നു മുതൽ മൂന്നു ഗുരു വരെ.

## കാന്തസിന്ദൂരം.

ഇതു ശ്വാസം, ഗുന്മൻ, ഗ്രഹണി ഇവകളിൽ വിശേഷമാകുന്നു; രക്തക്ഷയത്തിനും, പാണ്ഡുരോഗത്തിനും ശമനത്തെ കൊടുക്കുകയും ചെയ്യും. രക്തഗുന്മനിലും കൊള്ളാം. ശ്വാസത്തിൽ ഇതു സമം ചുക്കുപൊടി ചേർത്തു സേവിക്കണം. ഗുന്മൻ, ഗ്രഹണി ഇവകളിൽ ത്രികടുവിൽ ഏതെങ്കിലും പൊടി ചേർത്തു സേവിക്കാം. മററു രോഗങ്ങളിൽ തേനോ പഞ്ചസാരയോ ചേർത്തു സേവിക്കണം. ലോഹഭസ്മത്തിനു പറഞ്ഞ മിക്ക ഗുണങ്ങളും ഇതിനാലും ലഭിക്കുന്നതാണ്. പത്ഥ്യം ലോഹസിന്ദൂരംപോലെ. ഇത് 7, 14 എന്നീ 2 തരത്തിൽ സ്ഫുടം ചെയ്യാറുണ്ട്.

മാത്ര—ഒന്നു മുതൽ രണ്ടു പണത്തൂക്കം വരെ.

## ക്ഷാരാഗദം.

ഇതു കഫഗുന്മത്തിങ്കൽ ഏററവും പ്രശസ്തമാണ്. ഗുന്മൻ, ഉദാവർത്തം, വൃദ്ധി, അഷ്ഠീല, മഹോദരം, ഗ്രഹണി, പ്ലീഹ ഇവകളിലെല്ലാം സാമാന്യം ഫലപ്രദവുമാണ്. കഫാധികമായ അപസ്മാരം, ഉന്മാദം, കൈവിഷം ഇവകളിൽ ഇതിന്റെ ഉപയോഗം പ്രത്യേക വിധിക്കപ്പെട്ടിട്ടുണ്ട്. യോനിരോഗം, ശുക്ലദോഷം ഇവകളും ഇതിനാൽ ശമിക്കുമത്രെ. എലിവിഷത്തിനും മൂർഖവിഷത്തിനും ഇതു വളരെ മുഖ്യമാണെന്നു പൂർവ്വാ

നങ്ങളെക്കൊണ്ടു യഥാവിധി ഭാവനചെയ്തുണ്ടാക്കുന്നതാണ്. അതിനാൽ ഇതിന്നു സാധാരണ ഗന്ധകരസായനത്തെക്കാൾ പല ഗുണങ്ങളും അധികം സിദ്ധിക്കുന്നുണ്ട്. പത്ഥ്യം തെററിപ്പോയാലുള്ള വ്യാപത്തുപോലും വളരെ കുറഞ്ഞിട്ടും ഉണ്ടു. ഗന്ധകരസായനത്തിന്നു പറഞ്ഞ എല്ലാ ഗുണങ്ങളും ഇതിനാൽ സവിശേഷം സാധിക്കുന്നതിന്നുപുറമെ, വാതം, പിത്തം, കഫം ഇവയാലുണ്ടാവുന്നതൊ, രക്തദുഷ്ടുംകൊണ്ടുണ്ടാവുന്നതൊ ആയ പല അസാദ്ധ്യ രോഗങ്ങളും (കുഷ്ഠം, വിസർപ്പം മുതലായവ) തീരെ ശമിച്ച് നല്ല ദേഹകാന്തിവരുത്തുവാൻ ഇതു എത്രയും നല്ല സിദ്ധൌഷധമാണ്. ഇതിനെ ക്രമമായി ശീലിച്ചുകൊണ്ടിരുന്നാൽ ജഠരാഗ്നി, വീര്യം, ഓജസ്സ് ഇവ നിമിഷംതോറും വർദ്ധിച്ചുവരും. എന്നുമാത്രമല്ല, പ്രമേഹം ക്ഷയം, പാണ്ഡു കാസം, ശ്വാസം, അർശസ്സ് മുതലായ ദീർഘരോഗങ്ങൾക്കും ഇതിനാൽ സാരമായ ശമനം കിട്ടുന്നതാകുന്നു. ദീർഘായുസ്സ്, ദേഹബലം, മനോബലം, ഇന്ദ്രിയസംയമനശക്തി മുതലായവ സിദ്ധിക്കുന്നതിന്നു വിശിഷ്ടന്മാരായ യോഗികൾ കൂടി ഇതിനെ ശീലിക്കുന്നുണ്ടെന്നു പറഞ്ഞാൽ പിന്നെ ഇതിന്റെ ഗുണം പ്രത്യേകിച്ചു പറയേണ്ടതില്ലല്ലൊ.

മാത്ര – കാൽ മുതൽ ഒരു ഉറുപ്പികത്തൂക്കംവരെ. പത്ഥ്യം ഗന്ധകരസായനംപോലെ തന്നെ.

## താമ്രഭസ്മം.

ഇതു നല്ല ഒരു വമനദ്രവ്യമാണ്. എല്ലാരോഗങ്ങളിലും, വിശേഷിച്ചു വിഷം അകത്തുചെന്നാലും വെള്ളത്തിൽ ഇതു കൊടുത്താൽ ഛർദ്ദിക്കുന്നതാണ്. വിഷഭക്ഷണത്തിൽ അവശിഷ്ടമായ വിഷത്തെയും ഇതുതന്നെ ചെറിയ മാത്രയിൽ സേവിച്ചാൽ നശിപ്പിച്ചുകളയും. ഗ്രഹണി, ജീർണ്ണജ്വരം, യകൃദ്രോഗം, പ്ലീഹോദരം, രക്തക്ഷയം, അമ്ലപിത്തം, അതിസാരം ഇവകളിലൊക്കെ ഉപയോഗിക്കാം. കുഷ്ഠത്തിന്നും, മേഹത്തിന്നും ഇതു പ്രത്യേകം വിധിച്ചിട്ടുണ്ട്; കാസം, ശ്വാസം, ക്ഷയം, കൃമി ഇവകളിലും വിശേഷമാണ്. വ്രണങ്ങളിൽ ഇതു തേനിൽ ചാലിച്ചൊ മററൊ പുരട്ടുന്നതും ശുദ്ധിവന്നു ഉണങ്ങുവാൻ വിശേഷമാണ്. രോഗഭേദംപോലെ പത്ഥ്യം വേണം.

മാത്ര—അര മുതൽ നാലുഗ്രെൻ വരെ. ഛർദ്ദിപ്പിക്കാൻവേണ്ടി കൊടുക്കുന്നേടത്തു രണ്ടു മുതൽ നാലു പണത്തൂക്കംവരെ കൊടുക്കണം. പഞ്ചസാരയിലൊ, തേനിലൊ ചേർത്തു സേവിപ്പിക്കാം. കുഷ്ഠരോഗത്തിൽ പത്ഥ്യം ഗന്ധകരസായനംപോലെ.

## താളകഭസ്മം.

ഇതു വളരെ പ്രധാനമായ ഒരു ഔഷധമാണ്; കാലാധികമായ പനി, അമ്ലപിത്തം, കാസം, ശ്വാസം, ക്ഷയം ഇവകളെ ഇതു ക്ഷണത്തിൽ ശമിപ്പിക്കും. ശരീരത്തിന്നു ശക്തിയേയും, സൌന്ദര്യത്തെയും ഉണ്ടാക്കിത്തീർക്കും. ഇതു ശീലിക്കുന്നവർ വളരെ അധികം ആയുസ്സുണ്ടാകുമെന്നു പറയപ്പെടുന്നു.

മാത്ര — അര മുതൽ രണ്ടു ഗ്രേൻവരെ. പഞ്ചസാരയിലൊ തേനിലൊ ചേൎത്തു സേവിക്കണം. ഇതു പാഷാണം ചേൎന്ന മരുന്നാകകൊണ്ടു ആദ്യം മാത്ര വളരെ കുറച്ചുസേവിക്കേണ്ടതാണ്. ആദ്യം അരക്കാൽ ഗ്രേനിൽ അധികം സേവിക്കരുത്. പിന്നെ ദോഷമില്ലെന്നു കണ്ടാൽ മാത്ര ക്രമത്തിൽ കയറ്റിക്കൊണ്ടു പോകാം. ഇച്ഛാപഥ്യംവേണം. ശക്തിയുള്ള രോഗങ്ങളിൽ ഗന്ധകരസായനവിധിപ്രകാരം പാലും, ചോറും മാത്രം ഭക്ഷണമായും സേവിക്കാവുന്നതാണ്.

## തുത്ഥാഞ്ജനം.

ഇതു തിമിരത്തിൽ വിശേഷപ്പെട്ട മരുന്നാണ്. പൂത്തു മങ്ങിയ കാഴ്ചക്കും തല്ലാലും ഇതു ഗുണം കൊടുക്കും; തിമിരം കണ്ണിൽ വൎദ്ധിക്കാതിരിപ്പാനും, ഹ്രസ്വദൃഷ്ടി (Short-Sight) വന്ന മുകളേറാതിരിപ്പാനും ഇതു വളരെ നല്ലതാണ്. റോസ്സുവാട്ടർ മുതലായ മറ്റു ദ്രവങ്ങളോടുകൂടി നന്ന. ഇതിൽ നിന്ന ഒന്നോ, രണ്ടോ ഗ്രേൻ എടുത്തു കണ്ണിലിടണം. കുറെ കഴിഞ്ഞാൽ പച്ചവെള്ളംകൊണ്ടു കഴുകുകയും വേണം.

## നാഗഭസ്മം.

ഇതിന്ന ധാതുക്കളെ സങ്കോചിപ്പിക്കുന്ന ഗുണംകൂടിയുണ്ട്. രക്തസംബന്ധമായ രോഗങ്ങളിലൊക്കെ ഇതു ഉപയോഗിക്കാം. ചുരുക്കമായാലും കഠിനം ആയുള്ള അതിസാരത്തിൽ ഇതു ഗുണകരമാണ്. അസ്ഥിസ്രാവം, യോനിസ്രാവം, രക്തംപോകൽ, ജീൎണ്ണാതിസാരം, രക്തഛൎദ്ദി, രക്തം തുപ്പൽ മുതലായതിൽ പലപ്പോഴും ഫലിക്കുന്നതാണ്. കൊക്കര, ക്ഷയം ഇവകളിലും വളരെ ഗുണകരമാണ്. അപസ്മാരത്തിങ്കലും കൊള്ളാം. പുറമെയുള്ള വൃണം, വിസൎപ്പം മുതലായതിൽ ഇതു നെയ്യിലൊ, തേനിലൊ, വെളിച്ചെണ്ണയിലൊ ചാലിച്ചു പുരട്ടുന്നതു വളരെ ഫലമുള്ളതായിരിക്കും. അകത്തേക്കു പഞ്ചസാര, തേൻ മുതലായ അനുപാനങ്ങളോ ചേൎത്തു സേവിക്കണം.

മാത്ര—അരമുതൽ രണ്ടു ഗ്രേൻ വരെ ഇച്ഛാപഥ്യം മതി.

## നാളികേരക്ഷാരം.

ഇതു മഹോദരത്തിന്ന വിശേഷമാണ്. ഗ്രഹണി, പ്ലീഹരോഗം ഇവകളിൽ സാധാരണ ഗുണം കാണിക്കും; അധികം വന്നു പുളിച്ചുതേട്ടൽ ശമിപ്പിക്കും; കാച്ചിയ മോരിലൊ ചൂടുവെള്ളത്തിലൊ സേവിക്കാം. ഇച്ഛാപഥ്യം മതി.

മാത്ര — അരമുതൽ മൂന്ന ഗ്രേൻ വരെ.

## പഞ്ചലവണഭസ്മം.

ഇതു മഹോദരത്തിന്ന ഒന്നാന്തരമാണ്. ഇതു സേവിച്ചാൽ വയറുവേദ

പൊട്ടുന്ന ആശ്വാസപ്പെടും. ഗുന്മൻ, ഗ്രഹണി, അതിസാരം, പ്ലീഹ ഇവകൾക്കെല്ലാം നന്ന്; അഗ്നിബലമുണ്ടാവുകയും ചെയ്യും.

മാത്ര—ഒന്നുമുതൽ നാല് പണത്തൂക്കംവരെ. നെയ്യിലൊ, മോരിലൊ, കാഞ്ഞവെള്ളത്തിലൊ, ഇഞ്ചിനീരിലൊ സേവിക്കണം.

## പനവിരലാദിഭസ്മം.

ഇതിന്റെ മാത്ര, ഗുണം, പത്ഥ്യം മുതലായതു കൂറിൽത്തൊലാദിയോട് മിക്കവാറും ശരിയാണ്.

## പലാശക്ഷാരം.

ആർത്തവശൂലയ്ക്ക വിശേഷപ്പെട്ടതാണ്. ചന്ദനാദി മുതലായി തക്കതായ കഷായങ്ങളിലൊ, ചൂടുവെള്ളത്തിലൊ സേവിപ്പിക്കാവുന്നതാണ്.

മാത്ര — അരമുതൽ ഒരു ഗ്രാംവരെ.

## പ്രവാളഭസ്മം.

ഇതു സന്നിപാതം, മൂത്രകൃച്ഛ്രം, അസ്ഥിസ്രാവം, ഈ വകകളിൽ പ്രത്യേകം പ്രശംസിക്കപ്പെട്ടിട്ടുള്ളതാണ്; ക്ഷയം, കാസം, ശ്വാസം ഇവകളിലും നന്ന. ദേഹത്തിനു നല്ലതെ നല്കുന്നതും; ധാതുപുഷ്ടിയെ ഉണ്ടാക്കും; പാൽ, വെണ്ണനെയ്യ്, പഞ്ചസാര, കൽക്കണ്ടം, തേൻ ഇവകളിലെല്ലാം ചേർത്തു സേവിപ്പിക്കാം. ഇച്ഛാപത്ഥ്യം മതി.

മാത്ര—ഒന്നുമുതൽ മൂന്ന പണത്തൂക്കംവരെ

## ഭാസ്കരലവണം.

ഇതു ഗ്രഹണിക്ക ഏറ്റവും നല്ലതാണ്; അഗ്നിയെ ഉണ്ടാക്കും; ഗുന്മൻ, പ്ലീഹ, പ്ലീഹോദരം ഇവകളിലും കൊള്ളാം. ഇച്ഛാപത്ഥ്യം മതി.

മാത്ര—അരമുതൽ രണ്ടു ഗ്രാംവരെ മദ്യം, ചൂടുവെള്ളം, മോർ, തയിർവെള്ളം ഇവയിലേതിലെങ്കിലും സേവിക്കാവുന്നതാണ്.

## മഹാവൃക്ഷലവണം.

ഇതു ശൂലരോഗത്തിന ഏറ്റവും പ്രസിദ്ധപ്പെട്ട മരുന്നാണ്. അഗ്നിമാന്ദ്യം, ഗുന്മൻ, പ്ലീഹ ഇവകൾക്കും നന്ന.

മാത്ര—ഒന്നുമുതൽ മൂന്ന ഗ്രാംവരെ. ചൂടുവെള്ളത്തിലൊ, മോരിലൊ, മദ്യത്തിലൊ സേവിക്കണം. ഇച്ഛാപത്ഥ്യം മതി.

## മുക്താഭസ്മം.

ഇതിനും പ്രവാളഭസ്മത്തിനും മിക്കതും ഗുണം ഒരുപോലെയാണ്. എന്നാൽ ഇതിന്ന പല ഗുണങ്ങളും അധികമുണ്ട്. ദേഹത്തിന്ന തള്ളിച്ചയെ

ക്ഷണനത്തിൽ തീക്ഷ്ണം; അധികം ഇന്ദ്രിയപ്രസാദകരവും വൃഷ്യവുമാണ്. സേവിക്കേണ്ടും ക്രമം പ്രവാളഭസ്മംപോലെ, ഇച്ഛാപഥ്യം മതി.

മാത്ര — ഒരു ഗ്രെയിൻ മുതൽ മൂന്നു ഗ്രെയിൻ വരെ.

## യശദഭസ്മം.

ഇതു അസ്ഥിസ്രാവം, മൂത്രകൃച്ഛ്രം, മുതലായ രോഗങ്ങളിൽ വംഗഭസ്മം, നാഗഭസ്മം ഇവകളെപ്പോലെ ഫലമുള്ളതാണ്. വിശേഷിച്ച് അപസ്മാരം, കമ്പവാതം, ഗ്രഹണി ഇവകളിലും ഫലമുണ്ട്.

മാത്ര മുതലായതു നാഗഭസ്മംപോലെ തന്നെ.

## രജതഭസ്മം.

ഇതിനു ഏതാണ്ടു സ്വർണ്ണഭസ്മത്തിനുള്ള ഗുണങ്ങളൊക്കെയുമുള്ളത്. പക്ഷെ അല്പം കുറയും. ഇതു നാഡികൾക്കു ബലത്തെ ഉണ്ടാക്കിത്തീർക്കും; ബുദ്ധിപുഷ്ടിയെ ഉണ്ടാക്കും; ദേഹ തളർച്ച, അന്തർവ്രണം, ഗ്രഹണി, വയറ്റിൽ വ്രണം ഇവകളിൽ പലപ്പോഴും ഉപകരിക്കാറുണ്ട്; അസൃഗ്ദരം, രക്തച്ഛർദ്ദി ഇവകളിലും ഋതുകാലങ്ങളിൽ അധികം രക്തം പോകുന്നതിനും നല്ലതാണ്; ഞരമ്പുകളുടെ ക്ഷോഭം നിമിത്തം ഉണ്ടാവുന്ന ഛർദ്ദി, അതിസാരം ഇവകൾക്കും വിധിക്കപ്പെട്ടിട്ടുണ്ട്.

മാത്ര — അരമുതൽ രണ്ടു ഗ്രെയിൻ വരെ. ഇച്ഛാപഥ്യം മതി.

## രസസിന്ദൂരം.

രസത്തിന്റെ ആവിർഭാവം മുതൽ ആര്യവൈദ്യശാസ്ത്രമെന്നല്ല ലോകത്തിലുള്ള വൈദ്യസമ്പ്രദായം മുഴുവൻ ആകപ്പാടെ ഒന്നു മാറീട്ടുണ്ട്. വേണ്ടുംവിധം ഉപയോഗിച്ചാൽ ഏതു രോഗത്തേയും ഇതു അത്ഭുതകരമായ വിധത്തിൽ ആശ്വാസപ്പെടുത്തുമെന്നുള്ളതാണു അതിനുള്ള സംഗതി. ഇതിന്റെ ഉപയോഗത്തെപ്പറ്റി അനേകവൈദ്യന്മാർ ആലോചിച്ചു ഓരോ വിധത്തിൽ തീർച്ചപ്പെടുത്തീട്ടുണ്ട്. എങ്കിലും ഇതിന്റെ പ്രഭാവം മുഴുവനും ഇനിയും പരസ്യമായിട്ടില്ലെന്നുതന്നെ പറയേണ്ടിയിരിക്കുന്നു. രസത്തിന്റെ രസവിദ്യാദികളും ഉപയോഗക്രമം മുതലായതിൽ ആര്യവൈദ്യന്മാർ സിദ്ധിച്ചിട്ടുള്ള ജ്ഞാനവും അവർ അതിൽ ചെയ്തിട്ടുള്ള ശ്രമവും ഇന്നും ലോകോത്തരമായിത്തന്നെ ഇരിക്കുന്നതേയുള്ളൂ. യാതൊരു അപായവും കൂടാതെ രസം ഉപയോഗിച്ചു ശതകോടി രോഗങ്ങളെ ആശ്വാസപ്പെടുത്തുവാൻ സാധിക്കുന്നതു യോഗ്യനായ ഒരു ആര്യവൈദ്യനമാത്രമാണു. ഇതിനുള്ള പ്രത്യേക കാരണം അവർ തങ്ങളുടെ ആയുധത്തെ ഏതു വിധം വേണമെങ്കിൽ ഉപയോഗിക്കുവാനുള്ള വശതയും, രസത്തെ ശുദ്ധിചെയ്യുന്നതിലും ഭസ്മീകരിക്കുന്നതിലും അവർ ചെയ്യുന്ന നിഷ്കർഷയും, അതിനെ സേവിക്കുമ്പോൾ ശാസിക്കപ്പെടുന്ന പഥ്യനിശ്ചയമാണു.

അതുകൊണ്ടു രസംകൊണ്ടുള്ള ചികിത്സയിൽ ഇന്നും അവരെപ്പോലെ സാമർത്ഥ്യമുള്ളവരായി ആരുംതന്നെ ഇല്ലെന്നു പറയുന്നതു തെറ്റായിരിക്കയില്ല. ഇവർ ഇതുകൊണ്ടു അനേകം യോഗങ്ങളുണ്ടാക്കി ഉപയോഗപ്പെടുത്തുന്നുണ്ടു. അവയിലെല്ലാററിലുംവെച്ചു ശ്രേഷ്ഠമായിട്ടുള്ളതു രസസിന്ദൂരമാകുന്നു.

രസസിന്ദൂരത്തിന്നു എല്ലാരോഗത്തെയും ശമിപ്പിക്കാനുള്ള ശക്തിയുണ്ടെങ്കിലും ഇതു ഏററവും ഗുണപ്രദമായിട്ടുള്ളതു വ്രണങ്ങളിലാണു. അതിലുംവെച്ചു ഫിരംഗ (പറങ്കി) രോഗത്തിങ്കൽ ഇതിന്നു എത്രയും അധികം പ്രാധാന്യമുണ്ടു. ഫിരംഗത്തിന്റെ എല്ലാ അവസ്ഥയിലും ഇതിന്നു ശരിയായൊരു മരുന്നില്ല. ഒരു ഔഷധംകൊണ്ടു ഈ ഭയങ്കരരോഗം ആശ്വാസപ്പെടാമെന്നുണ്ടെങ്കിൽ അതു ഈ മരുന്നുകൊണ്ടു മാത്രമാണു. ഉപദംശം വർദ്ധിച്ചു, മൂക്കടച്ചിട്ടും, കൈകാൽ മുടങ്ങിയും വരുന്ന ദിക്കിൽ ഇതല്ലാതെ യാതൊരു ശരണവുമില്ല. ദുഷ്ടവ്രണം, വാതശോണിതം ഇറങ്ങിപ്പൊട്ടിയ വ്രണം, ഭഗന്ദരം, അർബുദം, നാഡീവ്രണം ഈ വക ക്ഷുദ്രരോഗങ്ങളിൽ ഇതു കാണിക്കുന്ന ഫലം എല്ലാവരും വിസ്മയകരമായിരിക്കും. വ്രണശുക്ലത്തിങ്കൽ ഇതു വളരെ ഫലമുള്ളതാണു; ശ്വാസകാസം, യകൃത്തു, പ്ലീഹ മുതലായ ആന്തരാവയവങ്ങളിൽ വിദ്രധിയോ പാകമോ ഉൽഭവിക്കുന്നതായി കണ്ടാൽ ഇതിന്റെ ഉപയോഗംകൊണ്ടു അതു വളരെ ശിഥിലമായിപ്പോകുന്നതാണു. ഉള്ളിൽ അസാധാരണമായി ഉണ്ടായിട്ടുള്ള വീക്കങ്ങളെ ഇതു പ്രത്യേകം മാററിക്കളയുന്നതാണു. ഫിരംഗസംബന്ധമായ വാതത്തിന്നും, അരിയാണി മുതലായ സ്ഥലങ്ങളിലെ വീക്കത്തിന്നും നേത്രരോഗങ്ങൾക്കും ഇതു പെട്ടെന്നു ശമനം തരുന്നതും; ഉചിതമായ മാത്രയിൽ ഉപയോഗിച്ചിരുന്നാൽ രക്തത്തിൽ സംബന്ധിച്ച സകല വിഷത്തെയും ഇതു ശുദ്ധിപ്പെടുത്തുകയും, രക്തത്തിന്റെ സ്വാഭാവിക ഗുണത്തിന്നു അതിയായ പുഷ്ടിയെ ഉണ്ടാക്കിത്തീർക്കുകയും ചെയ്യും. അതുകൊണ്ടു ഇതു രക്തദുഷ്ടികൊണ്ടുണ്ടാകുന്ന എല്ലാ രോഗത്തിന്നും പ്രധാനപ്പെട്ട മരുന്നായിത്തീർന്നിരിക്കുന്നു. ഇതു രസായനങ്ങളിൽവെച്ചു ഏററവും പ്രശസ്തമാണു്. ദേഹബലത്തെ വർദ്ധിപ്പിക്കും; ചെറിയ മാത്രയിൽ ഇതിനെ ശീലിച്ചുകൊണ്ടിരുന്നാൽ ദേഹത്തിലുണ്ടാകുന്ന മുഴകം, കുരുക്കൾ ഇവകളെല്ലാം ക്രമത്താലെ മാഞ്ഞുപോകുന്നതാണു. ഇതു കൂടാതെ അസ്ഥിസ്രാവം, യകൃദ്രോഗം, പ്ലീഹോദരം, ജീർണ്ണജ്വരം, ജീർണ്ണാതിസാരം, ഗ്രഹണി മുതലായ അനവധി രോഗങ്ങളിൽ ഇതിനെ വൈദ്യന്മാർ ഉപയോഗപ്പെടുത്തുന്നുണ്ടു.

രസസിന്ദൂരത്തെ അകത്തേക്കു സേവിക്കുമ്പോൾ—വിശേഷിച്ചു വ്രണങ്ങളിൽ—കഠിനമായ പത്ഥ്യനിഷ്ഠ അത്യാവശ്യമാകുന്നു. ചോറു ചെറിയരിയാക്കി വെണ്ണപോലെ വെച്ചു വാർത്തു വെള്ളം തിളച്ചുകളഞ്ഞു ഭക്ഷിക്കണം. പുളി, ഉപ്പു, എരിവു മുതലായ യാതൊരു ദ്രവ്യവും കൂട്ടിയുണ്ണാൻ പാടില്ല. നിവൃത്തിയില്ലാത്തേടത്തു പാൽ, നെയ്യ് ഇവ മാത്രം ഉപയോഗിക്കാം. നിലത്തു ചവിട്ടരുതു്. പകലുറക്കം മുതലായ എല്ലാ അപത്ഥ്യ

സ്രാവം, മൂത്രകൃച്ഛ്റം, പ്രമേഹം ഇവകളിലെല്ലാം നന്ന. വൃഷ്യവുമാണ. ദേഹത്തിന്ന ബലത്തെ ലഭിപ്പിക്കും; ക്ഷയത്തിലും വളരെ ഫലമുള്ളതാകുന്നു. അപസ്മാരം മുതലായ മനോരോഗങ്ങളിലും ധാരാളം പ്രയോഗിക്കപ്പെടുന്നതുമുണ്ട.

മാത്ര—രണ്ടു മുതൽ ആറു ഗ്രേൻ വരെ. പഞ്ചസാരയൊ തേനൊ ചേർത്തു സേവിക്കണം. പത്ഥ്യം രോഗഭേദംപോലെ.

## ശംഖഭസ്മം.

ഇതു വരാടഭസ്മത്തിനോടു തുല്യമാണ. ഗ്രഹണിയിൽ ഇതു വളരെ നന്ന. പുളിച്ചുതേട്ടലും ഛർദ്ദിയും ക്ഷണത്തിൽ ആശു നാശപ്പെടുന്നതാണ. പ്ലീഹാവൃദ്ധിയേയും വായുസ്തംഭനത്തേയും തീർക്കും.

മാത്ര—മുതലായതു വരാടഭസ്മംപോലെ.

## ശൃംഗഭസ്മം.

ഇതു അസ്ഥിസ്രാവം, മൂത്രകൃച്ഛ്റം ഇവകളിൽ വിശേഷമാണ. കുരയ്ക്കും നന്നു; രക്തപിത്തത്തിന്നും തരക്കേടില്ല. വെണ്ണനെയ്യ്, പഞ്ചസാര, തേൻ, പാൽ ഇതിലേതിലെങ്കിലും സേവിക്കാം. കപ്പൽമുളക, പുളി ഇവ പ്രത്യേകം വർജ്ജിക്കണം. അദ്ധ്വാനവും മൈഥുനവും പാടില്ല. ഉഷ്ണസാധനങ്ങളേയും ഉപേക്ഷിക്കേണ്ടതാണ.

മാത്ര—ഒന്നു മുതൽ നാലു പണത്തൂക്കം വരെ.

## സുവർണ്ണവംഗം.

ഇതു വംഗഭസ്മം ഉപയോഗിക്കുന്ന സ്ഥലങ്ങളിലെല്ലാം ഉപയോഗിക്കാവുന്നതാണ്. പഴക്കമേറിയ അസ്ഥിസ്രാവം, ശുക്ലസ്രാവം മുതലായ വസ്തിരോഗങ്ങളിൽ പ്രത്യേകം ഫലമുള്ളതാണ്.

## സ്വയമഗ്നി.

ഇതു വയറ്റിൽ വേദനയ്ക്കും മഹോദരത്തിന്നും ഒന്നാന്തരമാണ. ശർക്കര, ചുക്കുപൊടി, ഇഞ്ചിനീർ, പഞ്ചസാര, തേൻ ഇവയിലേതെങ്കിലും ചേർത്തു സേവിക്കാം. പത്ഥ്യം പാൽ, ഗോതമ്പ് ഇവയാണ.

മാത്ര—അര മുതൽ മൂന്നു ഗ്രേൻ വരെ.

## സ്വർണ്ണഭസ്മം.

ഇതു വളരെ വിലയേറിയതും ശരീരത്തിന്ന ഏറ്റവും യോജിക്കുന്നതും ആയ മരുന്നാകുന്നു. ദേഹേന്ദ്രിയങ്ങൾക്കു അതിയായ ഉന്മേഷത്തെയും ബലത്തെയും ഉണ്ടാക്കിത്തീർക്കും. വൃദ്ധന്മാർക്കു യൌവനം വീണ്ടും ലഭിക്ക

ന്നതിന്ന ഈ ഔഷധം ഒരു മുഖ്യോപായമാകുന്നു. ദേഹത്തിന്റെ വൎണ്ണവും അഴകും ക്ഷണത്തിൽ പ്രകാശിക്കും; ബുദ്ധിക്ക ശക്തിയും സൂക്ഷ്മതയും അത്ഭുതകരംവണ്ണം വൎദ്ധിക്കുന്നതാണ. അതിമൈഥുനംകൊണ്ടൊ, വാൎദ്ധക്യംകൊണ്ടൊ, മററ വല്ല കാരണത്താലൊ ജനനേന്ദ്രിയത്തിന്ന ശക്തിക്ഷയം വന്നവൎക്ക ഇതു വീണ്ടും പൂൎവ്വസ്ഥിതിയെ പ്രാപിപ്പിച്ചു കൊടുക്കുന്നതാകുന്നു. പനി, സന്നി, ക്ഷയം, ബുദ്ധിഭ്രമം, അപസ്മാരം, ദേവതാബാധ, മൂത്രരോഗങ്ങൾ, ഷണ്ഡത ഇവകളിലെല്ലാം ഇതു വിശേഷപ്പെട്ട ഔഷധമാണ. ഉപദംശത്തിലും ഹിരംഗരോഗത്തിലും ഇതിന്റെ ഫലം അനിതരസാധാരണമാകുന്നു. പക്ഷവാതം, ബാഹ്വായാമം, ആന്ത്രായാമം, സൎവ്വാംഗരോഗം ഇവകളിലെല്ലാം ഇതു പ്രത്യേകം വിധിക്കപ്പെട്ടിട്ടുള്ളതാണ. പഞ്ചസാര, നെയ്യ, പാൽ, തേൻ ഇതിലേതിലെങ്കിലും സേവിക്കാം. ഇച്ഛാപഥ്യം മതി.

മാത്ര— അര മുതൽ രണ്ട ഗ്രേൻ വരെ.

## സിദ്ധമകരധ്വജം.

ദേഹത്തിന്റെ കാന്തി, ആരോഗ്യം, ദീൎഘായുസ്സ ഇവയെ ആഗ്രഹിക്കുന്നവൎക്ക ഈ ഔഷധം ഉപയോഗമുള്ളതാണ. സ്വൎണ്ണസിന്ദൂരത്തിന്റെയും രസസിന്ദൂരത്തിന്റെയും ഗുണങ്ങൾ ഇതിനുണ്ട. ഉപദംശം, ഹിരംഗരോഗം ഇവകളിൽ ഇതു മററ രസങ്ങളെക്കാൾ അധികം നന്നാണെന്നാണ ആചാൎയ്യന്മാരുടെ അഭിപ്രായം. മാത്ര, പഥ്യം മുതലായതു രസസിന്ദൂരം പോലെ.

## ഹിംഗുളഭസ്മം.

ഇതിന്ന രസസിന്ദൂരത്തിന്റെ ഗുണം തന്നെയാണുള്ളതു. പക്ഷെ അതിനെക്കാൾ വീൎയ്യം കുറയും. എല്ലാ വ്രണങ്ങളിലും വിശേഷിച്ചു ക്ഷയത്തിലും നന്നു. പഞ്ചസാരയൊ, തേനൊ ചേൎത്തു സേവിക്കയൊ പുരട്ടുകയൊ ചെയ്യാം. ഇച്ഛാപഥ്യം മതി.

മാത്ര— അരമുതൽ മൂന്ന ഗ്രേൻ വരെ.

## ഹിംഗ്വാദിക്ഷാരം.

ഗുന്മോദരം, ഗ്രഹണി, ശോഫം ഇവകളിൽ വിശേഷം. മാത്ര— ഒന്നമുതൽ നാലു ഡ്രാംവരെ ചൂടുവെള്ളത്തിൽ സേവിക്കാം.

# രസക്രിയകൾ.

---

## ഇളനീർകുഴമ്പ്.

ഇതു കണ്ണിന്നു വളരെ സുഖം കൊടുക്കുന്ന ഒരു രസക്രിയയാകുന്നു. അൎമ്മം, തിമിരം; വ്രണശുക്ലം, പഴുപ്പു, താക്കണ്ണുകാചാദ്യം മുതലായ പിത്തസംബന്ധമായ എല്ലാ നേത്രരോഗങ്ങൾക്കും ഇതു വളരെ വിശേഷം തന്നെയാകുന്നു. ഉഷ്ണാധിക്യംകൊണ്ടും, വെയിൽ, പുക മുതലായതു തട്ടിയതുകൊണ്ടും ഉണ്ടാവുന്ന കാഴ്ചക്കുറവിന്നു ഇതു വളരെ നല്ലതാകുന്നു. ഇതിൽനിന്നു ഒന്നു മുതൽ നാലുവരെ തുള്ളി കണ്ണിൽ ഉററിക്കുകയൊ എഴുതുകയൊ ചെയ്യും. ക്രമം മുതലായ "രസക്രിയകൾ" എന്ന അദ്ധ്യായത്തിൽ വിവരിച്ചിട്ടുണ്ട്. അതു നോക്കണം.

## കർപ്പൂരാദികുഴമ്പു.

ഇതു പടലം, അഭിഷ്യന്ദം, നീലം, പഴുപ്പു, തിമിരം, കാചം, അൎമ്മം, ശുക്ലം മുതലായ അനേകം രോഗങ്ങളിൽ വിധിക്കപ്പെട്ടിട്ടുള്ളതാകുന്നു. ഉപയോഗിക്കേണ്ടതു ഇളനീർകുഴമ്പുപോലെ.

## കാചയാപനംകുഴമ്പു.

ഇതിന്നു കാചയാപന ഗുളികയെ പറഞ്ഞ എല്ലാ ഗുണങ്ങളുമാകുന്നു ഇത്. വളരെ പഴകിയ രോഗങ്ങൾക്കുകൂടി ഇതിന്നു നല്ലതായ ഫലമൊന്നും വരുന്നതല്ലെന്നുള്ളതാണിതിന്നു ഗുളികയെക്കാളുള്ള വിശേഷം. ഉപയോഗക്രമം ഇളനീർ കുഴമ്പുപോലെ.

## ദാർവ്യാദി രസക്രിയ.

ഇത് വായിൽ പുണ്ണിന്ന് പുരട്ടുവാൻ വളരെ വിശേഷമാകുന്നു.

## ദ്രവത്തി കുഴമ്പു.

ഇതിന്നു ദ്രവത്തി ഗുളികയെ പറഞ്ഞ എല്ലാ ഗുണങ്ങളുമുണ്ട്. ഉപയോഗക്രമം ഇളനീർ കുഴമ്പുപോലെ.

## നയനാമൃതം കുഴമ്പു.

ഇതിന്നു നയനാമൃതം ഗുളികയുടെ എല്ലാ ഗുണങ്ങളുമുണ്ട്. അധികമായി വെളിച്ചത്തേക്കു നോക്കുക, ഗ്രഹണം സൂക്ഷിച്ചുനോക്കുക, അധികം വായിക്കുക മുതലായതുകൊണ്ടു കണ്ണിന്നു ശക്തിക്ഷയമുള്ളവൎക്കു ഇതു വിശേഷാൽ ഫലമുള്ളതാകുന്നു.

## ഏലാദ്രാവകം. (ഏലത്തരി)

ഇതു ഏലത്തരിയുടെ സാരമാണ്; ദഹനത്തേയും, രുചിയേയും വൎദ്ധിപ്പിക്കും; മനസ്സിന്നുന്മേഷത്തെ ഉണ്ടാക്കും; മൂത്രത്തിന്റെ തടസ്ഥത്തെ തീൎക്കും; അസ്ഥിസ്രാവത്തിന്നു നന്ന്; ഛൎദ്ദിയെ നിൎത്തുകയും ചെയ്യും.

മാത്ര—ഒന്നുമുതൽ രണ്ടു ദ്രാംവരെ. നാലിരട്ടി വെള്ളംചേൎത്തു സേവിക്കണം.

## കടുക്കരോഹിണിദ്രാവകം.

ഇതു ദഹനത്തെയും രുചിയേയും വൎദ്ധിപ്പിക്കും; വിരേകത്തെ ഉണ്ടാക്കും; ജീൎണ്ണജ്വരത്തിങ്കലും ഫലമുള്ളതാണ്; സംഹതമായ മലബന്ധത്തിങ്കൽ പ്രത്യേകം പ്രയോജനമുള്ളതാണ്.

മാത്ര—അരമുതൽ രണ്ടു ദ്രാംവരെ. നാലിരട്ടി വെള്ളം ചേൎത്തു സേവിക്കണം.

## കൎപ്പൂരദ്രാവകം.

ഇതു ചുമ, ഛൎദ്ദി, ജീൎണ്ണാതിസാരം ഇവകളിൽ നന്നു. പല്ലുവേദന, ചെവിക്കുത്ത് ഇവകളിൽ പുരട്ടുകയൊ തുള്ളികളായൊ ചെയ്യാം. കാലിന്മേൽ പുരട്ടിയാൽ കോച്ചുവലി ശമിക്കും; വിഷൂചികയിൽ അകത്തേക്കും കൊടുക്കാം.

മാത്ര—അഞ്ചുമുതൽ മുപ്പതു തുള്ളിവരെ. പത്തിരട്ടി വെള്ളംചേൎത്തു സേവിക്കണം.

## കസ്തൂരിദ്രാവകം.

ഇതു ഏക്കം, ചുമ, വിലക്കം, ഏക്കിട്ട്, ക്ഷീണം, മോഹാലസ്യം, ഇളക്കം മുതലായതിൽ വിശേഷമാണ്.

മാത്ര—അഞ്ചുമുതൽ മുപ്പതു തുള്ളിവരെ. നാലിരട്ടി ജീരകവെള്ളം ചേൎത്തു സേവിക്കണം.

## കിരാതതിക്തകദ്രാവകം. (കിരിയാത്ത)

ഇതു ദഹനക്ഷയം, പനി, അരുചി ഇവകളിൽ പ്രശസ്തമാണ്. ശരീരത്തിന്നു ശക്തിയെ വൎദ്ധിപ്പിക്കും; ഗ്രഹണിക്കും നന്നു.

മാത്ര—അരമുതൽ ഒരു ദ്രാംവരെ. നാലിരട്ടി വെള്ളംചേൎത്തു സേവിക്കണം.

## കുടജവൽക്ക ദ്രാവകം.

## (കുടകപ്പാലവേരിന്മേൽതൊലി).

ഇതു രക്താതിസാരം, രക്താർശസ്സ് ഗ്രഹണി ഇവകളിൽ ഏററവും ഫലമുള്ള മരുന്നാണു.

മാത്ര - അര മുതൽ രണ്ടു ഡ്രാംവരെ നാലിരട്ടി വെള്ളംചേൎത്തു സേവിക്കണം.

## കൃഷ്ണജീരകദ്രാവകം (കരിഞ്ചീരകം).

ഇതു ദഹനത്തിനും, അരുചിക്കും നന്നു; വായുക്ഷോഭം, കഫം ഇവകൾക്കും കൊള്ളാം; കരിഞ്ചീരകംപോലെതന്നെ ഘ്രാണിച്ചാൽ ജലദോഷം, തലവേദന, തലകനം ഇവകളും ശമിക്കും.

മാത്ര — അര മുതൽ രണ്ടു ഡ്രാംവരെ നാലിരട്ടി വെള്ളംചേൎത്തു സേവിക്കണം.

## ചന്ദനദ്രാവകം.

ഇതു അസ്ഥിസ്രാവം, മൂത്രകൃച്ഛ്രം, രക്തപിത്തം, പിത്തജ്വരം ഇവകളിൽ വളരെ ഫലമുള്ളതാണ്.

മാത്ര — ഒന്നു മുതൽ രണ്ടു ഡ്രാം വരെ നാലിരട്ടി വെള്ളം ചേൎത്തുസേവിക്കണം.

## ജംബീരദ്രാവകം. (ചെറുനാരങ്ങ).

ഇതു ദാഹത്തേയും തളൎച്ചയേയും തീൎക്കും; വിഷമജ്വരത്തിനു നന്നു; ദഹനത്തേയും അരുചിയേയും ഉണ്ടാക്കും; വായ്‌വരൾച്ചക്കും ഛൎദ്ദിക്കും ശമനം വരുത്തുന്നതാണ്.

മാത്ര — ഒന്നു മുതൽ രണ്ടു ഡ്രാംവരെ നാലിരട്ടിവെള്ളംചേൎത്തു സേവിക്കണം.

## ജാതീഫലദ്രാവകം. (ജാതിക്ക).

ഇതു വയറു സ്തംഭനം, ദഹനക്ഷയം, അതിസാരം, ദുൎഗ്ഗന്ധമായ തേട്ടൽ ഇവകളിലും, ഉദരശൂലയിലും വിശേഷമാണു.

മാത്ര— അര മുതൽ രണ്ടു ഡ്രാം വരെ നാലിരട്ടിവെള്ളംചേൎത്തു സേവിക്കണം.

## ജീരകദ്രാവകം.

ഇതു വയറുകടിയോടം, കരൾ വൃദ്ധി, വിഷമം, ഇവകളിൽ വളരെ ഫലമുള്ളതാണു; മലബന്ധത്തെയും, അതിസാരത്തെയും ശമിപ്പിക്കും.

മാത്രാ — അര മുതൽ രണ്ടു ഡ്രാം വരെ നാലിരട്ടി വെള്ളംചേൎത്തു സേവിക്കണം.

## തിക്തദ്രാവകം (പുത്തരിച്ചുണ്ട).

ഇതു കിരാതതിക്തകദ്രാവകത്തോടു തുല്യമാണ്; ഗ്രഹണിക്കു അധികം നന്നു; പുത്തരിച്ചുണ്ടയുടെ എല്ലാ ഫലവും ഇതുകൊണ്ടു സിദ്ധിക്കുന്നതാണ്.

മാത്രാ — ഒന്നു മുതൽ രണ്ടു ഡ്രാം വരെ നാലിരട്ടി വെള്ളംചേൎത്തു സേവിക്കണം.

## ധാന്യാകദ്രാവകം (കൊത്തമ്പാലരി).

ഇതു ദീപനവും പാചനവുമാണ്. വായുവിനും ഗ്രഹണിക്കും നന്നു.

മാത്രാ — അര മുതൽ രണ്ടു ഡ്രാം വരെ നാലിരട്ടി വെള്ളം ചേൎത്തു സേവിക്കണം.

## നിംബത്വക്ദ്രാവകം. (വേപ്പിൻതൊലി)

ഇതു പിത്തത്തിന്റെ ഉപദ്രവങ്ങൾക്കു വളരെ നല്ലതാണ്. വയറുകാളൽ, കൈകാൽ വിള്ളൽ, നീരട്ടുപിത്തം, ചൊറി, ചിരങ്ങു ഇവകളെ ശമിപ്പിക്കും; കഫസംബന്ധമായ രോഗങ്ങൾക്കു കൃമിക്കും നന്നു.

മാത്രാ — ഒന്നു മുതൽ രണ്ടു ഡ്രാം വരെ. നാലിരട്ടി വെള്ളം ചേൎത്തു സേവിക്കണം.

## പാഠാരസം (പാടക്കിഴങ്ങ്)

ഇതു മൂലക്കുരു, രക്താതിസാരം, കഫാതിസാരം, ആമാതിസാരം ഇവകളിൽ പ്രധാനപ്പെട്ട ഔഷധമാണ്. സേവിച്ചാൽ മൂലം കടച്ചിൽ ക്ഷണത്തിൽ ആശ്വാസപ്പെടുത്തുന്നതാകുന്നു. ഗ്രഹണിയിലും നന്നു.

മാത്രാ — ഒന്നു മുതൽ രണ്ടു ഡ്രാം വരെ നാലിരട്ടി വെള്ളംചേൎത്തു സേവിക്കണം.

## പാഷാണദ്രാവകം.

ഇതു പനി, മലമ്പനി മുതലായതിൽ നല്ലതാണ്. ശീലിച്ചാൽ പഴക്കം ചെന്ന വിസൎപ്പം, ചൊറി, ചിരങ്ങ് ഇവകൾ ശമിക്കുന്നതാണ്; പാണ്ഡുവിനും നന്നു; മലബന്ധത്തെയും അജീൎണ്ണത്തെയും ഉണ്ടാക്കുകയും ചെയ്യും.

മാത്രാ — രണ്ടു മുതൽ എട്ടു തുള്ളിവരെ. പതിനാറിരട്ടി വെള്ളം ചേൎത്തു സേവിക്കണം.

# പിപ്പലീദ്രാവകം.

ഇതു കാസ, ശ്വാസക്ഷയം, കഫം, വാതം ഇവകളിൽ ഏററവും നല്ലതാണ്.

മാത്ര—ഒന്നു മുതൽ രണ്ടു ഡ്രാംവരെ. നാലിരട്ടി വെള്ളം ചേൎത്തു സേവിക്കണം.

# മൂത്രവിസൎജ്ജനദ്രാവകം.

ഇതു വിഷൂചികയിൽ മൂത്രത്തിനു തടസ്ഥം കണ്ടാൽ കൊടുക്കേണ്ടുന്ന മരുന്നാണ്. വായുവിന്റെ അസഹ്യത, ശ്വാസം മുട്ടൽ, എക്കിട്ട, ക്ഷീണം ഇവകൾക്കും നന്നു.

മാത്ര—ഒന്നു മുതൽ രണ്ടു ഡ്രാംവരെ. പലവട്ടമായി സേവിക്കണം.

# രസദ്രാവകം.

ഇതു രസം സേവിച്ചിട്ടു ലഭിക്കേണ്ടുന്ന എല്ലാ ഗുണങ്ങളും സൌകൎയ്യമായി ലഭിക്കാൻ നല്ലതാണ്.

മാത്ര—അര മുതൽ ഒരു ഡ്രാംവരെ. നാലിരട്ടി വെള്ളംചേൎത്തു പല്ലിന്മേൽ തട്ടാതെ സേവിക്കണം.

# ലവണദ്രാവകം.

ഗുന്മൻ, ഗ്രഹണി, പ്ലീഹരോഗം, ശൂല ഇവകളിൽ ഇതു വളരെ വിശേഷമാണ്. പുളിച്ചുതേട്ടൽ, അഗ്നിമാന്ദ്യം, വയറുസ്തംഭനം ഇവകളും നന്നു.

മാത്ര—അഞ്ചു മുതൽ ഇരുപതു തുള്ളിവരെ. പതിനാറിരട്ടിയിൽ കുറയാതെ വെള്ളം ചേൎത്തു സേവിക്കണം.

# ലവംഗദ്രാവകം (കരാമ്പൂവു്)

ഇതു ദഹനത്തിനും, വയറുസ്തംഭനത്തിനും ഒന്നാന്തരമാണു; വായുടെ ദുൎഗ്ഗന്ധത്തിനും, അരുചിക്കും, ശമനം ഉണ്ടാക്കും; കഫത്തെ സ്രവിപ്പിക്കും; വയററിൽ വേദനക്കും നന്നു. പല്ലിൽക്കുത്തിനു ഇതിൽ ശീലയൊ, പുകയിലയൊ നനച്ചുവെക്കുന്നതു നല്ലതാണ്. ഇതു കരയാംപൂവിന്റെ എല്ലാ ഗുണത്തെയും ചെയ്യും.

മാത്ര—അര മുതൽ രണ്ടു ഡ്രാംവരെ. നാലിരട്ടി വെള്ളംചേൎത്തു സേവിക്കണം.

# ലോഹദ്രാവകം (ഉരുക്ക്).

രക്തത്തിന്റെ സാരമായ ഭാഗം ഉരുക്കാണ്. ഈ അംശത്തിനു കുറവു വരുമ്പോഴാണു പിത്തംപിടിച്ച ദേഹം വിളൎക്കുന്നതു്. എന്നാൽ രക്ത

ക്ഷയത്തിങ്കലും, രക്തത്തിന്റെ ഗ്രന്ഥ്യാദികളിലും ഇതിനോടു തുല്യം ഗുണകരമായി യാതൊരു ഔഷധം ഉണ്ടാവാൻ തരമില്ലെന്നു മേൽപറഞ്ഞതു കൊണ്ടു ഊഹിക്കാമല്ലൊ. ഇതിന്റെ ഫലം കിട്ടണമെന്നുദ്ദേശിക്കുന്ന എല്ലാ അവസരങ്ങളിലും ഇതു വളരെ ഉപയോഗമുള്ളതാണ്. ഇതു എല്ലായ്പോഴും ഭക്ഷണത്തിനു മീതെ സേവിക്കേണ്ടതാണ്.

മാത്ര—പത്തു മുതൽ മുപ്പതു തുള്ളിവരെ. ഏഴിരട്ടിയിൽ കുറയാതെ വെള്ളംചേർത്തു സേവിക്കാം.

## ശാരിബാരസം (നന്നാറി).

ഇതു എല്ലാറ്റിലും വിശേഷമായ നന്നാറിരസമാകുന്നു. ഇംഗ്ലീഷു സമ്പ്രദായപ്രകാരം വിശേഷപ്പെട്ട നാടൻ നന്നാറിയിൽനിന്നു എടുക്കുന്നതാകുന്നു. മററു യാതൊരു രാജ്യത്തും ഉണ്ടാകുന്ന നന്നാറി കേരളത്തിലുണ്ടാവുന്നതുപോലെ ഒരിക്കലും നന്നായിരിക്കാത്തതുകൊണ്ടാകുന്നു ഇതു മററു രസങ്ങളേക്കാൾ വളരെ അധികം ഫലമുള്ളതായി കാണുന്നതു.

ഇതു രക്തദുഷ്യംകൊണ്ടുണ്ടാവുന്ന എല്ലാ രോഗത്തിനും കൈകണ്ട മരുന്നാകുന്നു. കുരു, ചിരങ്ങു, ചൊറി, വിസർപ്പം, രക്തവാതം, വയറു കാളൽ, ധാതുക്ഷയം, മൂത്രകൃച്ഛ്റം, അസ്ഥിസ്രാവം ഇവകളിലെല്ലാം ഇതു കൊണ്ടു വലുതായ ഫലം കാണുന്നുണ്ടു. രസവികാരത്തിലും, ഫിരംഗരോഗത്തിങ്കലും ഇതു ഒരു ഒന്നാന്തരം ഔഷധമാകുന്നു. ഇതു ഓജസ്സിനെ വർദ്ധിപ്പിക്കും; ശരീരം തണുപ്പിക്കും; ദേഹബലത്തെയും പുഷ്ടിയെയും ഉണ്ടാക്കിത്തീർക്കും.

മാത്ര—ഒന്നുമുതൽ നാലു ഡ്രാംവരെ നാലിരട്ടി വെള്ളമൊ പാലൊ ചേർത്തു സേവിക്കണം.

## ശിലാജതുദ്രാവകം (കന്മദം).

ഇതു വസ്തി സംബന്ധമായ എല്ലാ രോഗങ്ങൾക്കും വിശേഷമാകുന്നു. കന്മദം എന്തെല്ലാം രോഗത്തിൽ വിധിക്കപ്പെട്ടിട്ടുണ്ടൊ അവിടെ എല്ലാം ഇതു വളരെ സൌകര്യമായി ഉപയോഗിക്കാവുന്നതാകുന്നു.

മാത്ര—പതിനഞ്ചുമുതൽ അറുപതു തുള്ളിവരെ. ഉഴക്ക പച്ചവെള്ളത്തിലൊ, പാലിലൊ, ഇളനീർവെള്ളത്തിലൊ, തക്ക കഷായത്തിലൊ ചേർത്തു സേവിക്കണം.

## ശുണ്ഠീദ്രാവകം (ചുക്ക്).

ഇതു അഗ്നിക്ഷയം, രുചികേട്, വയറു സ്തംഭനം, പനി ഇവകളിൽ വിശേഷമാകുന്നു.

മാത്ര—ഒന്നുമുതൽ രണ്ടു ഡ്രാംവരെ. നാലിരട്ടി വെള്ളംചേർത്തു സേവിക്കണം.

ത്തിക്കും. അത്താഴം കഴിഞ്ഞു സേവിക്കേണ്ടതു രോഗങ്ങൾക്കും ഗുണമാണ്. അതിനുപുറമെ കടുക്കയ്ക്കു പറഞ്ഞിട്ടുള്ള എല്ലാ ഗുണങ്ങളും ഇതിനാൽ ലഭിക്കുകയും ചെയ്യും.

മാത്ര — ഒന്നുമുതൽ നാലു ഡ്രാം വരെ. നാലിരട്ടി വെള്ളംചേർത്തു സേവിക്കണം.

## ഹിംഗുദ്രാവകം. (കായം)

ഇതു ഗുന്മത്തിനും അജീർണ്ണം ഏറെ വിശേഷമാണ്. വയറ്റിൽ വേദന പെട്ടെന്നു നിൽക്കും ക്രിമിരോഗം ദേവതാദോഷാദികളും മാറും.

മാത്ര — അരമുതൽ ഒരു ഡ്രാം വരെ. നാലിരട്ടി വെള്ളം ചേർത്തു, സേവിക്കണം.

---

# ലേഹങ്ങൾ.

## രസായനങ്ങൾ.

## അഗസ്ത്യരസായനം.

ഇതു എല്ലാ കാസങ്ങളിലും ക്ഷയത്തിലും വിശേഷപ്പെട്ട ഒരു ലേഹമാകുന്നു. ദേഹബലം വീര്യം ഇവകളെ തെളിയിക്കും. ചുമ, ഏക്കിട്ട, പഴയപനി, ഗ്രഹണി, ഗ്രഹണി, അർശസ്സ്, ഹൃദ്രോഗം ഇവകളിൽ അവസ്ഥാനുസരണം പ്രയോഗിക്കാവുന്നതാണ്. അചിരേണ, ഉരഃക്ഷതം, ശ്വാസംപോരായ്ക മുതലായ ക്ഷയസംബന്ധമായ ഉപദ്രവങ്ങളിലും ഏറെ ഫലമുള്ളതാണ്. ഇതിൽ സാധാരണ യോഗത്തിലില്ലാത്തതായ കസ്തൂരി മുതലായ ചില ചേർമരുന്നുകൾ ചേർത്തു വൈദ്യന്മാർ വിശേഷപ്പെടുത്തുക പതിവുണ്ട്. അതിനെയാണ് വിശേഷതരം എന്നു പറയുന്നത്. ഇത് No. 1 ചേർമരുന്നു ചേർത്തതും No. 2 സാധാരണയുള്ളത് എന്നിങ്ങിനെ 2 തരത്തിൽ ഉണ്ട്.

മാത്ര — ഒന്നു മുതൽ രണ്ടു തോലത്തൂക്കം വരെ.

## അഭയാ ലേഹം.

ഇതു ചുമ, ക്ഷയം ഇവകളിൽ സാമാന്യം ഫലമുള്ളതാണ്. ശോധനയെ ശരിപ്പെടുത്തുകയും ചെയ്യും.

മാത്ര — അരമുതൽ ഒരു തോലവരെ.

## അശ്വഗന്ധാദി ലേഹം.

ഇതു ദേഹം ദിനംപ്രതി മെലിഞ്ഞുവരുന്നതായ ക്ഷയരോഗത്തിനു വിശേഷമാണു; ദേഹത്തെ ക്ഷണത്തിൽ പോഷിപ്പിക്കും; ബലത്തെ വൎദ്ധിപ്പിക്കും; ധാതുപുഷ്ടിയെ ഉണ്ടാക്കും; അതി സ്ത്രീസംഗംകൊണ്ടൊ, ഇന്ദ്രിയസ്ഖലനംകൊണ്ടൊ ക്ഷീണിച്ചവൎക്കും ഇതു വളരെ ഫലമുള്ളതാണു.

മാത്ര— ഒന്നുമുതൽ നാലു തോലത്തൂക്കംവരെ.

## ആമ്രസാരരസായനം.

പഴകിയ അസ്ഥിസ്രാവം വിട്ടുപോകുന്നതിനു ഇതു ഏററവും വിശേഷപ്പെട്ട മരുന്നാകുന്നു. പുതിയതിലും ശുക്ലസ്രാവത്തിലും നല്ല ഫലം ഉണ്ടു.

മാത്ര—അരമുതൽ രണ്ടു തോലത്തൂക്കം വരെ. കാലത്തും വൈകുന്നേരവും വെറുംവയററിൽ സേവിച്ചു മീതെ പാലൊ ചെറുപയററിൻപരിപ്പു ചേൎത്ത കഞ്ഞിയൊ കുടിക്കണം. ഇച്ഛാപത്ഥ്യം മതി.

## കല്യാണഗുളം.

ഇതു എല്ലാ കാലത്തിലും വിരേചിപ്പിക്കുന്നതിനു നല്ല ഔഷധമാണ്; അപായമില്ല. കുഷ്ഠം, മൂലക്കുരു, കാമില, ഗുന്മൻ, മേഹം, മഹോദരം, ശോഫം, പാണ്ഡുരോഗം ഇവകളിൽ ഇതു ശീലിക്കുന്നതു വളരെ നല്ലതാണ്. ബീജദോഷത്തെയും തീൎക്കും.

മാത്ര— ഒന്നുമുതൽ രണ്ടു തോലത്തൂക്കം വരെ.

## കസ്തൂൎയ്യാദി ലേഹം.

ഇതു ഏക്കം, കുര, ശ്വാസംമുട്ടൽ, എക്കിട്ട, വിലക്കം, ഛൎദ്ദി, നാഡിപിഴ മുതലായ അസഹ്യോപദ്രവങ്ങളിൽ സദ്യഃഫലം കാണിക്കും; വീഴ്ച, അടി, ഇടി മുതലായതുകൊണ്ടു തളൎന്നവൎക്കു പെട്ടെന്നു ക്ഷീണം തീൎക്കും. ഇത് No. 1 എന്നും No. 2 എന്നും 2 തരമുണ്ട്. No. 1-ൽ മേൽമരുന്ന് അധികം ചേരുന്നുണ്ട്.

മാത്ര—രണ്ടുമുതൽ നാലു പണത്തൂക്കം വരെ എടുത്തു ഒന്നോ രണ്ടോ മണിക്കൂർ കൂടുമ്പോഴം പലവട്ടമായി സേവിക്കണം.

## കുടജത്വഗാദിലേഹം (വലിയത്.)

ഇതു രക്താതിസാരം, രക്താൎശസ്സ് ഇവകളിൽ ശീലിക്കേണ്ടതാണ്; ദഹനത്തെ വൎദ്ധിപ്പിക്കും; സാധാരണ അതിസാരം, ഗ്രഹണി ഇവകളിലും കൊള്ളാം.

മാത്ര —അരമുതൽ ഒരു തോലത്തൂക്കം വരെ.

## കൂശ്മാണ്ഡരസായനം.

ഇതു ക്ഷയം, കുര, ക്ഷതകാസം, ചോരതുപ്പൽ ഇവകളിൽ ഏററവും വിശേഷപ്പെട്ട മരുന്നാണ്; ഏക്കിട്ട, രക്തപിത്തം ഇവകളിലും കൊള്ളാം; ദീപനത്തിനും തരക്കേടില്ല. വ്യാധിക്ഷീണന്മാർക്കു ദേഹം പുഷ്ടിവരുവാനും നന്നു. ഇതിൽ ചില മേൽമരുന്നുകൾ ചേർത്തു വിശേഷപ്പെടുത്തുക പതിവുണ്ടു. ഇതു് No. 1 മേൽമരുന്നു ചേർന്നതു്. No. 2 സാധാരണ ഇങ്ങിനെ 2 തരമുണ്ടു്.

മാത്ര—ഒന്നുമുതൽ രണ്ടു തോലത്തൂക്കം വരെ. ഭക്ഷണത്തിനു മുമ്പോ പിമ്പോ പലവട്ടമായോ സേവിക്കാവുന്നതാണ്. പലവട്ടമാവുമ്പോൾ ഒരിക്കൽ സേവിക്കുന്നമാത്ര അരതോലത്തൂക്കത്തിലധികമാവരുതു്.

## ഗുളഹരീതകീലേഹം.

ഇതു വിരേചനത്തിനു വിശേഷമായ ഔഷധമാണ്. ചൊറി, ചിരങ്ങ്, കുരു, മൂലക്കുരു, വാതഗ്രഹണി ഇവകളിലാണ് ഇതിന്റെ പ്രാധാന്യം.

മാത്ര— ഒന്നുമുതൽ നാലു തോലത്തൂക്കം വരെ സേവിക്കണം.

## ചാതുർജ്ജാതരസായനം.

ഇതു ധാതുപുഷ്ടിക്കു ഏററവും പ്രസിദ്ധപ്പെട്ട ലേഹമാണ്. അതിസ്ത്രീസംഗംകൊണ്ടോ മററുവല്ല കാരണങ്ങളാലോ അതിയായ ശുക്ലക്ഷയം വന്നിട്ടുള്ളവർക്കു ഇതു വലിയൊരനുഗ്രഹമായി ഗണിക്കേണ്ടതാണ്; ശുക്ലത്തെ പുഷ്ടിപ്പെടുത്തും. ഇന്ദ്രിയങ്ങൾക്കു ബലമുണ്ടാക്കും; സന്താനമില്ലാത്ത മാതാപിതാക്കന്മാർ ശരിയായി ഇതിനെ സേവിച്ചുകൊണ്ടിരുന്നാൽ ഉടനെ നല്ല ശിശുവുണ്ടായി കാണാൻ സംഗതിവരുമെന്നു പറയപ്പെടുന്നു; മനസ്സിനു നല്ല ഉന്മേഷത്തെയും സുഖനിദ്രയേയും ഉണ്ടാക്കുന്നു; ഏക്കം, കുര ഇവയെ ക്ഷണത്തിൽ ശമിപ്പിക്കും; ദേഹത്തിന്റെ ശക്തിയെ കൂട്ടും; മേദസ്സിനെ ശുദ്ധിവരുത്തും; രക്തശൂന്യംകൊണ്ടുണ്ടാവുന്ന ഉപദ്രവങ്ങൾക്കും നല്ലതാണ്, അഗ്നിമാന്ദ്യത്തിനു വിശേഷമാണ്; ഗ്രഹണിയിലും അതിസാരത്തിലും പലപ്പോഴും നല്ലവണ്ണം ഫലിക്കുന്നുണ്ട്. ഛർദ്ദിയിലും ഗുണം കണ്ടിട്ടുണ്ട്; ജീർണ്ണജ്വരത്തിങ്കലും വിധിക്കപ്പെട്ടിട്ടുള്ളതാണ്; ദേഹബലത്തെയും ക്രമത്താൽ വർദ്ധിപ്പിക്കും.

മാത്ര—അരയ്ക്കാൽ മുതൽ കാൽ തോലത്തൂക്കം വരെ. ശുക്ലപുഷ്ടിക്കോ ദേഹബലത്തിനോ വേണ്ടി സേവിക്കുമ്പോൾ മീതെ പാൽ അനുപാനമായി കുടിക്കണം. നായ്ക്കുരണപരിപ്പ്, ഗോതമ്പറവ ഇവയിട്ടു കുറുക്കിയ പാൽ ആയാൽ അധികം നന്നു. സ്ത്രീസംഗം ആദ്യകാലത്തു വർജ്ജിക്കണം. അതിയായ മുളക്, പുളി, കയ്പ്പ്, ചവർപ്പ്, ഉപ്പ് ഇവ ഉപേക്ഷിക്കേണ്ടതാണ്. പ്രമേഹത്തിങ്കൽ മധുരം, പുളി, ഉപ്പ് ഇവ കുറക്കണം.

ഇതിൽ അനേകം വിലപിടിച്ച മരുന്നുകളും മേൽമരുന്നുകളും ചേരുന്നതിനു പുറമെ 100–നു 8മുതൽ 9വരെ കണ്ടു ശുദ്ധിചെയ്ത കഞ്ചാവു

ചേരുന്നതാണ്. അതുകൊണ്ടു ഇതിന്റെ മാത്ര അധികമായിപ്പോയാൽ ചിലക്കു ലഹരിയുണ്ടായേക്കാം. അതിന്നു പുളിച്ച മോരോ, ഇളനീർവെള്ളമൊ, പാലൊ അകത്തേക്കു കഴിക്കുകയും ഇളനീർവെള്ളംകൊണ്ടു തലക്കു ധാരയിടുകയും ചെയ്താൽ മതി.

## ചിഞ്ചാദിലേഹം (ചെറിയതു)

ഇതു പിത്തം, രക്തക്ഷയം, പാണ്ഡു, ഹൃദയരോഗം ഇവകളിൽ അത്യന്തം ഉപയോഗമാണു. പിത്തസംബന്ധമായ കാമില, നീർ, കുംഭകാമില, വയറുകാളൽ, രക്തഗുന്മൻ മുതലായ മററു പല രോഗങ്ങളിലും ഇതു ധാരാളമായി ഉപയോഗപ്പെടുന്നതാണ്, ഗർഭത്തിന്നും തരക്കേടില്ല.

മാത്ര—കാൽ മുതൽ അര തോലത്തൂക്കംവരെ. തേനിലൊ, മോരിലൊ ചേർത്തു സേവിക്കാം. ശോധന കുറഞ്ഞവൎക്കു തഴുതാമ ചതച്ചിട്ടു കാച്ചിയ മോരിൽ സേവിക്കുന്നതായാൽ അധികം ഫലമുണ്ടാവുന്നതാണു. എരിവും, പുളിയും തീരെ വർജ്ജിക്കണം. മത്തങ്ങ, മുതിര, ചേമ്പു, വഴുതിനിങ്ങ ഇവകളും വർജ്ജ്യങ്ങളാകുന്നു.

## ചിഞ്ചാദിലേഹം (വലിയതു)

ഇതിന്നു മേൽപറഞ്ഞ ഫലങ്ങൾ തന്നെയാണുള്ളത്. പക്ഷെ ഇതു വളരെ അധികം വീര്യമുള്ളതാണ്. ഇതിന്നു കരിമ്പിഞ്ചാദിലേഹം എന്നും പറയും.

മാത്ര മുതലായതു ചെറിയ ചിഞ്ചാദിപോലെ.

## ചിത്രകലേഹം.

ഇതു മൂലക്കുരു, ഗുന്മം, പ്ലീഹ, ഗ്രഹണി, ഉദരം ഇവകളിൽ വിധിക്കപ്പെട്ടതാണു. ഗർഭത്തേയും വീഴിപ്പിക്കും.

മാത്ര—അര മുതൽ ഒരു തോലംവരെ.

## ച്യവനപ്രാശം.

ഇതു വളരെ പ്രസിദ്ധമായ ഒരു രസായനമാണു. രസായനം എന്ന പദത്തിന്നു തന്നെ രസാദി സപ്തധാതുക്കളെയും പ്രശസ്തങ്ങളായി ലഭിപ്പാനുള്ള ഒരു മാർഗ്ഗം എന്നു അർത്ഥം ഗ്രഹിക്കേണ്ടതാകുന്നു. എല്ലാ ധാതുക്കളേയും ശരിപ്പെടുത്തുന്ന ഒരു മരുന്നായാൽ പിന്നെ അതിന്റെ പ്രഭാവം വിശേഷിച്ചു പറയേണ്ടതില്ലല്ലൊ. ഇതിന്നു "ച്യവനപ്രാശം" എന്നു പറവാൻ കാരണം വാർദ്ധക്യം ബാധിച്ചു അതിക്ഷീണനായ ച്യവനമഹർഷി ഉപയോഗിച്ചു ശേഷം അദ്ദേഹത്തിന്നു പൂർവ്വാധികതേജസ്സോടുകൂടി യൌവനം വീണ്ടും ലഭിച്ചതിനാലാണു. ഇതുകൊണ്ടു ഇതു ബാലന്മാൎക്കു ശരീരം

ന്നായി വരുവാനും, വൃദ്ധന്മാക്ക് ബലക്ഷയം വരാതിരിപ്പാനും ഏററവും പ്രശസ്തമാണെന്നു തീച്ചയാകുന്നു. വ്യാധിക്ഷീണന്മാക്കുള്ള പരമൌഷധമാണു; ക്ഷയത്തിന്നും പാരവശ്യത്തിന്നും നല്ല ഔഷധമാകുന്നു. കഫ, ശ്വാസം, ഹൃദ്രോഗം, രക്തവാതം, വിഷമജ്വരം, ഒച്ചയടപ്പ ഇവകളിൽ നിയമേന ശീലിച്ചുകൊണ്ടിരുന്നാൽ വലിയ ഫലത്തെ ചെയ്യും; മൂത്രരോഗം, ശുക്ലദോഷം ഇവകളിൽ ഇതു അത്യുത്തമമാകുന്നു. വേണ്ടുംവിധം ശീലിച്ചാൽ ബുദ്ധിക്കു ശക്തി, ഓമ്മക്കു ദാർഢ്യം, ശരീരത്തിന്നു പ്രകാശം, ആരോഗ്യം, പ്രാണാദി വായുക്കൾക്കു ആനുലോമ്യം, സ്ത്രീകളിൽ സന്തോഷം, ഇന്ദ്രിയങ്ങൾക്കു ഗ്രഹണശക്തി, അഗ്നിബലം ഇവകളെല്ലാമുണ്ടാകുമെന്നാണു ഋഷീശ്വരന്മാരുടെ മതം.

മാത്ര—ഒന്നു മുതൽ രണ്ടു തോലത്തൂക്കംവരെ. രസായനവിധിപ്രകാരം ശീലിക്കുമ്പോൾ മാത്ര ഇനിയും വളരെ അധികമാവാം. ഒരിക്കൽ തന്നെ ദേഹബലം മുതലായതു നോക്കി, നാലുപലംവരെ സേവിപ്പിക്കാം. എന്നാൽ അങ്ങിനെ ശീലിക്കുന്നപക്ഷം വളരെ പത്ഥ്യാദികൾ ആവശ്യമാണു. രസായനവിധിയിൽ കുടീപ്രാവേശികത്തിന്നു പറഞ്ഞ എല്ലാ നിയമങ്ങളും കൃത്യമായി അനുഷ്ഠിക്കേണ്ടതാണ്. എന്നാൽ മാത്ര കുറച്ചു ശീലിക്കുമ്പോൾ പത്ഥ്യത്തിന്നും സാമാന്യവിധി മാത്രം ആചരിച്ചാൽ മതി. കാലംകൊണ്ടു ഉദ്ദിഷ്ടഫലം കിട്ടുകയും ചെയ്യും.

## താംബൂലലേഹം.

ഇതു കൊച്ചുകൾക്കു (തൊണ്ണൂറാംകര)ക്കു വിശേഷപ്പെട്ട ലേഹമാണു. സാധാരണ കഫ, ഏക്കം, ഛർദ്ദി, വിലക്കം, ശ്വാസംമുട്ടൽ മുതലായതിനും നന്നു.

മാത്ര—അര മുതൽ രണ്ടു ദ്രാംവരെ. പലവട്ടമായി സേവിക്കണം. കുട്ടികൾക്കു ഓരോ വയസ്സിന്നു ഓരോ പണത്തൂക്കം കണ്ടു കണക്കാക്കി പല പ്രാവശ്യം കൊടുക്കുകയാണു വേണ്ടതു നന്നെ ചെറിയ കുട്ടികൾക്കു സമം തേനിൽ ചാലിച്ചു കൊടുക്കണം.

## താലീസപത്രാദിവടകം.

ഇതു വാതം, കഫം ഇവകളാലുള്ള ഛർദ്ദി, ഗ്രഹണി, വിലക്കം, ഹൃദ്രോഗം, പ്രസേകം (വായിൽ വെള്ളം വരുന്നതു്) പീനസം, ശ്വാസം, കാസം, ഇവകളിൽ ഏററവും പ്രശസ്തമാണു്.

മാത്ര—കാൽ മുതൽ ഒരു തോലംവരെ മദ്യം, മാംസരസം, തയിർവെള്ളം, കഞ്ഞി, പാൽ ഇവയിലേതെങ്കിലും അനുപാനമായി സേവിക്കണം.

## താലീസപത്രാദിലേഹം.

വടകത്തിന്നു പറഞ്ഞ ഗുണങ്ങൾക്കു പുറമെ ശോധനയുണ്ടാകും.

മാത്ര—കാൽ മുതൽ ഒരു തോലംവരെ.

# ത്രിവൃല്ലേഹം.

ഇതു ഉപദ്രവംകൂടാതെ വയറിളക്കുവാൻ ഉത്തമമാണ.

മാത്ര— അരമുതൽ രണ്ടു തോലത്തൂക്കംവരെ. കാലത്തു അഞ്ചുമണിക്കു സേവിക്കുകയും മീതെ ഇടക്കിടക്കു ചൂടുവെള്ളം കുടിക്കുകയും വേണം. നിത്യശോധനക്കു അത്താഴം കഴിഞ്ഞു അരയൊ ഒന്നൊ തോലത്തൂക്കം വീതം സേവിച്ചാൽ മതി.

# ദന്തീഹരീതകി.

ഇതു ഗുന്മൻ, ഹൃദ്രോഗം, അശ്സ്സു, ശോഫം, ആനാഹം, വിഷം, മഹോദരം, കുഷ്ഠം, പ്ലീഹ, വിഷമജ്വരം, പാണ്ഡുരോഗം കാമില ഇവകളെയെല്ലാം വിരേചനംകൊണ്ടു ശുദ്ധിവരുത്തി ആശ്വാസപ്പെടുത്തുന്ന മരുന്നാകുന്നു.

മാത്ര—ഒരു തോലമുതൽ നാലു തോലവരെ.

# ദശമൂലരസായനം.

ഇതു വായുക്ഷോഭം, വിലക്കം, കമ്പം, ഹിക്കം, വായുപിത്ത, ജീർണ്ണജ്വരം, ഒച്ചയടപ്പു മുതലായി നാഡികളെയൊ വായുവൊ സംബന്ധിച്ച എല്ലാ രോഗങ്ങളിലും വിശേഷമാണ. ഭക്ഷണത്തിന്നു മുമ്പൊ, പിമ്പൊ സേവിക്കാം.

മാത്ര—കാൽമുതൽ ഒരു തോലത്തൂക്കംവരെ.

# ദശമൂലഹരീതകി.

ശോഫം, ജീർണ്ണജ്വരം, ഗുന്മൻ, പാണ്ഡു മുതലായ അനേകം രോഗങ്ങൾക്കു വിധിക്കപ്പെട്ടതാണിതു. വിരേചനത്തെ ഉണ്ടാക്കും.

മാത്ര— ഒന്നുമുതൽ നാലു തോലവരെ.

# ദ്രാക്ഷാദിലേഹം.

പാണ്ഡുരോഗം, കാമില, ഹലീമകം ഈ രോഗങ്ങളിൽ ഇതു വളരെ വിശേഷമാണ. ശോധനത്തെ ഉണ്ടാക്കും.

മാത്ര—കാൽമുതൽ ഒരു തോലവരെ.

# നാരസിംഹരസായനം.

ഇത് ക്ഷീണം, പിത്താധിക്യം, മെലിച്ചിൽ മുതലായവയിൽ പ്രത്യക്ഷഫലത്തെ ചെയ്യുന്നതാണ്. വളരെ നല്ല സ്വാദോടുകൂടിയതാകയാൽ

ഇത് എത്ര ഗുണക്കേടാകും ഹൃദ്യമാകാതിരിക്കയില്ല. രാവിലെയൊ അത്താഴപ്പുറമെയൊ സേവിച്ച് മീതെ മോരുംപോലെ പാൽ കഴിക്കണം.

മാത്ര— അര മുതൽ രണ്ടു തോലവരെ.

## നാരായണഗുളം.

ഇതു പ്രമേഹരോഗികൾക്കു നല്ലതാണ. ശോധനയെ ക്രമപ്പെടുത്തും. കാൽ മുതൽ ഒരു തോലത്തൂക്കംവരെ.

## പഥ്യാക്ഷകാദിലേഹം.

വയറ്റിൽവേദന, വയറ്റിൽപുണ്ണ് മുതലായതിന് വളരെനന്ന്. മാത്ര—അരമുതൽ ഒരു ഉറുപ്പികത്തൂക്കംവരെ.

## പുളിംകുഴമ്പു (പുളിലേഹം.

ഇതു സ്ത്രീകൾക്കു ഗുന്മൻ, രക്തഗുന്മൻ, വയറുകടി മുതലായതിൽ പ്രസിദ്ധമായ ലേഹമാണ. പ്രസവിച്ചു കിടക്കുന്ന അവസരങ്ങളിൽ മിക്ക സ്ത്രീകളും ഇതു ശീലിക്കാറു പതിവാണ. ഇതു രക്തത്തെ വർദ്ധിപ്പിക്കും; രുചിയെ തെളിയിക്കും; വയറ്റിൽവേദനയ്ക്കു ഒന്നാന്തരവുമാണ. ഭക്ഷണത്തിനു മുമ്പൊ, പിമ്പൊ സേവിക്കാം.

മാത്ര—കാൽമുതൽ ഒരു തോലത്തൂക്കംവരെ.

## ബ്രാഹ്മരസായനം.

ശില്ലൂവാദം ച്യവനപ്രാശംപോലെ തന്നെ ഉപയോഗിക്കാവുന്നതാണ.

## മദനകാമേശ്വരം.

സ്ത്രീസക്തന്മാരുടെ ഇടയിൽ ഇത്ര പ്രസിദ്ധി സമ്പാദിച്ചിട്ടുള്ള യാതൊരു ഔഷധവും ഇല്ല. ഇതു സേവിച്ചാൽ അശേഷം യൌവനബലമില്ലാത്തവർക്കും പെട്ടെന്നു സ്ത്രീസംഗത്തിനു ഉന്മേഷം വർദ്ധിക്കുന്നതാകുന്നു. ഇതിനെ നിയമമായി ശീലിക്കയും സ്ത്രീസംഗം മിതമായിരിക്കയും ചെയ്താൽ, സ്ത്രീഗമനശക്തി വാർദ്ധക്യകാലത്തുകൂടി ക്ഷയിക്കാതിരിക്കുന്നതു അപൂർവ്വമല്ല. മനസ്സിന്റെ ക്ഷീണത്തിനും ഉന്മേഷക്കുറവിനും ഇതു നല്ല ശമനത്തെ ചെയ്യും. വലിയ ഉപവാസങ്ങളിൽ ഇതു അല്പം എടുത്തു സേവിക്കുന്നതു ആവക ക്ലേശങ്ങളെ മറക്കുവാനും, ഉത്സാഹത്തെ വർദ്ധിപ്പിപ്പാനും നല്ലതാണ. ദഹിക്കാതിരിക്കുമ്പോൾ അതു അല്പം എടുത്തു സേവിച്ചാൽ എളുപ്പത്തിൽ മാറ്റമുണ്ടാകും; കലശലായി വിശക്കും; നല്ല രുചിയും ഉണ്ടാവും. ഇതുകൊണ്ടു ഗ്രഹണിയിൽ ഇതു ഒന്നാന്തരം ഔഷധമാകുന്നു. അതിസാരത്തെ നിർത്തും; ഛർദ്ദിക്കും വിശേഷമാണ.

ഇതിന്നു പുറമെ ചാതുർജ്ജാതരസായനത്തിന്നു പറയപ്പെട്ട ഗുണങ്ങളും ഇതിന്നുണ്ടു. ലഹരിക്കുള്ള പരിഹാരവും അതുതന്നെയാണു. ഇതിലും അതുപ്രകാരം കഞ്ചാവു ചേൎക്കാറുണ്ടു.

മാത്ര – അരക്കാൽമുതൽ കാൽ തോലത്തൂക്കംവരെ.

## മധുസ്നുഹിരസായനം. (ചെറിയതു)

ഇതു വിട്ടുപോകാത്ത വ്രണങ്ങളിൽ വിശേഷപ്പെട്ട ലേഹമാണു. മൂന്നു ദോഷങ്ങളിലും ഇതു വിധിക്കപ്പെട്ടിരിക്കുന്നു; ദീപനത്തിന്നു തരക്കേടില്ല; അരുചിഘ്നമാകും. ക്ഷയം, പ്രമേഹം, ഗുന്മൻ, ശൂല ഇവകളിലും കൊള്ളാം. കുഷ്ഠത്തിന്നും നന്നു; എല്ലാ ധാതുക്കൾക്കും ശുദ്ധി വരുത്തുന്നതുമാകുന്നു.

മാത്ര—അര മുതൽ രണ്ടു തോലത്തൂക്കം വരെ. ഭക്ഷണത്തിന്നു മുമ്പോ പിമ്പോ സേവിക്കാം. ഇച്ഛാപത്ഥ്യം വേണം.

## മധുസ്നുഹിരസായനം. (വലിയതു)



ഇതു എല്ലാ വ്രണങ്ങളിലും ദുൎന്നാമത്തിന്നേക്കാൾ വളരെ അധികം ഫലമുള്ള മരുന്നാകുന്നു. ഇതു നല്ലവണ്ണം പത്ഥ്യത്തോടുകൂടി ശീലിച്ചാൽ കലശലായ കുഷ്ഠം, നാഡീരോഗം, ഭഗന്ദരം, ദുഷ്ടവ്രണം, ചൊറി, ചിരങ്ങു, വിസൎപ്പം മുതലായ എല്ലാ രോഗവും ആശ്വാസപ്പെടുവാൻ പ്രയാസവുമില്ല; അഗ്നിയെ സാമ്യപ്പെടുത്തും; ദേഹബലത്തെ ഉണ്ടാക്കിത്തീൎക്കും; രസാദി ധാതുക്കളെ ശുദ്ധിവരുത്തി പുഷ്ടിപ്പെടുത്തും; പ്രമേഹത്തിന്നു തരക്കേടില്ല; അസ്ഥിസ്രാവിന്നും നന്നു. ഫിരംഗരോഗത്തിന്നു ഇതു സിദ്ധൌഷധംതന്നെ ആണു; യോനിരോഗങ്ങളിൽ പലതിലും ഇതു കൈകണ്ടതാണു. ഇതിൽ പ്രധാനമായി ശുദ്ധിചെയ്ത ഗന്ധകം ചേരുന്നതുകൊണ്ടു ചിലർ ഗന്ധകരസായനം എന്നും പറയും.

മാത്ര—കാൽ മുതൽ ഒരു തോലത്തൂക്കംവരെ. ഇതു സേവിക്കുമ്പോൾ പത്ഥ്യം പ്രത്യേകിച്ചും നോക്കേണ്ടതാണു. ഇന്തുപ്പല്ലാതെ യാതൊരു ഉപ്പും കൂട്ടരുതു്. പുളി, എരിവു് ഇവ തീരെ വൎജ്ജിക്കണം. പഴയനെല്ലിന്റെ പഴയരികൊണ്ടുണ്ടാക്കിയ ചോറെ ഉണ്ണാവു. അതുതന്നെ വെള്ളം നല്ലവണ്ണം വററിക്കയും വേണം. മിതമായി പാലും, നെയ്യും ഉപയോഗിക്കാം. നിലത്തു ചവിട്ടരുതു്. കുളി വൎജ്ജിക്കണം. പുറത്തിറങ്ങരുതു്. കാററു, വെയിൽ, പുക, പൊടി മുതലായതു ഒന്നും ഏല്ക്കരുതു്. പകലുറക്കം പാടില്ല. രാത്രി ഉറങ്ങണം. സ്ത്രീകളെ സ്മരിക്കകൂടി അരുതു്. ശൌചം മുതലായതു ചൂടുവെള്ളംകൊണ്ടു വേണ്ടതാണു. എന്നാൽ ഇതു അത്താഴം കഴിഞ്ഞുമാത്രം സേവിക്കുന്നതായാൽ അതുതന്നെ പത്ഥ്യം വേണമെന്നില്ല.

# മഹാവില്വാദിലേഹം.

ഇതു വിടാതെയുള്ള ഛർദ്ദി, അരോചകം, ഗ്രഹണി, കാസം, ശ്വാസം, പീനസം, മൂലക്കുരു, കാമില, പാണ്ഡുരോഗം മുതലായ പല രോഗങ്ങളിലും വിധിക്കപ്പെട്ടിട്ടുള്ളതാണ്. പ്ലീഹരോഗം, ക്രിമി, ഗളരോഗം, ഗുന്മൻ, ഇവയിലും ഇതിന്റെ ഫലം പ്രത്യക്ഷപ്പെടുന്നതാകുന്നു.

മാത്ര—അര മുതൽ ഒരു തോലത്തൂക്കം വരെ. ഭക്ഷണത്തിനു അര മണിക്കൂർ മുമ്പോ, പിമ്പോ സേവിക്കാം.

# മാണിഭദ്രംലേഹം.

ഇതു ത്വഗ്ദോഷം, ചൊറി ചിരങ്ങു, കുരു മുതലായതിൽ ശീലിക്കാൻ നല്ലതാണ്. പിത്തം, പാണ്ഡു, കുഷ്ഠം, ശ്വിത്രം, ശ്വാസം, കാസം, ഉദരം, അർശസ്സ്, പ്ലീഹ, ശൂല, ക്രിമി, ഗുന്മൻ ഇവകളിൽ പലപ്പോഴും ഉപകരിക്കാറുണ്ട്. മലശോധനയെ ഉണ്ടാക്കും.

മാത്ര— അര മുതൽ രണ്ടു തോലവരെ.

# മൃദ്വീകാദിലേഹം.

പിത്താധികമായ കാസശ്വാസം, ഛർദ്ദി, വിലക്കം, അരുചി ഇവകൾക്കെല്ലാം നന്നു. കഫം എളുപ്പത്തിൽ മുറിഞ്ഞുപോരും. അതുകൊണ്ടു പുപ്പുസപാകം മുതലായതിൽ ഏററവും ഫലപ്രദമാണ്.

മാത്ര—കാൽ മുതൽ ഒരു തോലത്തൂക്കംവരെ. പലവട്ടമായി സേവിക്കണം.

# വസിഷ്ഠരസായനം.

ഇതിന്റെ ഫലം അഗസ്ത്യരസായനത്തിനു തുല്യമാണ്. ഇതിനു അല്പം അധികം ഫലമുണ്ടെന്നാണു ഋഷീശ്വരന്മാർ സിദ്ധാന്തിച്ചിട്ടുള്ളതു്. ഇതിൽ ചില മേൽമരുന്നുകൾ ചേർത്തു വിശേഷപ്പെടുത്തുക പതിവുണ്ട്. ഇതും അഗസ്ത്യരസായനംപോലെ No: 1 എന്നും, No: 2 എന്നും 2 തരമുണ്ട്.

മാത്ര—ഒന്നു മുതൽ രണ്ടു തോലത്തൂക്കംവരെ.

# വില്വാദിലേഹം.

ഇതു ഛർദ്ദി, അരോചകം, അഗ്നിമാന്ദ്യം, ഗ്രഹണി, ശ്വാസം, പ്രസേകം ഇവകളിൽ വളരെ ഫലമുണ്ടെന്നു പരക്കെ സമ്മതമായിട്ടുള്ള ഒരു മരുന്നാണ്.

മാത്ര—കാൽ മുതൽ ഒരു തോലത്തൂക്കം വരെ.

## വ്യാഘ്ര്യാദിലേഹം.

ഇതു കാസശ്വാസങ്ങളിൽ വളരെ വിശേഷപ്പെട്ടതാണ്. ജ്വരം, ഹൃദ്രോഗം, മൂലക്കുരു, ഇവകളിലും നന്നു; ക്ഷീണത്തേയും പാരവശ്യത്തേയും തീർക്കും.

മാത്രാ—അരമുതൽ ഒരു തോലത്തൂക്കംവരെ.

## ശതാവരീഗുളം.

ഇതു എല്ലാ മൂത്രകൃച്ഛ്രത്തിനും അസ്ഥിസ്രാവത്തിനും നല്ലതാണ്. രക്തപിത്തം, കാമില, പാണ്ഡുരോഗം, വയറുകാളൽ, തലതിരിച്ചിൽ ഇവകളിലും നന്നു.

മാത്രാ—കാൽ മുതൽ ഒരു തോലത്തൂക്കം വരെ. കാലത്തും വൈകുന്നേരവും സേവിച്ചു മീതെ പാൽ കുടിക്കണം.

## ശുക്ലസ്തംഭനരസായനം.

ഇതു രാത്രിയിലെ, നിദ്രയിലോ അറിയാതെ ശുക്ലം സ്രവിച്ചുപോകുന്നതു മാറുവാൻ ഒരു വിശേഷമായ ഔഷധമാണ്; ഇന്ദ്രിയസ്ഖലനം എന്ന രോഗത്തിന്റെ ശമനൌഷധമാണ്.

മാത്രാ—അര മുതൽ രണ്ടു തോലത്തൂക്കംവരെ. കാലത്തും അത്താഴം കഴിഞ്ഞും സേവിക്കണം.

## സ്തന്യജനനരസായനം.

സ്ത്രീകൾക്ക് മുലപ്പാലുണ്ടാവാനും, മുലപ്പാലിന്റെ കേടുകൾ തീർത്ത് കുട്ടിക്ക് ആരോഗ്യവും പുഷ്ടിയും വളർത്താനും ഉത്തമം.

## സുകുമാരലേഹം.

ഇതിനു സുകുമാരം കഷായത്തിന്റേയും ഘൃതത്തിന്റേയും മിക്ക ഗുണങ്ങളും ഉണ്ടു. ഇതു ദഹനത്തെ വർദ്ധിപ്പിക്കും. വയറ്റിൽവേദനയെ ശമിപ്പിക്കും; ആന്ത്രവായുവിനും നന്നു. മലശോധനയെ ശരിപ്പെടുത്തുകയും ചെയ്യും.

മാത്രാ—അര മുതൽ രണ്ടു തോലത്തൂക്കം വരെ.

## സൂരണാദിലേഹം.

മൂലക്കുരു, തത്സംബന്ധമായ മലബന്ധം, അഗ്നിക്ഷയം, വിളർച്ച, ആലസ്യം മുതലായവകൾക്കു നല്ലത്.

മാത്രാ—അര മുതൽ ഒരു ഉറുപ്പികത്തൂക്കം വരെ. രണ്ടു നേരവും ഭക്ഷണത്തിനു മുമ്പോ പിമ്പോ സേവിക്കാം.

## ഹിംഗുത്രിഗുണലേഹം.

ഇതു വൃദ്ധി, ആന്ത്രവായു, ഗുന്മൻ, ശൂല ഇവകളിൽ പ്രശസ്തമാണ്. ശോധനയെ അനുകൂലിപ്പിക്കും.

# മേൽമരുന്നുകൾ.

---

## കന്മദം.

ഇതു വസ്തിസംബന്ധമായ എല്ലാ രോഗങ്ങൾക്കും കൈകണ്ട ഔഷധമാണ്. മൂത്രകൃച്ഛ്റം, അസ്ഥിസ്രാവം, ശുക്ലസ്രാവം ഇവകളിൽ ഇതിനു മീതെ മരുന്നില്ല എന്നു പറയണം. പ്രമേഹത്തിനും ഇതു സിദ്ധൌഷധം തന്നെ. എന്നു മാത്രമല്ല യഥാവിധിപ്രകാരം ശീലിക്കുന്നതായാൽ ഏതു രോഗവും പ്രത്യേകിച്ചു ക്ഷയരോഗവും ഇതിനാൽ ആശ്വാസപ്പെടാതിരിക്കയില്ല. ഇത് പ്രമേഹികൾക്കുവേണ്ടി സാമാന്യോചിതമാക്കി ചെയ്തിട്ടുണ്ട്.

മാത്ര—ഒന്നു മുതൽ നാലു പണത്തൂക്കംവരെ. പാലിലൊ, ഇളനീർ വെള്ളത്തിലൊ, പ്രമേഹത്തിങ്കൽ ത്രിഫലകഷായത്തിലൊ സേവിക്കാവുന്നതാണ്.

## കസ്തൂരി.

ലോകത്തിൽ ഇതു വിലപിടിച്ചതായ യാതൊരു മരുന്നുംതന്നെയില്ല. എക്കം, കഫ, വിലാപം, ശ്വാസംമുട്ടൽ, ക്ഷയം, മോഹാലസ്യം, സന്നി, ഇളക്കം, അപസ്മാരം മുതലായതിൽ നല്ലഗുണം കിട്ടണമെങ്കിൽ നല്ല കസ്തൂരിതന്നെ കയ്യിലുണ്ടായിരിക്കണം. മരിക്കുവാൻ പോകുന്ന സമയത്തുകൂടി ശ്വാസം വലിക്കുമ്പോഴും ഇതു സേവിക്കുന്നതായാൽ അതിന്റെ പ്രഭാവത്തെ നല്ലവണ്ണം കാണിക്കാതിരിക്കയില്ല.

മാത്ര—ഒന്നുമുതൽ മൂന്നു ഗ്രേൻ വരെ. ജീരകവെള്ളത്തിലൊ, സ്യോപായം, ത്രോഷി മുതലായ കഷായങ്ങളിലൊ ചേർത്തു പലവട്ടമായി സേവിക്കണം.

## കായം.

ഇതു വയററിൽവേദന, അരുചി, അഗ്നിമാന്ദ്യം, ഗുന്മൻ, ഗ്രഹണി, ദഹനക്കേടായ ഇവകളിൽ വിശേഷമാണ്.

മാത്ര—ഒന്നുമുതൽ മൂന്നു പണത്തൂക്കംവരെ. മോരിലൊ, ചൂടുവെള്ളത്തിലൊ, തക്ക കഷായത്തിലൊ ചേർത്തു സേവിക്കാവുന്നതാണ്. ഇതു വറുത്തുപൊടിച്ചാണ് സേവിക്കേണ്ടത്.

## കുങ്കുമം.

കാസശ്വാസം, കഫം, വാതം ഇവകളിലെല്ലാം ഉള്ളിലേക്കും, വ്രണം, നേത്രരോഗം ഇവയിൽ പുറമെക്കും ഉപയോഗിക്കാവുന്നതാം. സൂര്യാവർത്തത്തിൽ മുലപ്പാലിൽ കലക്കി നസ്യം ചെയ്യുന്നതും കൊള്ളാം.

## ഗുൽഗുലു ശുദ്ധിചെയ്തത്.

ഇതു വ്രണം, രക്തവാതം, മുതലായതിനുണ്ടാകുന്ന രോഗങ്ങളിൽ ചേർക്കുവാൻ അത്യാവശ്യമാണ്. വരട്ടുപൊടിച്ചു കഷായത്തിൽ മേമ്പൊടി ചേർക്കുകയും ചെയ്യാം. മാത്ര — കാൽമുതൽ ഒരു കഴഞ്ചുവരെ.

## ഗോരോചനം.

വാതം കഫം, സന്നി, പക്ഷവാതം, ബോധക്ഷയം, നാവുപെരാള്ള, ബുദ്ധിമാന്ദ്യം ഇവകളിലെല്ലാം വിശേഷം.

മാത്ര — ഒന്നുമുതൽ മൂന്നു ഗ്രേൻവരെ. മുലപ്പാലിലൊ, ജീരകവെള്ളത്തിലൊ, തക്ക കഷായത്തിലൊ ചേൎത്തു സേവിക്കണം.

## തേൻ.

കഫരോഗങ്ങളിലും അതിസ്ഥൗല്യം, പ്രമേഹം മുതലായതിലും അകത്തേക്കു സേവിപ്പാനും, വ്രണങ്ങളിലും, നേത്രരോഗങ്ങളിലും മററും പുറമെ ഉപയോഗിപ്പാനും വിശേഷം.

മാത്ര — ഒരു ദ്രാം മുതൽ ഒരൌൺസുവരെ അതിസ്ഥൗല്യത്തിൽ സമം വെള്ളം ചേൎത്തു കഴിക്കണം. മററവസരങ്ങളിൽ കഷായത്തിൽ മേമ്പൊടിയായൊ പൊടി മുതലായതിൽ ചേൎത്തൊ സേവിക്കേണ്ടതാണ്.

## പച്ചകർപ്പൂരം.

ഇതു നേത്രരോഗം, കാസം, ശ്വാസം, ഛർദ്ദി, മോഹാലസ്യം, തലതിരിച്ചിൽ, സന്നി മുതലായ അനേകം രോഗങ്ങളിൽ ഉള്ളിലും പുറമേയും ഉപയോഗമുള്ളതാകുന്നു. പിത്താധികരോഗങ്ങളിൽ മുലപ്പാലിൽ ചേൎത്തു ശിരസ്സിൽ ധാരയിടുവാനും ഇതു വളരെ പ്രശസ്തമാകുന്നു.

മാത്ര — അരമുതൽ ഒരു പണത്തൂക്കം വരെ. മുലപ്പാലിലൊ തക്ക കഷായത്തിലൊ ചേൎത്തു സേവിക്കണം.

## പച്ചപ്പുഴ.

ഇതു കാസം, ശ്വാസം, ശുക്ലക്ഷയം, വാതം, ബലക്ഷയം, വിലക്കം, എക്കിള, നാഡിപ്പിഴ, സന്നി, പക്ഷവാതം, വീക്കം, മുഖക്ഷയം,

വ്രണം ഇവകളിലെല്ലാം ഉള്ളിലും പുറമേയും ആയി ഉപയോഗപ്പെടുന്നതാകുന്നു.

മാത്ര — ഒന്നുമുതൽ മൂന്നു ഗ്രേൻ വരെ. ജീരകവെള്ളത്തിലൊ തക്കകഷായത്തിലൊ ചേൎത്തു സേവിക്കാം.

# പനിനീർ.

ഇതു നേത്രരോഗങ്ങളിൽ വിശേഷം; വാസനാകരം ആണ്; പിത്തശമനമാണ്; ദാഹത്തെ ശമിപ്പിപ്പാനും കൊള്ളാം.

മാത്ര — ഒന്നുമുതൽ നാലു ഡ്രാംവരെ.

# പാല്യനിൎവ്വേശി.

ഇതു മേത്തോന്നി മുതലായ അകത്തുപെടുന്ന എല്ലാ വിഷത്തിനും പ്രത്യൌഷധമാണ്. സന്നി മുതലായ ചില രോഗങ്ങൾക്കും നന്നു.

മാത്ര — അരമുതൽ ഒരു പണത്തൂക്കംവരെ. അകത്തു പെടുന്ന വിഷാധിക്യത്തിന്റെ അവസ്ഥപോലെ മാത്ര കയറ്റിക്കൊടുക്കേണ്ടതാണ്.

# പാഷാണം ശുദ്ധിചെയ്തതു.

ഇതു വിഷദ്രവ്യമാണ്; വൈദ്യന്മാർ വിധിപ്രകാരം മരുന്നിൽ ചേൎക്കുന്നതല്ലാതെ തനിച്ചു ഉപയോഗിപ്പാൻ പാടുള്ളതല്ല. വേണ്ടുംവിധം ഉപയോഗിച്ചാൽ ജ്വരം, ക്ഷയം, വിസൎപ്പം മുതലായ അസാധ്യം രോഗങ്ങളെ ശമിപ്പിക്കുന്നതാണ്.

മാത്ര — ഒരു ഗ്രെയിന്റെ അറുപതിലൊരംശം മുതൽ പതിനാറിൽ ഒരംശംവരെ ചെറുനാരങ്ങനീരിലൊ, ഇഞ്ചിനീരിലൊ സേവിക്കാം.

# മീനമ്പർ.

ഇതു കാസശ്വാസം, സന്നിപാതം, പക്ഷവാതം, ക്ഷയം, മുതലായ രോഗങ്ങളിൽ പ്രധാനം.

മാത്ര — അരമുതൽ രണ്ടു ഗ്രേൻവരെ. ജീരകവെള്ളത്തിലൊ, തക്ക കഷായത്തിലൊ സേവിക്കണം.

# യവാദ്.

ഇതിന്റെ ഗുണം, മാത്ര മുതലായതെല്ലാം പച്ചപ്പുഴുവിനൊപ്പോലെയാണ്. പക്ഷെ ഇതിനു വീൎയ്യം അധികം ഉണ്ട്.

# രസം ശുദ്ധിചെയ്തത്

ഇതു വിഷദ്രവ്യമാണ്; വൈദ്യന്മാർ മരുന്നിൽ ചേൎപ്പാൻ വേണ്ടി തെയ്യാറാക്കിവെച്ചതാണ്. വെറ്റിലനീരിലൊ, കറുവാനീരിലൊ അരച്ചു ചേൎക്കേണ്ടതാണ്.

## വത്സനാഭി ശുദ്ധിചെയ്തത്.

ഇതു വിഷദ്രവ്യമാണ്. പനി, സന്നി ഇവകൾക്കു വിശേഷമാണ്; ഔഷധങ്ങളും ഉണ്ടാക്കുന്നതിൽ വൈദ്യന്മാർക്കു ആവശ്യമുള്ളതാകുന്നു.

## വംശലോചന.

ഇതു പ്രമേഹരോഗം, ക്ഷയരോഗം, രക്തക്ഷയം ഇവയിൽ വിശേഷമാണ്.

മാത്ര—അരമുതൽ ഒരു പണത്തൂക്കം വരെ.

## സന്നിനായകം.

ഇതു സന്നിക്കു നെറുകയിൽ തിരുമ്മുവാനും തലവേദനക്കു മുലപ്പാലിലൊ, ആവണക്കെണ്ണയിലൊ ചാലിച്ചു നെററിക്കിടുവാനും കൊള്ളാം. വിരേചനദ്രവ്യമാണ്.

മാത്ര—അഞ്ചുമുതൽ പത്തു ഗ്രേൻ വരെ.

## സാലാമിസ്രി.

ഇതു ധാതുപുഷ്ടിക്കും, ദേഹപുഷ്ടിക്കും അത്യാവശ്യമായ മരുന്നാണ്. ശുക്ലധാതു ക്ഷണത്തിൽ പുഷ്ടിപ്പെടും.

മാത്ര—കാൽമുതൽ ഒരു തോല വരെ. ഉരി മുതൽ ഇരുനാഴിവരെ പാലിൽ ഇട്ടു കുറുക്കി രണ്ടുനേരവും കഴിക്കണം.

---

# അത്യാവശ്യമായ
# ഇംഗ്ലീഷു മരുന്നുകൾ

---

## 1. അൻറിപൈറിൻ (വിഷം).

ശക്തിയേറിയ ജ്വരങ്ങളിൽ 104_5 ചിലപ്പോൾ ഇതിലധികവും ഡിഗ്രി ഉഷ്ണമുണ്ടാകും. ഇതേ നിലയിൽ നിലനിന്നാൽ ആ രോഗം അസാദ്ധ്യമായി വരാനാണ അധികം എളുപ്പം. അതുകൊണ്ടു ഇങ്ങിനെയുള്ള സന്ദർഭത്തിൽ പെട്ടെന്നു ഉഷ്ണത്തിന്റെ ഡിഗ്രി താഴ്ത്തേണ്ടതു ആവശ്യമാണ്. ഇതിന്നു അൻറിപൈറിൻ വളരെ ഉപയോഗമുള്ളതാകുന്നു.

മാത്ര — അഞ്ചു മുതൽ ഇരുപതു ഗ്രേൻവരെ. രോഗത്തിന്റെ ശക്തി പോലെ രണ്ടോ, മൂന്നോ മണിക്കൂർ കൂടുമ്പോൾ സേവിക്കയും മീതെ ശുദ്ധജലം കുടിക്കയും വേണം.

## 2. ആന്റിഫെബ്രിൻ (വിഷം)

ഇതു കലശലായ ജ്വരം പെട്ടെന്നു താഴ്ത്തുവാനും തലവേദന ചെന്നിക്കുത്ത് ഇവ ശമിക്കുവാനും നന്നു.

മാത്ര — ഒന്നു മുതൽ മൂന്നു ഗ്രേൻവരെ. രോഗത്തിന്റെ ശക്തി പോലെ ഒന്നോ, രണ്ടോ മണിക്കൂർ കൂടുമ്പോൾ സേവിച്ചു മീതെ വെള്ളം കുടിച്ചാൽ മതി.

## 3. എർഗട്ട് ദ്രാവകം.

ഇതു യോനിയിൽനിന്നും മറ്റും രക്തം പോകുന്നതു നില്ലുവാൻ നന്നു. മറുപിള്ള പോരുവാനും കൊള്ളാം.

മാത്ര — പത്തുമുതൽ മുപ്പതു തുള്ളിവരെ. അരമുതൽ ഒരു ഔൺസു വരെ വെള്ളം ചേർത്തു കഴിക്കണം.

## 4. ഐഡോഫോറം (വിഷം)

ഇതു വ്രണങ്ങൾ ഉണങ്ങുവാൻ വളരെ വിശേഷമാകുന്നു. വല്ലവണ്ണവും തേച്ചുകഴുകി തോർത്തി അതിൽ ഈ മരുന്നു ഇട്ടു ശീലകൊണ്ടു കെട്ടിക്കൊണ്ടിരുന്നാൽ മതി.

## 5. കലോമൽ.

ഇതു ഫിരംഗം സംബന്ധിച്ചതും, അല്ലാത്തതും ആയ വ്രണങ്ങളിൽ വിതറുവാൻ നന്നു. തേനിൽ ചേർത്തു പുരട്ടുകയും ആവാം.

## 6. കാർബോളിക്കാസിഡ് (വിഷം)

ഇതു പഴുത്ത വ്രണവും ഉണങ്ങുവാനും ശുദ്ധിവരുത്തുവാനും ദുർഗ്ഗന്ധം ശമിപ്പാനും വിശേഷപ്പെട്ട ഔഷധമാകുന്നു.

തനിയെ ഉപയോഗിച്ചാൽ പൊള്ളുന്നതായിരിക്കും. നാല്പതിരട്ടി വെള്ളമൊ, പത്തിരട്ടി വെളിച്ചെണ്ണയൊ ചേർത്തു ഉപയോഗിക്കണം. പൊള്ളിക്കേണ്ടുന്ന ആവശ്യത്തിന്നു തനിയെ ഉപയോഗിക്കുകയും ചെയ്യാം

## 7. കാംഫറൊഡൈൻ.

ഇതു വിഷൂചികയും, അതിസാരം, ഗ്രഹണി, വയററിൽവേദന ഇവകൾക്കു വിശേഷം.

മാത്ര — പത്തുമുതൽ നാല്പതുതുള്ളിവരെ. നാലിരട്ടിയിൽ കുറയാതെ വെള്ളത്തിലൊ, ബ്രാണ്ടിയിലൊ ചേർത്തു സേവിക്കണം.

## 8. കൃമിപ്പഞ്ചസാര (വിഷം).

വയററിലെ ക്രിമികളും, കലപ്പാമ്പും ചത്തൊഴുങ്ങുവാൻ നല്ലതു.

മാത്ര—പ്രായം തികഞ്ഞവൎക്ക രണ്ടു മുതൽ അഞ്ചു ഗ്രെയിൻവരെ. പഞ്ചസാര ചേൎത്തു സേവിക്കണം, പിറേറന്നു ആവണക്കെണ്ണയൊ, ഇന്തുപ്പുലവണമൊ സേവിച്ചു വയറിളക്കുകയും വേണം. കുട്ടികൾക്കു മാത്ര കുറക്കണം. എന്നാൽ ഒരു വയസ്സായ കുട്ടിക്കു അരമുതൽ മുക്കാൽ ഗ്രേൻ വരെ. രണ്ടുമുതൽ മൂന്നു വയസ്സുവരെ രണ്ടു ഗ്രേൻ, നാലു വയസ്സിന്നു മീതെ മൂന്നു ഗ്രേൻ, ഇങ്ങിനെ കൊടുക്കാവുന്നതാണു. ഈ മരുന്നു ഒരു ടീസ്പൂൺ ആവണക്കെണ്ണയിൽതന്നെ ചേൎത്തു അത്താഴം കഴിഞ്ഞു സേവിക്കയും പിറേറന്നു വിരേചിക്കയും ചെയ്താൽ അധികം ഫലമുണ്ടാകുമെന്നു പറയപ്പെടുന്നു.

## 9. കൊയനാ.

ജീൎണ്ണജ്വരം, മലമ്പനി ഇവ നിൎത്തുവാൻ വിശേഷം, മൂന്നു പനി, ജലദോഷം, തലവേദന മുതലായതിൽ ഫലം നല്ലവണ്ണം ഉണ്ടു. ഇതു സേവിക്കുന്നകാലത്തു പാൽ ധാരാളം കഴിക്കുന്നതു നന്നായിരിക്കും. സാധാരണ കുത്തിവെച്ചും കൊടുക്കാം. ഗുളിക നല്ലതാകുന്നു.

മാത്ര—ഒന്നു മുതൽ പത്തു ഗ്രേൻവരെ. ചെറുനാരങ്ങാനീരിലൊ, ശുദ്ധ ജലത്തിലൊ സേവിക്കണം. ഇന്ത്യക്കാൎക്ക സാധാരണ അഞ്ചു ഗ്രേൻ മതിയാവുന്നതാണ്.

## 10. ക്ലോറൊഡൈൻ.

ഇതിന്റെ ഗുണം, ഉപയോഗം, വില മുതലായതു കാംഫറൊഡൈൻപോലെ.

## 11. ഡോവർസ് പൌഡർ (വിഷം)

രക്താതിസാരത്തിന്നും, ഉദര അതിസാരങ്ങൾക്കും കൊള്ളും വിശേഷം.

മാത്ര—അഞ്ചു മുതൽ പതിനഞ്ചു ഗ്രേൻവരെ. തേനിൽ ചാലിച്ചൊ മററു ചേൎക്കാതെയൊ ദിവസം മൂന്നൊ, നാലൊ പ്രാവശ്യം സേവിക്കണം.

## 12. പ്ലാസ്തിരി.

ഇതു മുറി കൂടുവാൻ വളരെ വിശേഷമാണ്. വെളിച്ചെണ്ണ ചേൎത്തു ഉരുക്കി കട്ടിശ്ശീലയിൽ പരത്തി മുറിയുടെ അവസ്ഥപോലെ വെട്ടിപ്പതിക്കണം. പഴകിയ വ്രണത്തിൽ പഴയ വെളിച്ചെണ്ണയാണ് ചേൎക്കേണ്ടതു്.

## 13. ബെലഡോണ പ്ലാസ്റ്റർ.

ഇതു ശീലയിൽ പരത്തി വേദന, വിലക്കം മുതലായവയുള്ളേടത്തു പതിച്ചാൽ എത്രയും വേദനാശമം പെട്ടെന്നു ആശ്വാസം കിട്ടും.

## 14. ബോറിക്കാസിഡ്.

ഇതു വ്രണ്യമാണ്. നല്ലവണ്ണം തേച്ചുകഴുകി ഈ പൊടി തനിച്ചോ, സ്വല്പം അയഡോഫോറം കൂട്ടിച്ചേർത്തോ ഇട്ടു കെട്ടിയാൽ ഏതു വ്രണവും എളുപ്പത്തിൽ ഉണങ്ങും.

## 15. മീനെണ്ണ (ശുദ്ധം)

ഇതു ക്ഷയം, കാസം അപചി, ശോഷം ഇവയ്ക്കു വിശേഷപ്പെട്ട മരുന്നാണ്.

മാത്ര—ഒന്നു മുതൽ നാലു ഡ്രാം വരെ. പാലിലോ, ആട്ടിൻപാലിലൊ ചേർത്തു സേവിക്കാം.

## 16. മീനെണ്ണ (മധുരമുള്ളതു)

ഇതു വെറും എണ്ണയെക്കാൾ ദുർഗ്ഗന്ധം കുറഞ്ഞതും മധുരമുള്ളതുമാണ്. വയറിനും, കുടലിനും പിടിപ്പാൻ എളുപ്പമുണ്ട്.

മാത്ര—ഒന്നു മുതൽ നാലു ഡ്രാം വരെ. തനിച്ചു ഭക്ഷണത്തിനുമീതെ സേവിക്കാം.

## 17. സാക്കറിൻ.

ഇതു പ്രമേഹരോഗികൾക്കു പഞ്ചസാരയ്ക്കുപകരം ഉപയോഗിക്കുന്നതാണ്.

## 18. സിൽവർനൈറ്ററേറ്റ്.

ഇതു വീക്കം, ചുവപ്പ്, തരി ഇവയുള്ള നേത്രരോഗങ്ങളിൽ വിശേഷമാണ്. അര മുതൽ ഒരു ഗ്രെൻ വരെ എടുത്തു ഒരൌൺസു ശുദ്ധജലത്തിൽ അലിച്ചു അരിച്ചു കണ്ണിലൊഴിക്കുകയോ ബ്രഷുകൊണ്ടു പോളകളിൽ എഴുതുകയോ ചെയ്യാം.

വിസ്താരഭയത്താലും ഇംഗ്ലീഷുമരുന്നുകൾ പലപ്പോഴും ഇതിലും ആദായമായി നഗരങ്ങളിൽ കിട്ടുവാൻ സാധിക്കുന്നതിനാലും ഇവിടെ അധികം ചേർത്തിട്ടില്ല.

# പ്രത്യേക യോഗങ്ങൾ.

## അഗ്നിദീപനദ്രാവകം.

ഇതു സേവിച്ചാൽ എത്ര കഠിനമായവയും പെട്ടെന്നു മാറി വിശപ്പും ഭക്ഷണത്തിന്നു രുചിയും ഉണ്ടാവാതിരിക്കയില്ല. വയററിൽവേദന, സ്തംഭനം മുതലായതും എളുപ്പത്തിൽ ശമിക്കുന്നതാണ്.

മാത്ര—ഒരു ഡ്രാം മുതൽ രണ്ടു ഡ്രാം വരെ എടുത്തു നാലിരട്ടി ശുദ്ധജലം ചേർത്തു സേവിക്കണം.

## ക്ഷാരമധു.

ഉപജിഹ്വാ (Tonsilitis) വീക്കത്തിന്നു പുരട്ടുവാൻ നന്നു.

## ജ്വരഹരിദ്രാവകം.

മലമ്പനിക്കും, ജീർണ്ണജ്വരത്തിന്നും, വയററിലെ കട്ടി (പ്ലീഹ)ക്കും വിശേഷം. ശോധന വരുത്തും.

മാത്ര—അരമുതൽ ഒരൌൺസുവരെ. ദിവസം രണ്ടോ മൂന്നോ പ്രാവശ്യം സേവിക്കണം. പഥ്യം—പാൽ ഗോതമ്പ.

## ടങ്കണമധു.

വായിൽ പുണ്ണിന്നു പുരട്ടുന്നും കവിൾക്കൊള്ളുന്നും വിശേഷം.

## ഫിരംഗഹരദ്രാവകം.

ഇതു ഫിരംഗത്തിന്നും പറങ്കിസംബന്ധമായ എല്ലാ വ്യാധികൾക്കും വളരെ വിശേഷമാണ്.

മാത്ര—കാൽമുതൽ അര ഔൺസുവരെ. സമം വെള്ളംചേർത്തു കാലത്തും വൈകുന്നേരവും ഊണിന്നുമുമ്പു സേവിക്കണം.

## ബാലപോഷണസർവ്വത്ത.

കുട്ടികൾക്കു ദേഹം പോഷിപ്പിപ്പാനും മററു രോഗങ്ങൾ ബാധിക്കാതിരിപ്പാനും ഇതു വളരെ ഫലമുള്ളതാണ്. ഇതു വളരെ സ്വാദുള്ളതും ആകുന്നു.

മാത്ര—അര മുതൽ രണ്ടു ടീസ്പൂൺവരെ സമം വെള്ളം ചേർത്തു സേവിക്കണം.

## ഭൂതസംഹാരദ്രാവകം.

സ്ത്രീകൾക്കുള്ള ദേവതാഗോഷ്ഠി പെട്ടെന്നു ശമിപ്പാനുള്ള ഔഷധം.

മാത്ര—അര മുതൽ ഒരു ഡ്രാംവരെ. നാലിരട്ടി ജീരകവെള്ളംചേൎത്തു ദിവസം മൂന്നോ നാലോ പ്രാവശ്യം കൊടുക്കാം.

## മുഖദൂഷികാസംഹാരി.

ഇതു യൌവനക്കാൎക്കു മുഖത്തുണ്ടാകുന്ന കുരുക്കളെ ശമിക്കുവാൻ വിശേഷമാണു്. ദിവസേന ഓരോ മണിക്കൂർനേരം പുരട്ടിക്കൊണ്ടിരിക്കയും പിന്നെ ചൂടുവെള്ളംകൊണ്ടു കഴുകുകയും വേണം.

## ശോഫഹരദ്രാവകം.

ഇതു അസാദ്ധ്യമായ ശോഫത്തിനും മഹോദരത്തിനും കൈകണ്ടതാകുന്നു.

മാത്ര—അര മുതൽ ഒരൌൺസുവരെ ദിവസം രണ്ടോ മൂന്നോ പ്രാവശ്യം സേവിക്കണം.

പത്ഥ്യം—പാൽ, ഗോതമ്പു.

## ശ്വാസാരിദ്രാവകം

ഇതു വിട്ടുപോകാത്ത ഏതുകാസശ്വാസത്തിനും കൈകണ്ട മരുന്നാകുന്നു.

മാത്ര—15 മുതൽ 60 തുള്ളിവരെ. നാലിരട്ടി ജീരകവെള്ളം ചേൎത്തു രണ്ടോ, മൂന്നോ പ്രാവശ്യം സേവിക്കണം.

## സരസാർക്കുഴമ്പു.

ദേഹത്തിന്മേലുള്ള തഴുതണം, പാമ്പിൻചൊറി, ആനച്ചൊറി, മുതലായവക്കു ഏറ്റവും വിശേഷപ്പെട്ട ഔഷധമാണിതു്. ഇതു കുറച്ചെടുത്തു ആ സ്ഥലത്തു പുരട്ടുകയും രണ്ടോ, മൂന്നോ മണിക്കൂർ കഴിഞ്ഞു ചൂടുവെള്ളംകൊണ്ടു കഴുകുകയും മാത്രമെ ആവശ്യമുള്ളു.

---

# രോഗിയുടെ കൃത്യങ്ങൾ

നിർഭാഗ്യവശാൽ എന്തെങ്കിലും രോഗം പിടിപെടുന്നവർ എന്നു മാത്രമല്ല, എല്ലാ മനുഷ്യരും താഴെ പറയുന്ന സംഗതികളിൽ പ്രത്യേകം ശ്രദ്ധവെക്കേണ്ടതാകുന്നു.

1. പതിവിൽനിന്നു വ്യത്യാസപ്പെടുന്നതായി എന്തെങ്കിലും ദേഹത്തിനോ മനസ്സിനോ അസുഖം തോന്നിയാൽ എന്തൊക്കെയാണ് തനിക്കു വിശേഷാൽ ഉപദ്രവം ഉണ്ടായിരിക്കുന്നതു എന്നു കഴിയുന്നിടത്തോളം സൂക്ഷ്മമായി മനസ്സിലാക്കുവാൻ ശ്രമിക്കണം.

2. തന്റെ ആലോചനയിൽ പെട്ടേടത്തോളം എന്തെങ്കിലും അപഥ്യം (ദിനചര്യത്തിൽ തെറ്റു) വന്നുപോയിട്ടുണ്ടോ എന്നു സൂക്ഷ്മപ്പെടുത്തുകയും ഉള്ള സ്വഭാവം ഇഷ്ടബന്ധുക്കളിൽ ആരെങ്കിലും ഉടനെ അറിവുകൊടുക്കുകയും വേണം.

3. രോഗലക്ഷണം കണ്ടാൽ വൈദ്യനെ വിളിക്കുന്നതിനു ഒരു മിനുട്ടുപോലും താമസിക്കരുതു്.

4. പഠിപ്പു, പരിചയം, പ്രായം, കൈപ്പുണ്യം, ദയ ഇവയെല്ലാം കൂടി പൂർത്തിയായ വൈദ്യന്മാരെയാണ് തിരഞ്ഞെടുക്കേണ്ടതു്.

5. മുറിവൈദ്യന്മാരെ പടിക്കകത്തു കടക്കാനയക്കരുതു്. എന്നാൽ പഠിപ്പു കുറഞ്ഞാലും അനുഭവശാലികളല്ലാതെയും, കൈപ്പുണ്യമുള്ളവരായും ചിലരെ ഇക്കൂട്ടത്തിൽ കണ്ടേക്കാം. അവരെ മുറിവൈദ്യന്മാരുടെ കൂട്ടത്തിൽ ഗണിക്കേണ്ടതില്ല.

6. വലിയ രോഗങ്ങളിൽ ഒന്നിലധികം വൈദ്യന്മാരെ കൊണ്ടുവരുന്നതു അത്യാവശ്യമാണ്; എന്നാൽ ഇവർ അന്യോന്യം മത്സരമുള്ളവരായിരിക്കരുതെന്നു പ്രത്യേകം മനസ്സിരുത്തേണ്ടതാണ്.

7. വൈദ്യനിലും ഔഷധത്തിലും വൃഥാ ശങ്ക ഉണ്ടാവുന്ന സ്വഭാവത്തെ ഉപേക്ഷിക്കേണ്ടതാണ്. എന്നു മാത്രമല്ല, തനിക്കു എന്തെങ്കിലും രോഗം പിടിപെട്ടാൽ ഏതു വൈദ്യനെയാണു വിളിക്കേണ്ടത് എന്നുള്ള കാര്യം സ്വസ്ഥനായിരിക്കുന്ന കാലത്തുതന്നെ നല്ലവണ്ണം ആലോചിച്ചു തീർച്ചപ്പെടുത്തി വെക്കേണ്ടതുമാകുന്നു.

8. അവിശ്വസ്തന്മാരായ വൈദ്യന്മാരെക്കൊണ്ടു ചികിത്സിപ്പിക്കുകയോ അങ്ങിനെയുള്ള ഔഷധം സേവിക്കുകയോ ചെയ്യുന്നതു കൂടാതെ കഴിക്കയാണ് വേണ്ടതു്.

9. വൈദ്യന്മാർ വന്നാൽ യഥാശക്തി ആദരിക്കുകയും അവരവർക്കുള്ള ഉപദ്രവത്തിന്റേയും തനിക്കു ഊഹിപ്പാൻ കഴിഞ്ഞിട്ടുള്ള അപഥ്യത്തിന്റേയും സ്വഭാവം മുഴുവനും അവരെ ധരിപ്പിക്കുകയും വേണം.

10. വൈദ്യനെ സ്വഭാവത്തെ ധരിപ്പിക്കുന്നതിൽ യാതൊന്നും മറച്ചുവെക്കരുതു്.

**11.** വൈദ്യൻ വരുമ്പോൾ പരിഭ്രമംകൊണ്ടോ വ്യസനംകൊണ്ടോ ഉള്ളതിൽ അധികം നടിക്കുകയൊ പറകയൊ ചെയ്യരുതു്. അല്ലെങ്കിൽ ധൈൎയ്യംകൊണ്ടോ, മടികൊണ്ടോ, ലജ്ജകൊണ്ടോ ഉള്ളതു പോലെ കാണിക്കാതിരിക്കുകയൊ പറയാതിരിക്കുകയൊ ചെയ്യുന്നതും വലിയ അബദ്ധമാകുന്നു.

**12.** നല്ല വൈദ്യന്മാർ അടുത്തില്ലാത്തപക്ഷം നിവൃത്തിയുണ്ടെങ്കിൽ അവരുടെ സമീപത്തുചെന്നു ചികിത്സിക്കുന്നതാണ് നല്ലത്. ഉടനെ വരുത്തുവാൻ സാധിക്കുമെങ്കിൽ അതും ആശ്വാസകരംതന്നെ.

**13.** രോഗം ഏതാണ്ടു വാശിയാകുന്നതുവരെ വൈദ്യനെ അടുത്തു താമസിപ്പിക്കേണ്ടതും ഔഷധസേവ ഭക്ഷണം മുതലായതെല്ലാം ആയാളുടെ പ്രത്യേകപരിശോധനയിൻകീഴിൽ നടത്തേണ്ടതും ആകുന്നു.

**14.** വൈദ്യൻ തരുന്ന ഉപദേശങ്ങളെ ശ്രദ്ധവെച്ചു കേട്ടു മനസ്സിലാക്കുകയും അതനുസരിച്ചു നടക്കുകയും വേണം.

**15.** വൈദ്യൻ നിശ്ചയിക്കുന്ന പത്ഥ്യക്രമത്തിലൊ മററു ഏതെങ്കിലും സംഗതിയിലൊ തന്നാൽ അസൗകൎയ്യമായി വല്ലതും തോന്നുന്നുണ്ടെങ്കിൽ അപ്പോൾതന്നെ വിനയപുരസ്സരം ആയാളെ ഗ്രഹിപ്പിച്ചു വേണ്ടതു ഭേദഗതി ചെയ്യിക്കേണ്ടതാകുന്നു. അല്ലാതെ പറയുന്നതിൽനിന്നു സ്വയമായി ഒന്നും മാറി പ്രവൎത്തിക്കരുതു.

**16.** എന്തെങ്കിലും തെററു വന്നുപോയാൽ വൈദ്യനെക്കൊണ്ടു ഉടനെ മനസ്സിലാക്കിക്കൊള്ളേണം.

**17.** വൈദ്യൻ എടുത്തുതരുന്നതല്ലാത്തപക്ഷം നിവൃത്തിയുള്ളേടത്തോളം സ്വന്തം കൈകൊണ്ടുതന്നെയാണു മരുന്നു എടുത്തു സേവിക്കേണ്ടതു. എന്നാൽ അങ്ങിനെ സ്വയമായി എടുത്തു സേവിക്കുന്നപക്ഷം മരുന്നിന്റെ മാത്ര, സേവിക്കേണ്ടുന്ന സമയം, സമ്പ്രദായം മുതലായതെല്ലാം മുൻകൂട്ടി ചോദിച്ചു മനസ്സിലാക്കി വെക്കേണ്ടതു ഏററവും ആവശ്യമാകുന്നു.

**18.** വൈദ്യൻമുഖാന്തരം അവിടവിടെ വെച്ചുണ്ടാക്കുന്നതല്ലാത്ത എല്ലാ മരുന്നും ഏററവും സത്യവും, നിഷ്കൎഷയും, ഉണ്ടാക്കി പരിചയവും ഉള്ളതായി തീൎച്ചപ്പെട്ട സ്ഥലങ്ങളിൽനിന്നല്ലാതെ വാങ്ങുന്നതു ഏററവും അപായകരമാകുന്നു.

**19.** ഔഷധം സേവിക്കുമ്പോൾ അതിൽ പ്രത്യേകം ഭക്തിവിശ്വാസങ്ങൾ ഉണ്ടായിരിക്കേണം. നല്ല ദിവസം നോക്കി കിഴക്കോട്ടോ വടക്കോട്ടോ തിരിഞ്ഞിരുന്നിട്ടാണു സേവിക്കേണ്ടതു എന്നാണു വൈദ്യന്മാർ തീൎച്ചപ്പെടുത്തിട്ടുള്ളതു.

**20.** ഔഷധം സേവിക്കുമ്പോൾ നിശ്ചയിച്ച മാത്രയിൽ ഒട്ടും ബാക്കിവെക്കരുതു, അതിന്റെ ഉത്ഭവത്തെപ്പററിയും മററും അലൌകികം വിചാരിക്കാതെ ഇതു അമൃതാണെന്നുള്ള സങ്കല്പത്തോടുകൂടി ഇരിക്കേണ്ടതാകുന്നു.

21. തന്റെ കാൎയ്യങ്ങളിൽ തനിക്കുതന്നെ മനസ്സിരുത്തുവാൻ വയ്യാത്തപക്ഷം ചികിത്സയെ സംബന്ധിച്ച സകല ഭാരവും വിശ്വാസ്യന്മാരായ ബന്ധുക്കളിലൊ പരിചാരകന്മാരിലൊ വെക്കേണ്ടതാണു.

22. ഭരമേല്പിക്കപ്പെടുന്ന പരിചാരകന്മാൎക്ക തങ്കൽ സ്നേഹമുണ്ടെന്നുള്ള കാൎയ്യം മാത്രം ഓൎത്താൽ പോരാ. സ്നേഹമില്ലെങ്കിൽതന്നെ ഏററവും സത്യമായും, ശുഷ്കാന്തിയോടും, കൃത്യബോധത്തോടുകൂടിയും ആരോടും മൎയ്യാദയായി പ്രവൎത്തിക്കുമെന്നു തീൎച്ചയുള്ളവരിൽ മാത്രമേ തന്റെ ജീവനെ ഏല്പിച്ചുകൊടുപ്പാൻ പാടുള്ളൂ.

23. ഔഷധങ്ങൾ സേവിച്ചിട്ടുള്ള ഗുണദോഷം ഇടക്കിടക്ക വൈദ്യനെ മനസ്സിലാക്കിക്കൊടുക്കണം.

24. രോഗം എത്രതന്നെ മൂൎദ്ധന്യത്തിലിരുന്നാലും ഇതു ആശ്വാസപ്പെടുകയില്ലെന്നു ധരിച്ചു വ്യസനിക്കരുതു. മഹായോഗ്യന്മാരായ ഇംഗ്ലീഷുവൈദ്യന്മാരും നാട്ടുവൈദ്യന്മാരും ഉപേക്ഷിച്ചിട്ടുള്ളതായ അസംഖ്യം രോഗങ്ങൾ വേറെ ചില വൈദ്യന്മാരുടെ ഉപദേശപ്രകാരവും, ദുൎല്ലഭം യാതൊരു ചികിത്സയും ചെയ്യാതെതന്നെയും ആശ്വാസപ്പെട്ടതായി അറിയുന്നുണ്ടു.

25. രോഗിയാണെന്നുള്ള വിചാരത്താൽ വൃത്തിഹീനനായിരിക്കുന്നതു വലിയ തെററാകുന്നു. കളിപ്പാൻ നിവൃത്തിയില്ലാത്ത സംഗതിയിൽ തുടച്ചു വെടുപ്പുവരുത്തേണ്ടതും ശുചിയായ വസ്ത്രങ്ങൾ ധരിക്കേണ്ടതും ആകുന്നു.

26. കിടക്കുന്ന മുറി, അടുത്തു പെരുമാറുന്ന ജനങ്ങൾ മുതലായവയെല്ലാം മനസ്സിന്നു പിടുത്തമുള്ളവയായിരിക്കുന്നതിന്നു പ്രത്യേകം ശ്രദ്ധിക്കേണ്ടതാണു.

27. രോഗിക്കു നാട്ടുകാൎയ്യത്തിലും വീട്ടുകാൎയ്യത്തിലും ഒന്നും പ്രവേശിപ്പാൻ ആവശ്യമില്ലെന്നു മാത്രമല്ല. മിക്കസംഗതികളിലും ആലോചന, കോപം, വ്യസനം മുതലായവ രോഗത്തെ വൎദ്ധിപ്പിക്കുവാൻ കാരണമായിത്തീരുന്നതുമാണു.

28. എല്ലായ്പോഴും ഈശ്വരവിചാരത്തോടുകൂടി ഇരിക്കേണമെന്നു മാത്രമല്ല, ദീൎഘരോഗങ്ങളിൽ കൎമ്മവിപാക പ്രായശ്ചിത്തം, ദാനധൎമ്മങ്ങൾ, നിചാന്നദാനം മുതലായവകൂടി പ്രവൃത്തിക്കണമെന്നുള്ള വിധി ഏററവും ആദരിക്കേണ്ടതാണുതാനും.

29. രോഗം ആശ്വാസപ്പെട്ടാലും വേഗത്തിൽ പത്ഥ്യനിഷ്ഠ മാററിപ്പോകരുതു്. ഇതു മാററുന്നെങ്കിൽ വൈദ്യന്റെ സമ്മതത്തോടുകൂടി അധികം ദിവസംകൊണ്ടു മാത്രമെ പാടുള്ളൂ.

30. വൈദ്യനിൽ എന്നും കൃതജ്ഞനായിരിക്കണമെന്നു മാത്രമല്ല, തക്കതായ പ്രതിഫലവും കൊടുക്കേണ്ടതാണു. എന്നാൽ തന്നെ ശുശ്രൂഷിച്ചിരുന്ന ബന്ധുക്കളെയും, പരിചാരകന്മാരേയും കൂടെ ഈ അവസരത്തിൽ ഒന്നു പ്രത്യേകം സന്തോഷിപ്പിക്കാതിരിക്കയും അരുതു"

# ചികിത്സാകാലം.

കാലം നോക്കി വിതക്കാതിരുന്നാൽ ഒരു വിത്തും മുളക്കമാറില്ല. അഥവാ മുളച്ചാൽതന്നെ അതു വേണ്ടതുപോലെയായിത്തീരുന്നതുമല്ല. അതുപോലെ തന്നെയാണു ചികിത്സാ വിഷയത്തിലും ആലോചിക്കേണ്ടതു. അകാലത്തു ചെയ്യുന്ന ചികിത്സ പ്രയോജനമുള്ളതായി വരാൻ പ്രയാസമുണ്ടു. അതുകൊണ്ടു അത്യാസന്നസ്ഥിതിയിലായിട്ടില്ലാത്ത എല്ലാ സംഗതിയിലും കാലം നോക്കാൻ ശ്രമിക്കേണ്ടതാണ്. കേരളത്തിലെ ശീതോഷ്ണസ്ഥിതികളനുസരിച്ചു പൂർവ്വന്മാർ നിശ്ചയിച്ചിട്ടുള്ള കാലം തുലാം, കുംഭം, കർക്കിടകം ഈ മൂന്നു മാസങ്ങളാണ്. മഴ, തണുപ്പു, ഉഷ്ണം ഇവ അധികമില്ലാത്ത കാലം നോക്കിയാണു ഈ വിധം നിശ്ചയിച്ചിട്ടുള്ളത്. മഴക്കാലത്തു ശരിയായ മഴയും, തണുപ്പുകാലത്തു പതിവുപ്രകാരം തണുപ്പും, ഉഷ്ണകാലത്തു സാധാരണപോലെ ചൂടും ഉണ്ടായിരിക്കുമെന്നുള്ള ആലോചനയോടുകൂടിയാണു അവർ ഈ വിധം തിട്ടപ്പെടുത്തീട്ടുള്ളതു. കാലവൈപരീത്യംകൊണ്ടു ഇതിനു വല്ല വ്യത്യാസവും വരുന്ന പക്ഷം കാലത്തെ ഭേദപ്പെടുത്തേണ്ടിവരും. ഈ മൂന്നു മാസങ്ങളുടേയും അടുത്ത മുമ്പിലും പിന്നിലും ഉള്ള ഓരോ പക്ഷങ്ങളെ (രണ്ടാഴ്ച) കൂടി മദ്ധ്യമപക്ഷമായി ചികിത്സകൾ ഏറ്റുകൊള്ളുന്നതാണ്. ഈക്കാലത്തു ധാര, പിഴിഞ്ഞു പകച്ചു, നവരക്കിഴി, സ്നേഹപാനം, വസ്തി, സിരാവേധം മുതലായ എല്ലാ ചികിത്സയും ചെയ്യാം. കഷായങ്ങൾ, ഭസ്മങ്ങൾ, രസായനങ്ങൾ ഇവകളെല്ലാം ശീലിക്കുന്നതിനും വിരോധമില്ല. കർക്കിടകത്തിൽ രോഗശാന്തിക്കും, അല്ലെങ്കിൽ ത്രിദോഷശമനത്തിനും, തുലാത്തിൽ പിത്തജയത്തിനും കുംഭത്തിൽ കഫശോഷണത്തിനും വേണ്ടുന്ന ചികിത്സ ചെയ്താൽ അധികം ഫലമുണ്ടാവുമെന്നു ഒരു പക്ഷാന്തരമുണ്ട്. അത്യാസന്ന രോഗങ്ങൾക്കും പെട്ടെന്നുണ്ടായ ഉപദ്രവങ്ങൾക്കും ചികിത്സിപ്പാൻ കാലം നോക്കേണ്ടതില്ല. പക്ഷെ ഇപ്പോഴും സാധാരണ ചികിത്സാകാലത്തെക്കാൾ തണുപ്പോ, ഉഷ്ണമോ, മഴയോ, മറ്റോ അധികമായി നില്ക്കുന്നുണ്ടെങ്കിൽ അതിൽനിന്നുള്ള ദോഷം രോഗിക്കു ബാധിക്കാതിരിപ്പാൻ വേണ്ടുന്ന മുൻകരുതലുകളെല്ലാം ചെയ്യേണ്ടതാണ്. വളരെ പത്ഥ്യംകൂടാതെ ചെയ്യാവുന്ന ചികിത്സകൾക്കും കാലത്തെ കാത്തു താമസിപ്പാൻ ആവശ്യമില്ല. നിസ്സാരങ്ങളായ രോഗങ്ങൾക്കും അങ്ങിനെതന്നെ കാലത്തിന്റെ അപേക്ഷ വളരെ കുറയും.

മരുന്നുകൾ സേവിക്കുന്ന സമയത്തിന്റെ വ്യത്യാസംകൊണ്ടും ഫലത്തിനു അജഗജാന്തരം വരുന്നതാണ്. രാവിലെ വെറും വയറ്റിൽ സേവിക്കുന്ന മരുന്നിനു പ്രായേണ ഫലം വളരെ കൂടുതലായിരിക്കും. അതുകൊണ്ടു രോഗത്തിനും രോഗിക്കും ബലമുള്ള അവസരങ്ങളിൽ കാലത്തു ഭക്ഷണമൊന്നും കൂടാതെതന്നെ മരുന്നു സേവിക്കണമെന്നാണു വിധി. ഇതു രണ്ടുപ്രകാരമുണ്ടു. ഒരു നേരത്തെ ഭക്ഷണം തീരെ വർജ്ജിച്ചു മരുന്നു മാത്രം സേവിച്ചിട്ടുള്ള ഒരു വകയും, നേരത്തെ മരുന്നു ചെറിയ മാത്ര

യിൽ സേവിച്ച് അതു ദഹിച്ചതിന്നശേഷം അല്ലെങ്കിൽ ഭക്ഷണാരംഭത്തിന്നുമുമ്പു സാധാരണപോലെ ഭക്ഷണം കഴിക്കുന്നതായി ഒരു വകയും ഇങ്ങിനെ ആണു രണ്ടു പ്രകാരം. സ്നേഹപാനം നസ്യനോപയോഗം മുതലായതു അധികവും ആദ്യത്തെ തരത്തിലും, കഷായസേവ മുതലായതു രണ്ടാമത്തെ തരത്തിലും പെടുന്നതായിരിക്കും. എന്തായാലും ഈ രണ്ടു തരവും മറ്റെല്ലാവിധത്തിലുള്ളവയേക്കാളും വളരെ അധികം ഫലമുള്ളതാണ്. പക്ഷെ ദേഹബലം ഇല്ലാതിരുന്നാൽ, ചിലപ്പോഴം മരുന്നിന്റെ വീര്യവും പഥ്യവും സഹിപ്പാൻ രോഗി ശക്തനായില്ലെന്നു വരാവുന്നതാണ്. അപ്പോഴം മറ്റതരത്തിൽ പ്രയോഗിക്കേണ്ടതാകുന്നു. വെറും വയറ്റിൽ വൈകുന്നേരത്തെ ഭക്ഷണത്തിന്നു മുമ്പും മരുന്നു സേവിക്കാം അതിന്നു രാവിലത്തെപ്പോലെതന്നെയല്ലെങ്കിലും ഫലം വളരെ കുറവുമെന്നു വിചാരിപ്പാൻ തരമില്ല. ഈ തരത്തിൽ എത്ര ചെറിയ മാത്രയായിരുന്നാലും ചുരുങ്ങിയതു ഭക്ഷണത്തിന്നു ഒരു മണിക്കൂറ എങ്കിലും മുമ്പു മരുന്നു സേവിക്കുന്നതാണു ഭക്ഷണത്തിന്നടുത്ത മുൻഭക്ഷണത്തിൽ സേവിക്കുന്നതിനേക്കാൾ ഫലപ്രദമായിക്കാണുന്നതു. മരുന്നു സേവിച്ചാലും ഭക്ഷണം കഴിഞ്ഞാലും പിന്നെ കുറെനേരം ഇടത്തുഭാഗം ചെരിഞ്ഞു കിടക്കുകയും വേണം.

ചില രോഗങ്ങളുടെ സ്വഭാവഭേദംകൊണ്ടു മരുന്നു സേവിക്കുന്നതിനുള്ള സമയം കുറച്ചു മാറ്റിയാൽ അധികം ഫലമുണ്ടാവുമെന്നു വൈദ്യന്മാർ തീർച്ചപ്പെടുത്തിട്ടുണ്ടു. അപാനവായുവിന്റെ വൈഗുണ്യംനിമിത്തം ഉണ്ടാകുന്ന രോഗങ്ങളിലെല്ലാം ഭക്ഷണത്തിന്റെ ആദ്യത്തിൽ മരുന്നു സേവിക്കണം. മരുന്നു സേവിച്ചതിന്നശേഷം ഒട്ടും താമസിക്കാതെ ഉണ്ണുന്നതും ആദ്യത്തെ ഉരുളയോടുചേർത്തു മരുന്നു സേവിക്കുന്നതും ഈ തരത്തിൽ ഉൾപ്പെടുന്നതാണ്. സമാനവായുവിന്റെ പിഴയാലുണ്ടാകുന്ന ഉപദ്രവങ്ങൾക്കു ഭക്ഷണമദ്ധ്യത്തിൽ മരുന്നു സേവിച്ചാലാണു അധികം വേഗത്തിൽ ശമനം കിട്ടുന്നതു. വ്യാനവായുവിന്റെ കോപത്താലുണ്ടാകുന്ന അസുഖങ്ങൾക്കു രാവിലത്തെ ഭക്ഷണത്തിന്റെ അവസാനത്തിൽ മരുന്നു സേവിക്കണം. ഉദാനവായു പിഴച്ചാൽ ഇതു വൈകുന്നേരത്തെ ഭക്ഷണം കഴിയാറാവുമ്പോഴാണു വേണ്ടതു. പ്രാണവായു അനുകൂലനല്ലാതെ വരുമ്പോൾ ഉരുളയ്ക്കുരുളയ്ക്കു മരുന്നു കഴിക്കണം. അതിന്റെ അവസാനത്തിലും വേണ്ടതാണ്. വിക്കം, ഛർദ്ദി, എക്കിട്ട, ശ്വാസം, കുര, തണ്ണീർദാഹം ഇവകളിൽ പലവട്ടമായി, അതായതു അരയോ, ഒന്നോ, രണ്ടോ മണിക്കൂർ കൂടുമ്പോളാണു മരുന്നുകൾ കഴിക്കേണ്ടതു, വിഷൂചികയിലും, ആശുകാരികളായ രക്തസ്രാവം, സന്യാസം, മൂർച്ഛകൾ മുതലായവകളിലും ഇടവിടക്ക മരുന്നു സേവിപ്പിക്കേണ്ടതാണ്. അരുചിയിൽ രുചികരങ്ങളായ ഭക്ഷണസാധനങ്ങളോടുകൂടി മരുന്നു സേവിക്കണം. വിറയൽ ആക്ഷേപകം (വാതരോഗം), എക്കിട്ട ഇവകളിൽ ഭക്ഷണത്തിന്നു മുമ്പും പിമ്പും മരുന്നു സേവിക്കേണ്ടതാണ. കഴുത്തിന്നു മേല്പോട്ടുള്ള എല്ലാ വ്യാധികൾക്കും അത്താഴം കഴിഞ്ഞു ഉറങ്ങുന്നതിന്നു മുമ്പു മരുന്നു ശീലിക്കുന്ന

താണ അധികം പ്രശസ്തമായിട്ടുള്ളതു. നിത്യശോധനായ്ക്കു സേവിക്കേണ്ടുന്ന മരുന്നും ഈ സമയത്തുതന്നെ സേവിക്കണം. കാമോദ്ദീപനത്തിനുദ്ദേശിച്ചിട്ടുള്ളതും ഈ സമയത്താണ സേവിക്കേണ്ടതു. വയറിളക്കാനുള്ള മരുന്നു കാലത്തു അഞ്ചുമണിക്കൊ ആറുമണിക്കൊ കഴിക്കണം. പിന്നെ ഉറങ്ങുകയുമരുതു. ഛർദ്ദിപ്പാനുള്ള മരുന്നു രാവിലെ മദ്ധ്യാഹ്നത്തിനു മുമ്പാണ സേവിക്കേണ്ടതു. ദേഹപോഷണത്തിനുള്ള മരുന്നു പ്രായെണ ഭക്ഷണത്തിനുശേഷം സേവിക്കണം. ദഹനത്തിനുള്ളതു ഭക്ഷണത്തിനു മുമ്പൊ, പിമ്പൊ, ചോററിൽ കൂട്ടിയൊ കഴിക്കാം. കണ്ണിൽ ഗുളിക എഴുതുകയൊ കഴമ്പെഴുതുകയൊ ചെയ്യുന്നതു മിക്കവാറും പകൽ രാവിലെ എട്ടുമണിക്കു മുമ്പും, വൈകുന്നേരം നാലുമണിക്കു ശേഷവും ആണു വേണ്ടതു. കണ്ണിൽ മഷിയിടുന്നതിനു ഒരു സമയത്തും വിരോധമില്ല. ഇരുമ്പു ചേരുന്നതൊ, പാഷാണം ചേരുന്നതൊ, ആയ മിക്ക മരുന്നുകളും ഭക്ഷണത്തിനു ശേഷമാണ സേവിക്കേണ്ടതെന്നു ഇംഗ്ലീഷുവൈദ്യന്മാർക്ക അഭിപ്രായമുണ്ടു. എന്നാൽമേല്പറഞ്ഞ താരതമ്യങ്ങളെ തിരിച്ചറിവാൻശക്തിയില്ലാത്തവരെല്ലാം രണ്ടു നേരവും ഊണിനു മുമ്പു ചെറിയ മാത്രയിൽ മരുന്നു ശീലിക്കുന്നതായിരിക്കും മിക്ക സംഗതികളിലും ഗുണകരമായിത്തീരുന്നതു.

## ദേശം.

ചികിത്സിക്കുന്നതിന്റെ ഫലം മുഴുവൻ കിട്ടേണ്ടതിനു മുമ്പറഞ്ഞ വിഷയങ്ങളെപ്പോലെതന്നെ ദേശത്തേയും പരിശോധിച്ചറിയേണ്ടതു അത്യാവശ്യമാണ. അതിശീതമായ രാജ്യത്തുപോയി താമസിച്ചു വാതരോഗത്തിനു ചികിത്സിച്ചാലും അത്യുഷ്ണമായ പ്രദേശത്തു വെച്ചു പിത്തത്തിനു ചികിത്സിച്ചാലും അതു നിഷ്ഫലമായിത്തീരാതിരിപ്പാൻ വളരെ പ്രയാസമുണ്ടു. പ്രത്യുത, ഈ വാതോപദ്രവവും, പിത്താധിക്യവും പൂർവ്വമായ വാസസ്ഥലം മാററി ഉഷ്ണരാജ്യത്തും ശീതമായ പ്രദേശത്തും പോയി താമസിച്ചാൽ വേറെ യാതൊരു ചികിത്സയും കൂടാതെതന്നെ പലപ്പോഴും ആശ്വാസപ്പെട്ടു കാണുമാറുള്ളതാണ. വൈദ്യശാസ്ത്രത്തിൽ ദേശത്തെ മൂന്നായി വിഭജിച്ചിട്ടുണ്ടു. വെള്ളം, വൃക്ഷം, കുന്നു ഇവ കുറഞ്ഞ പ്രദേശത്തിനു "ജാംഗലം" എന്നു പറയും. ഈ പ്രദേശത്തു സഞ്ചാരമുള്ള ജന്തുക്കളുടെ മാംസത്തെയാണ "ജാംഗലമാംസം" എന്നു പറയുന്നതു. മേൽപറഞ്ഞ വെള്ളം മുതലായതു അധികമുള്ള പ്രദേശത്തിനു "ആനൂപം" എന്നു പറയും. കായൽ സമീപിച്ചു പ്രദേശങ്ങളും, കാടു നിറഞ്ഞ മലംപ്രദേശങ്ങളും ഇതിലുൾപ്പെടുന്നതാണ. ഈ രണ്ടു പ്രദേശങ്ങളിൽ ആദ്യത്തേതു അല്പം വാതാധിക്യമുള്ളതും രണ്ടാമത്തേതു വളരെ കഫാധിക്യമുള്ളതും ആകുന്നു. ഈ രണ്ടിന്റേയും മദ്ധ്യസ്ഥമുള്ള ദേശത്തിനു "സാധാരണം" എന്നു പറയും. ഈ പ്രദേശമാണ എല്ലാ ചികിത്സകൾക്കും പ്രശസ്തമായി സ്വീകരിക്കപ്പെട്ടിട്ടുള്ളതു. ദുർവ്വായുക്കളും, കാടുകളും, ചപ്പും, ചവറും ചീച്ചലും നിറഞ്ഞ മലംപ്രദേശത്തുവെച്ചു ഒരു ചികിത്സയും ചെയ്യുന്നതു വിഹിതമല്ല. ശുദ്ധ

ജലമില്ലാത്ത കായൽപ്രദേശവും തീരെ വർജ്ജിക്കേണ്ടതാണു. നിർമ്മലമായ ജലവും, അത്യാവശ്യം വൃക്ഷങ്ങളും, വേണ്ടതായ സന്ദ്യാദികളും ശുചിയായ വീടും, ശുദ്ധവായുവും, ഇഷ്ടജനങ്ങളും ഉള്ള ഉദ്യാനാദികളെയാണു നാം ചികിത്സക്കു തിരഞ്ഞെടുക്കേണ്ടതു. ശുചീകരണത്തിന്റെ പ്രയാസവും, ബാഹുല്യവും രോഗങ്ങൾക്കു അന്യോന്യ സംക്രമത്തിനുള്ള എളുപ്പവും, ശരിയായ പത്ഥ്യം അനുഷ്ഠിക്കുന്നതിനുള്ള അസ്വാധീനതയും ആലോചിക്കുമ്പോൾ നഗരം ഇക്കാര്യത്തിൽ കഴിവുണ്ടെങ്കിൽ ഒഴിച്ചു വിടേണ്ടതാണെന്നു നിരാക്ഷേപമാണു. ഇംഗ്ലീഷുവൈദ്യന്മാരുടെ ഇടയിലും ചികിത്സിക്കുമ്പോൾ പല രോഗങ്ങൾക്കും രോഗിയെ ദേശംമാറി പാർപ്പിക്കുക പതിവാണു. ഏതു ദേശത്തിന്റെ സ്വഭാവദൂഷ്യത്താലാണോ ഒരു രോഗം ഉത്ഭവിപ്പാനോ, ഉത്ഭവിച്ചതു അധികമായിത്തീരുവാനോ കാരണമായിത്തീരുന്നതു, ആ ദേശത്തെ ഉടനെ ഉപേക്ഷിക്കുകയും അതിനു വിപരീതസ്വഭാവമുള്ള ദേശത്തു പോയി താമസിച്ചു വേണ്ടുംവിധം ചികിത്സിക്കുകയും എല്ലാ രോഗികളിലും അവശ്യം ചെയ്യേണ്ടതാണു.

## പത്ഥ്യം.

ഏതു ചികിത്സ ചെയ്യുമ്പോഴും, ഏതു മരുന്നു ശീലിക്കുമ്പോഴും പത്ഥ്യം അത്യാവശ്യമാണ്. രോഗകാരണങ്ങളെ തീരെ പരിഹരിക്കുകയും, രോഗശമനത്തിനു അനുകൂലങ്ങളായ ദിനചര്യ മുതലായവയെ ഏർപ്പെടുത്തുകയും ആകുന്നു പത്ഥ്യം ആചരിക്കുന്നതിന്റെ ഉദ്ദേശം. ചില മരുന്നുകളുടെ പ്രത്യേകസ്വഭാവം നിമിത്തം അവകൾക്കു വിരുദ്ധങ്ങളായവയെ വർജ്ജിക്കുകയും അതിന്റെ ശക്തിയെ വർദ്ധിപ്പിക്കുന്നവയെ ചിലതു യോജിപ്പിക്കുകയും ചെയ്യുന്നതും പത്ഥ്യത്തിന്റെ ഉദ്ദേശംതന്നെയാണ്. വീര്യമേറിയ ചില മരുന്നുകളുടെ ശക്തിയെ അന്യോന്യവിരോധം കൂടാതെ ക്രമീകരിക്കുന്നതിനും പത്ഥ്യം നിശ്ചയിക്കപ്പെടുന്നുണ്ട്. പത്ഥ്യത്തെ രണ്ടുതരമായി ഭാഗിക്കാം. (1) ഇച്ഛാപത്ഥ്യം (വലിയ ക്ലേശമുള്ള നിബന്ധനകളൊന്നും കൂടാത്തതു്). (2) കൃച്ഛ്റപത്ഥ്യം (വളരെ കഠിനമായ നിർബ്ബന്ധത്തോടുകൂടിയതു്). ഇങ്ങിനെ രണ്ടായി വിചാരിക്കണം. ഏതുതരം പത്ഥ്യത്തിനും താഴെ പറയുന്ന 16 നിയമങ്ങൾ പ്രത്യേകം അനുഷ്ഠിക്കേണ്ടതാണ്.

1. ശൌചം, കുളി മുതലായ എല്ലാ ആവശ്യകർമ്മങ്ങൾക്കും തിളപ്പിച്ചതിനുശേഷം മിതമായ ചൂടുള്ള വെള്ളം ഉപയോഗിക്കേണ്ടതാണ്. പ്രത്യേകം പറയാതെ പച്ചവെള്ളം യാതൊന്നിനും സ്വീകരിപ്പാൻ പാടില്ല. ചൂടു പിടിക്കാത്ത രോഗപ്രകൃതിക്കാർക്കു തിളപ്പിച്ചു വെള്ളം ആറിച്ചതിനു ശേഷം ഉപയോഗിക്കുന്നതായാൽ തരക്കേടു ഉണ്ടാകുവാൻ ഇടയില്ലാത്തതാണ്.

2. മലമൂത്രാദികളെ കൃത്യസമയത്തുതന്നെ വിസർജ്ജിച്ചുകളയണം.

3. ഭക്ഷണം ശരിയായ സമയത്തും മാത്രാനുസൃതമായും, പത്ഥ്യമായും, ഹൃദ്യമായും ഇരിക്കേണ്ടതാണ്.

4. സ്ത്രീസംഗം വൎജ്ജിക്കണം. (ശുക്രവൃദ്ധി മുതലായ ചില സംഗതികളിൽ ഈ വിധിയെ അപവദിച്ചിട്ടുണ്ടു്).

5. രാത്രി (പത്തുമണി കഴിഞ്ഞതിനുശേഷം) ഉറക്കമൊഴിപ്പാൻ പാടില്ല. വിഷബാധയിങ്കലും, കഫരോഗത്തിങ്കലും മാത്രം ഈ വിധി ബാധകമായി വരുന്നതല്ല. അവർ തീരെ ഉറങ്ങാതിരിക്കതന്നെ വേണം.

6. പ്രായേണ ദേഹായാസമുള്ളതായ വ്യായാമത്തെ വൎജ്ജിക്കണം. എന്നാൽ ചില കഫരോഗങ്ങളിലും അതിസ്ഥൗല്യം മുതലായ മേദോദോഷങ്ങളിലും ചിലമാതിരി വാതദോഷങ്ങളിലും ഈ നിയമത്തെ സ്വീകരിക്കേണ്ടതില്ല.

7. ദേഷ്യപ്പെടുക, വ്യസനിക്കുക മുതലായ മനഃക്ഷോഭങ്ങൾക്കൊന്നും ഇടയാക്കരുതു്. എന്നാൽ രാഗദ്വേഷാദികൾകൊണ്ടുണ്ടാവുന്ന രോഗങ്ങളിലും, ഭൂതബാധകളിലും, ഉന്മാദത്തിങ്കലും ചിലപ്പോൾ യുക്ത്യാ ഈ നിയമത്തെ ഭേദപ്പെടുത്തേണ്ടതായി വന്നേക്കാവുന്നതാണു്.

8. മഞ്ഞു, കാററു, പുക, പൊടി, മഴ, വെയിൽ, ഇവയൊന്നും ഏല്ക്കുവാൻ പാടുള്ളതല്ല. എന്നാൽ ശ്വിത്രം, കുഷ്ഠം മുതലായ ചില രോഗങ്ങളിൽ വെയിൽ നിഷിദ്ധമല്ലാത്തതു.

9. വഴിനടക്കുകയോ, ഇളക്കമുള്ള വാഹനങ്ങളിൽ കയറി സഞ്ചരിക്കുകയോ ചെയ്യുന്നതു കൂടാതെകഴിക്കേണ്ടതാണ.

10. ഉറക്കെ സംസാരിക്കുകയോ, വായിക്കുകയോ, ഊന്നി ആലോചിക്കുകയോ ചെയ്യരുതു.

11. അധികനേരം നില്ക്കുക, ഇരിക്കുക, നടക്കുക ഇതുകളും അനുവദിപ്പാൻ പാടുള്ളതല്ല.

12. കിടക്കുമ്പോൾ തല പതിവിലധികം താഴ്ത്തിവെക്കുകയോ, ഉയൎത്തിവെക്കുകയോ, കിടക്ക കഴമുഴ (നിമ്നോന്നതം) ആയിരിക്കുകയോ ചെയ്യുന്നതു വലിയ അബദ്ധമാണ.

13. പകലുറക്കം പ്രായേണ നിഷിദ്ധമാകുന്നു. എന്നാൽ നന്നെ ക്ഷീണിച്ചവൎക്കും, രാത്രി ഉറക്കം ഇല്ലാത്തവൎക്കും, കലശലായ വല്ല വേദനയുള്ളവൎക്കും മററും ഇതു അത്ര നിഷിദ്ധമല്ല. ഇവർ ഉറങ്ങിയാൽകൂടി ഉണൎത്താതിരിക്കുന്നതാണ അല്ലാലം നല്ലതു.

14 കിടക്കുന്ന മുറി, വീടു, അടുത്തുള്ള മുററം മുതലായതെല്ലാം വൃത്തിയായിരിക്കുകയും, ഉപയോഗിക്കുന്ന പാത്രം, ഉടുപ്പു, വിരി, കുപ്പായം മുതലായതു എല്ലായ്പോഴും ശുചിയായിരിക്കുകയും വേണ്ടതാണ.

15. ഇഷ്ടമില്ലാത്ത യാതൊരു ആളും അപത്ഥ്യമായ യാതൊരു ഭക്ഷ്യപദാൎത്ഥവും സമീപത്തുണ്ടായിരിപ്പാൻ അനുവദിക്കരുതു.

16. ശരിയായ സമയത്തു ഔഷധം സേവിക്കുക, ഭക്ഷണം കഴിക്കുക മുതലായ എല്ലാ ദിനചൎയ്യകളിലും പ്രത്യേകം ശ്രദ്ധവെച്ചു കൊണ്ടിരിക്കുകയും, ബാക്കി പകൽസമയം സ്നിഗ്ദ്ധജനങ്ങളോടുകൂടി അവർ പറയുന്ന സൽകഥകളെ കേട്ടാനന്ദിച്ചുകൊണ്ടു ശാന്തമായി സമയം

കഴിച്ചുകൂട്ടുകയും ചെയ്യേണ്ടതാകുന്നു. എന്നാൽ അവർ പറയുന്ന കഥകൾ നന്നായിരുന്നാലും മനഃക്ഷോഭജനകങ്ങളല്ലാതിരിപ്പാൻ അവർ പ്രത്യേകം ശ്രദ്ധവെക്കേണ്ടതുമാകുന്നു.

മേൽപ്പറഞ്ഞ നിയമങ്ങൾ ഒരു ചികിത്സ എത്ര ദിവസം ചെയ്യപ്പെടുന്നുവോ അത്രയും അത്രയും ദിവസം കൃത്യമായി അനുഷ്ഠിക്കേണമെന്നാണ ശാസ്ത്രവിധി. ഈ നിയമങ്ങൾ ചികിത്സചെയ്യുമ്പോൾ എന്നു മാത്രമല്ല, രോഗം പിടിച്ചു അവശന്മാരായ എല്ലാവരും, സ്വഭാവേന തന്നെ ബലഹീനന്മാരായവരും പ്രത്യേകം മനസ്സുവെച്ചു എല്ലായ്പോഴും ആചരിക്കേണ്ടതാകുന്നതാകുന്നു.

## ഇച്ഛാപഥ്യം.

ദീർഘമായ രോഗങ്ങളിലും, വളരെ ശക്തിയില്ലാത്ത വ്യാധികളിലും, വലിയ പഥ്യനിയമങ്ങളെ സഹിക്കത്തക്ക ശക്തിയില്ലാത്ത അവസ്ഥയിലും മരുന്നു സേവിക്കുമ്പോൾ ഇച്ഛാപഥ്യത്തെ നിശ്ചയിപ്പാൻ വിധിയുള്ളു. ഈ വിഷയങ്ങളിൽ കഠിനമായ പഥ്യം ഏർപ്പെടുത്തിയാൽ ഗുണത്തിനു പകരം ദോഷമായിത്തീരുവാനാണ അധികം ന്യായമുള്ളതു. അതുകൊണ്ടു ഈ ഘട്ടത്തിൽ അതിതീക്ഷ്ണങ്ങളായ ഔഷധങ്ങളെ പ്രയോഗിക്കുന്നതും സൂക്ഷിച്ചിട്ടു വേണ്ടതാണ; ഉപയോഗിക്കുന്നതായാൽതന്നെ ചെറിയ മാത്രയിൽ മാത്രമേ അതു വിഹിതമായിരിക്കയുമുള്ളു.

ഇച്ഛാപഥ്യത്തിനും മുൻപറഞ്ഞ എല്ലാനിയമങ്ങളും കഴിവുള്ളേടത്തോളം അനുസരിക്കേണ്ടതാണ. എന്നാൽ അത്യാവശ്യം പുറത്തിറങ്ങി നടക്കുകയൊ, കാര്യങ്ങൾ ആലോചിക്കുകയൊ, സംസാരിക്കുകയൊ ചെയ്യുന്നതിനു വിരോധമില്ല. അധികമായിപ്പോകരുതു എന്നു മാത്രമേയുള്ളു. തീക്കൊള്ളുക, വെയിലത്തിറങ്ങുക, മഞ്ഞു, മഴ ഇവകളേല്ക്കുക, മുതലായവ ഒന്നും എന്തായാലും അരുതു. കപ്പൽമുളക, പുത്തൻപുളി ഇവ പാടുള്ളേടത്തോളം കുറയ്ക്കണം. വാതരോഗത്തിങ്കൽ പഴയ പുളി, ഉപ്പു ഇവ അത്ര വിരോധമില്ല. പിത്തത്തിങ്കൽ മധുരം, കയ്പു, ചവർപ്പു ഈ രസങ്ങളൊഴിച്ചു ബാക്കിയുള്ളവ ഗുണകരമല്ല. കഫത്തിങ്കൽ എരിവു, കയ്പ്പു, ചവർപ്പു ഇവകളാണ ശീലിക്കേണ്ടതു. രക്തപ്രവൃത്തിങ്കൽ പ്രായേണ പിത്തശമനങ്ങളേയും മേദസ്സിൽ കഫശമനങ്ങളേയും സ്വീകരിക്കണം. ചോറിന് പുന്നെല്ലു തീരെ വർജ്ജ്യമാണ. പുതിയ ശർക്കര, ഉഴുന്നു, എള്ളു, മത്സ്യം, ജാംഗലമല്ലാത്ത മാംസം ഇവയൊന്നും നല്ലതല്ല. പുഴുങ്ങിയതു ആറു മാസത്തെയെങ്കിലും പഴക്കം ചെന്ന ആരിയൻ, വെള്ളരി, ചെന്നെല്ലു മുതലായ അരികൊണ്ടാണു ചോറുണ്ടാക്കേണ്ടതു. ഗോതമ്പും നല്ലതാണ. നവരയരി ഒരു രോഗത്തിനും നിഷിദ്ധമല്ല. പ്രമേഹരോഗത്തിങ്കൽ പഴകിയ യവം, ചാമ, കോറ, ഗോതമ്പ ഇവകളുടെ ചോറും പലഹാരവും ഹിതമാണ. ഒരു കൊല്ലത്തിലധികം പഴക്കംചെന്ന നവരയരിയും വിരോ

ധമില്ല. പ്രായേണ എല്ലാ രോഗങ്ങളിലും വ്യഞ്ജനങ്ങൾക്കു കയ്പക്ക, കയ്പൻനാരങ്ങ, കയ്പൻപടവലങ്ങ, കയ്പൻചുരങ്ങ, ചുരങ്ങ, പാവുക്ക, പടോലങ്ങ, കുമ്പളങ്ങ, ചേന, ചെറുനാരങ്ങ, ചെറുപയർ, ചുണ്ടങ്ങ, ഗണപതിനാരങ്ങ, കക്കരിക്ക, കന്നാർകായ, വഴുന്നൻകായ, കദളിക്കായ, കദളിപ്പൂവ്, പഴയപുളി, പഴയകണ്ണിമാങ്ങ (ഉപ്പിലിട്ടത്), ഉരമാമ്പഴം, കോഴക്ക, മുന്തിരിങ്ങ, മധുരനാരങ്ങ, ഇഞ്ചി, കുരുമുളക, കറിവേപ്പില, മഞ്ഞൾ, പഴയ മുതിരപ്പുരിപ്പ്, മോർ, നെയ്യ്, പഴയ ശർക്കര, വിളയിച്ച ഉപ്പ്, അല്ലെങ്കിൽ ഇന്തുപ്പ്, പഞ്ചസാര, പപ്പടം (ചുട്ടത്) മുതലായ സാധനങ്ങൾ കുറെശ്ശ ഉപയോഗിക്കാം. ഇവകൊണ്ടുണ്ടാക്കുന്ന വ്യഞ്ജനങ്ങൾ സ്വാദുള്ളവയും വേണ്ടുംവിധം ഉണ്ടാക്കപ്പെട്ടവയും ആയിരിക്കണം. തേങ്ങ, വെളിച്ചെണ്ണ ഇവ അപത്ഥ്യമാണെന്നാകുന്നു ചില വൈദ്യന്മാർ വിചാരിക്കുന്നത്. ഇച്ഛാപത്ഥ്യത്തിൽ വെന്ത വെളിച്ചെണ്ണ ഉപയോഗിച്ചതുകൊണ്ടു യാതൊരു ദോഷവും ഇല്ല. മോര കാച്ചി കൂട്ടിയാൽ അധികം നന്നു. നെയ്യ സേവിച്ചതിനുശേഷം ആദ്യം ഉണ്ണുമ്പോൾ മോര കൂട്ടുന്നതു അത്ര പത്ഥ്യമല്ല. നന്നെ കൊഴുക്കാതെ ഉണ്ടാക്കപ്പെട്ടിട്ടുള്ള ആട്ടിൻമാംസരസം മിക്ക രോഗങ്ങളിലും ഉപയോഗിക്കാവുന്നതാണ്. അരോചകത്തിൽ അപത്ഥ്യമായിരുന്നാലും വായക്കു രുചിയുള്ളതു കുറച്ചൊക്കെ കൊടുക്കുന്നതിനു വിരോധമില്ല. കുളി ചൂടുവെള്ളം പകർന്നു ഒന്നരാടമൊ, നാലു ദിവസം കൂടുമ്പോഴൊ ആവാം. ഉഷ്ണകാലത്തും, കുളിക്കാതിരുന്നാൽ വേറെ അസഹ്യതയുള്ളവക്കും, നിത്യവും വൈകുന്നേരം കുളിക്കാവുന്നതാകുന്നു. പകലുറക്കം നിയമേന ശീലിച്ചവക്കും, അദ്ധ്വാനം, അതിസ്ത്രീസംഗം, മുതലായവയാൽ ക്ഷീണിച്ചവക്കും, വയസ്സന്മാക്കും, കുട്ടികൾക്കും, ക്ഷയം, ഏക്കിട്ട, അതിസാരം, അജീർണ്ണം, കലശലായ വേദന, ഉന്മാദം ഇവ ബാധിച്ചവക്കും സ്വല്പം ഉറങ്ങിപ്പോയതുകൊണ്ടു ദോഷം വരുവാനില്ല.

## കൃച്ഛ്രപത്ഥ്യം.

ഇതിനു ആദ്യം പറഞ്ഞ പതിനാറു നിയമങ്ങളേയും വളരെ കണിശമായി അനുഷ്ഠിക്കണം. അതിനുപുറമെ കിടക്കുന്ന മുറി പുരയുടെ ഉള്ളിലായിരിക്കും. അത്യാവശ്യസമയത്തു മാത്രമെ വാതിൽ, ജനവാതിൽ മുതലായതു തുറന്നിടുവാൻ പാടുള്ളു. നിലത്തു ചവിട്ടുകയൊ, മുറിയിൽ നിന്നു പുറത്തിറങ്ങുകയോ ഒരിക്കലും ചെയ്തുകൂടാത്തതാണ്. മലമൂത്രാദികൾ വിസർജ്ജിക്കുന്നതു സൌകര്യമുള്ളപക്ഷം പുറത്തിറങ്ങാതെ പാത്രം വെച്ചോ, മറയോ നിർമ്മിക്കുന്നതാകുന്നു ഉത്തമപക്ഷം. നിവൃത്തിയില്ലാതെ വന്നാൽ ശിരസ്സും, ദേഹവും നല്ലവണ്ണം മൂടി മഴ, മഞ്ഞ്, വെയിൽ മതലായതു ലേശവും ബാധിക്കാൻ ഇടവരുത്താതെ മെതിയടിയിട്ടു നടന്നു പുറത്തുപോയി വേഗം മടങ്ങിവരേണ്ടതാണ്. ഉണ്ണുന്ന അരി നന്നേ ചെറുതായിരിക്കണം. വെക്കുന്നതിനു മുമ്പു വറുക്കകൂടി ചെയ്താൽ അധികം നന്നു. പിന്നെ നല്ലവണ്ണം കഴുകി പാകത്തിൽ വേവിച്ചു കഞ്ഞി

കൂട്ടാതെ വാൎത്തു രണ്ടാമതും അടുപ്പത്തുവെച്ചു വെള്ളം വററിച്ചു കരിയാതെ എടുത്തു ചൂടാറുന്നതിനുമുമ്പു ഭക്ഷണം കഴിക്കേണ്ടതാണു്. വയറു നന്നെ നിറയ്ക്കരുതു്. തൈരുമുതലായതു ആയമിട്ടു ഉണ്ണുവാൻ നിയമമുള്ളു. ഇന്തുപ്പുമാത്രം കൂട്ടാം. ഇതു തന്നെ പാടില്ലെന്നു ചിലൎക്കു അഭിപ്രായമുണ്ടു്. കപ്പൽമുളകു, പുളി മുതലായതിന്റെ കഥ പിന്നെ പറയേണ്ടതില്ലല്ലൊ. വെള്ളം കുടിപ്പാൻ പാടില്ല. കളി തീരെ നിഷേധിക്കണം. പാലും പ്രായേണ വിരോധമാണു്. എന്നാൽ രസം, ഗന്ധകം ഇവ ചേൎന്ന യോഗങ്ങൾക്കും, പ്രായേണ ഭസ്മങ്ങൾക്കും, പാലും നെയ്യും മിതമായി ഉപയോഗിക്കുന്നതു ദോഷകരമായിരിക്കയില്ല. മററുള്ള ഔഷധങ്ങൾ സേവിക്കുമ്പോൾ നിവൃത്തിയില്ലാതെ വരുന്ന ദിക്കിൽ ദാഹശമനത്തിനു ആ മരുന്നു കഷായത്തിന്നോ ഇട്ടു തിളപ്പിച്ചിട്ടുള്ള വെള്ളം കുറച്ചു കുടിക്കാവുന്നതാണു്. അകത്തിരിക്കുമ്പോഴും തലയും ദേഹവും നേരിയ വസ്ത്രംകൊണ്ടു ആച്ഛാദിച്ചുകൊണ്ടിരിക്കേണ്ടതു് അത്യാവശ്യമാണു്. ഇങ്ങിനെ കഠിനപത്ഥ്യം ചെയ്യിക്കുന്നതു കൃച്ഛ്രസാദ്ധ്യങ്ങളായ ചില മഹാരോഗങ്ങളിൽ ശക്തിയുള്ള രസായനങ്ങളെ ശീലിക്കുമ്പോഴും, അസാദ്ധ്യവ്രണങ്ങളിൽ പാറുകൂട്ടിയ കഷായങ്ങൾ സേവിക്കുമ്പോഴും, രസം മുതലായ ഉഗ്രവീൎയ്യങ്ങളായ ഭസ്മങ്ങൾ വലിയ മാത്രയിൽ ഉപയോഗിക്കുമ്പോഴും മാത്രമേ ആവശ്യമുള്ളു. ഈ പത്ഥ്യനിഷ്ഠകൊണ്ടു വലിയ ഗുണം കിട്ടുവാനിടയുണ്ടെങ്കിലും രോഗിയുടെ ദേഹബലം മുതലായതു നല്ലവണ്ണം അറിഞ്ഞു പ്രവൃത്തിക്കാതിരുന്നാൽ ഗ്രഹണി, അതിസാരം, ഗ്രന്മൻ, ശൂല മുതലായ അനേകം ഉപദ്രവങ്ങൾ ഉണ്ടാവാനിടയുണ്ടു്. പത്ഥ്യം സഹിക്കവയ്യാത്തതുകൊണ്ടു ഉദ്ദേശിച്ചു ദിവസം മുഴുവനും മരുന്നു സേവിക്കുവാൻ സാധിച്ചില്ലെന്നും വരാവുന്നതാണു്. അതുകൊണ്ടു നല്ല ജ്ഞാനമുള്ള വൈദ്യൻ മാത്രമേ ഈ കൃച്ഛ്രപത്ഥ്യത്തോടുകൂടി മരുന്നു സേവിപ്പിക്കുവാൻ അൎഹനായിരിക്കയുള്ളു.

രോഗത്തിന്റെ ബലാബലം നോക്കി ഈ രണ്ടുതരം പത്ഥ്യങ്ങളേയും കൂട്ടിച്ചേൎത്തി ഒരു മിശ്രപത്ഥ്യത്തെ ശീലിപ്പിച്ചുവരുന്നതും വൈദ്യന്മാരുടെ ഇടയിൽ സാധാരണയാണു്. ഇതിന്റെ സമ്പ്രദായം രാവിലെയാണു് മരുന്നു സേവിക്കുന്നതെങ്കിൽ അപ്പോഴത്തെ ഭക്ഷണം മുതലായതു കൃച്ഛ്രപത്ഥ്യവിധിയെ അനുസരിച്ചായിരിക്കും. വൈകുന്നേരമെല്ലാം ഇച്ഛാപത്ഥ്യനിയമങ്ങളെ അനുസരിച്ചും പ്രവൃത്തിക്കും. ഇങ്ങിനെയാകുന്നതുകൊണ്ടു പലപ്പോഴും മരുന്നുകൾക്കു അധികഗുണം കിട്ടുമാറാവുമെന്നു നിസ്സംശയമാണു്. പക്ഷെ, ഈവക താരതമ്യങ്ങളെല്ലാം സ്വയമായി നിശ്ചയിക്കുന്നതിനേക്കാൾ ഒരു നല്ല വൈദ്യനുമായി ആലോചിച്ചുചെയ്യുന്നതായിരിക്കും അധികം നല്ലതു്.

## മാത്ര.

മരുന്നു സേവിക്കുമ്പോൾ ശരിയായ ഗുണം കിട്ടുവാനും, ദോഷം വരാതിരിപ്പാനും അതിന്റെ മാത്രയെ തീൎച്ചപ്പെടുത്തുന്നതു അത്യാവശ്യമാണു്. മാത്രകൂടാതെ ഉപയോഗിക്കുന്ന യാതൊരു മരുന്നും താളമില്ലാത്ത

സംഗീതംപോലെ സുഖകരമായി വരുന്നതല്ല. പക്ഷെ നിർഭാഗ്യവശാൽ നാട്ടുമരുന്നുകൾക്കൊന്നും പൂർവ്വാചാര്യന്മാർ മാത്രയെ വിശദമായി വിവരിച്ചിട്ടില്ല. എങ്കിലും ഞങ്ങൾ പല നവീന ഗ്രന്ഥങ്ങളെ പരിശോധിച്ചും, ഇംഗ്ലീഷുവൈദ്യന്മാർ ക്ലിപ്തപ്പെടുത്തിട്ടുള്ള മാത്രകളെ താരതമ്യപ്പെടുത്തിനോക്കിയും ഞങ്ങളുടെ അനുഭവങ്ങളെ അടിസ്ഥാനപ്പെടുത്തിയും, ഞങ്ങളുടെ ആര്യവൈദ്യശാലവക ഔഷധപ്പട്ടികയിലുള്ള എല്ലാ മരുന്നുകൾക്കും ഒരു നിർണ്ണയക്രമം ഉറപ്പിച്ചു മാത്രയെ വ്യവസ്ഥപ്പെടുത്തുകയും, അതു ഞങ്ങൾ പ്രസിദ്ധപ്പെടുത്തുന്ന ലിസ്റ്റുകളിൽ ചേർക്കുകയും ചെയ്തിട്ടുണ്ട്. ഈ മാത്ര ഞങ്ങളുടെ മരുന്നുകളെ മാത്രം ബാധിക്കുന്നതാണ്. ഉണ്ടാക്കുന്നതിലുള്ള വ്യത്യാസംകൊണ്ട് മററുള്ളവരുടെ മരുന്നുകൾക്ക് ഈ മാത്ര ശരിയായിരിക്കുമെന്നു വിചാരിക്കുന്നതു ചിലപ്പോൾ അബദ്ധമായിപ്പോകാനും മതി. ഗുളികകൾ മിക്കതും ഒരിക്കൽ സേവിക്കത്തക്ക മാത്രയിലാണ് ഉരുട്ടീട്ടുള്ളത്. അതുകൊണ്ടു വെവ്വേറെ മാത്ര പറഞ്ഞിട്ടില്ല. വിശേഷം വല്ലതും ഉള്ള ദിക്കിൽ അതു പറയാതിരുന്നിട്ടും ഇല്ല.

ഞങ്ങളുടെ ലിസ്റ്റിൽ പറഞ്ഞിട്ടുള്ളതു മുഴുവനും പ്രായംതികഞ്ഞവരുടെ, 20 വയസ്സു മുതൽ 60 വയസ്സുവരെ പ്രായംതികഞ്ഞവരുടെ, മാത്രയാണ്. ഒരല്പം ചില ദിക്കിൽ കുട്ടികളെ ഉദ്ദേശിച്ചും മാത്ര പറഞ്ഞിട്ടുണ്ട്. വലിയവർക്കു പറഞ്ഞിട്ടുള്ള മിക്ക മരുന്നുകളും അതാതു അവസരങ്ങളിൽ മാത്രയെ ഭേദപ്പെടുത്തി കുട്ടികൾക്കും ഉപയോഗിക്കാവുന്നതാണ്. കുട്ടികൾക്കുള്ള മാത്രയെ ക്ലിപ്തപ്പെടുത്തേണ്ടതു താഴെപറയുന്ന നിയമത്തെ അനുസരിച്ചാകുന്നു. ഒരു മാത്ര പറഞ്ഞാൽ അതു 16 വയസ്സായ ഒരാൾക്കാണെന്നു വിചാരിക്കണം. അതിനെ 16_ൽ അംശിച്ചു ഓരോ വയസ്സിനുള്ള മാത്രയും, ഒരു വയസ്സിനുള്ള മാത്രയെ (സാധാരണ പ്രായംതികഞ്ഞവരുടെ മാത്രയുടെ പതിനാറിൽ ഒരംശത്തെ) പന്ത്രണ്ടിൽ അംശിച്ചു ഓരോ മാസത്തിനുള്ള മാത്രയും നിശ്ചയിക്കേണ്ടതാണ്. എങ്ങിനെ എന്നാൽ പ്രായം തികഞ്ഞവർക്കുള്ള മാത്ര രണ്ടു ഔൺസു ആണെന്നു വിചാരിക്കുക. എന്നാൽ അതിനെ 16_ൽ അംശിച്ചാൽ ഓരോ ഡ്രാം വയസ്സിനുള്ള മാത്രയായി. അപ്പോൾ ഒരു വയസ്സായ കുട്ടികൾക്കു ഒരു ഡ്രാം, രണ്ടു വയസ്സായതിനു രണ്ടു ഡ്രാം, നാലുവയസ്സു പ്രായമുള്ളതിനു നാലു ഡ്രാം ഇങ്ങിനെ പ്രായം തികയുന്നതുവരെ ഓരോ വയസ്സുകൾക്കു പ്രത്യേകം, പ്രത്യേകം കണക്കാക്കാമല്ലോ. ഇനി ഒരു ഡ്രാം ഒരു വയസ്സായ കുട്ടിക്കു മാത്രയാണെങ്കിൽ അതിനെ 12ൽ അംശിച്ചാൽ അതായതു 5 ബിന്ദു ഒരു മാസം പ്രായമുള്ള ശിശുവിന്റെ മാത്രയാണ്. രണ്ടു മാസത്തിനു 10 ബിന്ദു: ആറുമാസത്തിനു 30 ബിന്ദു: ഇങ്ങിനെ ആണ്ടെത്തുന്നതുവരെ ഓരോ മാസങ്ങൾക്കു പ്രത്യേകവും കണക്കാക്കി ഉപയോഗപ്പെടുത്തേണ്ടതാണ്. ചില പ്രത്യേക സംഗതികളിൽ ശോധനക്കുറവു, ഇളക്കം മുതലായതിൽ കുട്ടികൾക്ക് ഈ തോതിലധികം മാത്ര കൊടുക്കാമെന്നു അനുഭവംകൊണ്ടു തെളിയുന്നുണ്ടു. പക്ഷെ ആ മാത്രകളെ അപരിചിതന്മാരുടെ കയ്യിൽ കൊടുക്കുന്നതു അപായകരമായിരിക്കും.

മുമ്പറഞ്ഞ തോതുപ്രകാരം സേവിക്കുന്നതു ഒരിക്കലും ദോഷകരമായി വരുന്നതല്ലതാനും.

ഞങ്ങളുടെ ലിസ്റ്റിൽ ഒരു മരുന്നിന്നുതന്നെ ഒരു ചെറിയ മാത്രയും ഒരു വലിയ മാത്രയും ഇട്ടതായി കാണാം. രോഗി എത്ര ശക്തനായിരുന്നാലും ഇതിൽ ചെറിയ മാത്ര മാത്രമേ ആദ്യം സേവിക്കുന്നതു യുക്തമായിരിക്കയുള്ളു. പിന്നെ ക്രമംകൊണ്ടു (ദാഹക്ഷീണം മുതലായ ദോഷങ്ങളൊന്നും കാണാത്തപക്ഷം) വലിയ മാത്രവരെ കയറ്റുകയും ചെയ്യാം. ഒരു മരുന്നിന്റെ മാത്ര ഒന്നു മുതൽ നാലു ഗ്രേൻവരെ എന്നു എഴുതിക്കണ്ടാൽ ആദ്യം ഒരു ഗ്രേൻ മാത്ര സേവിച്ചുനോക്കേണ്ടതും, പിന്നെ ക്രമേണ നാലു ഗ്രേൻവരെ കയറ്റേണ്ടതും അല്ലെങ്കിൽ കുറെച്ചുനോക്കുന്നതും ആകുന്നു എന്നാണു അതിൽനിന്നു മനസ്സിലാക്കേണ്ടതു. ചില സ്വഭാവത്തിന്റെ പ്രത്യേകത (Idiocyncracy) കൊണ്ടു ചെറിയ മാത്ര തന്നെ ചിലൎക്കു പിടിക്കാതെയും, വലിയ മാത്രകൂടി മറ്റു ചിലൎക്കു പോരാതെയും വരാനെളുപ്പമുള്ളതാണു. അതെല്ലാം ആലോചിച്ചു വേണ്ടുംവിധം ചെയ്വാൻ എല്ലാവൎക്കും ബാദ്ധ്യസ്ഥതയുണ്ടു്. രസം, പാഷാണം, അവീൻ, കഞ്ചാവു് മുതലായ ഉഗ്രവീൎയ്യങ്ങളായ മരുന്നുകളെ ആദ്യം ചെറിയ മാത്രയെക്കാൾതന്നെ പകുതിയൊ, പകുതിയുടെ പകുതിയൊ മാത്രം ശീലിച്ചുനോക്കേണ്ടതും, രണ്ടോ മൂന്നോ ദിവസം സൂക്ഷിച്ചുനോക്കി പ്രകൃതിഭേദത്താലും മറ്റും യാതൊരു ഉപദ്രവവും ഉണ്ടാവുന്നില്ലെന്നു കണ്ടാൽ പിന്നെ ശരിക്കു മാത്ര കയറ്റേണ്ടതുമാകുന്നു.

## അനുപാനങ്ങൾ.

എന്തെങ്കിലും ഒരു മരുന്നു കഴിക്കുമ്പോൾ അതിനെ സൌകൎയ്യമായി അകത്തേക്കു ചെലുത്തുവാൻവേണ്ടിയൊ, വായിൽ സ്പൎശിക്കുമ്പോൾ അതിന്നുണ്ടാവുന്ന ദുസ്സ്വാദു മുതലായ ദുസ്സഹതയെ കുറെക്കുവാൻ വേണ്ടിയൊ, അതിന്റെ സ്വാഭാവികമായ ഗുണത്തെ വൎദ്ധിപ്പിക്കാൻവേണ്ടിയൊ, ഉൽക്കൎഷപ്പെടുത്താൻവേണ്ടിയൊ മരുന്നുകളിൽ ചേൎക്കുന്ന ഉപദ്രവ്യത്തെയാകുന്നു "അനുപാനം" എന്ന പദംകൊണ്ടു ഇവിടെ പറഞ്ഞിട്ടുള്ളതു. ഈ ചേൎക്കുന്ന ഉപദ്രവ്യം മിക്കസംഗതികളിലും പച്ചവെള്ളം, ചൂടുവെള്ളം, ജീരകവെള്ളം, മോർ, കാച്ചിയമോർ, തയിർ, തയിർവെള്ളം, ഇളന്നീർവെള്ളം, മദ്യം, പാൽ, മുലപ്പാൽ, എണ്ണ, നെയ്യ്, തേൻ മുതലായ ദ്രവപദാൎത്ഥങ്ങളായിരിക്കും. മരുന്നുകൾ കലക്കിയാൽ നന്നെ കൊഴുക്കാതെയും, അധികം ദ്രവമാകാതെയും ഇരിക്കത്തക്ക മാത്രയാണു ഈ ദ്രവങ്ങൾക്കു വിധിച്ചിട്ടുള്ളതു്. അതുകൊണ്ടു പ്രത്യേകം പറയാത്ത എല്ലാ ദിക്കിലും ഈ വക ദ്രവങ്ങളിൽനിന്നു താരതമ്യംപോലെ ഒന്നു മുതൽ നാലു ഔൺസുവരെ യോജിപ്പിക്കേണ്ടതാണു. എന്നാൽ വെണ്ണനെയ്യ്, നെയ്യ്, തേൻ ഇവകൾക്കു വ്യത്യാസമുണ്ടു്. ഇവ മൂന്നും അനുപാനമായി വിധിക്കുന്ന ദിക്കിൽ മരുന്നു ഇതിൽ കുഴച്ചാൽ ഒരു ലേഹാകൃതിയായിത്തീരുക മാത്രമാണു വേണ്ടതു. അതുകൊണ്ടു ഇവകളുടെ മാത്ര

ഒന്നു മുതൽ നാലു ദ്രാം വരെയാണു. ഈ ലിസ്റ്റിൽ പല മരുന്നുകളും അതാതു നമ്പ്രത്തിൽ ഓരോ ദ്രവങ്ങളിൽ കലക്കി സേവിപ്പാൻ വിധിച്ചിട്ടുണ്ടായിരിക്കും. അവിടെ എല്ലാം മേൽപറഞ്ഞ തോതിനു അനുസരിച്ചാണു ഉപയോഗിക്കേണ്ടതു്. നെയ്യും, തൈലം മുതലായ മരുന്നുകൾ സേവിക്കുമ്പോൾ അവകളിൽ ചേർന്ന പഞ്ചസാര, ശർക്കര, ജീരകപ്പൊടി, ചുക്കുപൊടി, ഏലത്തരിപ്പൊടി മുതലായ പലസാധനങ്ങളേയും, കഷായത്തിൽ ചേർന്ന പലതരം മേമ്പൊടികളും ചിലപ്പോൾ "അനുപാനം" എന്ന വാക്ക നാട്ടുകാർ ഉപയോഗിക്കാറുണ്ടു. ഈ അർത്ഥത്തിൽ പറയുമ്പോൾ ലേഹ്യാദികളിൽ ചേർന്ന പഞ്ചസാര, ഏലത്തരിപ്പൊടി, ജീരകപ്പൊടി മുതലായ സാധനങ്ങൾ പ്രധാനമായ മരുന്നിൻെറ ഒന്നുക്കു രണ്ടു മുതൽ നാലുവരെ ഭാഗം കണ്ടു ചേർക്കേണ്ടതാണ്. ഇതിൽ ചേർക്കേണ്ടിവരുന്ന വെണ്ണ മുതലായതിനും ഈ തോതു പ്രകാരമാണു മാത്ര ഉറപ്പിക്കേണ്ടതു. കഷായങ്ങളിൽ മേമ്പൊടി നെയ്യും ഗുളിക മുതലായവയും അതാതുകൾക്കു വിധിച്ചിട്ടുള്ള മാത്രയും, മാത്ര പറയാത്ത ഇന്തുപ്പു, ശർക്കര, പഞ്ചസാര, ജീരകം മുതലായവക്കു ഒരു കഷായത്തിനു അരക്കഴഞ്ചു വീതംകണ്ടുള്ള മാത്രയും അല്ലാതെ വേറെ സമ്മതമായിട്ടുള്ളതു്. അനുപാനങ്ങളെപ്പററി അത്യാവശ്യം ഗ്രഹിക്കേണ്ടതായ സംഗതികൾ താഴെ നോക്കിയാൽ അറിയാവുന്നതാണു.

## വെള്ളം.

എല്ലാ ദ്രവങ്ങളിലുംവെച്ചു പ്രധാനമായിട്ടുള്ളതു വെള്ളമാണെന്നു വിശേഷിച്ചു പറയേണ്ടതില്ലല്ലോ. എന്നാൽ പ്രത്യേകം എടുത്തുപറയാത്ത യാതൊരു ദിക്കിലും ഈ ലിസ്റ്റിൽ വെള്ളം എന്നതിനു പച്ചവെള്ളം എന്നു ഗ്രഹിപ്പാൻ പാടുള്ളതല്ല. തിളപ്പിച്ചതോ ഡിസ്റ്റിൽചെയ്തു ശുദ്ധീകരിക്കപ്പെട്ടതോ ആയ വെള്ളത്തെ മാത്രമെ മരുന്നിൽ ചേർക്കേണ്ടതിനു ഞങ്ങൾ ഉപദേശിക്കുന്നുള്ളു. അതുകൊണ്ടു തണുത്തവെള്ളം എന്നുവെച്ചാൽ തിളപ്പിച്ചതിനുശേഷം തണുത്ത വെള്ളം എന്നും, ചൂടുവെള്ളം എന്നു പറഞ്ഞാൽ തിളപ്പിച്ചതിനുശേഷം ആറാത്ത വെള്ളമെന്നുമാണു മനസ്സിലാക്കേണ്ടതു. ഈ വെള്ളം തിളപ്പിക്കുമ്പോൾ യാതൊരു മരുന്നും ചേർക്കേണമെന്നു നിർബ്ബന്ധമില്ല. പക്ഷേ ശുചിയായ ജലം അന്നന്നു കോരിയെടുത്തു നല്ല വെടിപ്പുള്ള പാത്രത്തിൽ ആക്കി ഇടവിടാതെ തീകത്തിച്ചു വടാതെ തിളച്ചതായിരിക്കേണമെന്നു പ്രത്യേകം നിർബന്ധമുണ്ടു. തിളപ്പിക്കുന്ന സമയത്തും, അതിനു മുമ്പോ, പിമ്പോ, നല്ല കരടോ, ജന്തുക്കളോ വെള്ളത്തിൽ വീഴാതിരിക്കേണ്ടതിനു വിശേഷാൽ കരുതൽ ചെയ്യേണ്ടതുമാകുന്നു.

## ചുക്കുവെള്ളം.

നാലുനാഴി വെള്ളത്തിൽ മൂന്നു കഴഞ്ചു ചുക്കു ചതച്ചിട്ടു മേൽപ്രകാരം തിളപ്പിച്ചു പകുതി കുറക്കണം. ചുക്കിൻെറ സ്ഥാനത്തു മുത്തങ്ങ,

ജീരകം, കൊത്തമ്പാല, ചെറുപയർ വറുത്തതു, രാമച്ചം, കരിങ്ങാലിക്കാതൽ, ചൊകരണ്ടിവേർ, ചന്ദനം മുതലായ വേറെ മരുന്നുകളിട്ടും വെള്ളം വെക്കാം. എല്ലാററിന്റേയും നിൎമ്മാണക്രമം മേൽപ്രകാരംതന്നെയാണ്. ഇതു ആറിച്ചോ ചൂടോടുകൂടിയോ സൌകൎയ്യംപോലെ ഉപയോഗിക്കാം.

# ജീരകവെള്ളം.

ചുക്കുവെള്ളംപോലെതന്നെ ജീരകം ഇട്ടു തിളപ്പിച്ച വെള്ളത്തിന്നു ജീരകവെള്ളം എന്നു പറയാം. എന്നാൽ ഇതിനെ ചില ഭേദഗതിയോടുകൂടിയാണു അധികമാളുകളും ഇപ്പോൾ ഉണ്ടാക്കിവരുന്നതു്. ജീരകം, പഴുക്കപ്ലാവിലഞെട്ടി ഇവ രണ്ടുംകൂടി പന്ത്രണ്ടു കഴഞ്ചു നാലുനാഴിവെള്ളത്തിൽ കഷായംവെച്ചു നാഴിയാക്കണം. അതിൽനിന്നു കുറച്ചു എടുത്തു ആവശ്യങ്ങൾക്കു ഉപയോഗിക്കാം. ഇതു മുമ്പറഞ്ഞതിനേക്കാൾ വളരെ അധികം നന്നു. ചിലർ കുറുന്തോട്ടി കൂട്ടിച്ചേൎത്തു മൂന്നു മരുന്നുംകൂടി പന്ത്രണ്ടു കഴഞ്ചെടുക്കും. ചിലർ കുറുന്തോട്ടിക്കുപകരം ചുക്കും ചേൎക്കും. അങ്ങിനെയാവുമ്പോൾ ബാക്കി രണ്ടുംകൂടി പത്തു കഴഞ്ചും ചുക്കു രണ്ടു കഴഞ്ചു മാത്രവും ആണു സാധാരണ ചേൎക്കാറുള്ളതു. വാസ്തവത്തിൽ ഇതൊന്നും ദോഷമുള്ളതല്ല. മൂന്നു കഴഞ്ചു ജീരകം കരണ്ടിയിൽ വറുത്തു ചുകന്നാൽ ഉരി വെള്ളം പകൎന്നു അഞ്ചു മിനുട്ടുനേരം അടച്ചുവെച്ചു അതിൽനിന്നു കുറച്ചെടുത്തു അരിച്ചാൽ അടിയന്തരാവശ്യങ്ങൾക്കെല്ലാം മതിയാവുന്നതാണ്.

# കാച്ചിയമോർ.

വെള്ളംകൂട്ടാത്ത മോർ നാഴി 1; വെള്ളം നാഴി 2; ഇവ രണ്ടും കൂട്ടിയതിൽ ചുക്കു ഒരു കഴഞ്ചു, അയമോദകം ഒരു കഴഞ്ചു ഇവ ചതച്ചിട്ടു തിളപ്പിച്ചിരുനാഴിയാക്കി വാങ്ങി ഒരു കഴഞ്ചു കറുവേപ്പിലയും, അരക്കഴഞ്ചു ഇന്തുപ്പും (വിളയിച്ച കല്ലുപ്പായാലും വിരോധമില്ല) ഇട്ടു അര നാഴികനേരം ആററി ആറാതെ ഉപയോഗിക്കണം. ഇതിൽ സ്വല്പം മഞ്ഞളും കൂടി ചേൎത്തു വൎണ്ണം നന്നാക്കുക ചിലൎക്കിപ്പോൾ പതിവുണ്ടു. ഇതു രോഗഭേദംപോലെ ആവണക്കിൻവേർ, തഴുതാമവേർ മുതലായ മരുന്നുകളിട്ടും കാച്ചുന്നതിന്നു വിരോധമില്ല. നാഴി മോരിന്നു മൂന്നു കഴഞ്ചിലധികം മരുന്നു ചേൎക്കുന്നതു പ്രായേണ ആവശ്യമില്ലാത്തതാകുന്നു.

# തയിർ.

നാഴിപ്പാലിൽ നാഴി വെള്ളം പകൎന്നു തിളപ്പിച്ചു നാഴിയാക്കി വാങ്ങി ആറിയതിന്നുശേഷം വേണ്ടുംവിധം "ഉറ" പകൎന്നു, അതായതു നാഴിപ്പാലിന്നു ഒരു ഔൺസു വെള്ളം ചേരാത്ത മോർ പകൎന്നു, അടച്ചുവെച്ചു 24 മണിക്കൂർ കഴിഞ്ഞാൽ അതു തയിരിന്റെ ആവശ്യത്തിന്നു കൊള്ളാവുന്നതാണ്. 72 മണിക്കൂർ കഴിഞ്ഞതിന്നുശേഷം ഉള്ള തയി

റിനു ഗുണം മതിയാവുന്നതല്ല. അന്നപാനമായി വല്ല മരുന്നുകളിലും തയിർ എടുത്തു ചേൎക്കുമ്പോഴും—വിശേഷിച്ചും ഗ്രഹണിയിൽ—പ്രായേണ അതിന്റെ പാട കളിച്ചാണ് എടുക്കുക പതിവു്. എന്നാൽ ചോററിൽകൂട്ടി ഉണ്ണുമ്പോഴും പാടകൂടി ചേരുന്നതു അത്യാവശ്യമാണുതാനും.

## തയിർവെള്ളം.

നാഴി പാലിൽ നാഴി വെള്ളം പകൎന്നു തിളപ്പിച്ചു ആറാതെ ഉറ പകൎന്നു അടച്ചു സൂക്ഷിക്കണം. 24 മണിക്കൂർ കഴിഞ്ഞാൽ അതിൽനിന്നു ഊറിയെടുക്കുന്ന വെള്ളമാണ് തയിർവെള്ളമായി ഉപയോഗിക്കേണ്ടതു്.

## പാൽ.

അപ്പോഴം കറന്നു ചൂടാറാത്തതും വെള്ളം, ലേശം ചേരാത്തതും ആയ പാലിനു വളരെ അധികം ഗുണമുണ്ടു്. അതു കിട്ടാത്തപക്ഷം പാലിൽ നാലിരട്ടിവെള്ളം ചേൎത്തു കറുക്കി വെള്ളം വററിക്കണം. കറുക്കുമ്പോഴും ഇടക്കിടക്കു ഇളക്കിക്കൊണ്ടിരിക്കണം. പാടകെട്ടുവാനയക്കരുതു്. അടുപ്പത്തുനിന്നു വാങ്ങിയാൽ ആവുന്നതുവരെ കുഴിൽകൊണ്ടു ആററിക്കൊണ്ടിരിക്കുകയും വേണ്ടതാണ്. മരുന്നിട്ടു കറുക്കുന്നതായാൽ നാഴി പാലിനു ആറു കഴഞ്ചു വീതം മരുന്നു തൂക്കിയെടുത്തു ചതച്ചു കിഴികെട്ടിയിടേണ്ടതും, വെള്ളം വററിയാൽ കിഴി പിഴിഞ്ഞു കളയേണ്ടതുമാകുന്നു. വൈകുന്നേരം കറക്കുന്ന പാലും രാവിലത്തേതിനേക്കാളം ലഘുവായിരിക്കും. ആട്ടിൻപാൽ കറുക്കുമ്പോഴും പതിനാറിരട്ടി വെള്ളം വെക്കുന്നതാണ് സാധാരണ സമ്പ്രദായം. മരുന്നു ചേൎക്കേണ്ടതു പശുവിന്റെ പാലുപോലെതന്നെ. പാൽ പിത്തത്തിങ്കൽ തണുപ്പിച്ചും, കഫത്തിങ്കലും വാതത്തിങ്കലും ചൂടോടുകൂടിയും ഉപയോഗിക്കേണ്ടതാണ്. പാലുകൊണ്ടു കഞ്ഞിവെക്കുമ്പോഴും നാഴി പാലുകൊണ്ടു ഇരുനാഴി കഞ്ഞി തീരേണ്ടതാണ്. അല്ലെങ്കിൽ അതു അധികം ഗുരുത്വമുള്ളതായിരിക്കും. പാലുപയോഗിക്കുമ്പോഴെല്ലാം നാഴിക്കു മൂന്നു കഴഞ്ചുവീതം പഞ്ചസാര ചേൎക്കാവുന്നതാണ്.

## മുലപ്പാൽ.

ഇതു സമ്പാദിക്കുന്നതിൽ പല കാൎയ്യങ്ങളിലും ശ്രദ്ധിക്കേണ്ടതുണ്ടു്. ആ സ്ത്രീക്കു യാതൊരു രോഗവും ഉണ്ടാവരുതു്. പ്രായം യൌവനമായിരിക്കണം. പട്ടിണികിടന്നോ മററു വല്ല കാരണത്താലൊ ക്ഷീണിച്ച സ്ത്രീയുടെ മുലപ്പാൽ ആവശ്യത്തിനു കൊള്ളുകയില്ല. സുഖവൃത്തിയോടും പത്ഥ്യാഹാരത്തോടുകൂടിയും ഇരിക്കുന്ന സ്ത്രീയുടേതാണ് എടുക്കേണ്ടതു്. കുട്ടി ജീവനോടുകൂടിയിരിക്കയും വേണം. പ്രസവിച്ച ആദ്യകാലത്തും മുലകുടി വാറാറായകാലത്തും ഉള്ളതല്ല നല്ലതു്. കഴിയുമെങ്കിൽ ആ സ്ത്രീ രോഗിയുടെ സജാതിയായിരിക്കയും വേണ്ടതാണ്. എന്തായാലും നല്ല ശുചിയായിരിക്കണമെന്നു പ്രത്യേകം കരുതേണ്ടതാകുന്നു.

ഇതു നല്ല വെടിപ്പുള്ള പാത്രത്തിൽ കറന്ന ഉടനെ അടച്ചുകൊണ്ടുവരണം. ചൂടാറുന്നതിനു മുമ്പു ഉപയോഗിക്കുന്നതാണ് ഉത്തമപക്ഷം.

ഇതു സാധിക്കാത്തപക്ഷം അല്ലെങ്കിൽ വേണ്ടുംവിധം ഗുണം തികഞ്ഞ മുലപ്പാൽ കിട്ടാത്തപക്ഷം ഇതു ശുദ്ധിചെയ്യാതെ അകത്തേക്കു ഉപയോഗിക്കരുത്.

## ശുദ്ധിക്രമം.

നാഴി മുലപ്പാലിനു മുക്കുന്ന കഴഞ്ചു തുവപ്പൂവ്, ജീരകം (രണ്ടുംകൂടി ആറുകഴഞ്ച്, രണ്ടുംകൂടി മൂന്നുകഴഞ്ച് മതിയെന്നും പക്ഷാന്തരമുണ്ട്) ഇവ ചട്ടിയിലിട്ടു വറുത്തു പൊരിന്നാൽ അതിൽ മുലപ്പാൽ ഒഴിച്ചു അടുപ്പത്തുനിന്നു വാങ്ങി 10 മിനുട്ടുനേരം അടച്ചുവെക്കണം. സമയം കഴിഞ്ഞാൽ അരിച്ചെടുത്തു ഒന്നും ചേർക്കാതെയോ കല്ക്കണ്ടം, ഗോരോചനാദിഗുളിക മുതലായവ ചേർത്തോ ഔചിത്യംപോലെ സേവിക്കാവുന്നതാണ്. സന്നിപാതജ്വരം മുതലായതിൽ ഇങ്ങിനെ ശുദ്ധിചെയ്ത മുലപ്പാലിൽ എട്ടിലൊന്നു മുതൽ നാലിലൊന്നുവരെ കടുകളഞ്ഞ ഇഞ്ചിനീർകൂടി ചേർത്തുവരുമാറുണ്ട്. അതു അധികം ഗുണകരമായും ആലസ്യശമനവും ആകുന്നു. ശുദ്ധിചെയ്തതായിരുന്നാലും മുലപ്പാൽ 15 നാഴികയിലധികനേരം വെച്ചിരിക്കുന്നതു അത്ര നന്നല്ല. 30 നാഴിക കഴിഞ്ഞാൽ അതിനെ തീരെ ഉപേക്ഷിക്കുകയും വേണം.

## കാപ്പി.

കാപ്പി എന്ന പേർ ആദ്യകാലത്തു ആഫ്രിക്കയിൽനിന്നുത്ഭവിച്ചതും ഇപ്പോൾ നാടെങ്ങും പരന്നിരിക്കുന്നതും ആയ ഒരു തരം ചെടിയുടെ വിത്തുകൊണ്ടുണ്ടാക്കുന്ന പേയസാധനത്തിനാകുന്നു സാധാരണ ജനങ്ങൾ പറഞ്ഞുവരുന്നതു. ഈ വിത്തിനു കാപ്പിക്കുരു എന്നു പറയും. ഇതു രണ്ടു തരമുണ്ടു. അതിൽ ചെറിയ തരത്തിന്നാണു അധികം ഗുണമെന്നാണു വൈദ്യന്മാരുടെ അഭിപ്രായം. ഈ കുരു അല്പം നെയ്യു പുരട്ടി ചട്ടിയിലിട്ടു ചോക്കെ വറക്കണം. വറക്കുമ്പോൾ എല്ലാ കുരുവിന്നേലും ഒരുപോലെ മൂപ്പു വെപ്പേണ്ടതാണ്. ലേശംപോലും കരിഞ്ഞുപോകയും അരുതു. വറുത്ത ഉടനെ പൊടിക്കണം. എന്നാൽ സാമാന്യം പൊടിഞ്ഞാൽ മതി. ശീലപ്പൊടിയാക്കേണമെന്നില്ല. പിന്നെ കാററു തട്ടാതെ ഒരു ശുചിയായ പാത്രത്തിലാക്കി ദൃഢമായി അടച്ചു വെക്കുകയും വേണം.

ഇതിൽനിന്നു രണ്ടു ടീസ്പൂൺ കാപ്പിപ്പൊടി 8 ഔൺസു തിളക്കുന്ന വെള്ളത്തിൽ ഇട്ടു അഞ്ചുമിനുട്ടുനേരം ഒന്നുകൂടി തിളപ്പിച്ചു വാങ്ങി അഞ്ചു മിനുട്ടുനേരം അടച്ചുവെക്കണം. പിന്നെ 6 ഔൺസു വെള്ളം അതിൽനിന്നു അരിച്ചെടുത്തു അതിൽ 3 ഔൺസു കറന്ന ചൂടാറാത്ത പശുവിൻപാലും ഒരു ടീസ്പൂൺ വെളുത്ത തരിപ്പഞ്ചസാരയും ചേർത്തു ഇളക്കിയാൽ ഒന്നാന്തരം കാപ്പിയായി. ഇതു ചൂടോടെ കുടിക്കേണ്ടതാണു. [illegible] കാപ്പിപ്പൊടി ഇടുന്നതിലും, പഞ്ചസാര, പാൽ ഇവ ചേ

ക്കുന്നതിലും വ്യത്യാസപ്പെടുത്തേണ്ടി വന്നേക്കാം. തൽക്ഷണം കറന്നപാലല്ലാത്തപക്ഷം അതു തിളപ്പിക്കാതെ ഒരിക്കലും ഉപയോഗിക്കരുത്. നല്ല പാൽ കിട്ടാതിരിക്കുന്ന സന്ദർഭത്തിൽ ആ പാലും സമം വെള്ളവും ചേർത്തോ, ഒട്ടും വെള്ളം ചേർക്കാതെയൊ, ആദ്യം തിളപ്പിക്കുകയും പിന്നെ പൊടിയിടുകയും ചെയ്യുന്നതാണു അധികം നല്ലതു. വാതത്തിനു പശുവിൻപാലും, പിത്തത്തിനു എരുമപ്പാലും, കഫത്തിനു ആട്ടിൻപാലും ചേർക്കുന്നതു അധികം ഗുണകരമായിരിക്കും. പാലിനുപകരം വെണ്ണനെയ്യ് ചേർക്കുന്നതു കാലത്തു വളരെ അധികം രുചിപ്രദമായിരിക്കും എന്നു പലർക്കും അനുഭവമുള്ളതാണല്ലൊ. അതു പ്രായേണ ഒരു കപ്പിനു ഒരു ഡ്രാംതൂക്കം ചേർത്താൽ മതിയാകുന്നതാണു. ഉരുക്കിയ നെയ്യും ചിലർ ഉപയോഗപ്പെടുത്താറുണ്ട്. ഇതു (കാപ്പി) മിതമായി ശീലിച്ചാൽ വാതകഫശമനവും, പിത്തവർദ്ധനവും, ഏററവും ഉന്മേഷകരവും ആകുന്നു. അഗ്നിമാന്ദ്യം, വയർസ്തംഭനം, ഗുന്മൻ, അർശസ്സ് ഇവകളിലൊക്കെ വിശേഷമാണ്; ശോധനയ്ക്കും അനുകൂലമായിരിക്കും. പാൽ മുതലായതിന്റെ വ്യത്യാസത്താലും മററു ചില ഈഷൽഭേദങ്ങളാലും ഇതു ഏതു ദോഷത്തിനും ഹിതമാക്കിത്തീർക്കാൻ പ്രയാസമില്ല. എങ്കിലും അധികം ഉപയോഗിച്ചാൽ ഇതു ഉറക്കക്കുറവു, ഉഷ്ണാധിക്യം മുതലായ പിത്തോപദ്രവങ്ങളെ ഉണ്ടാക്കിത്തീർക്കും.

ജീരകം, കൊത്തമ്പാല, അയമോദകം, ഏലത്തരി, തിപ്പിലി, ജാതിക്ക, കരയാമ്പൂവു, സുന്നാമക്കി, ഞെരിഞ്ഞിൽ മുതലായ പല മരുന്നുകളെക്കൊണ്ടും ഇപ്പോൾ കാപ്പിയുടെ സമ്പ്രദായത്തിലും, ചിലതു ചായയുടെ മാതിരിയിലും ഉണ്ടാക്കി രോഗികൾക്കു കൊടുത്തുവരുന്നുണ്ടു. അവയെല്ലാം അതാതു മരുന്നിന്റെ ഗുണത്തിന്നനുസരിച്ചിരിക്കും എന്നു മാത്രമെ പറവാൻ കഴികയുള്ളു.

## ചായ.

ഇതും ഏററവും പ്രസിദ്ധപ്പെട്ട ഒരു പേയപദാർത്ഥമാകുന്നു. സംസ്കൃതത്തിൽ 'ശ്യാമപർണ്ണി' എന്നു പറയുന്ന ഒരുതരം ചെടിയുടെ ഇലകൊണ്ടാകുന്നു ഇതുണ്ടാക്കപ്പെടുന്നതു. ഈ ഇലകളെ ഒരു പ്രത്യേകമാതിരിയിൽ ഉണക്കി ടിൻ മുതലായ പാത്രത്തിൽ സൂക്ഷിക്കയാണു ചെയ്യുന്നതു.

ഒരു ടീസ്പൂൺ ഒന്നാംതരം ചായയില ശുചിയായും, അടക്കാവുന്നതും, പാകത്തിലുള്ളതും ആയ ഒരു പാത്രത്തിലിട്ടു അതിൽ 8-ഔൺസ് തിളച്ചുകൊണ്ടിരിക്കുന്ന വെള്ളം പകർന്നു 5 മിനുട്ടുനേരം അടച്ചുവെക്കണം. സമയം കഴിഞ്ഞാൽ ഒന്നിളക്കി അതിൽനിന്നു 6 ഔൺസ് വെള്ളം അരിച്ചെടുത്തു കാപ്പിയുണ്ടാക്കുന്ന മാതിരി പാലും, പഞ്ചസാരയും മററും ചേർക്കണം. ചായയുടെ ഗുണവ്യത്യാസത്താൽ അതിടുന്നതിലും പാത്രം അടച്ചുവെക്കുന്ന സമയത്തിലും വ്യത്യാസം വരുത്തേണ്ടി വന്നേക്കാവുന്നതാണു. ഇതിനു പശുവിൻപാൽ തന്നെയാണു ഉത്തമപക്ഷം.

ഇതു ലഘുവും, ദീപനകരവും, പിത്തകഫശമനവും ആണു; ശീതവീര്യവും ആകുന്നു. ക്ഷീണിച്ചവൎക്കും, അദ്ധ്വാനം, വഴിനടത്തം മുതലായവയാൽ ക്ലേശിച്ചവൎക്കും ഇതു ഏററവും ഗുണകരമായിട്ടുള്ളതാണു; മൂത്രത്തെ വൎദ്ധിപ്പിക്കും. അതിനാലാണു മൂത്രകൃച്ഛ്റത്തിൽ ഫലം കാണുന്നതു. രുചിയെ തെളിയിപ്പിക്കും; ഉത്സാഹജനകവും ആണു. എങ്കിലും അധികം ശീലിച്ചാൽ അഗ്നിമാന്ദ്യം, വയറുസ്തംഭം, മലബന്ധം, ആന്ത്രവായു, ഗുദോപദ്രവങ്ങൾ ഇവയുണ്ടായേക്കാവുന്നതാണു. അതുകൊണ്ടു മിതമായിട്ടു ശീലിപ്പാൻ പാടുള്ളുവെന്നു പ്രത്യേകം ധരിച്ചിരിക്കേണ്ടതാകുന്നു.

ലോഹം, കാന്തം മുതലായ ഭസ്മങ്ങളും ശാരിബാദ്യാസവം മുതലായ മററു മരുന്നുകളും രോഗഭേദംപോലെ ഇതിൽ ചേൎത്തു കഴിക്കാവുന്നതാകുന്നു. ഇതുപോലെ കാപ്പിയിലും ചേൎത്തു കഴിക്കുന്നതിനു വിരോധമില്ല.

# ധാന്യാമ്ലം (വെപ്പുകാടി)

നവരനെല്ലിന്റെ ഉണക്കലരി, അതിന്റെതന്നെ അവില്, മുതിര ഇവ പതിപ്പത്തു ഇടങ്ങഴി; നവരനെല്ലിന്റെ മലർ ഇടങ്ങഴി നാല്പതു; തിനയരി, വരകരി, ചെറുചാമ നുറുക്കിയതു ഇവ നന്നാലിടങ്ങഴി; ചുക്കു ചെറുതാക്കി നുറുക്കിയതു, അയമോദകം ഇവ ഈരണ്ടിടങ്ങഴി, ഇവ വെവ്വേറെ നല്ല ഉറപ്പുള്ള കോടിശ്ശീലയിൽ അയച്ചു കിഴികെട്ടി നല്ലവണ്ണം ചൂളക്കിട്ടതും ദൃഢവും ആയ പുതിയ മൺപിടാവിൽ ഇട്ടു അതിൽ ഇരുനൂറ ഇടങ്ങഴി തിളച്ചു മറിഞ്ഞു കിടക്കുന്ന ചൂടുവെള്ളം ഒഴിച്ചു പിടാവിന്റെ വായ കെട്ടി അതിന്റെ നാലുപുറവും തീയിട്ടു ആറാതെ സൂക്ഷിക്കണം. ഈ തീയു ഒരിക്കലും കെട്ടുപോകരുതു. ഇങ്ങിനെ ഏഴുദിവസം കഴിഞ്ഞാൽ എട്ടാം ദിവസം മുതല്ക്കു ഇതിലെ കാടി എടുത്തു ഔഷധത്തിന്റെ നിലയിൽ ഉപയോഗിച്ചുതുടങ്ങാവുന്നതാണു. എടുക്കുന്നതു കുറച്ചു അതായതു ഒരു ദിവസം രണ്ടോ, നാലോ ഇടങ്ങഴി മാത്രമായിരുന്നാൽ അതിനു പകരം ചൂടുവെള്ളം അപ്പോഴംതന്നെ അതിൽ പകരാവുന്നതും ഇങ്ങിനെ കാടിയുടെ സ്വാഭാവിക ഗുണം ഒട്ടും കുറയാതെ കാലം കുറെ നീട്ടിക്കൊണ്ടു പോകാവുന്നതും ആകുന്നു. കാടി വെക്കുന്നതു നല്ല മുഹൂൎത്തത്തിലും വളരെ ശുദ്ധാചാരങ്ങളോടുകൂടിയും വേണ്ടതാണ്. കാടി വെച്ചു ഉടനെ പൂജിക്കുകയും നിയമേന വിളക്ക കൊളുത്തിക്കാണിക്കുകയും ചെയ്യുന്നതു ഒരു മംഗലകൎമ്മമാണെന്നു വിശ്വസിക്കുന്ന നാട്ടുകാർ പലരും ഉണ്ടു. ഏതായാലും തീയിടുന്നതിലും മററും ശ്രദ്ധവെക്കാഞ്ഞാൽ അതു പുഴുത്തുപോകുന്നതും പിന്നെ ഉപയോഗിപ്പാൻ നിവൃത്തി ഇല്ലാതായിത്തീരുന്നതും ആകുന്നു. ഈ ഏഴു ദിവസം മാത്രം പോരാ; പിടാവിന്റെ നാലുപുറവും ഉള്ള തീയു എന്നും കെടാതിരിക്കുകയും, എപ്പോഴും അതിനെ അടച്ചു ബന്ധവത്തായി സൂക്ഷിക്കുകയും, അതിന്റെ സമീപസ്ഥലങ്ങളെല്ലാം ശുചിയാക്കി വെക്കുകയും വേണ്ടതാണു. കാടിയുടെ നാലിലൊന്നിലധികം ഒരിക്കൽ ഒന്നിച്ചു എടുക്കരുതു. അങ്ങിനെയായാൽ പകരം തി

ഉപ്പിച്ചു വെള്ളം പകൎന്നാലും ബാക്കിയുള്ളതിന്ന ശരിയായ ഗുണം കിട്ടുന്നതിന്ന കാലതാമസം വേണ്ടിവരുന്നതാണ. ഒരിക്കലെടുത്താൽ പിന്നെ ഏഴു ദിവസത്തിലകത്തു വീണ്ടും എടുക്കാതിരിക്കുന്നതാണ അധികം നല്ലതു. എന്നാൽ നാലോ, കവിഞ്ഞാൽ എട്ടൊ ഇടങ്ങഴി മാത്രം ദിവസേന എടുക്കുന്നതായാൽ യാതൊരു ഹാനിയും വരുവാനൊട്ടില്ലതാനും. പ്ടാവു കരിഞ്ഞുപോകാതിരിപ്പാൻവേണ്ടി ആദ്യം തന്നെ നല്ല കരുതൽ ചെയ്യേണ്ടതാണ്. ഇതിന്ന അട്ടു വെക്കുന്ന സ്ഥലം കരച്ചു കഴിച്ചാൽ മതി. കാടി ആദ്യത്തെ ഏഴു ദിവസം കഴിഞ്ഞാൽ എട്ടാം ദിവസം അതിന്റെ പതയെ എടുത്തുകളയണമെന്നും അതിന്ന പകരം മൂടുവെള്ളം പകരണമെന്നും ചില വൈദ്യന്മാർ അഭിപ്രായപ്പെടുന്നുണ്ടു. ഇതിന്ന വലിയ ദോഷം ഒന്നും പറവാനില്ലെങ്കിലും പ്രത്യേകം ആവശ്യമുണ്ടെന്നും തോന്നുന്നില്ല.

---

# ചികിത്സാവിധി.

## അഭ്യംഗം.

ഇതു എണ്ണതേച്ചു കുളിക്കുന്നതിന്റെ പൎയ്യായമായിട്ടാണ സാധാരണ ഉപയോഗിച്ചുവരുന്നതു്. എന്തെന്നാൽ സ്നാനംകൂടാതെ എണ്ണ തേക്കുന്നതു ഏററവും ദുർല്ലഭമാകുന്നു. ഇതു എല്ലാവരും നിയമേന ശീലിച്ചുവരേണ്ടുന്ന ഒന്നാണ്. യൌവനം നിലനില്പാനും, വാതശമനത്തിന്നും, നേത്രസുഖത്തിന്നും, ദേഹപുഷ്ടിക്കും, ദീർഘായുസ്സിന്നും, നിദ്രാസുഖത്തിന്നും, ത്വക്കിന്ന മാർദ്ദവം, ദൃഢത ഇവയുണ്ടാകുവാനും, ത്വഗ്രോഗങ്ങളൊന്നും വന്നുചേരാതിരിപ്പാനും ഇതു വിശേഷമായി ശീലിക്കത്തക്ക യാതൊരു ദിനചൎയ്യവും ഇല്ല. ഇതു വാതപ്രകൃതിക്കാർ ദിവസേനയും, പിത്തപ്രകൃതിക്കാർ ഒന്നരാടനും, കഫപ്രകൃതിക്കാർ നാലു ദിവസം കൂടുമ്പോഴും ശീലിക്കണം.

എന്നാൽ എല്ലാവൎക്കും തേച്ചുകുളിപ്പാൻ പാടുള്ളതല്ല. സ്നാനം നിഷേധിക്കപ്പെട്ടവൎക്ക ഇതു നിഷിദ്ധമാണെന്നു വിശേഷിച്ചു പറയേണ്ടതില്ലല്ലോ. അതിന്നുപുറമെ കഫം വൎദ്ധിച്ചിരിക്കുന്ന സമയത്തിലും, അജീൎണ്ണമുള്ള സ്ഥിതിയിലും, വമനവിരേചനാദികൾചെയ്ത ഉടനെയും അഭ്യംഗസ്നാനം നിഷിദ്ധമാകുന്നു.

എണ്ണ ശരീരത്തിൽ എല്ലാടത്തും തേക്കേണ്ടതാണെങ്കിലും തല, ചെവി, കാലുകൾ ഇവയിൽ അധികം തേക്കേണ്ടതാണ്. എന്നു മാത്രമല്ല, എണ്ണതേച്ചു കുറേനേരം താമസിക്കാതെ ദ്രുതഗതിയിൽ കുളിക്കുകയും അരുതു്.

തേക്കേണ്ടുന്ന എണ്ണ രോഗഭേദം പോലെയും, പ്രകൃതിവ്യത്യാസം പോലെയും മാറേണ്ടിവരുന്നതാണ്. സാധാരണ പറയുമ്പോൾ വാതപ്രകൃതിക്ക് ക്ഷീരബല, ബലാഗുളൂച്യാദി, കാർപ്പാസാസ്ഥ്യാദി മുതലായവയും, പിത്തപ്രകൃതിക്ക് ഭൃംഗാമലകാദി, മഞ്ജിഷ്ഠാദി, കയ്യന്ന്യാദി മുതലായവയും, കഫപ്രകൃതിക്ക് ഏലാദി, അസനവില്വാദി, മരിചാദി മുതലായവയും ആണ തലക്ക തേക്കേണ്ടത്. മേലേക്ക ധാന്യാമ്ലം കുഴമ്പ്, ബലാശ്വഗന്ധാദി കുഴമ്പ്; നിശോശീരാദി കുഴമ്പ്, ഇവയും വാതപിത്തകഫപ്രകൃതികൾ ക്രമേണ ശീലിക്കേണ്ടതാകുന്നു. എണ്ണ വെറും കാച്ചലായി മുക്കിത്തേക്കുന്നതാണെങ്കിൽ വാതത്തിന്ന കരനൊച്ചിവേരും, പിത്തത്തിന്ന നെല്ലിക്കയും, കഫത്തിന്ന കന്മുരുക്കും ഇട്ട കാച്ചിക്കേണ്ടതാകുന്നു. അതാത രോഗങ്ങൾക്ക പറഞ്ഞതായ അനേകതരം എണ്ണകൾ ഈ പുസ്തകത്തിൽ വിവരിച്ചിട്ടുണ്ട്. പുനം അതാതിന്റെ ചോട്ടിൽ നോക്കിയാലറിയുന്നതിന്ന പ്രയാസമില്ല. യാതൊരു രോഗവും ഇല്ലാത്തവൎക്ക നല്ല കാരെള്ളിന്റെ കൂട്ടുകൂടാത്ത എണ്ണ പച്ചയായൊ മേൽപറഞ്ഞ മരുന്നുകൾ ഇട്ട മുക്കിയോ തേക്കുന്നതായാൽതന്നെ യാതൊരുദോഷവും ഉണ്ടാകുന്നതുമല്ല

മിഴുക്കിളക്കുവാൻ വാതത്തിങ്കൽ മുതിരയും, പിത്തത്തിങ്കൽ ചെറുപയറും, കഫത്തിങ്കൽ വാകയും ആണ ദേഹത്തിന്മേൽ ഉപയോഗിക്കേണ്ടത്. തലയിലേക്ക താളിവകയിൽ ത്രിദോഷശമനമായിട്ടുള്ളത വെള്ളിലയാണ്. കരനൊച്ചിയില വാതത്തിന്നും, വെട്ടിയില പിത്തത്തിന്നും, കടുക്കയില കഫത്തിന്നും ഹിതമാണ്. താളിയൊ മറ്റൊ തേച്ചുകഴിഞ്ഞാൽ അവ നല്ലവണ്ണം വെള്ളത്തിൽ ഒലുമ്പി കളയേണ്ടതുമാകുന്നു. മിഴുക്കപോയിട്ടില്ലെങ്കിൽ രണ്ടാമതും തേക്കുകയും വേണം. ശേഷമെല്ലാം സ്നാനത്തിന്ന വിധിച്ച മാതിരി ചെയ്താൽ മതി. സ്നാനം നിഷേധിക്കപ്പെട്ട ദിക്കിലും ചിലദിക്കിൽ അഭ്യംഗം വേണ്ടിവന്നേക്കാം. അത വൈദ്യൻ സമയൌചിത്യം നോക്കി പ്രവൃത്തിക്കേണ്ടതാകുന്നു.

# ധാര.

മറുരാജ്യങ്ങളിലുള്ള മഹാ കേമന്മാരായ വൈദ്യന്മാരാൽ കൂടി മാററുവാൻ കഴിയാത്ത അനേകം രോഗങ്ങളെ മലയാളവൈദ്യന്മാർ ആശ്വാസപ്പെടുത്തുന്നുണ്ടെന്നുള്ള വാസ്തവം ഒട്ടും രഹസ്യമായിട്ടുള്ളതല്ല. എന്നാൽ അതിന്ന കാരണം അന്യരാജ്യങ്ങളിൽ നടപ്പില്ലാത്തതും അവിടങ്ങളിലെ വൈദ്യന്മാൎക്ക അറിഞ്ഞുകൂടാത്തതുമായ അനേകതരം ചികിത്സകൾ ഇവർ നടത്തിവരുന്നുണ്ടെന്നുള്ളതാണ്. ഈ വക ചികിത്സകളിൽവെച്ച ഏററവും പ്രധാനപ്പെട്ട ഒന്നാകുന്നു "ധാര" എന്ന പറയുന്നത്. ഈ നാട്ടിലെ പല വൈദ്യന്മാരും ഇപ്പോൾ ധാര കഴിപ്പിക്കുക പതിവുണ്ടെങ്കിലും അതിന്റെ തത്വം മുഴുവനും മനസ്സിലാക്കി പ്രവൎത്തിക്കുന്നവർ വളരെ ചുരുക്കമായിരിക്കുന്നു. ഒരു ധാര യോഗ്യംവിധം നിൎവ്വഹിക്കുന്നതിന്ന വളരെ പണച്ചിലവും ബുദ്ധിമുട്ടും ഉണ്ട്. പിന്നെ യാതൊരു അപകടവും കൂടാ

തെ അതു നിവൃത്തിക്കുന്നതിനു വൈദ്യൻ നല്ല പഠിപ്പും പരിചയവുമുള്ളവനായിരിക്കുകയും വേണം. അതിന്നൊക്കെ പുറമെ, ധാര ചെയ്യേണ്ടുന്ന രോഗം ഇതുതന്നെയൊ എന്നു നിശ്ചയിക്കുന്നതിനും മററും പ്രത്യേകം ഒരു സാമൎത്ഥ്യവും വേണ്ടതായിട്ടുണ്ട്.

വാസ്തവത്തിൽ ധാര എല്ലാ രോഗത്തിനും ഹിതമാണ്. ദോഷഭേദം നോക്കി ഉപയോഗിക്കുന്ന ദ്രവ്യത്തെ വ്യത്യാസപ്പെടുത്തുകയും അതു കൂടാതെ ക്രിയാക്രമത്തിൽ അല്പം ചില ഈഷൽ ഭേദങ്ങൾ ചെയ്യുകയും മാത്രം ചെയ്താൽ എല്ലാ ദോഷത്തേയും ശമിപ്പിക്കുന്നതിനു പ്രയാസമില്ല. എന്തിനെയെന്നാൽ വാതത്തിങ്കൽ തക്കതായ ഔഷധങ്ങളാൽ സംസ്കരിക്കപ്പെട്ട തൈലം; പിത്തത്തിങ്കൽ ഘൃതം; കഫത്തിങ്കൽ തൈലംതന്നെ; ഇങ്ങിനെയാണു ഇതിന്റെ ക്രമം. സാധാരണ ചെയ്യുന്നതായാൽ യമകം (എണ്ണയും നെയ്യും തമ്മിൽ ചേൎത്തതു) ആണു വേണ്ടതു എന്നും പറയപ്പെടുന്നു. വേറെ ഒരു പക്ഷത്തിൽ വാതത്തിങ്കൽ സ്നേഹവും, പിത്തത്തിങ്കൽ ക്ഷീരവും, കഫത്തിങ്കൽ തക്രവും ആണു ഹിതം. പിത്തത്തിങ്കൽ ഇളനീർവെള്ളം, മുലപ്പാൽ, പച്ചവെള്ളം മുതലായവകൊണ്ടും, കഫത്തിങ്കൽ ചില കഷായങ്ങളെക്കൊണ്ടും, വാതത്തിങ്കൽ കാടികൊണ്ടും ധാരയിടുന്നതും അപൂൎവ്വമല്ലതാനും. ദോഷം, രോഗം, സ്ഥാനം മുതലായവ നോക്കി യുക്തിപൂൎവ്വം വേറെ ദ്രവങ്ങളെക്കൊണ്ടും ഇതു ചെയ്യാവുന്നതാകുന്നു.

ധാര അനേകതരം ഉണ്ടു. (1) മൂൎദ്ധന്യം, (2) സൎവ്വാംഗീണം, (3) പ്രാദേശികം, ഇങ്ങിനെയാണു ഇതിന്റെ പ്രധാനമായ വിഭാഗം. അതിൽ ഏററവും പ്രധാനപ്പെട്ടതു മൂൎദ്ധന്യംതന്നെ. ഉന്മാദം, ശിരോരോഗം, നേത്രരോഗം, കൎണ്ണരോഗം, പീനസം, മുഖരോഗം, വാതരോഗം മുതലായ അനേകം രോഗങ്ങളിൽ ഈ തരം ധാരയാണു ചെയ്യപ്പെടേണ്ടതു. ദേഹമൊത്തതാണു സൎവ്വാംഗീണം എന്ന തരം. അതു സൎവ്വാംഗവാതം, സൎവ്വാംഗശോഫം മുതലായതിൽ ചെയ്യപ്പെടുന്നു. പ്രാദേശികമായ ധാര ഈ പറഞ്ഞ രണ്ടിനേക്കാളും താഴെയാകുന്നു. അതു രക്തവാതം, ശോഫം, ഊരം, വിദ്രധി, വ്രണം മുതലായതിലാണു വിധിക്കപ്പെട്ടിരിക്കുന്നതു്.

## മൂൎദ്ധന്യധാര.

മൂൎദ്ധന്യധാരക്ക് എന്നല്ല മററ ധാരകൾക്കും അനേകം ഉപകരണങ്ങളും മുൻകൂട്ടി ഒരുക്കേണ്ടതായിട്ടുണ്ട്. അവകളിൽ പ്രധാനം താഴെ പറയുന്നവയാകുന്നു.

## ധാരപ്പാത്തി.

ഒന്നാമതായി വേണ്ടതു ശരിയായ ധാരപ്പാത്തിതന്നെ. വേണ്ടവിധത്തിലുള്ള ഒരു ധാരപ്പാത്തി ഉണ്ടാക്കിത്തീൎപ്പാൻ പല പാടങ്ങളും ഉണ്ട്. പാത്തിക്കുള്ള മരംതന്നെ ആദ്യം തിരഞ്ഞെടുക്കണം, ദേവതാരം, ചരളം,

പുന്ന, മാവു മുതലായി പല വൃക്ഷങ്ങളും ഇതിന്നു പ്രത്യേകം വിധിക്കപ്പെട്ടവയായിട്ടുണ്ട്. എന്നാൽ ഇവയിൽ എല്ലാററിലും വെച്ചു ഏററവും വിശേഷപ്പെട്ടതാണെന്നു വൈദ്യന്മാർ ധരിച്ചുവെച്ചിട്ടുള്ളതു കാഞ്ഞിരമാണ്. എങ്കിലും പിലാവ്, വേങ്ങ മുതലായവ ഒട്ടും തരക്കേടുള്ളതല്ല. ഒരു ധാരപ്പാത്തിക്കു സാധാരണ 22 മുതൽ 32 വരെ അംഗുലം വീതിയും, മൂന്നരക്കോൽ മുതൽ നാലുകോൽ വരെ നീളവും ഉണ്ടായിരിക്കണം. തലക്കൽഭാഗത്തു കഴുത്തിന്നു ശരിയായി കുറെ ഉയർന്നിരിക്കുകയും, അതിന്റെ പിന്നിൽ തലയിൽ ധാര ചെയ്യുമ്പോൾ അധഃകായം കിടക്കുന്ന ദിക്കിലേക്കു ദ്രവം ഒഴുകാതിരിക്കത്തക്കവണ്ണം കുണ്ടും, കുണ്ടിൽനിന്നു പുറത്തേക്കു ദ്വാരവും ഉണ്ടായിരിക്കേണ്ടതാണ്. അതുപോലെതന്നെ കഴുത്തിന്നു കീഴ്പോട്ടുള്ള ഭാഗം കിടക്കുന്ന സ്ഥലം മൂന്നുമുതൽ നാലുവരെ വിരൽ കുഴിഞ്ഞും, കാക്കൽ അതിൽനിന്നു ദ്രവം ഒലിച്ചുവീഴത്തക്കവണ്ണം ദ്വാരമുള്ളതായും ഇരിക്കണം. അതുകൂടാതെ നാലു മൂലക്കും നാലു മുതൽ എട്ടു വരെ വിരൽ നീളത്തിലുള്ള ഓരോ പിടിയും ഉണ്ടായിരിക്കേണ്ടതാകുന്നു. ഈ പിടിയുണ്ടായാൽ രോഗിയെ അനായാസേന അങ്ങോട്ടുമിങ്ങോട്ടും കൊണ്ടുനടക്കുന്നതിന്നും മററും സൌകര്യമായിരിക്കും. ഇനി അതിന്നൊക്കെ പുറമെ പാത്തി നിലത്തുനിന്നു പൊന്തിയിരിക്കത്തക്കവണ്ണം നാലു തലക്കും ഓരോ കാലും അത്യാവശ്യമാകുന്നു. കാലുകളുടെ ഉയരം എട്ടു മുതൽ പതിനാറു വരെ വിരൽ ഉണ്ടായിരിക്കേണ്ടതാണ്. സർവ്വാംഗധാരക്കുള്ള പാത്തിക്കു വക്കിന്നു കുറച്ചധികം ഉയർച്ച ആവശ്യമാണ്. കാലുകളുടെ ഉയരവും അല്പം വ്യത്യാസപ്പെടുത്തണം. എന്തിനെന്നാൽ തലക്കലേതു അധികം ഉയരവും കാക്കലേതു അതിൽ പകുതിയും ആണ് വേണ്ടതു്.

## ധാരച്ചട്ടി.

ധാരക്കുള്ള ഉപകരണങ്ങളിൽ ഒട്ടും അപ്രധാനമല്ലാത്ത ഒന്നാകുന്നു ധാരച്ചട്ടി. ഇതിന്റെ നിർമ്മാണത്തിലും അസാമാന്യമായി മനസ്സിരുത്തേണ്ടതുണ്ടു്. ഇതു സ്വർണ്ണം മുതലായ എല്ലാ ലോഹംകൊണ്ടും ഉണ്ടാക്കാവുന്നതാണ്. പക്ഷെ എല്ലാ ദ്രവവും എല്ലാ ലോഹപാത്രങ്ങളിലും ആക്കുവാൻ പാടുള്ളതല്ലല്ലൊ. അതുകൊണ്ടു നല്ല കളിമണ്ണുകൊണ്ടുണ്ടാക്കപ്പെട്ടിട്ടുള്ള ചട്ടിയാണു അധികം നല്ലതും എല്ലാവക്കും സുഖകരമായിട്ടുള്ളതും. ചട്ടി സാധാരണ നാലിടങ്ങഴിയിൽ കുറയാതെ കൊള്ളുന്നതും, മൂട്ടിലേക്കു ഒരുപോലെ വാച്ചയുള്ളതും ആയിരിക്കണം. അല്ലാത്തപക്ഷം ചട്ടിയാട്ടുമ്പോൾ ദ്രവം കുറച്ചായിരുന്നാൽകൂടി തുളമ്പി പോകുന്നതും കീഴ്പോട്ടു വീഴുന്നതിൽ ക്രമഭംഗം വരുന്നതും ആകുന്നു. ചട്ടി നല്ലവണ്ണം ശോധന ചെയ്ത മണ്ണുകൊണ്ടുണ്ടാക്കപ്പെട്ടതും, വേണ്ടുംവിധം ചൂള വെച്ചതും ഏററവും ഉറപ്പുള്ളതും ആയിരിക്കേണമെന്നു പ്രത്യേകം പറയേണ്ടതില്ലല്ലൊ. ചട്ടി കെട്ടിത്തൂക്കുന്നതിന്നു സൌകര്യമാകത്തക്കവിധത്തിൽ വക്കിന്നു കനവും, ബലപ്പും ഉള്ളതായും ഇരിക്കേണ്ടതാണു. ഈ ചട്ടിയുടെ നേരെ നടുവിൽ തുളക്കണം. രോഗിയുടേയോ, സാധാരണ ഒരു പുരുഷന്റെയോ

ചെറുവിരൽ കടക്കത്തക്കവണ്ണമാണു തുളയുടെ ഉൾവിസ്താരം വേണ്ടതു. ഈ ദ്വാരത്തിൽകൂടി ഒരു തിരി കീഴ്പോട്ടു തൂക്കിയിടുകയും, അതിൽകൂടി ധാര വീഴ്ത്തുകയുമാണു സാധാരണ പതിവു. ഈ തിരി നൂലുകൊണ്ടുണ്ടാക്കപ്പെട്ടതും, പിശിരില്ലാത്തതും, കൈക്കു നാലു വിരൽ നീളമുള്ള ഒരു ഉറപ്പുള്ള കോലിന്റെ മദ്ധ്യത്തിൽ മോതിരക്കെട്ടായി കെട്ടപ്പെട്ടതും ആയിരിക്കണം. ഈ കോൽ ചട്ടിയുടെ ഉള്ളിൽ വെക്കുകയും അതിന്മേൽ ബന്ധിച്ചിട്ടുള്ള തിരി ദ്വാരത്തിൽകൂടി പുറത്തേക്കു തൂക്കിയിടുകയും ആണു ചെയ്യുന്നതു്. ചട്ടിയുടേയും കോലിന്റേയും മദ്ധ്യത്തിൽ ഒരു ചിരട്ട തുളച്ചു വെക്കുന്നതു വൈദ്യന്മാരുടെ ഇടയിൽ നടപ്പുണ്ടു്. ഈ ചിരട്ട മുക്കണ്ണം നല്ല വാച്ചുള്ളതും, പിശിരുകളെല്ലാം വേണ്ടുംവിധം ചുരണ്ടിക്കളഞ്ഞിട്ടുള്ളതും ആയിരിക്കണം. അതിന്റെ വക്കു ഈച്ചവാളിന്നുള്ളതുപോലെ പല്ലുകളോടുകൂടി ഇരിക്കുകയും വേണ്ടതാണ്. ദ്വാരം ചട്ടിയുടേതിനോടു ശരിയായിത്തന്നെ ഇരിക്കേണ്ടതും ആകുന്നു. ഈ ചിരട്ട ചട്ടിയുടെ മദ്ധ്യത്തിൽ കമത്തി വെക്കുകയും അതിന്റെ മുട്ടിൽ കോലുവെച്ചു ഉള്ളിൽകൂടി തിരി ചട്ടിയുടെ പുറത്തേക്കു ഇടുകയും വേണം. ഇങ്ങിനെ ചെയ്താലുള്ള ഗുണം ചട്ടിയാടുന്ന സമയം തിരിക്കു ഒരു ക്ലിപ്തമായ ദൂരത്തേക്കുമാത്രമെ നീക്കം ഉണ്ടാകയുള്ളു എന്നുള്ളതാകുന്നു. ചട്ടിയുടെ അടിയിൽതന്നെ കോലു വെക്കുന്നതായാൽ തിരി മുഴുവൻ കീഴ്പോട്ടു യാതൊരു തടസ്ഥവും കൂടാതെ തൂങ്ങിക്കിടക്കുന്നതും അതു നിമിത്തം നിലവിട്ടു ആടുവാൻ ഇടവരുന്നതും ആകുന്നു. ചിരട്ട വെക്കുന്നതായാലും അതിന്റെ വക്കിന്നു പല്ലുകളുടെ ഇടയിൽ ദ്വാരങ്ങളുള്ളതുകൊണ്ടു ധാരാദ്രവം കീഴ്പോട്ടു വീഴുന്നതിന്നു തടസ്ഥം ഉണ്ടാകുമെന്നു ശങ്കിപ്പാനവകാശമില്ല. ഇതിന്നിടയിൽ ഇനി ഒരു വിദ്യകൂടി ചെയ്തു പതിവുണ്ടു. അതായതു എന്തെന്നുവെച്ചാൽ, ചട്ടിയുടെ അടിയിൽ ചിരട്ടക്കു താഴെ വൃത്താകൃതിയിൽ ഒരു ഇല വാട്ടി ശരിയായി വെട്ടിയിടുക തന്നെ. ഈ ഇലക്കു അവിടവിടെയായി പല തുളകളും ഉണ്ടായിരിക്കുകയും ചെയ്യും. ദ്രവം കീഴ്പോട്ടു വീഴുന്നതിന്റെ വണ്ണത്തിന്നും, വേഗത്തിന്നും ഐകരൂപ്യം വരുത്തുവാൻ ഇതു വളരെ ഉപകരിക്കുന്നതാണു. ഇതു ചെയ്തിട്ടില്ലെങ്കിൽ ദ്രവം ചട്ടിയിലേക്കു മുക്കിപ്പകരുന്നസമയം അതു ശിരസ്സിലേക്കു അധികം ഊക്കിൽ വീഴാതിരിപ്പാൻ പ്രയാസമുണ്ടു. ഇടക്കിടെ അധികം ശക്തിയോടുകൂടിയും ഇടക്കു ശക്തികുറഞ്ഞും ധാരാദ്രവം ശിരസ്സിൽവീഴുന്നതു ദോഷകരമായിട്ടുള്ളതാണു. ചട്ടിയുടെ വക്കിൽ നല്ല ഉറപ്പുള്ള കയറുകൊണ്ടു കെട്ടി മുകൾഭാഗത്തു തൂക്കത്തക്കവിധം സൌകര്യപ്പെടുത്തി വെക്കുകയും വേണം.

## ധാരാദ്രവം.

ഇനി തെയ്യാറാക്കേണ്ടതു ധാരക്കു വേണ്ടുന്ന ദ്രവത്തെയാണ്. ധാരയിൽ ഏററവും പ്രധാനപ്പെട്ടതും ഇതുതന്നെയാകുന്നു. ഇതിന്റെ വ്യത്യാസത്താലാകുന്നു ധാരയുടെ പേരുകൾ മാറിമാറിപ്പറയേണ്ടിവരുന്നതു്. ഇതിന്റെ ഗുണദോഷങ്ങളെയാകുന്നു ധാരയുടെ ഫലം മുഖ്യമായി ആശ്ര

യിച്ചിരിക്കുന്നതു്. അതുകൊണ്ടു സാധാരണയായി ഇതിന്നുപയോഗിച്ചു വരുന്ന ദ്രവങ്ങളേയും അതുമൂലം ഇതിന്നുണ്ടാവുന്ന നാനാപ്രകാരങ്ങളുടെ വ്യത്യാസത്തേയും പ്രത്യേകം പ്രത്യേകമായിത്തന്നെ വിവരിക്കേണ്ടിയിരിക്കുന്നു. ഏതു ദ്രവമായാലും ശിരസ്സിലുള്ള ധാരക്കു അതു നാലു നാഴിയിൽ കുറയാതെയും, എട്ടു നാഴിയിൽ അധികമാവാതെയും ഇരിക്കേണ്ടതാകുന്നു. സാധാരണ ആറു നാഴിയായാൽ മതിയാകുന്നതായിരിക്കും. ഈ നാഴി 16 ഔൺസിന്നു ശരിയാണെന്നു ഓർമ്മവെച്ചുകൊള്ളണം.

## തക്രധാര.

വൈദ്യശാസ്ത്രത്തിൽ അനേകം വിധം ധാരകളെ വിവരിച്ചിട്ടുണ്ടെങ്കിലും ഇപ്പോൾ നടപ്പുള്ളതിൽവെച്ചു ഏററവും പ്രധാനപ്പെട്ടതു തക്രധാരയാകുന്നു. തക്രധാര എന്നു പറഞ്ഞതുകൊണ്ടു കേവലം തക്രം (മോരു) കൊണ്ടുള്ള ധാര എന്നു തെററിദ്ധരിക്കരുതു്. മോരുകൊണ്ടുതന്നെ ധാര ചെയ്യുന്നതു അത്യന്തം ദുർല്ലഭമാണ്. നെല്ലിക്കകഷായമൊ അപൂർവ്വം മററു ദ്രവങ്ങളോ ചേർത്താണു സാധാരണ ധാരചെയ്തുവരുന്നതു്. ഈ തക്രത്തിന്റെ നിർമ്മാണത്തിന്നും പല മാതിരിഭേദങ്ങളുണ്ടു. നാഴിക്ക ആറു കഴഞ്ചു വീതം മുത്തങ്ങക്കിഴങ്ങു തൊലി കളഞ്ഞു കിഴി കെട്ടിയിട്ടു നാലിരട്ടി വെള്ളം ചേർത്തു കാച്ചി വെള്ളം വററിക്കണം. ഇങ്ങിനെ കുറുക്കുമ്പോൾ തിളച്ചും മന്ദമായിരിക്കുന്നതല്ലാതെ ഇടയ്ക്കധികം ആളിക്കത്തുകയോ, കെട്ടുപോകുകയോ അരുതു്. പാലുതന്നെ ആദ്യം നല്ലവണ്ണം പരിശോധിച്ചു കുട്ടുകൂട്ടാത്തതായി എടുക്കേണ്ടതാണ്. വെള്ളം വററാതിരുന്നാൽ അതുകൊണ്ടു വലിയ അനർത്ഥം ഉണ്ടാവുന്നതു സാധാരണയാണ്. പാലു കുറുക്കുമ്പോൾ ഇടക്കിടക്കു ഇളക്കിക്കൊണ്ടിരിക്കണം. വെള്ളം വററിയാൽ വാങ്ങി ആവുന്നതുവരെ ആററിക്കൊണ്ടിരിക്കുകയും വേണ്ടതാണ്. നല്ലവണ്ണം തണുത്താൽ അതിൽ ഉറ പകരാം. അതിന്നു ഈ വിധം മുൻകൂട്ടി ഉണ്ടാക്കിയ മോരുതന്നെ മാത്രം വേണ്ടതു്. ആദ്യത്തെ ദിവസം അതു സാധിക്കാത്തതുകൊണ്ടു വെള്ളം അശേഷം ചേരാത്ത സാധാരണ മോരുതന്നെ ചേർത്തുവരുന്നു. എന്നാൽ ഇതുകൊണ്ടു പറയത്തക്ക ദോഷം നേരിടുവാനില്ല. ഉറ പകർന്ന നല്ല സ്ഥലത്തും പാത്രത്തിലും വേണ്ടുംവിധം അടച്ചുവെക്കുകയും, പിറേറന്നു കാലത്തു കടഞ്ഞു വെണ്ണ വേറിടുകയും വേണം. പാലു കുറുക്കിക്കഴിഞ്ഞാൽ അപ്പോൾതന്നെ മത്തന്റെ കിഴി പിഴിഞ്ഞു കളയുന്നതിന്നു വിരോധമില്ല. തയിർ കടയുന്ന സമയം എടുത്തുകളഞ്ഞാൽ മതിയെന്നു പക്ഷാന്തരമുണ്ടുതാനും. ധാരക്കു എത്ര ദ്രവം വേണമൊ അത്രയും, പിറേറന്നേക്കുള്ള തയിരുണ്ടാക്കുവാൻ ഉറ പകരുന്നതിന്നു വേണ്ടിവരുന്നതു എത്രയൊ അത്രയും, പാൽ മുൻകൂട്ടിത്തന്നെ വാങ്ങി കുറുക്കേണ്ടതാണ്. മുത്തങ്ങക്കുപുറമെ രാമച്ചം, ചന്ദനം, ഇരട്ടിമധുരം ഇരുവേലി മുതലായ മരുന്നുകളിട്ടും പാലു കുറുക്കുമാറുണ്ടു് അതൊക്കെ വൈദ്യന്റെ യുക്തിപ്രകാരം ചെയ്യുന്നതാണ്. അധികം മരുന്നുകൾ ചേർത്താലും ആകെ നാഴിക്കു ആറു കഴഞ്ചുവീതമെ

ആവരു. സാധാരണക്കു മുത്തങ്ങ മുതിരയാകുന്നതും ദോഷം കൂടാതെ ഗുണം സിദ്ധിക്കേണ്ടുന്നതിന്നു ഉപകരിക്കുന്നതും ആകുന്നു.

## ക്ഷീരധാര.

ഇതിന്നു സാധാരണ നല്ല പശുവിൻപാൽ മാത്രമാണു എടുത്തു വരുന്നതു. ഇതു കറന്നു ചൂടു ആറാതെ എടുക്കേണ്ടതാണു. ഇതിന്നു സാധിക്കാത്തപക്ഷം പിന്നെ ഔഷധങ്ങൾ ചേർത്തു കുറുക്കി ആറീട്ടാണു ഉപയോഗിക്കേണ്ടതു. പാൽ കറക്കുന്ന സമ്പ്രദായം മുമ്പു തക്രധാരക്കു പറഞ്ഞതുപോലെതന്നെയാണു. പക്ഷേ മരുന്നുകൾ അധികവും ഉപയോഗിക്കുന്നതു ചന്ദനം, രാമച്ചം, ഇരുവേലി, പത്മഗന്ധം മുതലായ ശീതവീര്യദ്രവ്യങ്ങളാണു. എരട്ടിമധുരം, മുത്തങ്ങ, ഉഴുന്നു, ചെറുപയർ മുതലായതും ചിലപ്പോൾ ഉപയോഗിക്കമാറുണ്ടു. പശുവിനെ കറക്കുന്നതിന്നു മുമ്പു അതിന്റെ അകിടു നല്ലവണ്ണം കഴുകി തോർത്തണം. അതു പോലെ തന്നെ പാലൊഴിക്കുന്ന പാത്രം, കയ്യ്, ഇവകളിലും വെടിപ്പുണ്ടായിരിക്കുകയും, അശേഷം നനവില്ലാതിരിക്കുകയും വേണ്ടതാണു. കറന്ന ഉടനെ നല്ലവണ്ണം അടച്ചുവെക്കണം. കറന്നതുതന്നെ ഉപയോഗിക്കുന്നതായാൽ സ്വല്പം ചില മരുന്നുകൾ അതിൽ അരച്ചു ചേർക്ക പതിവുണ്ടു. അതിൽ പ്രധാനം പച്ചക്കർപ്പൂരമാണു. ഇതു നാഴിക്കു ഒന്നു മുതൽ നാലു പണമിടവരെ ചേർക്കാവുന്നതാണു. ഗോരോചനം, ചുക്ക, സന്നിനായകം, രാമച്ചം, കസ്തൂരിക മുതലായതും ചില സന്ദർഭങ്ങളിൽ ചേർക്കമാറുണ്ടു. ഈ മരുന്നുകൾ ചേർക്കുന്നതിന്നു ഒരു സമയം കുറുക്കിയ പാലായാലും വിരോധമില്ലാത്തതാണു. ഇതും പ്രായേണ ആറു നാഴിയിൽ കുറയാതെ കരുതേണ്ടതാകുന്നു. ദോഷാനുസാരേണ ചില സന്ദർഭങ്ങളിൽ എരുമപ്പാൽ മുതലായതുകൊണ്ടും ധാരചെയ്യുന്നതു നന്നായിരിക്കും.

## സ്തന്യധാര.

ഇതിന്നു കേവലം മുലപ്പാൽ മാത്രമാണു. ഇതിൽ പച്ചക്കർപ്പൂരം, ഗോരോചനം, കുങ്കുമം മുതലായതിൽ ചിലതു കൂടി ചേർക്കാതെ ധാരയിടുന്നതു അപൂർവ്വമാണു. മുലപ്പാലെടുക്കുന്നതിൽ ചില സംഗതികൾ പ്രത്യേകം മനസ്സിരുത്തേണ്ടതുണ്ടു. ഒന്നാമതു രോഗമുള്ളവരുടെ സ്തന്യം ഇതിന്നു കൊള്ളുകയില്ല. രണ്ടാമതു വയറുകാണാതിരിക്കുമ്പോൾ എടുത്തതു നന്നല്ല. പ്രസവിച്ചു ഉടനെയുള്ളതും കുട്ടിക്കു പ്രായംചെന്നതിന്നു ശേഷമുള്ളതും നിന്ദ്യമായിട്ടുള്ളതാണു. നല്ല യൌവനമുള്ളവളും, കുട്ടി അധികം പ്രായം ചെല്ലാത്തവളും, അല്ലെങ്കിൽ നന്നെ ശിശുവല്ലാത്തവളും ഇരിക്കുന്നവളും ആയ സ്ത്രീയുടെ മുല നല്ലവണ്ണം കഴുകി തുടച്ചു ശുചിയായ പാത്രത്തിലേക്കു കറന്നു തൽക്ഷണം തന്നെ അടച്ചുവെക്കണം. കറന്ന പാൽ ഒരു യാമത്തിലധികം കഴിഞ്ഞാൽ അതിന്നു ഗുണം കുറഞ്ഞു പോകുന്നതാണു. ഇതിന്റെ അളവും സാധാരണ ക്ഷീരധാരപോലെ വേണ്ടതാണെങ്കിലും

ഇതിന്റെ ദുർല്ലഭതകൊണ്ടു അതു വളരെ കിട്ടുവാൻ സാധിക്കമാറില്ല. കിട്ടുന്ന പക്ഷം സാധാരണ വിധിപ്രകാരമെല്ലാം ചെയ്യാം. അതു സാധിക്കാത്തപക്ഷം കിട്ടിയതുകൊണ്ടു വൈദ്യൻ യുക്തിപ്രകാരം ധാരയിടുകല്ലാതെ നിവൃത്തിയില്ലല്ലൊ.

## സ്നേഹധാര.

കാലംകൊണ്ടു കേരളത്തിൽ അധികം നടപ്പുള്ളതു തക്രധാരയാണെങ്കിലും അധികം ശാസ്ത്രപ്രസിദ്ധമായിട്ടുള്ളതു സ്നേഹധാരയാകുന്നു. ഇതിന്നു മിക്കവാറും എല്ലാ സ്നേഹദ്രവ്യങ്ങളും ഉപയോഗപ്പെടുത്തുമാറുണ്ടു. എങ്കിലും പ്രധാനം തൈലം, നെയ്യ, വസ, മജ്ജ ഇവകളാണു. ഇതു ദോഷാനുസാരേണ തനിച്ചും തമ്മിൽചേർത്തും ഉപയോഗിക്കാവുന്നതാകുന്നു. ഇതുപോലെതന്നെ കേവലമായും (ഔഷധങ്ങൾ യാതൊന്നും ചേർക്കാതെ), സംസ്കൃതമായും (ഔഷധങ്ങൾ ചേർത്തു പാകംചെയ്തതായും അല്ലെങ്കിൽ ഔഷധങ്ങൾ ചൂർണ്ണാദിരൂപേണ ചേർത്തും) ഉപയോഗപ്പെടുത്തുമാറുണ്ട്. ഏതായാലും മാത്ര ഒന്നര ഇടങ്ങഴിയിൽ കുറയരുത്. പ്രായേണ സ്നേഹങ്ങളെ ചൂടുപിടിപ്പിച്ചു നല്ലവണ്ണം ആറാത്ത സ്ഥിതിയിലാണ് ധാരക്കുപയോഗപ്പെടുത്തിവരുന്നത്. കാച്ചിയിരിക്കുന്ന എണ്ണയും ധാരയ്ക്കിന്നു ഏതായാലും മുൻകൂട്ടി ഉതുക്കുകയും വേണം. ഇവയെ ഉതുക്കുന്നതും ചൂടുപിടിപ്പിക്കുന്നതും സാധാരണ അവയാക്കിയ പാത്രം ചൂടുവെള്ളത്തിൽ വെച്ചിട്ടാണ് വേണ്ടതു. സ്നേഹം ആക്കുന്ന പാത്രം നല്ലവണ്ണം ഉണങ്ങണം. കാച്ചിയ സ്നേഹമാണെങ്കിൽ പ്രായികമായി അതു തലയുള്ള വസ്തിക്ക പറഞ്ഞിട്ടുള്ള പാകത്തിലാണ് അരിക്കേണ്ടതു. സ്നേഹത്തിൽ ജലാംശം ഒട്ടും ബാധിക്കാതിരിക്കുന്നതിന്നു പ്രത്യേകം മനസ്സിരുത്തേണ്ടതും ആകുന്നു. ധാരക്കുള്ള സ്നേഹം കാച്ചി അരിച്ചാൽ നല്ല ശുചിയായ പാത്രത്തിലാക്കി ശീതം ഇല്ലാത്ത സ്ഥലത്തു പ്രത്യേകം അടച്ചുവെക്കേണ്ടതും അധികം ദിവസം കഴിയുന്നതിന്നു മുമ്പുതന്നെ എടുത്തു ഉപയോഗിക്കേണ്ടതും ആകുന്നു.

ഇളനീർവെള്ളം, കാടി, കഷായം, പച്ചവെള്ളം മുതലായതുകൊണ്ടുള്ള ധാരക്ക അവ വേണ്ടുംവിധം സംഭരിക്കപ്പെടേണ്ടതാകുന്നു എന്നു മാത്രമെ പ്രത്യേകം പറയാനുള്ളു. ബാക്കിയെല്ലാം മറ്റ ദ്രവങ്ങളെക്കൊണ്ടു ചെയ്യുന്നമാതിരിതന്നെ ചെയ്താൽ മതി. പക്ഷെ പച്ചവെള്ളംകൊണ്ടുതന്നെ പാകത്തിൽ ശിരസ്സിലേക്ക ഒഴിക്കയാണ് മിക്കവാറും ചെയ്തുവരുന്നതു. ഒരിക്കൽ പകന്ന ജലംകൊണ്ടു വീണ്ടും ധാര ചെയ്യുകയും പതിവില്ലാത്തതാകുന്നു. ഇതിന്നു കാരണം ജലത്തിന്റെ സുലഭതയായിരിക്കാം.

## പരിചാരകൻ.

ധാരക്കുള്ള ഉപകരണങ്ങളിൽ ഇനി പ്രധാനമായി ഒന്നു പരിചാരകനാണ്. ഇതു ചുരുങ്ങിയതു മൂന്നുപേർ ആവശ്യമുണ്ട്. ഇവർ ധാരക്ക പല പ്രാവശ്യവും കൂടിച്ചേർന്നു പ്രവർത്തിച്ചു നല്ല പരിചയവും പഴക്കവും

ഉള്ളവരും, മനസ്സിരുത്തുന്നവരും, രോഗിയിൽ പ്രത്യേകം സ്ഥായിയുള്ളവരും ആയിരിക്കുന്നതിന്നു പുറമെ, രോഗിക്കു മനസ്സിന്നു പിടുത്തമുള്ളവരും, സാവധാനം, സൂക്ഷ്മം ഇവ നല്ലവണ്ണം ഉള്ളവരാണെന്നു രോഗിക്കു വിശ്വാസമുള്ളവരും ആയിരിക്കേണ്ടതാണ്. രോഗിയുടെ സമാനജാതിക്കാരായിരിക്കുന്നതും പല സന്ദൎഭത്തിലും അത്യാവശ്യമായി വരുന്നതായിരിക്കും.

# വൈദ്യൻ.

എല്ലാ ചികിത്സക്കും പ്രധാനമായ അംഗം വൈദ്യനാണല്ലൊ. എന്നാൽ ധാരക്കു ഇതുകൂടാതെ കഴിക്കലും കഴിയാത്തതാണ്. മുറ്റു എത്രതന്നെ ധാര കഴിച്ചിരുന്നാലും എത്ര ശീലമുള്ള പരിചാരകന്മാരായിരുന്നാലും ശരി, തക്കതായ ഒരു വൈദ്യൻ സന്നിധിയിലില്ലാതെ ധാര ചെയ്യുവാൻ ഇടവരുന്നതു സൎവ്വാപായമാണ്. ഈ വൈദ്യനു വൈദ്യശാസ്ത്രജ്ഞാനം, ചികിത്സാപരിചയം ഇവ നല്ലവണ്ണം ഉണ്ടായിരിക്കേണ്ടതിന്നു പുറമെ രോഗിയുടെ ദേഹപ്രകൃതി മുതലായതിനേറയും പ്രത്യേകം അറിവുണ്ടായിരിക്കേണ്ടതാണ്. വല്ല അപകടവും വന്നാൽ അതാലോചിച്ചു ഉടനെ പരിഹാരം ചെയ്യുന്നതിന്നും, സ്വതെ അപകടം വരാതെ സൂക്ഷിക്കുന്നതിന്നും, നല്ല ബുദ്ധിസാമൎത്ഥ്യവും, ആലോചനാശക്തിയും ഉള്ള ആളായിരിക്കുകയും വേണ്ടതാകുന്നു. സാധാരണ ഇവരും നിയമപ്രകാരം രോഗിയുടെ അടുത്തുവരാൻ വിപ്രതിയില്ലാത്ത വേറെ ജാതിക്കാരായാൽ മതിയാകുന്നതല്ല. സ്വജാതിക്കാരോ, ഉയൎന്ന ജാതിക്കാരോ, ആയിരിക്കേണ്ടതാണ്. ഇവരുടെ ദൃഷ്ടി ധാര ചെയ്യുന്നസമയം മാത്രം പതിഞ്ഞാൽ പോരാ. അതിന്നു വേണ്ടുന്ന എല്ലാ ഉപകരണങ്ങളെ ശേഖരിക്കുന്നതിലും, രോഗിയുടെ ദിനചൎയ്യയിലുംകൂടി അവർ പ്രത്യേകം മനസ്സുവെച്ചുകൊണ്ടുതന്നെ ഇരിക്കണം.

ഇതുതന്നെ പ്രധാനമല്ലെങ്കിലും ഇനിയും അത്യാവശ്യം ഉണ്ടാക്കേണ്ടതായ ചില സാധനങ്ങൾകൂടിയുണ്ടു. അവ എന്തെന്നാൽ ഒരു വിരിപ്പുസാധനം, തലയിണ, തലക്കു പുററികെട്ടുവാൻ ഒരു തിരി, കുറെ കീറശ്ശീല, ഒരു തോൎത്തുമുണ്ടു, ധാരാദ്രവം ചോട്ടിലേക്കു വീഴുവാൻ തക്കതായ ഒരു കട്ടിപ്പാത്തി, അതിൽനിന്നു ചട്ടിയിലേക്കു മുക്കിപ്പകരുവാൻ തരം പോലെ രണ്ടു പാത്രങ്ങൾ, രണ്ടൊ മൂന്നോ പ്ലാവില കുത്തിയതു, വൈദ്യനും പരിചാരകന്മാൎക്കും ഇരിക്കുവാൻ സൌകൎയ്യത്തിൽ രണ്ടൊ മൂന്നോ പീഠങ്ങൾ, ‘എണ്ണയും തിരിയും ഇട്ട വിളക്കു, സമയം തിട്ടപ്പെടുത്തുവാൻ ഒരു വാച്ചു, തലക്കു എണ്ണ, മേലെക്കു കുഴമ്പു, തലക്കു നെല്ലിക്കവെള്ളം, മിഴുക്കിളക്കാൻ ചെറുപയർ, അല്ലെങ്കിൽ മുതിര അരച്ചതു, താളി, കുളി കഴിഞ്ഞാൽ രണ്ടാമതു തോൎത്തുവാൻ വേറെ അലക്കിയ തോൎത്തുമുണ്ടു, തലയിൽ തിരുമ്മുവാൻ പൊടി, കുളിച്ചു ഉടനെ സേവിപ്പാനുള്ള മരുന്നു, അതു കഴിഞ്ഞു സമയം വരുമ്പോഴക്കു ഭക്ഷണം, ധാരചെയ്യാനും അതു കഴിഞ്ഞു കിടപ്പാനും ഇരിക്കാനും വെവ്വേറെ തക്കതായ സ്ഥലം, ഇവയെ

ല്ലാം, തെയ്യാറാക്കിയതിനുശേഷമല്ലാതെ ഒരിക്കലും ധാര ചെയ്യാൻ പാടുള്ളതല്ല. ഇവയിൽ പ്രത്യേകം ശ്രദ്ധിക്കേണ്ടുന്ന സംഗതികളെ താഴെ പറയുന്നതുമുണ്ടു.

## വിരിപ്പുസാമാനം.

രോഗിക്കു ഇഷ്ടമുള്ളതും, മാർദ്ദവം, ശുചി ഇവയോടു കൂടിയതും, അധികം ചൂടില്ലാത്തതും ആയിരിക്കേണ്ടതാണ്.

## തലയിണ

ഇതു മാർദ്ദവമുള്ള പഴയ ശീല മടക്കി ഉണ്ടാക്കീട്ടുള്ളതും, നല്ല മാർദ്ദവമുള്ള വാഴയില വാട്ടിപ്പൊതിഞ്ഞു അതിന്മേൽ നനവു തട്ടാത്തവിധത്തിൽ സൂക്ഷിക്കപ്പെട്ടതും, ഇലയുടെ ഒരു അററം തലയിണയിൽ കവിഞ്ഞു ധാരപ്പാത്തിയുടെ ശിരസ്സിലേക്കു നീണ്ടു കിടക്കുന്നതുകൊണ്ടു ധാരാദ്രവം പാത്തിയുടെ കണ്ഠിലേക്ക് (പുറത്തേക്കു പോവാൻ ചാലുള്ള സ്ഥലത്തേക്കു) ഒഴുകുവാൻ സൗകര്യമാക്കിത്തീർക്കപ്പെട്ടതും ആയിരിക്കേണ്ടതാണ്. ഇതു രോഗിയുടെ തലക്കു സുഖകരമായ വിധത്തിൽ ഉയരം, വണ്ണം, നീളം ഇവ ശരിപ്പെടുത്തിയതായിരിക്കണം. അല്ലാതിരുന്നാൽ വലിയ ദോഷങ്ങളൊക്കെ വരുവാൻ എളുപ്പമുള്ളതാണ്. ഏററവും മാർദ്ദവമുള്ള തോലുകൊണ്ടോ, മെഴുക്കുശീലകൊണ്ടോ ഇതുണ്ടാക്കിയാലും വിരോധമില്ലാത്തതാണ്. ഈ തലയിണ ധാരചെയ്യുന്ന സമയത്തേക്കുള്ളതാണ്. ബാക്കി സമയം സ്വാഭാവികമായി ഉപയോഗിച്ചുവരുന്ന പാകത്തിലുള്ള തലയിണതന്നെ സ്വീകരിച്ചാൽ മതി.

## തിരി.

ഇതു മാർദ്ദവമുള്ള പഴന്തുണികൊണ്ടു തിരച്ചുണ്ടാക്കുന്നതാണ്. തലയിൽ ധാരചെയ്യുമ്പോൾ കീഴ്പ്പോട്ടു ദ്രവം ഇറങ്ങുന്നതിനെ തടസ്ഥം ചെയ്യാനാണ് ഇതു കെട്ടുന്നതു. ഇതിനു രോഗിയുടെ പെരുവിരലിന്റെ വണ്ണവും, തലക്കു ഒരു ചുററു ചുററി ഒരു കെട്ടു കെട്ടുവാനുള്ള നീളവും ഉണ്ടായിരിക്കേണ്ടതാകുന്നു. ഇതു തലയിൽ ചുററുന്ന ഭാഗം മുൻകൂട്ടി ധാരാദ്രവത്തിൽ നനച്ചുവെക്കുന്നതാണ് നല്ലതു.

## തലക്കു എണ്ണ.

ഇതു രോഗഭേദം, ദേഹപ്രകൃതി മുതലായതു നോക്കി ഔഷധങ്ങളെക്കൊണ്ടു സംസ്കരിച്ചതായിരിക്കണം. ഇതു തണുപ്പു തട്ടാതെ നല്ല പാത്രത്തിൽ സൂക്ഷിക്കപ്പെട്ടതും, തല്ക്കാലാവശ്യത്തിനു മാത്രം വേറെ പാത്രത്തിൽ എടുക്കപ്പെട്ടതും ആയിരിക്കണം. എണ്ണ എടുക്കുന്ന പാത്രം അ

താക്കുന്നതിന്ന മുമ്പു വളരെ നല്ലവണ്ണം തുടക്കണം. നനവു തട്ടിപ്പോയാൽ വളരെ ഉപദ്രവം ഉണ്ടാവുന്നതാണ്. സാധാരണ ഭൃംഗാമലകാദി, മഞ്ജിഷ്ഠാദി, അസനവില്വാദി, ത്രിഫലാദി വലിയ ചന്ദനാദി, ഭൃംഗരാജാദി, ബലാഗുളൂച്യാദി മുതലായ എണ്ണകളാണ ഈ ആവശ്യത്തിന്ന എടുത്തു വരുന്നത്.

## മേലെകഴമ്പു.

ഇതു മേൽപ്രകാരംതന്നെ കാച്ചപ്പെട്ടതായിരിക്കണം. ഇതിന്ന പ്രായേണ ഉപയോഗിച്ചുവരുന്നതു പിണ്ഡതൈലം, ധാന്വന്തരം, ശുദ്ധബല, ക്ഷീരബല, പ്രഭഞ്ജനവിമർദ്ദനം, ലാക്ഷാദി, ബലാശ്വഗന്ധാദി മുതലായതാണ്. ഏതായാലും സ്വല്പം ചൂടോടുകൂടി ഉപയോഗിക്കുന്നതാണ സാധാരണ പതിവു.

## നെല്ലിക്കവെള്ളം.

ഇതു തലേദിവസം വെച്ചു ആറിച്ചു വെക്കണം. ഇതു ഉണ്ടാക്കേണ്ടുന്ന ക്രമം പാഠീയത്തിന്റെ വിധിക്കനുസരിച്ചാണ്; എന്നുവെച്ചാൽ മൂന്ന കഴഞ്ചു നെല്ലിക്ക ചതച്ചതു ഇരിട്ടങ്ങഴി വെള്ളത്തിലിട്ടു തിളപ്പിച്ചു കുറുക്കി ഇരുനാഴിയാക്കണം. എന്നാൽ നാലിലൊന്ന മാത്രം കുറുക്കി മുന്നാഴി ബാക്കിവെക്കുന്നതും ഇപ്പോൾ നടപ്പില്ലെന്നില്ല. ഇങ്ങിനെയുള്ള നെല്ലിക്കവെള്ളം ആറിടങ്ങഴിയിൽ കുറയാതെ തെയ്യാറാക്കണം. പിത്താധിക്യമുള്ളവർ രാമച്ചമോ, തേററാമ്പരലൊ, നീരിളക്കമുള്ളവർ മുളകിന്നിലയൊ, കരിമുതൽകൊ; വാതാധിക്യമുള്ളവർ കുറുന്തോട്ടിവേരൊ, കഫാധിക്യമുള്ളവർ കൂവളയൊകൂടി ഇതിൽ ഒരംശം ചേർത്തു തിളപ്പിക്കുന്നതു വൈദ്യന്മാരുടെ ഇടയിൽ നടപ്പുണ്ടു.

## ചൂടുവെള്ളം.

ഇതു വാതഹരങ്ങളായ വാതക്കൊല്ലി, ആവണക്കില, പാഴ്ക്കപ്പുളാവില മുതലായതിട്ടു നല്ലവണ്ണം തിളപ്പിച്ചതായിരിക്കണം. എന്നാൽ ചൂടു അധികം വേണമെന്നില്ല. ഇതു രോഗപ്രകൃതിയെ അനുസരിച്ചു നിശ്ചയിക്കേണ്ടതാണ്.

## തലയിൽ തിരുമ്മുവാനുള്ള പൊടി.

ഇതു സാധാരണ രാസ്നാദിയാണ; എന്നാൽ പിത്താധിക്യമുള്ളവർ കച്ചോരാദിയാണ അധികം നല്ലതു; മഞ്ജിഷ്ഠാദിയും കൊള്ളാം. നെല്ലിക്ക, കുരുമുളക ഇവ വറുത്തുപൊടിച്ചു പൊടിയാലും വിരോധമില്ല.

## സേവിപ്പാനുള്ള മരുന്നു.

പ്രായേണ എല്ലാ ചികിത്സയിലും (ധാര, പിഴിച്ചൽ, നവരക്കിഴി മുതലായതു) രാവിലെ ഗന്ധർവ്വഹസ്താദികഷായം കുടിപ്പിക്കുന്നതു വൈ

ദ്ധന്മാരുടെ ഇടയിൽ ഒരു നടപ്പായി തീൎന്നിരിക്കുന്നു. ശോധന, ദീപനം മുതലായ ഗുണങ്ങൾ ലഭിക്കുവാൻ ഇതു ഒന്നാന്തരംതന്നെയാണ്. പക്ഷെ പിത്താധിക്യരോഗങ്ങളിൽ ഇതു ഒരു സമയം ദോഷമായിത്തീൎന്നേക്കാം. അതുകൊണ്ടു അവിടെ ശോധനയൊ മറ്റൊ പോരാതുള്ളവരെങ്കിൽ മുന്തിരിങ്ങ, കടുക്ക, ഇവകൊണ്ടു കഷായംവെച്ചു കുടിക്കുന്നതാണു അധികം നല്ലത്. ഇതു ഏതു ചികിത്സയിലും ആവശ്യംപോലെ പ്രയോഗിക്കാവുന്നതാണുതാനും. ഇതുകൂടാതെ ദ്രാക്ഷാദി, ഗുഡൂച്യാദി, ധാന്യനാഗരം മുതലായ കഷായങ്ങളും രോഗഭേദംനോക്കി സേവിക്കാറുണ്ടു. അതെല്ലാം വൈദ്യന്മാർ ദോഷദൂഷ്യാദികളെ ആലോചിച്ചു തല്ക്കാലൌചിത്യംപോലെ നിശ്ചയിക്കേണ്ടതാണു. ഭക്ഷണത്തെപ്പററി പറയാനുള്ളതു പഥ്യക്രമത്തോടുകൂടി പറയാം.

## ക്രിയാക്രമം.

കൎക്കിടകം, തുലാം, കുംഭം ഇവയിലൊ, ഇവയുടെ അത്യന്തം അടുത്തൊ ഉള്ള മാസങ്ങളിൽ കാററ, മഞ്ഞു, തണുപ്പു, മഴ, മുതലായ ശല്യങ്ങൾ ഒന്നും വളരെ ബാധിക്കാത്ത അവസരത്തിൽ ചികിത്സക്കു വിധിച്ചിട്ടുള്ളതായ ശുഭതിഥിവാരമുഹൂൎത്തങ്ങളെ നോക്കി രാവിലെ വിശാലവും എന്നാൽ അധികം കാററ മുതലായതു ബാധിക്കാത്തതും ആയ മുറിയിൽ തലേദിവസംതന്നെ തേച്ചുമോറി വെടിപ്പാക്കി ഉണക്കിവെച്ചതായ ധാരപ്പാത്തി എടുത്തുകൊണ്ടുവന്നു ഉണക്കിയ വസ്ത്രംകൊണ്ടു ഒന്നുകൂടി തുടച്ചു കിഴക്കോട്ടു തലയാക്കിവെക്കണം. ശിരോഭാഗം അല്പം പൊന്തിയും, പാദഭാഗം അധികം താണും ആയിരിക്കേണ്ടതു. പാത്തിയുടെ കാലു ഇതിനു സൌകൎയ്യമുള്ളതല്ലെങ്കിൽ തരംപോലെ മരക്കഷണമൊ മററൊവെച്ചു ഉയരം ശരിപ്പെടുത്തേണ്ടതാണു. എന്തായാലും പാത്തി ഒട്ടും ഇളകാത്തവിധത്തിൽ ഉറപ്പിച്ചുവെക്കണം. പാത്തിയുടെ തല ഉയൎത്തിവെക്കുന്നതു ധാരാദ്രവം കീഴ്പോട്ടു വീഴുവാൻ വെക്കുന്ന പാത്രം ചോട്ടിൽ ഇരിക്കുവാനും, വൈദ്യൻ പീഠത്തിന്മേൽ ഇരുന്നാൽ സൌകൎയ്യത്തിൽ ചട്ടി പിടിപ്പാനും തക്ക പാകത്തിലായിരിക്കണമെന്നു പ്രത്യേകം മനസ്സുവെക്കേണ്ടതാണ്. പാത്തിയിൽ തലവെക്കുന്ന ഭാഗത്തിനു ശരിയായി മുകളിൽ ചട്ടിവെക്കണം. ചട്ടിയിൽ മുമ്പറഞ്ഞപ്രകാരം എല്ലാം ഏൎപ്പാടു ചെയ്തിരിക്കണമെന്നു വിശേഷിച്ചു പറയേണ്ടതില്ലല്ലോ. എന്നാൽ അതിൽനിന്നു തൂങ്ങിനില്ക്കുന്ന തിരിയുടെ അഗ്രം രോഗി യഥാസ്ഥാനത്തു മലൎന്നുകിടന്നാൽ നെററിയിന്മേൽനിന്നു ആയാളുടെ കൈക്കു രണ്ടു വിരൽ കൃത്യമായി പൊന്തിനില്ക്കത്തക്ക വിധത്തിലുമാണ് കെട്ടിത്തൂക്കേണ്ടത്. പിന്നെ പാത്തിയിൽ വിരി വിരിക്കയും തലയിണ സ്ഥാനത്തു വെക്കുകയും വേണം. കട്ടിപ്പാത്തി മുക്കിപ്പകരുവാനുള്ള കിണ്ണങ്ങൾ, പിഠങ്ങൾ മുതലായതും അതാതു സ്ഥാനത്തിൽ വെക്കേണ്ടതാണ്. തലക്കു തേക്കുവാനുള്ള എണ്ണ, ധാരക്കുള്ള ദ്രവം, തോൎത്തുമുണ്ട് മുതലായ സകല ഉപകരണങ്ങളും തെയ്യാറില്ലെ എന്നു ഒന്നുകൂടി പ്രത്യേകം പരിശോധിച്ചതിനു ശേഷം വി

ളക്ക കൊള്ളത്തണം. ഇതു തലക്കൽ തെക്കെ ഭാഗത്താണ് വെക്കേണ്ടത്. പ്രധാനമായി പടിഞ്ഞാട്ടും പിന്നെ കിഴക്കോട്ടും തിരിയിടുകയും വേണം.

എല്ലാം സജ്ജമായി എന്നു കണ്ടാൽ വൈദ്യൻ രോഗിയെ വിളിക്കാം. രോഗി അതിന്നു മുമ്പായിത്തന്നെ മലശോധന, ശൌചം, പല്ലുതേപ്പു മുതലായ ആവശ്യകൎമ്മങ്ങളെല്ലാംകഴിച്ചു സന്നദ്ധനായിരിക്കേണ്ടതാണ്. വൈദ്യൻ വിളിച്ചാൽ തൽക്കാലം ഒന്നുകൂടി കാൽകഴുകി ചികിത്സാമുറിയിൽ വന്നു വിളക്കിന്നു മുമ്പിൽ കിഴക്കോട്ടു തിരിഞ്ഞു നിന്നു അവരവരുടെ ഇഷ്ടദേവതകളെ അല്ലെങ്കിൽ വൈദ്യൻ കല്പിക്കുന്ന പ്രകാരമൊ വഴിപാടുകളും മംഗളകൎമ്മങ്ങളും ചെയ്തു വൈദ്യനും യഥാശക്തി ദക്ഷിണ കൊടുത്തു അനുവാദം വാങ്ങി പാത്തിയിൽ കിഴക്കോട്ടു തിരിഞ്ഞു ഇരിക്കണം. പിന്നെ വൈദ്യൻ രോഗിയുടെ വലത്തുവശം കിഴക്കോട്ടു തിരിഞ്ഞു നിന്നു ഗുരുനാഥനേയും ഈശ്വരനേയും സ്മരിച്ചു തലക്കുള്ള എണ്ണ കയ്യിലെടുത്തു രോഗിയുടെ നെറുകയിൽ തേപ്പിക്കണം. ഇങ്ങിനെ മൂന്നു പ്രാവശ്യം തേച്ചാൽ പിന്നെ രോഗിക്കു തന്നത്താൻ തേക്കുന്നതിന്നു വിരോധമില്ല. എങ്കിലും കീഴ്പ്പോട്ടു ഒലിക്കുവാൻ തക്കവണ്ണം അത്ര അധികം തേക്കരുത്. എണ്ണ തേച്ചുകഴിഞ്ഞാൽ കുടുമയൊ, തലമുടിയൊ ഉണ്ടെങ്കിൽ അതു രണ്ടായി പകുത്തു പിന്നോക്കം അയച്ചു കെട്ടിയിടണം. ഇതിന്നു മീതെ ചെവിക്കു മേലായി പുരികത്തിന്റെ മേൽഭാഗത്തുകൂടി മുമ്പറഞ്ഞ വത്തി കൊണ്ടു ചുററിക്കെട്ടുകയാണ് പിന്നത്തെ ക്രിയ. ഇതു നന്നെ മുറുക്കിയും അയച്ചും കെട്ടരുത്. അധികം മുറുക്കിയാൽ രക്തസഞ്ചാരത്തിന്നു തടസ്ഥം വരും. അധികം അയഞ്ഞാൽ അതിലൂടെ ധാരാദ്രവം പാത്തിയുടെ ഉള്ളിലേക്കും അധഃകായത്തിന്മേലേക്കും ഒഴുകുകയും ചെയ്യും. ഇതിന്റെ കെട്ടു തലയുടെ ഒരു പാൎശ്വത്തിങ്കലെ വരാവു. ചുവട്ടിലായാൽ തലവെച്ചു കിടക്കുവാൻ ബുദ്ധിമുട്ടിപ്പോകും. മുകൾഭാഗത്തു (നെററിയിന്മേൽ) ആയാൽ ധാരചെയ്യുന്നതിന്നു ഇടച്ചിലായിത്തീരുകയും ചെയ്യും. ഇതെല്ലാം കഴിഞ്ഞാൽ രോഗിക്കു സാവധാനത്തിൽ പാത്തിയിൽ മലൎന്നു കിടക്കാം. കിടന്നതിന്നുശേഷം തലയിന്നു, ചട്ടിയിൽനിന്നു തൂങ്ങിക്കിടക്കുന്ന തിരി ഇവയുടെ ഉയരം വണ്ണം ഇവ ശരിയായിരിക്കുന്നില്ലെ എന്നു ഒന്നുകൂടി ഒത്തുനോക്കിയതിന്നുശേഷം ധാരാദ്രവം ചട്ടിയിലൊഴിക്കാം. ദ്രവം ഒഴിക്കുന്ന സമയം ഒരു കൈകൊണ്ടു ചട്ടി പിന്നോക്കം (തലയുടെ നേരെ മുകൾസ്ഥാനത്തുനിന്നു വിട്ടു) വലിച്ചു പിടിക്കയും ചോട്ടിലേക്കുള്ള ദ്വാരം മറെറ കൈകൊണ്ടു അമൎത്തിക്കൊണ്ടിരിക്കുകയും വേണ്ടതാണ്. ഇതുകൊണ്ടു ചട്ടിയിൽ ദ്രവം ഒഴിക്കുന്നതു വേറെ ഒരാളായിരിക്കണമെന്നു മനസ്സിലാക്കാമല്ലൊ. ചട്ടിയിലേക്കു ദ്രവം പകരുന്നതു വളരെ സാവധാനത്തിലും, തുളുമ്പിയൊ, തെറിച്ചോ പോവാത്ത വിധത്തിലും വേണ്ടതാണ്. അതു മുഴുവനും ഒഴിച്ചുകഴിഞ്ഞാൽ ഉള്ള അമൎത്തു വിരൽ പതുക്കെപ്പതുക്കെ അയച്ചു വത്തിയിന്മേൽകൂടി ദ്രവം ശരിയായി കീഴ്പ്പോട്ടു വീഴണം. വത്തിക്കു വണ്ണം കൂടുമെങ്കിൽ അതിൽനിന്നു കുറെ നൂലു പിന്നോക്കം വലിച്ചു

കളയണം. വണ്ണം പോരാ എങ്കിൽ വേഗം ഉള്ള അരഞ്ഞു അതു ചട്ടിയിൽനിന്നു എടുത്തു വേണ്ടുന്ന നൂലുകൂട്ടി രണ്ടാമതു ശരിപ്പെടുത്തുകയും വേണം. വത്തി നനഞ്ഞു അതിന്മേൽക്കൂടി ദ്രവം ഒഴുകിത്തുടങ്ങുമ്പോഴും അതിന്റെ അഗ്രം മുമ്പു വെട്ടി ശരിപ്പെടുത്തിയതായിരുന്നാലും ഒന്നുകൂടി കത്രിച്ചു ശരിയാക്കേണ്ടിവരും. ഇതെല്ലാം ശരിപ്പെട്ടുകഴിഞ്ഞാൽ ചട്ടി രോഗിയുടെ നെററിക്കുനേരെ മുമ്പോട്ടു പിടിച്ചു സാവധാനത്തിൽ ഇടത്തോട്ടും വലത്തോട്ടും ആട്ടിത്തുടങ്ങാവുന്നതാണ്.

എന്നാൽ ഈ ചട്ടി ആട്ടുന്നതു നെററിയുടെ നേരെ മദ്ധ്യത്തിൽനിന്നു (എന്നുവെച്ചാൽ ഭ്രൂമദ്ധ്യത്തിനു) ഈരണ്ടു വിരലിലധികം ഇടത്തോട്ടും വലത്തോട്ടും പോകേണ്ടതില്ലെന്നാണു വൃദ്ധവൈദ്യാഭിപ്രായം. എന്നിലും ആദ്യം ശിരസ്സിലെല്ലാഭാഗവും ദ്രവം വ്യാപിക്കുവാൻ സൌകര്യമുണ്ടാകത്തക്ക ഭേദഗതികളും എല്ലാം ആലോചിച്ചു ചെയ്യുന്നതിനു വിരോധം ഉണ്ടാവാൻ സംഗതിയില്ല. അത്രയുമല്ല രോമങ്ങളുടെ ഇടയിൽക്കൂടി ശിരസ്സിന്റെ അടിഭാഗം നനയുന്നതിനു താമസം വരാതിരിപ്പാൻ വേണ്ടി ആദ്യവും പിന്നെ ഇടക്കിടക്കു ഒഴിഞ്ഞ കൈപ്പടംകൊണ്ടു ശിരോരോമ തലോടിക്കൊടുക്കുകകൂടി ചെയ്യുന്നതു അത്യാവശ്യമാണുതാനും. തലയിൽ ശരിക്കു വീണാലും ധാരാദ്രവം അവിടെനിന്നു ശരിയായ മാർഗ്ഗത്തിൽക്കൂടി പുറത്തേക്കു വരുന്നില്ലേ എന്നു നോക്കുന്നതും വൈദ്യന്റെ ഭാരം തന്നെയാണു. ശരിയായി വീഴുന്നില്ലെങ്കിൽ ഒന്നുകിലൊ പാത്തിയിൽനിന്നു പുറത്തേക്കുള്ള മാർഗ്ഗം അടഞ്ഞിട്ടുണ്ടായിരിക്കും. അല്ലെങ്കിൽ ദ്രവം പാത്തിയിലേക്കു പിന്നോക്കം (അധഃകായം കിടക്കുന്ന സ്ഥലത്തേക്കു) തെങ്ങിപ്പോകുന്നുണ്ടായിരിക്കും എന്നു വിചാരിക്കണം. ഇതിലേതാണെങ്കിലും ഇനി മററു കാരണമാണെങ്കിൽത്തന്നെയും അതിനെ ഉടനടി പരിഹാരം ചെയ്തു ശരിപ്പെടുത്തേണ്ടതാണു. ചട്ടി പിടിക്കുന്ന വൈദ്യൻ അതിൽത്തന്നെ പ്രത്യേകം ശ്രദ്ധവെച്ചുകൊണ്ടിരിക്കണമെന്നു ഒന്നുകൂടി പറയേണ്ടിയിരിക്കുന്നു. ഇല്ലാഞ്ഞാൽ അസാമാന്യമായി ശ്രദ്ധവെക്കാതിരിക്കുകയോ മുറുക്കെ പിടിക്കാതിരിക്കുകയോ ചെയ്യുന്നപക്ഷം ധാരാദ്രവം കണ്ണിലൊ, മൂക്കിലൊ മററൊ ആയിപ്പോകുന്നതും, ശിരസ്സിൽ വേണ്ടുന്നമാതിരിയിൽ വീഴാൻ ഇടവരാതിരിക്കുന്നതും, അതും പോര—മുക്കിപ്പിടിക്കുമ്പോഴൊ മററൊ തലയിൽ മുട്ടി ചട്ടിയുടഞ്ഞു വേണ്ടാത്ത തകരാറുകളെല്ലാം ഉണ്ടായിത്തീരുന്നതും ആകുന്നു. ഒരു സമയം, മുട്ടിയാലും കെട്ടിയ കയർ അഥവാ പൊട്ടിയാലും, ചട്ടിയും ദ്രവവും എല്ലാംകൂടി അപകടത്തിൽ വീഴാതിരിക്കത്തക്കവണ്ണം ദൃഢമായി പിടിച്ചുകൊണ്ടിരിക്കുകയും, അതിന്മേൽനിന്നു ഒരു സമയവും തീരെ ദൃഷ്ടി എടുക്കാതിരിക്കുകയും വേണ്ടതാണു. പരിചാരകന്മാരും ഈ കാര്യത്തിൽ അതിയായി ശ്രദ്ധിക്കേണ്ടതുണ്ടു. ദ്രവം വീഴുന്ന ദിക്കിൽ ശരിയായി പാത്രം കാട്ടിക്കൊണ്ടിരിക്കണം. ഒന്നു നിറഞ്ഞുപോകുമ്പോഴേക്കു വേറെ പാത്രം വെക്കുവാൻ തെല്ലും താമസിപ്പിക്കാതിരിക്കണം. നിറഞ്ഞ പാത്രം സാവധാനത്തിൽ എടുത്തു താഴത്തു പോകാതെയും

ചട്ടിയിന്മേൽ മുട്ടാതെയും ഇടവിടാതെ അതിൽ ഒഴിച്ചുകൊടുക്കുകയും വേണം. നന്നെ നിറയുന്നതിന്നു മുമ്പായിത്തന്നെ എടുത്തു ഒഴിക്കുന്നതാണു അധികം സൌകൎയ്യം. എന്നാൽ ചട്ടിയിൽ ദ്രവം കഴിയുന്ന തോതു നോക്കി മുക്കിപ്പകരുന്നതു സാവധാനപ്പെടുത്തുകയൊ വേഗത്തിലാക്കുകയൊ ചെയ്യാവുന്നതും ചെയ്യേണ്ടതും ആണെന്നതാണു.

ധാരാദ്രവം വീഴുന്നതു അധികം ഉയരത്തിൽനിന്നാകുന്നതും അധികം താണുവരുന്നതും ദോഷകരംതന്നെയാണു. അതുപോലെതന്നെ അധികം വേഗത്തിൽ വീണാലും സാവധാനഗതിയായാലും ദോഷം വരുവാനുണ്ടു. ധാരയുടെ വണ്ണം കൂടുക, കുറയുക ഇവകളും തെറ്റായിത്തന്നെ വിചാരിക്കേണ്ടതാണു. മുമ്പു പറഞ്ഞമാതിരി നെറ്റിയിന്മേൽനിന്നു നാളാഗ്രം (വത്തിയുടെ തല) രണ്ടു വിരൽമാത്രം ഉയരമായിരിക്കുകയും, നാളം രോഗിയുടെ ചെറുവിരൽ വണ്ണം കൃത്യമായിരിക്കുകയും, അതിന്നു പുറമെ ധാരാദ്രവം അതിസാന്ദ്രമൊ, അതിദ്രവമൊ അല്ലാതിരിക്കുകയും ചെയ്താൽ എല്ലാം വേണ്ടുംപോലെയായി എന്നാണു ആചാൎയ്യന്മാരുടെ അഭിപ്രായം. എന്നാൽ ഈ കാൎയ്യത്തിൽ രോഗിയുടെ ഉപശയത്തെക്കൂടി പരിഗണിക്കുന്നതായാൽ അധികം നന്നായിരിക്കുമെന്നു വിചാരിക്കേണ്ടിയിരിക്കുന്നു. ചിലൎക്കു പറഞ്ഞ രണ്ടു വിരൽ ഉയരത്തിൽനിന്നു ദ്രവം വീഴുന്നതുതന്നെ അസഹ്യമായിവന്നേക്കും. മറ്റു ചിലൎക്കു നന്നെ അടുത്തു വീഴുന്നതായിരിക്കും സുഖകരമല്ലാതെ തോന്നുക. ഒരു രോഗിക്കു ധാരവണ്ണം നന്നെ കുറയണം. വേറെയൊരാൾക്കു ഇതിന്റെ വണ്ണം സാധാരണയിൽ കുറെ കൂടണം. എന്നാൽ ഈ വ്യത്യാസം വരുന്നതെല്ലാം പ്രകൃതിഭേദത്താൽ ഉണ്ടാവുന്നതാണു. ദോഷഭേദത്താലും ഇതു വന്നേക്കും. എങ്ങിനെയെന്നാൽ പിത്തത്തിങ്കൽ കുറച്ചു അധികം താണുനില്ക്കുന്നതും വണ്ണം അല്പം അധികം ഉണ്ടാവുന്നതും ദോഷകരമല്ലെന്നു മാത്രമല്ല ഗുണകരം കൂടിയാണു. കഫത്തിങ്കൽ അല്പം ഉയരം അധികമുണ്ടായിരുന്നാലാണു അധികം സുഖം തോന്നുക. അവിടെ കുറച്ചധികം വേഗം ഉണ്ടാവുന്നതും നല്ലതാണു.

ദ്രവഭേദത്താലും ഇവക വ്യത്യാസങ്ങൾ സൂക്ഷ്മബുദ്ധ്യാ ആലോചിച്ചു പ്രവൎത്തിക്കേണ്ടതാണു. അധികം ഉയരത്തിൽനിന്നു വീഴുന്നതായാൽ തലവേദന, ജ്വരം, ചുട്ടുനീറൽ മുതലായ പല ഉപദ്രവങ്ങളും ഉണ്ടായേക്കും. അധികം താണുവന്നാൽ രോഗശമനത്തിന്നു മതിയാകയില്ലെന്നു മാത്രമല്ല ചിലപ്പോൾ രോഗത്തെ വൎദ്ധിപ്പിക്കുകൂടി ചെയ്യും. അതിവേഗത്തിലായാൽ വാതം വൎദ്ധിക്കുകയും, തലവേദന, മോഹാലസ്യം മുതലായതു വരികയും ചെയ്യും. അധികം സാവധാനമായാൽ കഫവൎദ്ധനയും തലക്കു കനമുണ്ടാകയും ആണു ഫലം. വണ്ണം അധികമായാലുള്ള ദോഷം ഉയരമേറിയാലും സാവധാനം കൂടിയാലും കൂടിയുണ്ടാവുന്നതാണു. വണ്ണം കുറഞ്ഞാലത്തെ ദൂഷ്യം, ഫലം പോരായ്മയും ജലദോഷം പിടിക്കുകയും ആകുന്നു. ഇതെല്ലാം സൂക്ഷ്മമായി ആലോചിച്ചു അറിയേണ്ടതാണു.

ദ്രവത്തിന്റെ അതിസാന്ദ്രതാദികൊണ്ടുണ്ടാവുന്ന ഗുണദോഷങ്ങളേയും വിവേചിച്ചു കൊള്ളണം.

ഇങ്ങിനെ നിശ്ചിതസമയം കഴിയുന്നതുവരെ എല്ലാവരും പ്രത്യേകം ശ്രദ്ധവെച്ചു അവരവരുടെ പ്രവൃത്തി എടുത്തുകൊണ്ടിരിക്കുകയും രോഗി അനങ്ങാതെ കിടക്കുകയും വേണ്ടതാണ്. രോഗിക്കു തിരിഞ്ഞും മറിഞ്ഞും കിടക്കുവാൻ പാടില്ല. കഴിയുന്നതുവരെ നേരെ മലൎന്നുതന്നെ കിടക്കണം. മൂത്രം വിസ്സൎജ്ജനം മുതലായ ആവശ്യകൎമ്മങ്ങൾ ഇടയിൽ വേണ്ടിവരരുതു. നിവൃത്തിയില്ലാതെ വന്നാൽ പാത്രംകൊണ്ടിച്ചും തല അനങ്ങാതേയും കഴിച്ചുകൂട്ടണം. കുരക്കുക, തുമ്മുക മുതലായതും ഇടക്കു വേണ്ടിവന്നാൽ വളരെ ദുൎഘടമാണു. ഇതും കഴിച്ചുകൂടാതെ വന്നാൽ വിവരം വൈദ്യനു അറിവു കൊടുക്കുകയും, അതു കഴിയുന്നതുവരെ വൈദ്യൻ ചട്ടി അല്പം പിന്നോക്കം തലയിലേക്കു വലിച്ചു പിടിക്കുകയും ആട്ടാതിരിക്കുകയും വേറെ വേണ്ടുന്ന കരുതൽ ചെയ്തുകൊണ്ടിരിക്കുകയും വേണ്ടതാണു. എന്നാൽ ധാരാദ്രവം തലയിൽ മട്ടം വീഴാത്തനിലയിൽ ചട്ടി അകത്തിപ്പിടിച്ചു ധാരമുറിവാൻ സംഗതിവരുത്തുവാൻ പാടില്ലാത്തതാണുതാനും. ചട്ടിയിലേക്കു മുക്കിപ്പകരുന്ന സമയവും വൈദ്യൻ ചട്ടി അല്പം പിന്നോക്കം വലിച്ചുപിടിച്ചു മുമ്പത്തെപ്രകാരം സ്വല്പനേരം അനക്കാതെ നിൎത്തുന്നതാണു അപായം വരാതിരിപ്പാൻ നല്ലതു. വല്ലവിധവും കണ്ണിലേക്കൊ, മുഖത്തേക്കൊ ധാരാദ്രവം തെറിച്ചാൽ അപ്പോൾതന്നെ അതു തുടച്ചുകളയുകയും വേണ്ടതാണു. കുറെ പഴന്തുണികൂടി കരുതണമെന്നു പറഞ്ഞുവെച്ചിട്ടുണ്ടല്ലൊ

സാധാരണ രോഗങ്ങളിൽ ആദ്യത്തെ ദിവസം ഒരു മണിക്കൂർനേരം ധാര ചെയ്യണം. പിന്നെ ദിനംപ്രതി അഞ്ചഞ്ചു മിനുട്ടു കയറ്റണം. എന്നാൽ ഏഴാം ദിവസം ഒന്നര മണിക്കൂർ അതായതു മൂന്നേമുക്കാൽ നാഴിക നേരം വേണ്ടിവരുന്നതാണ്. എട്ടാം ദിവസം ഏഴാംദിവസത്തെപ്പോലെ തന്നെ സമയം മതി. ഒമ്പതാം ദിവസം മുതൽ അഞ്ചഞ്ചുമിനുട്ടുകണ്ടു കുറയ്ക്കണം. എന്നാൽ പതിനാലാംദിവസം ഒരു മണിക്കൂർ സമയംകൊണ്ടു അവസാനിക്കുന്നതാണു. ഈ ക്രമം പതിന്നാലു ദിവസം ധാരചെയ്യുമ്പോഴും ഉള്ളതാണു. ഇരുപത്തൊന്നു ദിവസമാണുദ്ദേശിച്ചിട്ടുള്ളതു എങ്കിൽ കയറ്റുന്നതിന്റെ ക്രമം മുമ്പത്തെപ്പോലെ തന്നെ. ഏഴു മുതൽ പതിനഞ്ചുകൂടി ഒമ്പതു ദിവസം ഒരേ നിലയിൽതന്നെ, എന്നുവെച്ചാൽ ഒന്നരമണിക്കൂർ ധാര ചെയ്യുന്നു. പതിനാറാംദിവസം മുതൽ അഞ്ചഞ്ചു മിനുട്ടു കുറയ്ക്കണം. എന്നാൽ ഇരുപത്തൊന്നാംദിവസം ഒരു മണിക്കൂർ മാത്രമായി അവസാനിക്കുന്നതാണല്ലൊ. സാധാരണ 14, 21 ഈ രണ്ടു തരത്തിലെ ധാര ചെയ്ക പതിവുള്ളു. ഇതിലും ദിവസം അധികമാക്കിയോ, കുറച്ചോ രോഗഭേദംപോലെ ധാരചെയ്യുന്നതിനു വിരോധമില്ല. പക്ഷെ അതിന്റെ ഉത്തരവാദിത്വം മുഴുവനും വൈദ്യനിലാണു ഉറപ്പിച്ചിട്ടുള്ളതെന്നു പ്രത്യേകം കരുതേണ്ടതാണു. ആലോചനാപുരസ്സരം

ചെയ്യുന്നതിന്നൊന്നും വിരോധം പറവാനില്ല. എന്തായാലും ഒരു ദിവസം മൂന്നേമുക്കാൽ നാഴികയിൽ അധികം ധാര ചെയ്യുന്നതു തീരെ അനാവശ്യവും, അസൌകൎയ്യവും ശാസ്ത്രനിഷിദ്ധവും ആകുന്നു. അങ്ങിനെ വേണ്ടിവന്നാൽ അധികം ദിവസം എടുക്കുകയാണ യോഗ്യവൈദ്യന്മാർ ചെയ്തുവരുന്നതു. ഇനി പരമകാലം മൂന്നനാഴികയാണെന്നുള്ള മതക്കാരും ധാരാളം ഉണ്ടുതാനും. എല്ലാററിലും കുറഞ്ഞതായി വിധിച്ചിട്ടുള്ള കാലം അര മുഹൂൎത്തം, എന്നു വെച്ചാൽ ഒരു നാഴികയാകുന്നു. എന്നാൽ ഈ മതഭേദങ്ങളിൽനിന്നു ആവശ്യമുള്ള കാലം വൈദ്യൻ തിരഞ്ഞെടുക്കേണ്ടതു രോഗത്തിന്റെ സ്വഭാവം, ദോഷം, രോഗിയുടെ സഹനശക്തി മുതലായ സംഗതികളെ ആലോചിച്ചാണ്.

ഈ ക്രിയാക്രമം പറഞ്ഞതു പ്രത്യേകം മൂൎദ്ധധാരയെ ഉദ്ദേശിച്ചാണെന്നു മനസ്സിലാക്കേണ്ടതാണ്. സൎവ്വാംഗധാരയൊ, ഏകാംഗധാരയൊ, ആവുമ്പോഴും ക്രിയാക്രമത്തിന്നു വളരെ വ്യത്യാസങ്ങളും വരാനുണ്ട്.

## സൎവ്വാംഗധാര.

ഇതു തലയൊഴിച്ചു അധഃകായത്തിങ്കൽ മാത്രമായും, തലയിലും ഉടലിലും കൂടിയും, ഇങ്ങിനെ രണ്ടുവിധത്തിൽ ചെയ്യുമാറുണ്ട്. ഈ രണ്ടുതരത്തിന്നും ഒരേ പേരുതന്നെ പറക പതിവാണ്. തലയിൽക്കൂടി ധാരയുള്ളപക്ഷം അതിന്നു മുമ്പറഞ്ഞതുപോലെയെല്ലാം ചെയ്തുകൊള്ളണം. അതിന്നുപുറമെ അധഃകായധാര താഴെ പറയുന്ന വിധത്തിലും ചെയ്താൽ മതി. ധാര തലക്കുകൂടി ഉണ്ടെങ്കിലും തലയിൽ എണ്ണതേക്കുക, അതു കീഴ്പോട്ടു ഒഴുകാതിരിപ്പാൻ വണ്ണത്തിലുള്ള തിരിയുണ്ടാക്കി മുമ്പറഞ്ഞതുപോലെ തലക്കു ചുററിക്കെട്ടുക, തലയിണ വെക്കുക ഇവ ഒഴിപ്പാൻ പാടില്ലാത്ത കാൎയ്യമാണ്. എന്നാൽ പാത്തിയിൽ ഒന്നും വിരിക്കേണ്ടതില്ല. ഇതിൽ ശീതബാധ അശേഷം ഉണ്ടാവരുതു്. കൂട്ടിപിടിപ്പിച്ചിട്ടുള്ള തുണികൊണ്ടു അധഃശരീരം കിടക്കുന്ന ഭാഗം നല്ലവണ്ണം തിരുകി മുൻകൂട്ടി തണുപ്പു വിടുവിക്കണം. കഴുത്തിന്നു കീഴ്പ്പോട്ടുള്ള ധാരക്ക വട്ടി കെട്ടുന്നതു സൌകൎയ്യമില്ല. അഥവാ അങ്ങിനെ കെട്ടുന്നതാണെങ്കിൽ മൂന്നൊ, നാലൊ എണ്ണം വേണ്ടിവരുന്നതാണ്. ഇവകൾക്കുപകരം കിണ്ടി ഉപയോഗിക്കുന്നതാണ് നല്ലതു്. ഇതു മണ്ണുകൊണ്ടുണ്ടാക്കിയതായിരിക്കണം. അല്ലെങ്കിൽ എല്ലാ ദ്രവ്യവും അതിലാക്കാൻ തരം വരികയില്ല. കിണ്ടി എല്ലാം ഒരേ വലിപ്പത്തിലുള്ളതും മുതൽ ഒരുപോലെ ചെവിവരെ കൊള്ളത്തക്ക ഉദരം ഉള്ളതുമായിരിക്കണം. ഇതു മുൻകൂട്ടി തേച്ചുമോറി വെടിപ്പു വരുത്തുകയും പ്രത്യേകം മുതൽ കരുതി അടുക്കിക്കുകയും വേണ്ടതാണ്. ദ്രവം ഈ ആവശ്യത്തിന്നു കുറെ അധികം വേണം. നാലിടങ്ങഴിയിൽ കുറഞ്ഞാൽ എന്തായാലും മതിയാകയില്ല. വേണ്ടതു ഒരു പതിനാറിടങ്ങഴിയാണ്. നാലു കിണ്ടികൊണ്ടും ദ്രവം ഒപ്പം വീഴ്ത്തിക്കൊണ്ടിരിക്കണം. ഇടത്തുഭാഗം ചൊക്കിളിന്നു മീതെ കഴുത്തുവരേയും ഇടത്തെ കയ്യിന്മേലുംകൂടി ഒന്നും, ഇതുപോലെ വലത്തുഭാഗത്തേക്ക ഒന്നും, ചൊക്കിളിന്നു താഴെ ഇടത്തുഭാഗത്തേക്കും,

ഇടത്തുകാലിന്റെ മേലെഭാഗംകൂടി ഒന്നും, ഇതുപ്രകാരം വലത്തുഭാഗത്തേക്ക ഒന്നും കൂടിയാണ് ഈ നാലെണ്ണം ഉപയോഗപ്പെടുത്തേണ്ടത്. ഇതിൽ ഓരോന്നിലെ ദ്രവം കഴിയുമ്പോഴേക്ക വേറെ നാലുകിണ്ടി നിറച്ചു ഹാജരാക്കി വെക്കണം. ഇങ്ങിനെ എട്ടു കിണ്ടി ഇതിന്ന വേണ്ടിവരുന്നതാകുന്നു. പിഞ്ഞ കിണ്ടി ഓരോന്നിന്ന പ്രത്യേകം ഒരാൾ വീതം നാലും, ഇതു കഴിഞ്ഞതിന്ന പകരം ഒഴിച്ചുനിറച്ചുകൊടുക്കുന്നതിന്ന ചുരുങ്ങിയതു രണ്ടാളും കൂടി ആറു പരിചാരകന്മാർ വേണ്ടിവരുന്നതാണ്. ഇനി രണ്ടു കിണ്ടി കൊണ്ടുമാത്രം ധാരയിടുന്നതായും ചിലർ ധാര കഴിപ്പിക്കാറുണ്ട്. അതു ഉത്തമപക്ഷമല്ല. അങ്ങിനെ ചെയ്യുന്നതാണെങ്കിൽ നാഭിമുതൽ അടിവരെ കീഴ്ഭാഗത്തേക്ക ഒന്നും മേൽഭാഗത്തേക്ക ഒന്നും, ഇങ്ങിനെയോ, ഓരോ ഭാഗത്തേക്ക പ്രത്യേകം ഓരോന്നായോ വിഭജിക്കാവുന്നതാണ്. ഈ ധാര മലർന്നു കിടന്നുമാത്രം ചെയ്താൽ പോരാ. ഇടക്ക കമിഴ്ന്നുകിടന്നും, ചരിഞ്ഞുകിടന്നും ഇങ്ങിനെ ശരീരത്തിന്റെ എല്ലാ ഭാഗത്തും ഒരുപോലെ ധാര പിടിക്കത്തക്ക നിലയിലായിരിക്കണം ഇതു ചെയ്യുന്നത്. എന്നാൽ ശിരസ്സിൽകൂടി ഇതൊന്നിച്ചു ധാരചെയ്യുന്നതാണെങ്കിൽ രണ്ടുംകൂടി കുറെ അസൌകര്യം ഉണ്ടാവുന്നതാണ്. എന്തെന്നാൽ ശിരസ്സിൽ ധാര ചെയ്യുമ്പോൾ തിരിഞ്ഞും മറിഞ്ഞും കിടപ്പാൻ പാടില്ലാത്തതും, സൌകര്യം പോരാത്തതും ആകുന്നു. അങ്ങിനെയുള്ള ഘട്ടത്തിൽ ആദ്യം കുറെനേരം രോഗിയുടെ പൃഷ്ഠഭാഗത്തു (കമിഴ്ന്നുകിടന്നു) ധാരയിടണം. പിന്നെ മലർന്നുകിടന്നു തലയിലും മുൻഭാഗത്തുംകൂടി ധാരയാരംഭിക്കണം. അങ്ങിനെ തലയിലത്തെതു കഴിഞ്ഞാൽ പൃഷ്ഠഭാഗത്തു രണ്ടാമതും ധാരയിട്ടു അവസാനിപ്പിക്കുകയും വേണം. പൃഷ്ഠഭാഗത്തു രണ്ടു പ്രാവശ്യംകൂടി ധാരയിടുന്ന സമയവും, മറ്റുള്ള ഭാഗങ്ങളിൽ ഒരു പ്രാവശ്യമായി ധാരയിടുന്ന സമയവും കൂടി ശരിയായിരിക്കണം. അധഃകായധാരയിലും ഇടക്കിടക്ക കൈകൊണ്ടു തലോടുന്നതു നല്ലതാണ്. സർവ്വാംഗധാരക്കുള്ള ദ്രവം മിക്കതും മൂർദ്ധധാരക്ക പറഞ്ഞിട്ടുള്ളതുതന്നെയാണ്. പക്ഷെ ഇവയിൽ പ്രധാനം സ്നേഹങ്ങളും, കാടി മുതലായതും ആകുന്നു. തക്രം, നെല്ലിക്കക്കഷായം, ഇളന്നീർവെള്ളം മുതലായി ശീതവീര്യമോ അല്ലെങ്കിൽ ശീതസ്പർശമോ ആയ ദ്രവംകൊണ്ടു ഈ തരം ധാരചെയ്യുന്നതു എത്രയും അപൂർവ്വമത്രെ. എന്തു ദ്രവമായിരുന്നാലും അധഃകായത്തിലുള്ള ധാരക്ക ഉപയോഗിക്കുമ്പോൾ അല്പം ചൂടുപിടിപ്പിച്ചിട്ടാണ പതിവു. ഇതു ഇന്ന കാലത്തു, എത്ര സമയം, എന്നു തുടങ്ങിയ സംഗതികളെല്ലാം മൂർദ്ധധാരയുടെ ക്രിയാക്രമം നോക്കി മനസ്സിലാക്കാവുന്നതാണ്.

## ഏകാംഗധാര.

ഏകാംഗധാരക്ക പ്രായേണ ചടങ്ങുകളും നന്നെ കുറയും. എന്നാൽ സ്ഥലഭേദംപോലെ അല്പം ചില വ്യത്യാസങ്ങളും ഉണ്ടാവില്ലെന്ന പറവാൻ പാടില്ല. ഇതു തലക്കോ സർവ്വാംഗധാരക്കോ വിധിച്ചിട്ടുള്ളതും അതിന്ന സാധാരണയായി ഉപകരിക്കാത്തതും ആയ അനവധി ദ്രവങ്ങ

ളെക്കൊണ്ടു നടത്തിക്കേണ്ടുള്ള ഒന്നാണു, ഇതിൽ അനേകം കഷായങ്ങളും,
ചില പച്ചമരുന്നുകൾ ഇടിച്ചുപിഴിഞ്ഞ നീരുകളും ആകുന്നു പ്രധാനപ്പെ
ട്ടവ. പച്ചവെള്ളംകൊണ്ടും ചൂടുവെള്ളംകൊണ്ടും ഇതു ചെയ്യപ്പെടു
ന്നുണ്ടു. ദ്രവത്തിന്റെ മാത്ര മുതലായതു സ്ഥാനഭേദംപോലെ നിശ്ചയി
ക്കേണ്ടതാകുന്നു. എന്തിനെന്നാൽ കണ്ണിൽ ധാരയിടുന്നതാണെങ്കിൽ
ആകെ രണ്ടിലേക്കുംകൂടി ഉരി കഷായം മതി. സ്പർശം ഒരിക്കലും ചൂടാ
വാൻ പാടുള്ളതുമല്ല. നാഭികം മറ്റും മൂത്രസംഗാദികളിൽ ധാരചെയ്യു
മ്പോൾ തലക്കു ചെയ്യുമാതിരി ചട്ടികെട്ടീട്ടും വെറുതെ കിണ്ടിയിൽകൂടി
ഒഴിച്ചും ചെയ്യാവുന്നതാണു. ഇതിന്നു ഒരു ഇടങ്ങഴി ദ്രവം ആവശ്യമായി
വരും. കൈകാലുകളിൽ വല്ല മുറിവൊ, വ്രണാദികളൊ, തീപ്പൊള്ളി
യതിന്നൊ ധാരയിടുന്നതാണെങ്കിൽ സാധാരണ ഇരുനാഴി ദ്രവംകൊണ്ടു
മതിയാകുന്നതാണു. എന്നാൽ അവയുടെ വലിപ്പചെറുപ്പംപോലെയൊ
ക്കെ ഇതിന്നും ഭേദഗതി ചെയ്യേണ്ടിവന്നേക്കാവുന്നതാണുതാനും. ഇതി
ങ്കൽ തലക്കു എണ്ണ തേക്കണമെന്ന നിയമമില്ല. കിടന്നിട്ടൊ, ഇരുന്നിട്ടൊ
അതാതുരോഗികളുടെ സൌകൎയ്യംപോലെയാണു ഇതു ചെയ്യേണ്ടതു്. സമയ
ത്തിന്നും ക്ലിപ്തതയില്ല.

## കണ്ണിലെ ധാര.

എന്നാൽ കണ്ണിൽ ധാര അധികമൊന്നും ആരും ചെയ്യിക്കാറില്ല.
സാധാരണ നൂറെറാന്നു പുലാവില എണ്ണവെച്ചാൽ നൂറെറാന്നു പ്രാവ
ശ്യം മുക്കിപ്പകൎന്നാൽ ധാര അവസാനിപ്പിക്കയാണു പതിവു്. ദീനം ഒന്നി
ൽമാത്രമെ ഉള്ളുവെങ്കിലും രണ്ടു കണ്ണിലും ധാരയിടണം. ഇനി അത്യാവ
ശ്യസംഗതികളിൽ ഒരിക്കൽ ചെയ്യുമ്പോൾ ഇരുനൂറൊ, മുന്നൂറൊ പ്രാവ
ശ്യം മുക്കിപ്പകൎന്നു ധാര ചെയ്യാമെന്നുകൂടി സമ്മതിക്കുക. അതിൽപരം
ഇവിടെ ധാരചെയ്യിട്ടു ആവശ്യമില്ലെന്നാണു പൂൎവ്വവൈദ്യാഭിപ്രായം.
അതുപോലെ മറെറല്ലാ ദിക്കിലും കിണ്ടികൊണ്ടൊ മററു വിധത്തിലൊ
ധാര ചെയ്യാമെന്നിരുന്നാലും കണ്ണിൽ ധാരചെയ്യുന്നതു വെറും പുലാവില
കൊണ്ടേ പതിവുള്ളു. അതിന്നു ഒരു തെങ്ങിന്റെ ഈൎക്കിലിന്റെ കടയുടെ
വണ്ണത്തിന്നു ശരിയായ ദ്വാരം ഉണ്ടാക്കിത്തീൎത്തു അതിൽകൂടിയാണു ദ്രവം
കണ്ണിലേക്കു വീഴ്ത്തേണ്ടതു. കൈക്കു രണ്ടു വിരലിലധികം ഉയരത്തിൽനിന്നു
ദ്രവം വീഴുവാൻ പാടുള്ളതല്ല. ഏകാംഗധാരക്കു മററുള്ള സ്ഥലങ്ങളിൽ
ഈവക നിൎബ്ബന്ധങ്ങൾ ഒന്നും ഇല്ല. സൌകൎയ്യങ്ങളെ നോക്കി
അല്പം പൊന്തിച്ചാലും താഴ്ത്തിയാലും ഒന്നും ദോഷം വരുവാനില്ല. പുലാ
വില കിട്ടാത്തപ്പക്ഷം ഒരു ഔൺസിലധികം കൊള്ളാത്ത വല്ല സ്പൂൺ
മുതലായ സാധനങ്ങളെ തുളച്ചും ഈ കാൎയ്യം നിൎവ്വഹിക്കാവുന്നതാണു.
എന്തായാലും തുളച്ചു അതിൽ കൂടിയെ ദ്രവം വീഴ്ത്തുവാൻ പാടുള്ളു. അല്ലാതെ
പുലാവിലകൊണ്ടുതന്നെ മുക്കി പകൎന്നുകൂടരുതു. അങ്ങിനെയായാൽ എല്ലാ
യ്പോഴും കണ്ണിൽ വീഴുന്നതു ഒരേവണ്ണത്തിലായിരിക്കയില്ല. ഒരു കണ്ണിൽ
ധാര ചെയ്ത ദ്രവംകൊണ്ടു മറേറകണ്ണിൽ ധാരചെയ്യരുതെന്നു മാത്രമല്ല,

രണ്ടുകണ്ണിലുംകൂടി ഒപ്പം ധാരയിടുമ്പോഴ് അന്യോന്യം തെറിക്കുന്നതു തന്നെ പരമാണുഭവമാണ. ഇതുകൊണ്ടു രോഗം ഇല്ലാത്ത കണ്ണിൽകൂടി അതു തുടരംഭിപ്പാൻ ഇടവരുന്നതാകുന്നു. കണ്ണിലെ ധാരക്ക ഒരു വിശേഷവിധികൂടി ഉണ്ടു. പൊള്ളുക മുതലായ യാദൃച്ഛികസംഭവങ്ങളൊഴിച്ച യാതൊരു സംഗതിയിലും ഇതു രാവിലെ എട്ടുമണിക്ക മുമ്പോ വൈകുന്നേരം നാലുമണിക്ക ശേഷമൊ അല്ലാതെ ചെയ്യമാറില്ല. എന്നാൽ മററ ഏകാംഗധാരകൾ എപ്പോഴെങ്കിലും ചെയ്യുന്നതിൽ ഇതുപോലെ വിരോധം പറവാനില്ലതാനും.

# പിഴിച്ചിൽ (പിഴിഞ്ഞുപകച്ച്)

എന്നു പറയുന്ന ചികിത്സ സർവ്വാംഗധാരയുടെ ഒരു വക ഭേദം തന്നെയാണ. പക്ഷെ ഇതു സ്നേഹങ്ങളെക്കൊണ്ടു മാത്രമേ സാധാരണ ചെയ്യുക പതിവുള്ളൂ. ഇതു അധികം മാത്രയെടുത്തു ദിവസവും ധാരചെയ്യാൻ സാധിക്കാത്തതുകൊണ്ടു സാമാന്യക്കാർക്കുകൂടി ഇതിന്റെ ഫലം അനുഭവിക്കുന്നതിനുവേണ്ടി പൂർവ്വവൈദ്യന്മാർ ഒന്നു പുതുക്കി എടുത്തു ഇങ്ങിനെ ഒരു സമ്പ്രദായം നിർമ്മിച്ചതാണ. ഇതിനു മാത്ര സാധാരണ നാലുനാഴിയാണ. അധഃകായധാരക്കു പറഞ്ഞതുപോലെതന്നെ പിഴിച്ചിലും നാലുഭാഗമായി ഭാഗിച്ചു നാലാളെക്കൊണ്ടാണു നിർവ്വഹിക്കേണ്ടതു. നാലാംകൾ ഒരു കൈപ്പടം കനത്തിലും വിസ്താരത്തിലും വരത്തക്കവണ്ണം പഴന്തുണികൊടുക്കണം. അഞ്ചാമത്തെ ഒരാൾ സ്നേഹം ചൂടുപിടിപ്പിച്ചു കൊണ്ടുവന്നു കൊടുക്കാനും ഒരുങ്ങിനില്ക്കേണ്ടതാണ. മൂർദ്ധന്യധാരക്ക പറഞ്ഞതുപോലെ തലയിൽ എണ്ണതേക്കുക മുതലായതു ചെയ്തശേഷം പിഴിച്ചിലിനുള്ള കഴമ്പു ചൂടുപിടിപ്പിച്ചു മേൽ തേക്കണം. പിന്നെ അല്പനേരം സർവ്വാംഗം തലോടിയിരുന്നതിനുശേഷം പാത്തിയിൽ കിടക്കാം. പിന്നെ കഴമ്പു കിഴികളെ ഒന്നുകൂടിപുരട്ടി ബാക്കിയുള്ള സ്നേഹം മുഴുവൻ മുമ്പറഞ്ഞ ശീലകൊണ്ടു മുക്കി അതാതാളുകൾ ഏല്പെട്ട സ്ഥലത്തു പകരുകയും ഒഴിവുള്ള കൈകൊണ്ടു തലോടിക്കൊണ്ടിരിക്കുകയും വേണം. രോഗി ഇടക്കിടക്ക തിരിഞ്ഞും മറിഞ്ഞുംകിടക്കുകയും എല്ലാ ദിക്കിലും ഒരുപോലെ പിഴിച്ചില്ക്കാരന്റെ കൈ എത്തുകയും വേണ്ടതാണ. ഒഴിയുന്നതു വളരെ സാവധാനത്തിലും വളരെ അമർക്കാതെയും, ശരീരത്തിൽ ഒരു ഭാഗവും ,കൈ എത്താതെ ഒഴിഞ്ഞുപോകാൻ ഇടവരാത്തവിധത്തിലും ആവേണ്ടതു. സ്നേഹം അല്ലെങ്കിൽ കഴമ്പു ഇടക്കിടക്ക ചൂടു പിടിപ്പിക്കണം. അതിനു പാത്തിയിൽ അധികം ഉതള്ളുമ്പോഴ് ശീലമുക്കി വേറെ പാത്രത്തിലേക്ക പിഴിഞ്ഞെടുക്കുകയാണ പതിവു അല്ലാതെ ദ്വാരത്തിൽകൂടി പുറത്തേക്കുപോകാൻ സമ്മതിക്കുകയില്ല. ആ വിധം ആയാൽ സ്നേഹത്തിനു അധികച്ചിലവു വരുന്നതാണ്. സ്നേഹം നിത്യവും മാറി മാറി എടുക്കണം. അല്ലാതെ തലേദിവസത്തേതുതന്നെ വീണ്ടും ഉപയോഗിക്കരുതു. അതാണു ഉത്തമപക്ഷം. എന്നാൽ വ്രണമൊ, ചൊറി

മുതലായ മലിനതകളൊ ഒന്നും ഇല്ലാത്തപക്ഷം തലെദിവസം ഉപയോഗിച്ച സ്നേഹത്തിൽതന്നെ തെളിഞ്ഞഭാഗവും പോരാത്തതു പുതിയതും കൂട്ടിച്ചേൎത്തു മൂന്നാംദിവസം ഉപയോഗിക്കുകയും, നാന്നാലാം ദിവസം മാത്രം മുഴുവൻ പുതുതായ സ്നേഹം ഉപയോഗിക്കുകയും ആകുന്നു മലയാളത്തിൽ അധികപക്ഷവും ചെയ്തുവരുന്ന സമ്പ്രദായം. ഇതു മദ്ധ്യമപക്ഷമാകുന്നു. സമയം മൂൎദ്ധന്യധാരക്കു പറഞ്ഞതുതന്നെ. അതനുസരിച്ചു പ്രവൃത്തിച്ചാൽ മതി. ശരീരത്തിൽ എല്ലാടവും ഒരുപോലെതൈലം ചെല്ലുവാൻവേണ്ടി പരിചാരകന്മാർ പ്രത്യേകം ഈ വിഷയത്തിൽ പരിചയമുള്ളവരായിരിക്കണമെന്നു വീണ്ടും പറയേണ്ടുന്നതാവശ്യമില്ലല്ലൊ.

## ധാരയുടെ അനന്തരകൃത്യം

മൂൎദ്ധന്യധാരയുടെ സമയം കഴിയുന്നതിനു അഞ്ചുമിനുട്ടു മുൻകൂട്ടിത്തന്നെ ഒരിക്കൽകൂടി എല്ലാവരും പ്രത്യേകം മനസ്സിരുത്തേണ്ടതാണ്. തോൎത്തുമുണ്ട് മുതലായി പിന്നെക്കുവേണ്ടുന്ന സാധനങ്ങളൊക്കെയും തെയ്യാറായില്ലെന്നു വരരുത്. സമയം വരുന്നതിനു അല്പം മുമ്പ ചട്ടിയിലേക്കു മുക്കിപ്പകരുന്നതു നിൎത്താവുന്നതാണ്. കൃത്യസമയമായി എന്നുകണ്ടാൽ ധാര നിൎത്തി ചട്ടി പിന്നോക്കം വലിച്ചുപിടിക്കണം. പിന്നെ തല നല്ലവണ്ണം തോൎത്തണം. ഇതു അന്യൻ തോൎത്തിക്കുന്നതാണ് അധികമായി ഇളക്കം നേരിടാതിരിക്കാൻ നല്ലത്. നല്ലവണ്ണം തോൎത്തിക്കഴിഞ്ഞാൽ മുമ്പെ തേച്ച എണ്ണതന്നെ രണ്ടാമതും തേക്കണം. സൎവ്വാംഗധാരക്കാണെങ്കിൽ മേലും ഇതുപോലെ തോൎത്തി രണ്ടാമതു എണ്ണ തേക്കേണ്ടതാണ്. ഇനി സാധാരണപോലെ തേച്ചുകുളിക്കാം. എന്നാൽ തലക്കു നെല്ലിക്കവെള്ളവും മേലെക്കു ചൂടുവെള്ളവും ആവശ്യം വേണ്ടതാകുന്നു. പക്ഷെ ചിലൎക്കു ജാത്യാ ചൂടുവെള്ളം പിടിക്കയില്ല. അവൎക്കു മേലെക്കു പച്ചവെള്ളം ,ഉപയോഗിച്ചതുകൊണ്ടു വലിയ ദോഷം വരുന്നതല്ലതാനും. മിഴുക്കിളക്കുവാൻ നല്ലതു മേലെക്കു ചെറുപയർ മുതിര മുതലായതും, തലയിലേക്കു വെള്ളിയില മുതലായി അധികം ശീതവും ഉഷ്ണവും അല്ലാത്ത താളിയും ആകുന്നു. പിത്തപ്രകൃതിക്കാൎക്കു നെല്ലിക്കവെള്ളം വെപ്പാൻ ഉപയോഗിച്ച നെല്ലിക്കതന്നെ കുറെ എടുത്തു അരച്ചുതേച്ചാൽ അധികം നന്നു. കുളി കഴിഞ്ഞാൽ തോൎത്തുവാൻ ഒട്ടും താമസിക്കരുത്. എന്നു മാത്രമല്ല ലേശംപോലും വെള്ളം നില്ക്കാത്തവിധത്തിൽ അതിസൂക്ഷ്മമായി തോൎത്തുകയും വേണം. മുക്കിപ്പിഴിഞ്ഞ മുണ്ടുകൊണ്ടു നല്ലവണ്ണം തോൎത്തിയശേഷം ഉണക്കിയ തോൎത്തുകൊണ്ടു ഒരിക്കൽകൂടി തോൎത്തുന്നതാണ് ഉത്തമപക്ഷം. തോൎത്തിക്കഴിഞ്ഞാൽ ഉടനെ നെറുക വകഞ്ഞിട്ടു പൊടി തിരുമ്മണം. സാധാരണ രാസ്നാദിയാണ് ഇതിനു പതിവു എന്നു മുമ്പു പറഞ്ഞുവല്ലൊ. ഇതു നീരിളക്കം വരാതിരിപ്പാൻ അധികം നന്നു. ഇനി രോഗഭേദംപോലെ കച്ചൂരാദി മുതലായതായാലും വിരോധമില്ല. കുളി കഴിഞ്ഞാൽ ഉടനെ സാവധാനത്തിൽ അകത്തുവന്നു കിഴക്കോട്ടു തിരിഞ്ഞിരുന്നു നിശ്ചയിച്ചിട്ടുള്ള മരുന്നു സേവിക്കണം. മരുന്നു സേവിച്ചു ഉടനെ സ്വല്പനേരം ഇരുന്നഭാഗം ച

രിഞ്ഞു കിടക്കണം. ഇതിനു മുൻകൂട്ടി വേണ്ടുംവിധം വിരിച്ചു് തെയ്യാറാക്കിയിരിക്കണമെന്നു വിശേഷിച്ചു പറയേണ്ടതില്ലല്ലൊ. എന്നാൽ ഈ കിടക്കുന്നതു അധികനേരം ആവശ്യമില്ല. കുറഞ്ഞാൽ അഞ്ചുമിനുട്ടും, കവിഞ്ഞാൽ അര മണിക്കൂറും ആണ് ഇതിന്റെ സമയം. പിന്നെ പത്ഥ്യത്തോടെ ഭക്ഷണം കഴിക്കുകയും ചെയ്യാം.

# ധാരയിൽ പത്ഥ്യം.

ധാര ചെയ്യേണ്ടുന്നതായ മിക്ക രോഗങ്ങളിലും കുപ്പൻമുളക ഭക്ഷണസാധനങ്ങളിൽ ചേരുന്നതു തീരെ നിഷിദ്ധമാണ്. മരപ്പുളിയും ഇതുപോലെതന്നെയാണെങ്കിലും അതു ഒരു കൊല്ലത്തിലധികം പഴകിയാൽ ദോഷത്തിനു കുറെ ശമനം ഉണ്ട്. സാധാരണ ഉപ്പു ഉപയോഗിക്കുന്നതിനുപകരം അതുതന്നെ കലക്കി ചളികളഞ്ഞു തെളിയിച്ചു വിളയിച്ചതോ അല്ലെങ്കിൽ ഇന്തുപ്പോ ഉപയോഗിക്കേണ്ടതാണു. മററ രസമുള്ള വസ്തുക്കളും പ്രായേണ നിഷിദ്ധങ്ങളല്ല. പുന്നെല്ലിന്റെ അരിയും ഉണക്കലരിയും ഭക്ഷണത്തിനു കൊള്ളുകയില്ല. ആര്യൻ, വെള്ളരി, നവര, ഗോതമ്പു മുതലായതിന്റെ പഴയ അരിയെ വേണ്ടുംവിധം വെച്ചു ചോറുണ്ടാക്കിയതാണു ഭക്ഷിക്കേണ്ടതു. ചെറുപയർ, കയ്പക്ക, പടവലങ്ങ, ചേന, എളവൻ, വെള്ളരിക്ക, കപ്പൻവാഴക്ക, വാഴപ്പൂ, നെല്ലിക്ക മുതലായ സാധനങ്ങളെക്കൊണ്ടു കറികൾ ഉണ്ടാക്കാവുന്നതാണു. ഉരുളൻകിഴങ്ങു, കാവത്തു, പയറു, തുവരപ്പരിപ്പു, മുതിര മുതലായവയെ മധ്യമപക്ഷമായി ഈ കാൎയ്യത്തിൽ സ്വീകരിക്കാവുന്നതാണു. കറികളിൽ കുപ്പൻമുളകിനു പകരം കുരുമുളകാണു ഉപയോഗിക്കേണ്ടതു. വെളിച്ചെണ്ണക്കു പകരം നെയ്യും എടുക്കേണ്ടതാണു. പക്ഷെ മിക്ക രോഗങ്ങളിലും വെളിച്ചെണ്ണതന്നെ സ്വല്പം ഉപയോഗിച്ചാലും വലിയ ദോഷങ്ങളൊന്നും വരുന്നതല്ല. മററുള്ളപക്ഷം നെയ്യു കൂട്ടി ഉണ്ണാവുന്നതാണു. മോരു കാച്ചി കൂട്ടുന്നതിനു വിരോധമില്ല. ചില സംഗതികളിൽ പാച്ചമോരും ദൂഷ്യമില്ലെന്നു വന്നേക്കാവുന്നതാണ്. മാംസവൎഗ്ഗത്തിൽ ആട്, അരിപ്രാവു, മുയൽ മുതലായ അത്യുഷ്ണവും അതിശീതവും അല്ലാത്തതു കുറെശ്ശ സ്വീകരിക്കാവുന്നതാണു. പക്ഷെ ദഹനത്തിന്റെ കാൎയ്യം പ്രത്യേകം മനസ്സിരുത്തണം. മത്സ്യം പ്രായേണ ഉപയോഗിച്ചുകൂടാ. എള്ളു, ഉഴുന്നു, മത്സ്യം, ഉറത്തയിർ, ചേമ്പു, മത്തങ്ങ, വഴുതിനിങ്ങ, വെണ്ടക്ക, മുരിങ്ങക്കായ ഉള്ളി, കായം മുതലായ പദാൎത്ഥങ്ങൾ ഒന്നും കറിയിൽ ഉപയോഗിക്കരുതു. അസമയത്തു ഭക്ഷണവും അതിഭക്ഷണവും ഇടക്കിടക്കുള്ള ഭക്ഷണവും നിഷിദ്ധമാണു. പച്ചവെള്ളം കുടിക്കരുതു. മുത്തങ്ങ, ചുക്കു, ചെറുപയറു മുതലായതു ധാരാളം ഇട്ടു തിളപ്പിച്ചാറിയതോ കരോട്ടുള്ളതോ ആയ വെള്ളം ആവശ്യംപോലെ കുടിക്കുന്നതിനു വിരോധമില്ല.

ശൌചാദികളെല്ലാം നന്നെ തണുത്തവെള്ളംകൊണ്ടല്ല; അല്പം ചൂടുള്ളതുകൊണ്ടാണു വേണ്ടതു.

മലമൂത്രാദിവേഗങ്ങളെ ഒരിക്കലും തടുക്കരുതു. എന്നാൽ സ്ത്രീസംഗം പാടില്ലെന്നു മാത്രമല്ല, സ്ത്രീസ്മരണകൂടി വരാത്തവിധത്തിൽ ഏൎപ്പാടു ചെയ്യേണ്ടതാകുന്നു. ധാരയിൽ സ്ത്രീസംഗത്തെപ്പോലെ ഇത്ര അപത്ഥ്യമായി വേറെ ഒന്നും ഇല്ലെന്നു പറയാം. ഇതുകൊണ്ടു അത്ര വളരെ ദോഷം വരുവാനുണ്ടു്. ധാരയുടെ ഇടയിൽ ഒരിക്കൽ സ്ത്രീസംഗമൊ അഥവാ വല്ല വിധത്തിലും ശുക്ലം സ്രവിക്കയൊ ഉണ്ടാക നിമിത്തം പിന്നീടുള്ള ജീവിതകാലം മുഴുവൻ കഷ്ടതയിൽ കഴിച്ചുകൂട്ടേണ്ടിവന്നിട്ടുള്ളതായി ഞങ്ങൾ പലരേയും ഓൎക്കുന്നുണ്ടു. രാത്രി സുഖമായി ഉറങ്ങണം. പകൽ ഉറങ്ങരുതു.

വ്യായാമം പാടില്ലെന്നു മാത്രമല്ല, വേഗത്തിൽ നടക്കാൻകൂടി സൂക്ഷിച്ചു വേണ്ടതാകുന്നു.

ദേഷ്യപ്പെടുക, ഉറക്കെ പറക, ചിരിക്ക, വ്യസനിക്കുക, മനസ്സിളക്കുക, വായിക്കുക മുതലായവയൊന്നും പാടുള്ളതല്ല.

മഞ്ഞു, വെയിൽ, പൊടി, കാററു, പുക, മഴച്ചാറൽ ഇവയൊന്നും ഏല്ക്കരുതു്. പുറത്തിറങ്ങി നടക്കുകയൊ, വഴിനടക്കുകയൊ, വാഹനങ്ങളിൽ കയറുകയൊ അരുതു. അധികനേരം നില്ക്കുക, ഇരിക്കുക ഇവയും ദോഷകരമായി പരിണമിക്കുന്നതാണു. മലശോധന മുതലായ ആവശ്യകങ്ങളെല്ലാം പുറത്തിറങ്ങിപ്പോകാതെതന്നെ നിവൃത്തിപ്പാൻ ചട്ടം കെട്ടണം. കൂടിയേ കഴിയൂ എന്നു സംഗതിക്കു നിലത്തു ചവിട്ടാതെ മെതിയടിയിട്ടു മാത്രം നടക്കാം. ശരീരം മുഴുവനും നേരിയ വസ്ത്രംകൊണ്ടു ആവരണം ചെയ്തുകൊണ്ടിരിക്കുന്നതാണു നല്ലതു. പുറത്തിറങ്ങേണ്ടിവന്നാൽ ഇതു ഒരിക്കലും ഒഴിപ്പാൻ പാടില്ലാത്തതാണുതാനും.

കിടപ്പാനുള്ള കോസടി, വിരി മുതലായതു മാൎദ്ദവമുള്ളതും, ശീതോഷ്ണം സമമായതും ആയിരിക്കണം. തലയിണക്കും മേൽപ്രകാരമുള്ള ഗുണം ഉണ്ടാക്കേണ്ടതിന്നു പുറമെ സാധാരണയിൽ അധികം ഉയൎന്നതാണെന്നു വരാതിരിക്കേണ്ടതും ആകുന്നു. ദേഹം വിയൎക്കുക എന്നുള്ള ആവരണങ്ങൾ ഒന്നും അരുതു്.

ഉച്ചസമയങ്ങളിലും മററും മനസ്സിന്നു ആഹ്ലാദകരമായും, പ്രത്യേകം മനസ്സിളക്കുന്നതു ആവശ്യമില്ലാത്തതായും ഇരിക്കുന്ന കഥകളെ കേട്ടുകൊണ്ടു സ്നേഹിതന്മാരോടുകൂടി ഉറങ്ങാതെ കഴിച്ചുകൂട്ടണം. ഇടക്കിടക്കു അകത്തു മെല്ലെ മെല്ലെ നടക്കുന്നതിന്നു വിരോധമില്ല. വൈകുന്നേരവും മററും, ഭക്ഷണം മുതലായതു മേൽപ്രകാരംതന്നെ കഴിക്കേണ്ടതാകുന്നു. ഭക്ഷണവും കഴിഞ്ഞാൽ അധികം താമസിക്കാതെ കിടക്കുകയും വേണം.

ഇങ്ങിനെ പത്ഥ്യം ആചരിക്കേണ്ടതു ധാരചെയ്യുന്ന ദിവസം മാത്രം പോരാ. എത്ര ദിവസം ധാര ചെയ്യുന്നുവോ അതു കഴിഞ്ഞു അത്ര ദിവസംകൂടി ഇവിധംതന്നെ കൃത്യമായി ഇരിക്കണം. പിന്നെ പകുതി ദിവസംകൊണ്ടു (എന്നുവെച്ചാൽ 14 ദിവസത്തെ ധാരയാണെങ്കിൽ 7 ദിവസം) ക്രമത്തിൽ പത്ഥ്യം കുറച്ചു സാധാരണ മട്ടിലേക്കു ചേരുകയും ചെയ്യാം.

ധാര, സൎവ്വാംഗധാര, പിഴിച്ചിൽ, നവരക്കിഴി മുതലായ വലിയ ചികിത്സകൾക്കെല്ലാം പത്ഥ്യം ഇതുതന്നെയാണ്. എന്നാൽ ഏകാംഗധാരക്കും മററും ഇതിൽ ഇത്ര നിഷ്കൎഷ ആവശ്യമില്ലതാനും.

ധാരയുടെ ഇടക്ക വല്ല കാരണവശാലോ നോട്ടക്കറവുകൊണ്ടോ വ്യാപത്തെന്തെങ്കിലും കണ്ടാൽ ഉടനെ ധാര നിൎത്തുകയും ആവക ഉപദ്രവങ്ങൾക്ക സാധാരണ യുക്തിപ്രകാരം ചികിത്സിക്കുകയും വേണം. പിന്നെ ആവക ഉപദ്രവങ്ങൾ എല്ലാം ശമിച്ചതിനുശേഷം പൂൎവ്വാധികം കരുതലോടുകൂടി രണ്ടാമതും ധാര മുഴമിക്കുകയും വേണം.

ഇങ്ങിനെ എല്ലാ ഭാഗത്തും പ്രത്യേകം ശ്രദ്ധവെച്ച പ്രവൎത്തിക്കുന്നതായാൽ ധാരകൊണ്ടു മാറാത്തതായ യാതൊരു രോഗവും ഇല്ലെന്നാണു ശാസ്ത്രംകൊണ്ടും, ശിഷ്ടവാദം അനുഭവംകൊണ്ടും കാണുന്നത്. അതുകൊണ്ടു ഇതിന്റെ പൂൎണ്ണവിവരം മനസ്സിലാക്കുന്നതിന്നു ഈ പറഞ്ഞതുകൊണ്ടു ഒരു വിധം സാധിക്കുമെന്നു വിശ്വസിക്കുന്നു.

---

# നസ്യം.

ആയുൎവ്വേദപ്രകാരം ഉള്ള അനേകതരം ചികിത്സാസമ്പ്രദായങ്ങളിൽവെച്ചു ഒട്ടും അപ്രധാനമല്ലാത്ത ഒന്നാകുന്നു നസ്യം എന്നു പറയുന്നത്. കഴുത്തിന്നു മേല്പോട്ടുണ്ടാവുന്ന എല്ലാ വ്യാധികൾക്കും നസ്യം ഏററവും അത്യാവശ്യമായിട്ടുള്ളതാകുന്നു. എന്നാൽ അധഃകായത്തിലുള്ള രോഗങ്ങളിലും ഇതിന്റെ പ്രാശസ്ത്യത്തിന്നു ഒട്ടും കുറവില്ലതാനും. മോഹാലസ്യം, സന്നി, പക്ഷവാതം, അപതന്ത്രകം, ബാഹ്യായാമം, അന്തരായാമം, അൎദ്ദിതം, അപബാഹുകം മുതലായ ഭയങ്കരരോഗങ്ങളിൽ തല്ക്കാലശമനത്തിന്നു എന്നല്ല സ്ഥിരശമനത്തിന്നുതന്നെ നസ്യത്തിന്നുശേഷി വേറെ ഔഷധം ഉണ്ടോ എന്നു സംശയമാണ്. ഊൎദ്ധ്വാംഗത്തെ ബാധിക്കുന്ന രോഗങ്ങളുടെ കാൎയ്യത്തിൽ പിന്നെ എന്തുപറയേണ്ടതില്ലല്ലൊ. "നാസാഹി ശിരസോ ദ്വാരം" അതായതു മസ്തിഷ്കം ഇരിക്കുന്ന ശിരസ്സമ്പുടത്തിലേക്ക ഔഷധങ്ങളുടെ വീൎയ്യം എത്തിക്കുന്നതിന്നു ഏററവും സൌകൎയ്യവും അധികം അടുപ്പവും ഉള്ള ദ്വാരം നാസാരന്ധ്രമാകുന്നു എന്നാണ് വാഗ്ഭടാചാൎയ്യർ പറഞ്ഞിരിക്കുന്നത്.

ശിരസ്സിൽനിന്നു പുറപ്പെടുന്ന പല തന്ത്രികളുടെയും (Nerves) അഗ്രങ്ങൾ നാസാന്തൎഭാഗത്തിൽ വ്യാപിച്ചിട്ടുണ്ടു. അതുകൊണ്ടു അവിടെ എത്തിക്കപ്പെടുന്ന ഔഷധങ്ങൾ ആവക തന്ത്രിവഴിയായി നേരിട്ടോ മറവഴിയായോ സ്വശക്തിയെ ശിരസ്സു മുഴുവനും അധഃകായത്തിലെ ഏതാനും ഭാഗത്തും വ്യാപിപ്പിച്ചു ഉദ്ദിഷ്ടഫലത്തെ ഉണ്ടാക്കിത്തീൎക്കുവാൻ ശക്തമായിത്തീരുന്നു. നാസാശ്വാസനാഡിയുടെ പുറത്തെക്കുള്ള ദ്വാരമാ

കകൊണ്ടു ആ ശാസ്ത്രത്തിലുത്ഭവിക്കുന്ന രോഗശമനത്തിന്നും ഇതു പ്രത്യേകം ഉപകരിക്കുന്നു

നസ്യം മൂന്നുവിധം ആയി ഭാഗിക്കപ്പെട്ടിരിക്കുന്നു. (1) വിരേചനം – ഇതു ശ്വാസമാർഗ്ഗത്തിലും ഗളത്തിലും മററും ഉള്ള ദോഷത്തെ സ്രവിപ്പിച്ചു ശിരസ്സിന്നും മററും ലാഘവം ഉണ്ടാക്കിത്തീർക്കുന്നതാണു. ഇതു കഫ സംബന്ധമായ തലവേദന, ബുദ്ധിമാന്ദ്യം, അഭിഷ്യന്ദം (മൂക്കിൽനിന്നും മററും നീരൊലിക്കുക), ഗളരോഗങ്ങൾ, ഉത്തമാംഗത്തെ ബാധിച്ചിരിക്കുന്ന നീർ, മുണ്ടിവീക്കം, ക്രിമി, മുഴ, കുഷ്ഠം, അപസ്മാരം, പീനസം, (ജലദോഷം മൂത്തതു) മുതലായ അനേകവിധി രോഗങ്ങളിൽ പ്രയോഗിക്കേണ്ടതായിട്ടുണ്ടു. (2) ബൃംഹണം ഇതു ഞരമ്പുകളേയും, ഉത്തമാംഗം സംബന്ധിച്ച മററു പ്രധാനാംഗങ്ങളേയും പോഷിപ്പിക്കുന്നതാണു. വാതാധികമായ തലവേദന, ഒരുചെന്നിക്കുത്തു, സൂര്യാവർത്തം, ഒച്ചയടപ്പു, വായവരൾച്ച, മൂക്കുവരൾച്ച, നാക്കിന്നിടർച്ച, കൃച്ഛ്രാവബോധം, അപബാഹുകം (കൈ പൊന്തിക്കുവാൻ വയ്യാതെ വരിക) മുതലായ അസംഖ്യം രോഗങ്ങളിൽ ഇതാണു അധികം നല്ലതു. (3) ശമനം – ഇതു ബൃംഹണവും അല്ല കർശനവും അല്ല; രോഗത്തെ ശമിപ്പിക്കമാത്രം ചെയ്യും. കരിമംഗലം, കാക്കപ്പുള്ളി, തലമുടി നരയ്ക്കുക, കൊഴിയുക, പഴകിയ നേത്രരോഗം ഇവകളിലൊക്കെ അധികവും ഈ തരത്തെയാണു എടുത്തു ഉപയോഗിക്കാറുള്ളതു. ഇതിൽ ഒന്നാമത്തെ തരം തക്കതായ മരുന്നുകളിട്ടു കാച്ചിയ സ്നേഹം (എണ്ണ, നെയ്യ മുതലായതു) കൊണ്ടും, കല്ക്കം, കഷായം, ചൂർണ്ണം മുതലായവകളെക്കൊണ്ടും, തക്കതായ ചില മരുന്നുകളുടെ നീരു കൊണ്ടും, തേൻ, ഇന്തുപ്പു, മദ്യം മുതലായവയെക്കൊണ്ടും ആണു പ്രായേണ ചെയ്യപ്പെടുന്നതു. രണ്ടാമത്തെതരം മുമ്പറഞ്ഞമാതിരി മരുന്നുകളെക്കൊണ്ടും, ജാംഗലമാംസത്തിന്റെ രസം, ആവക രക്തം, കസ്തൂരികം തുടങ്ങിയവയെക്കൊണ്ടും ചെയ്യപ്പെടുന്നു. മൂന്നാമത്തെ തരം വൈദ്യന്മാർ മുമ്പറഞ്ഞ രണ്ടുവിധം മരുന്നുകളെ (മാത്ര കുറച്ചു) കൊണ്ടും, പാലു, വെള്ളം മുതലായവയെക്കൊണ്ടും നിർവ്വഹിക്കപ്പെടുന്നുണ്ടു. ദ്രവ്യഭേദത്താലും നസ്യത്തിന്നു നാമഭേദം വിധിച്ചിട്ടുണ്ടു. സ്നേഹംകൊണ്ടുള്ളതിന്നു "മർശം" എന്നും "പ്രതിമർശം" എന്നും രണ്ടുപേരുണ്ടു. എന്നാൽ ഇതു രണ്ടിന്നും കൂടിയുള്ള വ്യത്യാസം മാത്രാഭേദം മാത്രമാണു. പ്രതിമർശത്തിന്നു രണ്ടു വിന്ദു മാത്രമേ മാത്രയുള്ളൂ. ഇതിന്റെ ഗുണദോഷത്തെപ്പററി ഒടുവിൽ പറയാം. രോഗങ്ങളിൽ അധികം ഉപയോഗപ്പെടുന്നതു മർശമാണു. കല്ക്കം, കഷായം മുതലായവയെക്കൊണ്ടു ചെയ്യപ്പെടുന്ന നസ്യത്തിന്നു "അവപീഡം" എന്നൊരു പേരുണ്ടു. അവതന്നെ തീക്ഷ്ണങ്ങളായിരുന്നാൽ ആ നസ്യത്തിന്നു "മൂർദ്ധവിരേചനം" എന്നു പേരുപറയും. വിരേചനമായ ചൂർണ്ണംകൊണ്ടാണു നസ്യം ചെയ്യുന്നതെങ്കിൽ അതിന്നു "ധ്മാനം" എന്നാണു വേറെ പേരുള്ളതു.

താഴെ പറയുന്നവർ നസ്യം ചെയ്യാൻ പാടില്ല എന്നാണു വിധിച്ചിട്ടുള്ളതു. വെള്ളം, മദ്യം, കൈവിഷം, സ്നേഹം ഇവ സേവിച്ചു ഉടനേ

ഷം, സേവിപ്പാൻ ഭാവിക്കുമ്പോഴും നസ്യം നിഷിദ്ധമാകുന്നു. വിഷദ്രവ്യങ്ങൾ അകത്തുപെട്ടാലും ഇതു ചെയ്യാൻ പാടില്ല. ഭക്ഷണത്തിനു ശേഷമോ, തലനനച്ചു കുളിച്ചു ഉടനെയോ, അതു നനക്കുവാൻ ഭാവിക്കുമ്പോഴോ, രക്തമോക്ഷം ചെയ്തു പ്രകൃതിഭോജനം വരുന്നതിനു മുമ്പോ ഇതു ചെയ്വാൻ പാടുള്ളതല്ല. പീനസത്തിന്റെ നവാവസ്ഥയിൽ ഇതു ത്യാജ്യംതന്നെ. മലമൂത്രാദികൾക്കു മുട്ടിയിരിക്കുമ്പോഴും ഇതു ചെയ്യുന്നതു നിന്ദ്യമാകുന്നു. സൂതിക, പുതുതായി ശ്വാസമോ, കാസമോ ആരംഭിച്ചിട്ടുള്ളവർ, വമനവിരേചനങ്ങൾ ചെയ്തവർ, വസ്തി ചെയ്യപ്പെട്ടവർ ഇവർക്കൊക്കെ നസ്യം ചെയ്യുന്നതു വിഹിതമല്ല. വർഷർത്തുവിലല്ലാതെ മഴക്കാറൊ, മൂടലൊ ഉള്ളപ്പോഴും ഇതു കൂടാതെ കഴിക്കേണ്ടതാണു. എന്നാൽ നസ്യംകൊണ്ടു മാത്രം നിവൃത്തി വരാവുന്ന വല്ല അത്യയികരോഗങ്ങളും പിടിപെട്ടിട്ടുണ്ടെങ്കിൽ ഈ നിഷേധത്തെ അത്ര ഗണിച്ചേ കഴിയൂ എന്നില്ലതാനും.

## സമയം.

ദോഷം, കാലം മുതലായവയുടെ വ്യത്യാസത്താൽ നസ്യം ചെയ്യേണ്ടുന്ന സമയത്തിനു വളരെ ഭേദം വരുത്തേണ്ടതുണ്ടു. എങ്ങിനെയെന്നാൽ, കഫം അധികമായി വർദ്ധിച്ചിരിക്കുന്ന സമയത്തിൽ രാവിലെ പത്തുനാഴിക പുലരുന്നതിനു മുമ്പാണു നസ്യം ചെയ്യേണ്ടതു. പിത്തമാണെങ്കിൽ മദ്ധ്യാഹ്നത്തിലും, വാതമാണെങ്കിൽ സായാഹ്നത്തിലും അപരാത്രിയിലും ആണു വേണ്ടതു്. നിർരോഗിയായവനു ചെയ്യുന്നതായാലും അതു രാവിലെതന്നെയാണു വേണ്ടതു എന്നു പറയണം. എന്നാൽ ഇവക്കു കാലഭേദം നോക്കി വ്യത്യാസപ്പെടുത്തുന്നതു നല്ലതാണു. ശരൽക്കാലം, വസന്തം ഇവകളിൽ രാവിലെത്തന്നെ ചെയ്യണം. ഹേമന്തശിശിരങ്ങളിൽ മദ്ധ്യാഹ്നത്തിൽ ചെയ്യുന്നതാണു ഉത്തമം. ഗ്രീഷ്മകാലത്തു വൈകുന്നേരമേ ചെയ്യാവു. വർഷകാലത്താണെങ്കിൽ വെയിലുള്ള സമയം നോക്കി ചെയ്യേണമെന്നാണു വ്യവസ്ഥപ്പെടുത്തിട്ടുള്ളതു. ശിരസ്സിൽ വാതം ബാധിച്ചിരിക്കുക, എക്കിട്ട, അപബാഹുകം, മന്യാസ്തംഭം, ഒച്ചയടപ്പു മുതലായ ചില രോഗങ്ങളിൽ ദിവസംപ്രതി രാവിലെയും വൈകുന്നേരവും നസ്യംചെയ്യേണ്ടതാണ്. ബാക്കി രോഗങ്ങളിൽ ഒന്നരാടൻ ദിവസങ്ങളിലായിട്ടാണു നസ്യം ചെയ്യേണ്ടതു. എന്നു മാത്രമല്ല അവകളിൽ സാധാരണ ഏഴു ദിവസത്തിലധികം ഒന്നിച്ചു ചെയ്യുന്നതു അനാവശ്യവും ആകുന്നു.

## മാത്ര.

രോഗികളുടെ ബലതാരതമ്യംകൊണ്ടും ദ്രവ്യഭേദത്താലും ഇതിൽ മാത്രാഭേദം വിധിച്ചിട്ടുണ്ടു്. സ്നേഹംകൊണ്ടുള്ള നസ്യത്തിനു ഉത്തമമാത്ര പത്തു ബിന്ദുവും, മദ്ധ്യമമാത്ര എട്ടു ബിന്ദുവും, ഹീനമാത്ര ആറുബിന്ദുവും ആകുന്നു. മറ്റും ചില ദിക്കിൽ ഔഷധഭേദേന ഭേദം വരാമെന്നിരി

ക്കിലും സ്വരസം, കഷായം, സ്നേഹം മുതലായവകളും പ്രായേണ ഈ മാത്രയെത്തന്നെയാണ എടുക്കേണ്ടതു. കല്ക്കം ചൂൎണ്ണം മുതലായവകളുടെ ഉത്തമമദ്ധ്യമഹീന മാത്രകൾ സ്നേഹത്തിന്റേതിൽ ഈരണ്ടു ബിന്ദു കുറച്ചാൽ ശരിയാകുന്നതാണ. രോഗിയുടെ ചൂണ്ടാണി വിരലിന്റെ രണ്ടു സന്ധിവരെ സ്നേഹത്തിൽ മുക്കി ഉടനെ പൊന്തിച്ചാൽ വീഴുന്ന തുള്ളിയെയാണ ബിന്ദു എന്നു പറയുന്നതു. ഇതിന്നു പകരം ഇംഗ്ലീഷു അളവു പ്രകാരം മിനിം എന്ന അളവുകൊണ്ടു കണക്കാക്കിയാൽ പോരായ്കയില്ല. കല്ക്കാദികളുടെ ശാസ്ത്രത്തിൽ ഇതുപോലെതന്നെ ഒരു ബിന്ദുവിന്നു ഒരു ഗ്രെയിൻകണ്ടു എടുത്താൽ മതിയാകുന്നതാണ. എന്നാൽ കല്ക്കാദികളെക്കൊണ്ടു ഉത്തമമാത്രയിൽ നസ്യം ചെയ്യുന്നതു ഇക്കാലത്തു വളരെ ദുൎല്ലഭമായിത്തന്നെ കാണുന്നുള്ളു.

## ക്രമം.

നസ്യം ചെയ്യേണമെന്നു നിശ്ചപ്പെടുത്തിക്കഴിഞ്ഞാൽ രോഗിയുടെ ചുമലിന്നു മേല്പ്പോട്ടുള്ള ഭാഗം എല്ലാം വേണ്ടുംവിധം എണ്ണ പുരട്ടി വിയൎപ്പിക്കണം. ഇതിന്നു ദോഷത്തെ അനുസരിച്ചുള്ള എണ്ണയാണ് പുരട്ടേണ്ടതു് എന്നു വിശേഷിച്ചു പറയേണ്ടതില്ലല്ലൊ. ക്ഷീരബല, ധാന്വന്തരം മുതലായതു അല്ലെങ്കിൽ ജീരകം, ഇന്തുപ്പു മുതലായവയിട്ടു കാച്ചിച്ചു ചൂടുള്ളതും ഇതിന്നു പോരുന്നതാണ. വിയൎപ്പിക്കുന്നതിന്നും ആവണക്കില മുതലായ വാതഹരദ്രവ്യങ്ങളിട്ടു തിളപ്പിച്ചു വെള്ളമായാൽ മതിയാവുന്നതാണ്. ഇതിനെയെല്ലാം മുൻകൂട്ടി ചെയ്യേണ്ടതാകുന്നു. ഇതു മുമ്പെ വേണ്ടുംവിധം എല്ലാം കഴിച്ചിട്ടുണ്ടായിരുന്നാലും തൽക്കാലം മലമൂത്രവിസൎജ്ജനാദി ആവശ്യകൎമ്മങ്ങളൊക്കെ കഴിച്ചു നിവാതമായ ഒരു മുറിയിൽ വെച്ചു മുഖത്തു ഒന്നുംകൂടി അല്പം വിയൎപ്പിക്കുന്നതു അത്യാവശ്യമാകുന്നു. പിന്നെ കയ്യും കാലും എല്ലാം നിവൎത്തി ശരിയായി മലൎന്നു കിടക്കണം. എന്നാൽ കാൽ അല്പം പൊന്തിച്ചും, തല അല്പം താഴ്ത്തിയും വെക്കുന്നതാണ് അധികം സൌകൎയ്യം. തലയിണ കുറച്ചധികം കീഴ്പ്പോട്ടുവെച്ചു അതിന്മേൽ ചുമൽവെച്ചു തല അല്പം തൂങ്ങിക്കിടക്കത്തക്കവണ്ണം വെച്ചാലും ഈ ആവശ്യത്തിന്നു പോരായ്കയില്ല. കിടപ്പു എല്ലാം ശരിയായിക്കഴിഞ്ഞാൽ നസ്യത്തിന്നുള്ള മരുന്നു കൃത്യമായ മാത്രയിൽ അല്പം അധികംകണ്ടു എടുത്തു ഒരു ലോഹപാത്രത്തിലാക്കി ചൂടുവെള്ളത്തിൽവെച്ചു അല്പം ചൂടുപിടിക്കണം. എന്നാൽ ചൂടു അധികം ആവശ്യമില്ല. ശീതോഷ്ണമായാൽ മതി. ഇതിൽനിന്നു ശരിയായ മാത്ര എടുത്തു മൂക്കിൽ പകൎന്നു ഊതിക്കേറ്റണം. വിരേചനചൂൎണ്ണം മാത്രമേ ഊതിക്കേറ്റേണ്ടതുള്ളുവെന്നും, ദ്രവപദാൎത്ഥങ്ങൾ മൂക്കിൽ പകരുകയും രോഗി ഉടനെ മേല്പോട്ടു വലിക്കുകയും ചെയ്താൽ മതിയെന്നും പക്ഷമുള്ള വൈദ്യന്മാർ ധാരാളം ഉണ്ടു്. ഈ മാത്ര മുഴുവനും ഒന്നിച്ചു വേണമെന്നു നിയമമില്ല. അതു എല്ലായ്പോഴും സാദ്ധ്യമായിവരുന്നതുതന്നെ പ്രയാസമാണ്. ഒരിക്കൽ ഒരു മൂക്കിൽ കുറച്ചു ഊതിക്കേറ്റുക. പിന്നെ മറ്റെമൂക്കി

വേറെ ചടങ്ങുകൾ ഒന്നും ആവശ്യമില്ല. രാത്രി, പകൽ, ഭക്ഷണം, ഛർദ്ദി, പകലുറക്കം, വഴിനടക്കുക, അദ്ധ്വാനം, സ്ത്രീസംഗം, അഭ്യംഗസ്നാനം, കവിൾക്കൊള്ളുക, മൂത്രംവിസർജ്ജനം, കണ്ണിൽ മഷിയെഴുതുക, മലശോധന, പല്ലുതേപ്പു, ഉറക്കെ ചിരിക്ക, ഇതിന്റെ എല്ലാം അവസാനത്തിൽ ഇതു ചെയ്യേണ്ടതാകുന്നു. ഇതിൽ ഓരോന്നിനു ഓരോ ഫലമാകുന്നു വിധിച്ചിട്ടുള്ളതു. ആദ്യത്തെ അഞ്ചു സമയത്തും ചെയ്യുന്നതുകൊണ്ടു സ്രോതശ്ശുദ്ധിയാകുന്ന ഫലം. പിന്നെ മൂന്നു കാലം പറഞ്ഞതെടുത്തു ചെയ്യുന്നതു തളർച്ചകളെല്ലാം ശമനം കിട്ടുകയാകുന്നു ആവശ്യം. ശേഷമുള്ള പത്തു അഞ്ചു അവസരങ്ങളിൽ കണ്ണിനു ബലമുണ്ടാക്കിത്തീർക്കുകയാകുന്നു ഇതിന്റെ ഉദ്ദേശ്യം. പല്ലുതേപ്പിന്റെ അവസാനത്തിൽ ചെയ്യുന്നതുകൊണ്ടു ദന്തങ്ങൾക്കു ദൃഢതയും ചിരിക്കുന്നതിന്റെ ശേഷം ചെയ്യുന്നതായാൽ അതുകൊണ്ടു ഇളകി തകരാറായുള്ള വാതത്തിന്റെ ശമനവും പ്രയോജനമാകുന്നു.

ഏഴു വയസ്സിനു മുമ്പും എൺപതു വയസ്സിനു ശേഷവും മേൽ നസ്യങ്ങൾ ഒന്നും ചെയ്യാറില്ല. എന്നാൽ പ്രതിമർശത്തെ ജനനംമുതൽ മരണംവരെ ഏതു പ്രായത്തിലും ശീലിക്കുന്നതിനു വിരോധമില്ല. ഇതിനെ ക്രമമായി ശീലിക്കുന്നപക്ഷം കാലംകൊണ്ടു മഹാവ്യാധികളായ ശിരോരോഗങ്ങളും പലിതവും മാറിപ്പോകയും ചെയ്യും. എന്നാൽ നിത്യമെന്ന ഉപയോഗിക്കുന്നതാകയാൽ എല്ലാ സ്നേഹങ്ങളും ഇതിൽ സ്വീകരിപ്പാൻ പാടില്ലാത്താകുന്നു ആചാര്യന്മാരുടെ മതം. സ്നേഹങ്ങളിൽവെച്ചു പ്രധാനമായിട്ടുള്ളതു തൈലമാകുന്നു. ശിരസ്സു കഫത്തിന്റെ ഒരു പ്രധാനസ്ഥാനം ആകകൊണ്ടു് നിത്യോപയോഗത്തിനു തൈലത്തെയാണ് തിരഞ്ഞെടുക്കേണ്ടതു്. അതിൽവെച്ചു ഏറ്റവും പ്രധാനപ്പെട്ടതു അണുതൈലം ആകുന്നു. വാതാധിക്യരോഗത്തിൽ അതാതു രോഗത്തിനു തക്കതായ ക്ഷീരബല, ധാന്വന്തരം മുതലായ ആവർത്തിച്ച തൈലങ്ങളും ഈ വിധിപ്രകാരം ശീലിക്കുന്നതിനു വിരോധമില്ല. എന്നാലും കാലംകൊണ്ടു ഉത്തമഫലം സിദ്ധിക്കുന്നതാണ്.

ഈ വിധിയെ അനുസരിച്ചു നിത്യമെന്ന നസ്യം ശീലിക്കുന്നവർക്കു താഴെ പറയുന്ന ഗുണങ്ങൾ പ്രത്യേകം ഉണ്ടാകുമെന്നാണ് ഋഷീശ്വരന്മാർ സിദ്ധാന്തിച്ചിട്ടുള്ളതു്. ചുമൽ, കഴുത്തു്, മുഖം മുതലായ പ്രദേശങ്ങൾ നല്ല വിസ്തീർണ്ണതയോടുകൂടിയും ഉയർന്നും തേജഃപ്രസാദത്തോടുകൂടിയും ഇരിക്കും. സ്വരത്തിനു നല്ല മാർദ്ദവവും ഗാംഭീര്യവും ഉണ്ടാവുന്നതാണ്. ഇന്ദ്രിയങ്ങൾക്കു നല്ല ദൃഢതയുണ്ടാവുന്നതിനു പുറമെ തലയിലെ രോമം ഒരിക്കലും നരയ്ക്കുന്നതുമല്ല.

---

# വമനം.

പൂൎവ്വാചാൎയ്യന്മാർ ചികിത്സയെ രണ്ടായി തരംതിരിച്ചിട്ടുണ്ടു. അതിൽ ഒന്നു ശോധനവും മറ്റേതു ശമനവും ആകുന്നു. ഇതിൽ ശോധനചികിത്സക്കാണു അവർ മറ്റേതിനേക്കാൾ പ്രാധാന്യം കൊടുത്തിട്ടുള്ളതു. ശമനൌഷധങ്ങളെക്കൊണ്ടു സമാധാനപ്പെടുത്തപ്പെട്ട ദോഷം പിന്നെ ഒരു സമയം കാരണാന്തരങ്ങളാൽ കോപിച്ചു എന്നു വരാമെന്നും ശോധനംകൊണ്ടു ശരീരത്തിൽനിന്നു പുറത്തു കളയപ്പെട്ട ദോഷത്തിനു പിന്നെ ഒരു കാലത്തും ഉള്ളിൽ ഇരുന്നു കോപിക്കുവാൻ നിവൃത്തിയില്ലെന്നും ഉള്ള സംഗതികളാലാണു ഇതിനെ നിൎണ്ണയിച്ചിട്ടുള്ളതു.

ശോധനചികിത്സയെ എല്ലാ ദോഷങ്ങൾക്കും പ്രത്യേകം പ്രത്യേകം വിധിച്ചിട്ടുണ്ടു. അതിൽ കഫദോഷത്തിന്റെ പരിഹാരത്തിനു വേണ്ടി ഉദ്ദേശിക്കപ്പെട്ടതാണു വമനം. ഇതു കേവലം കഫത്തിങ്കൽ മാത്രമല്ല, കഫാധികമായ സംസൎഗ്ഗസന്നിപാതങ്ങളിലും ആവശ്യം പ്രയോഗിക്കപ്പെടേണ്ടതുമാകുന്നു.

താഴെ പറയുന്ന രോഗങ്ങളിൽ അല്ലെങ്കിൽ സന്ദൎഭങ്ങളിൽ വമനം ഏറ്റവും അത്യാവശ്യമായി വരാറുണ്ടു. വിഷദ്രവ്യങ്ങളും എന്തെങ്കിലും അറിഞ്ഞിട്ടോ, അറിയാതെയോ കഴിച്ചുപോയാൽ അവിടെ വമനം അടിയന്തരമായി ചെയ്യേണ്ടുന്ന കാൎയ്യമാണു. വിഷമുള്ള സൎപ്പാദികളും കടിച്ചാലും പലപ്പോഴും ഇതു ചെയ്യേണ്ടിവരും. വിഷമയമായ ശരാദികളും കൊണ്ടു മുറിഞ്ഞാലും ഇതു ചിലപ്പോൾ വേണ്ടിവരാറുണ്ടു. കൈവിഷത്തിൽ ഇതു ചെയ്യാതിരിപ്പാൻ നിവൃത്തിയില്ല. അന്യോന്യവിരുദ്ധങ്ങളായ ആഹാരങ്ങൾ കഴിച്ചുപോയാൽ ഉടനെ ഛൎദ്ദിപ്പിക്കുന്നതാണു ഗുണം. കഴിച്ച അന്നം ദഹിക്കാതെതന്നെ ഉള്ളിൽ കിടക്കുന്നതായാൽ അതുനിമിത്തം ഉണ്ടാവുന്ന ഉപദ്രവത്തിനു ഛൎദ്ദിപ്പിച്ചാൽ ആശ്വാസം കിട്ടാതിരിക്കയില്ല. അജീൎണ്ണത്തിന്റെ വകഭേദമായ വിഷൂചിക, അലസകം, ഭ്രാന്തി ഇവകളിലെല്ലാം ശക്തിപൂൎവ്വമായ വമനം പലപ്പോഴും ഗുണകരമായിക്കാണാറുണ്ടു. ഭക്ഷണം കഴിഞ്ഞ ഉടനെ ആരംഭിക്കുന്ന പനിക്കു ഇതു ആവശ്യം ചെയ്യേണ്ടതാണ്. എന്നല്ല, ആമജ്വരത്തിൽ പ്രായേണ ഇതു വിഹിതവുമാകുന്നു. ക്ഷയത്തിന്റെ ആദ്യാവസ്ഥയിൽ ഇതു ചെയ്യേണ്ടതാണത്രെ. ചിലൎക്കു എന്തുകൊണ്ടും ശമിക്കാത്ത അതിസാരം ഉണ്ടായി എന്നു വരാം. ഇതിനു വമിപ്പിച്ചാൽ ഉടനെ ആശ്വാസം കിട്ടുന്നതാണ്. യോനിയിൽകൂടിയോ ഗുദത്തിൽകൂടിയോ പലപ്പോഴായി രക്തംപോകുന്നതു പെട്ടെന്നു നില്ക്കുവാനും വമനം ഉപയോഗമുള്ളതാകുന്നു. അരോചകത്തിങ്കൽ ഇതു തക്കതായ ഫലത്തെ ചെയ്യും. അപചിയിൽ ഇതാണു ആദ്യം ചെയ്യേണ്ടതു. ഗ്രന്ഥി, അൎബ്ബുദം, പെരിക്കാൽ ഇവകളിലും ഇതു യഥാവസരം പ്രയോഗിക്കേണ്ടുന്നതാകുന്നു. ശ്ലേഷ്മോദരം, ഊരു, അപസ്മാരം ഇവക

ണ്ടു മാത്രം നിശ്ചയിച്ചിട്ടുള്ളതും ആയ ഔഷധത്തെ സേവിക്കുകയൊ, വൈദ്യൻ സേവിപ്പിക്കുകയൊ ചെയ്യേണ്ടതാകുന്നു. വമനത്തിനു സാധാരണ ഏതൌഷധം സേവിക്കുമ്പോഴും അതിൽ കുറച്ചു ഇന്തുപ്പും, തേനും കൂടി ചേൎക്കുന്നതു പതിവാണ്. മരുന്നു സേവിച്ചു കഴിഞ്ഞാൽ ഒന്നോ, രണ്ടോ നാഴിക നേരത്തേക്കു അതുതന്നെ കാത്തുകൊണ്ടിരിക്കണം. ഒരു മുട്ടിനുയരമുള്ളതും വീണുപോവാതിരിക്കത്തക്ക തടസ്ഥമുള്ളതും ആയ കസാല മുതലായ ഉയൎന്ന ആസനത്തിന്മേൽ ഇരിക്കുന്നതാണ് ഛൎദ്ദിക്കുന്നതിന്നു അധികം സൌകൎയ്യം. ധാരാളം മനംപുരട്ടി ഛൎദ്ദിക്കുവാൻ വന്നു തുടങ്ങിയാൽ വിരലുകളെക്കൊണ്ടൊ മൃദുവായുള്ള വല്ല റബ്ബർക്കുഴൽ മുതലായ സാധനങ്ങളെക്കൊണ്ടൊ വളരെ സൂക്ഷ്മത്തോടെ തൊണ്ടയിൽ തടിച്ചു വമനത്തെ സഹായിക്കാൻ തുടങ്ങണം. എന്നാൽ ഇവകൾ തൊണ്ടയിലൊ അണ്ണാക്കിലൊ തട്ടി വേദനയുണ്ടാകുകയൊ മുറിപ്പെടുകയൊ ചെയ്യരുത്. എന്നു മാത്രമല്ല, നല്ലവണ്ണം ഛൎദ്ദിക്കുവാൻ വരുന്നതിനു മുമ്പായി ഈവിധം പ്രവൃത്തിച്ചു വേഗത്തെ മുഷിപ്പുറപ്പെടുവിക്കുകയും അരുത്. എന്നാൽ ഛൎദ്ദിക്കുവാൻ തുടങ്ങുമ്പോൾ അതടക്കിപ്പോകരുതു എന്നു വിശേഷിച്ചു പറയേണ്ടതില്ലല്ലൊ. ഛൎദ്ദിക്കുവാൻ തുടങ്ങിയാൽ രോഗിയുടെ രണ്ടു വാരിപ്പുറവും നെററിയും അന്യൻ പിടിച്ചുകൊണ്ടിരിക്കണം. എന്നാൽ ഛൎദ്ദിക്കു തടസ്ഥംവരത്തക്കവണ്ണം അമൎത്തിപിടിക്കുന്നതു തെററാകുന്നു. നാഭിയിൽ മേല്പോട്ടമൎത്തി പിടിച്ചുകൊണ്ടിരുന്നാൽ ഛൎദ്ദിക്കുവാനും ആ സമയം ഉപദ്രവങ്ങൾ അധികം ഉണ്ടാകാതിരിപ്പാനും എളുപ്പമുണ്ടു. അതുപോലെതന്നെ മുതുകിൽ കീഴ്പോട്ടു തലോടുകയൊ, ഉഴിയുകയൊ ചെയ്യുന്നതും ഫലമുള്ളതാകുന്നു. കഫം വൎദ്ധിച്ചിരിക്കുമ്പോൾ തീക്ഷ്ണമായും, ഉഷ്ണമായും കടുരസമായും ഉള്ള ഔഷധം സേവിച്ചാണു വമിപ്പിക്കേണ്ടതു. പിത്തത്തിങ്കൽ മധുരമായും, ശീതവീൎയ്യമായും ഉള്ള ഔഷധം സേവിക്കണം. കഫത്തിങ്കലെപ്പോലെ പ്രധാനമല്ലെങ്കിലും വമനം പിത്തത്തിനും നല്ല ചികിത്സതന്നെയാകുന്നു. അതുകൊണ്ടാണു മേൽപ്രകാരം പറവാൻ സംഗതി. കേവലവാതത്തിങ്കൽ വമനം പാടില്ല. എന്നാൽ വാതസംസൃഷ്ടമായി കഫം വന്നാൽ അവിടെ വമിപ്പിക്കുന്നതു സാധാരണയാകുന്നു. അവിടെ സ്നിഗ്ദ്ധമായും, ഉഷ്ണമായും, ലവണരസത്തോടുകൂടിയും ഇരിക്കുന്ന ഔഷധംകൊണ്ടു വമിപ്പിക്കണം. ഏതുവരെച്ഛൎദ്ദിക്കപ്പെട്ട വസ്തുവിൽ പിത്തം കൂടിക്കലൎന്നു കാണുന്നുവൊ അതുവരെയോ, കഫം തീരെ കാണാതാകുന്നതുവരെയോ ആണു വമിപ്പിക്കേണ്ടതു എന്നാണു ആചാൎയ്യന്മാർ സിദ്ധാന്തിച്ചിരിക്കുന്നതു. അതിനു മുമ്പായി ഛൎദ്ദിയുടെ വേഗം കുറഞ്ഞുവരുന്നതായി കണ്ടാൽ ഉപ്പുവെള്ളമൊ, കടുകു അരച്ചു കലക്കിയ വെള്ളമൊ, നെല്ലിക്കവെള്ളമൊ, തിപ്പലിവെള്ളമൊ ഇടയ്ക്കിടയ്ക്കു കുടിക്കണം. എന്നാൽ വീണ്ടും വമിക്കുന്നതാകുന്നു. എങ്കിലും ചിലപ്പോൾ അതുകൊണ്ടും പ്രയോജനമുണ്ടായില്ലെന്നു വരാവു

ന്നതാണു. അവിടെ പുനരാലോചനചെയ്തുകൊണ്ടു വേറെ ഒരു ദിവസം രണ്ടാമതും വമിപ്പിക്കുകയോ, തക്ക പരിഹാരംചെയ്യുകയോ വേണ്ടതാകുന്നു.

ഔഷധം സേവിച്ചതിന്നുശേഷം സമയമായിട്ടും ഛർദ്ദിക്കാതിരിക്കുകയോ, ഔഷധം മാത്രം പുറത്തേക്കു പോകുകയോ ചെയ്യുന്നതും, തടസ്ഥപ്പെട്ടു അല്പാല്പമായി ഛർദ്ദിക്കുന്നതും, സമയത്തു ഛർദ്ദി തുടങ്ങിയാലും ദോഷങ്ങൾ വേണ്ടുംവിധം പോകുന്നതിന്നു മുമ്പ് അതു നിന്നുപോകുന്നതും 'അയോഗ' മാകുന്നു. അതുകൊണ്ട് വായിൽ വെള്ളം വരിക, കഫം ഇപ്പൽ, ചൊറി, ചിരങ്ങ്, പനി മുതലായ പല ഉപദ്രവങ്ങളും ഉണ്ടായേക്കും. തടസ്ഥംകൂടാതെ ആദ്യം കഫം, പിന്നെ പിത്തം, അവസാനം ശുദ്ധവായു ഇവ പോകുന്നതു 'സമ്യഗ്യോഗം' ആകുന്നു. 'അതിയോഗ'ത്തിങ്കൽ കഫപിത്തങ്ങൾ സ്രവിക്കുന്നതിന്നു പുറമെ, ഛർദ്ദിക്കുന്നതിൽ നുര, പീലിക്കണ്ണുപോലെ നാനാവർണ്ണം, രക്തം ഇവയുണ്ടായിരിക്കുക, ദേഹത്തിന്നു പരവശം, ചുട്ടുനീറൽ, വാവരച്ചു, തലതിരിച്ചിൽ, മോഹാലസ്യം, തൊണ്ടപൊട്ടുക, വിലക്കം, ഭയങ്കരങ്ങളായ വാതരോഗങ്ങൾ ഇവകൾകൂടി ഉണ്ടാവുന്നതാണ്. എന്നുമാത്രമല്ല ജീവാധാരമായ രക്തം അധികം പോയാൽ പെട്ടെന്നു മരണംകൂടെ സംഭവിച്ചു കൂടാത്തതല്ലതാനും. ഈ വക അപായങ്ങളെ ശങ്കിച്ചിട്ടാകുന്നു ഇപ്പോൾ നാട്ടുവൈദ്യന്മാർ മിക്കപേരും വമനം ചെയ്യിക്കാത്തതു്. പക്ഷെ സൂക്ഷിച്ചുചെയ്താൽ ഈ അപായം ഒന്നും വരുന്നതല്ല. അയോഗത്തിങ്കൽ പ്രായേണ വീണ്ടും മരുന്നു കൊടുത്തു ഛർദ്ദിപ്പിക്കുകയും, അതിയോഗത്തിങ്കൽ ഛർദ്ദി എന്ന രോഗത്തിന്നു വിധിച്ച ചികിത്സയും ആണ് പ്രതിവിധി. വമനത്തിന്നു ഉത്തമമാത്രയായി ഔഷധം കൊടുത്താൽ എട്ടുപ്രാവശ്യം സാമാന്യംപോലെ ഛർദ്ദിക്കണം. മദ്ധ്യമമാത്രക്കു ആറു പ്രാവശ്യവും, ഹീനമാത്രക്കു നാലു പ്രാവശ്യവും ആകുന്നു ഛർദ്ദിക്കേണ്ടതു്. എന്നാൽ ഇതു കണക്കു കൂട്ടേണ്ടതു്, കഴിച്ച മരുന്നു ഒന്നോ രണ്ടോ പ്രാവശ്യമായി ഛർദ്ദിച്ചു പുറത്തേക്കുപോയതിന്റെ ശേഷം ഉള്ളതിനെ മാത്രമാണെന്നു പ്രത്യേകം ധരിച്ചിരിക്കേണ്ടതാകുന്നു.

ഛർദ്ദിയെല്ലാം സമ്യഗ്യോഗമായി പരിണമിച്ചാൽ പിന്നെ അല്പനേരം രോഗിയെ വീശിയും, തലോടിയും, മുഖത്തു വെള്ളം തളിച്ചും, നല്ലവാക്കു പറഞ്ഞും ആശ്വസിപ്പിക്കണം. പിന്നെ പുക വലിപ്പിക്കുകയും വേണ്ടതാകുന്നു. ഇതു രോഗമെന്നോ സ്നിഗ്ദ്ധമോ, തീക്ഷ്ണമോ ആയതിൽ എന്തെങ്കിലും തിരഞ്ഞെടുക്കേണ്ടതാകുന്നു. ഇങ്ങിനെ ചെയ്താൽ തൊണ്ടയിലും മറ്റും കഫം കെട്ടിയതെല്ലാം പോയി ശുദ്ധിവരും. പുകവലിച്ചു കഴിഞ്ഞാൽ ചൂടുവെള്ളംകൊണ്ടു നല്ലവണ്ണം കുലുക്കുഴിഞ്ഞു തുപ്പി ഒരു ഭാഗത്തു സാവകാശത്തിൽ കിടക്കാം. വാതരോഗത്തോ മറ്റോ വേണമെങ്കിൽ ധാന്വന്തരം, ക്ഷീരബല മുതലായ തൈലങ്ങൾ ചൂടുപിടിപ്പിച്ചു തലോടുന്നതു നന്നായിരിക്കും. പിന്നെ വിശപ്പു എപ്പോൾ തുടങ്ങുന്നുവോ അതുവരെ ഒന്നും ചെയ്യാതെ കിടക്കുകതന്നെ വേണം. "ഉണ്ണണം"

എന്നു തോന്നിത്തുടങ്ങിയാൽ വൈകുന്നേരമോ പിറേറന്നു രാവിലെയോ എപ്പോഴാണെന്നുവെച്ചാൽ അപ്പോഴും ചൂടുവെള്ളം പകൎന്നു കുളിച്ചു ഭക്ഷണം കഴിക്കാം. ദഹനക്ഷയമില്ലാത്തവൎക്ക ചെറിയ അരി വേണ്ടുംവിധം വെച്ചു ചോറു ലഘുക്കളായ ജീരകച്ചാറു മുതലായവ കൂട്ടി ആദ്യംതന്നെ ഭക്ഷിക്കുന്നതിന്നു വിരോധമില്ല. ദീപനം കുറഞ്ഞവൎക്ക താഴെ വിവരിക്കുന്ന പ്രകാരം "പേയാദിക്രമം" ചെയ്യേണ്ടതാകുന്നു.

# പേയാദിക്രമം.

ഇതു പല ആചാൎയ്യന്മാരും പലവിധത്തിൽ പറഞ്ഞിട്ടുണ്ടു. പക്ഷെ താഴെ പറയുന്ന ചരകാചാൎയ്യമതമാണു അധികം സ്വീകാൎയ്യമായി തോന്നുന്നതു്. വമനം കഴിഞ്ഞാൽപിന്നെ ആദ്യത്തെ ഭക്ഷണസമയത്തു കഴിക്കേണ്ടതു ചെറിയരിയിട്ടു ലേശവും കൊഴുക്കാതെയുള്ള കഞ്ഞിയാണു്. ഇതു ചെന്നെല്ലരി, ആരിയൻ മുതലായ നെല്ലിന്റെ പഴയരിയായിരിക്കണം. നവരയരിയും കൊള്ളാം. എന്തായാലും പുന്നെല്ലു മുതലായ ദോഷമുള്ള അരികൾ ഒന്നും ഇതിന്നുപയോഗിക്കരുതു്. രണ്ടാമത്തേയും മൂന്നാമത്തേയും ഭക്ഷണകാലവും ഇതുപോലെതന്നെ ചെയ്യണം. നാലാമത്തെ നേരം മുതല്ക്കു മൂന്നു ഭക്ഷണസമയങ്ങളിൽ വെള്ളം നന്നെ കുറഞ്ഞതായ "വിലേപി" എന്ന തരം കഞ്ഞിയാണു കഴിക്കേണ്ടതു്. മീതെ ചൂടുവെള്ളം കുടിക്കുകയും വേണം. ദീപനസാധനങ്ങൾ ഒന്നും ഇതിൽ ചേൎക്കാതിരിക്കുന്നതാണു ഉത്തമം. ഇനി ദഹനംപോലെ അല്പം ചേൎത്താലും വിരോധമില്ല. ഏഴാമത്തെ ഭക്ഷണകാലംമുതല്ക്കു ചോറുതന്നെ കുറേശ്ശ ഉണ്ടുതുടങ്ങാം ഇതു മുൻപറഞ്ഞ നെല്ലിന്റെ അരിയായിരിക്കണം. വേണ്ടതുപോലെ വേവിച്ചു വാൎത്തതുമാവണം. നാലുപലത്തിൽ (അര റാത്തലിൽ) അധികം പാടില്ല. എന്നുവെച്ചാൽ സാധാരണ ഒരുവൻ ഭക്ഷിക്കുന്നതിൽ പകുതിമാത്രമെ പാടുള്ളു എന്നു സാരം. ഭക്ഷണത്തിന്റെ മീതെ ചൂടുവെള്ളം അവശ്യം കുടിക്കേണ്ടതാണ്. കൂട്ടാൻ കൂട്ടുന്നതു കൊഴുക്കാതെയും, നെയ്യ് അധികം ഉപയോഗിക്കാതെയും ഉണ്ടാക്കിയ ചെറുപയററിൽ രസമായിരിക്കണമെന്നാണു വിധി. ഇങ്ങിനെ എട്ടും ഒമ്പതും ഭക്ഷണകാലം കഴിക്കാം. പത്താമത്തെ കാലംമുതല്ക്കു ലഘുക്കളായ പക്ഷികളുടേയും മററും മാംസരസംകൂടി ചോററിൽകൂട്ടി ഉണ്ണാവുന്നതാണ്. ചൂടുവെള്ളം മീതെ കുടിക്കുന്നതു ഇവിടേയും ഒഴിച്ചുകൂടാത്തതുതന്നെ. പതിനൊന്നും പന്ത്രണ്ടും ഭക്ഷണകാലങ്ങളിലും ഈവിധംതന്നെയാണു ഭക്ഷണം വേണ്ടതു്. പതിമ്മൂന്നാമത്തെ അന്നകാലം, അതായതു ഏഴാംദിവസം മുതല്ക്കു സാധാരണപോലെ ഭക്ഷണം കഴിച്ചു തുടങ്ങാവുന്നതാണ്. എന്നാൽ ഈ മുമ്മൂന്നുനേരം ഒരേ ഭക്ഷണംതന്നെ

കഴിക്കണമെന്നു പറഞ്ഞതിൽനിന്നും അല്പം വ്യത്യാസപ്പെടുത്തേണ്ടതുണ്ടു. എന്തിനെന്നാൽ ആദ്യം മൂന്നുനേരം കഞ്ഞികുടിച്ചു പെട്ടെന്നു നാലാമത്തെ നേരത്തേക്കു വിലേപിയാക്കുകയല്ല ചെയ്യേണ്ടതു്. ആദ്യത്തെ നേരത്തെ കഞ്ഞിയിൽ വററ നന്നെ കുറഞ്ഞിരിക്കണം ഏതാണ്ടു മണ്ഡം എന്ന നിലയെ പാടുള്ളൂ. രണ്ടാമത്തെ നേരം ആദ്യത്തേക്കാൾ കുറെക്കൂടി അധികം വററ ഉണ്ടായിരിക്കേണ്ടതാണ്. എന്നാൽ വിലേപി എന്നപോലെ അത്ര അധികം വററുണ്ടായിരിക്കരുതു താനും. ഇതിനെ അതിനുമേലുള്ള ഭക്ഷണകാലങ്ങളിലും ക്രമത്തിൽ ഗുണം കൂട്ടി അവസാനമാവുമ്പോഴേക്കു പതിവുപോലെ ആക്കുകയാണ് വേണ്ടതു്. അല്ലാതെ പെട്ടെന്നു മാററംവരുത്തുന്നതു ശരിയല്ല. വാഗ്ഭടാചാര്യൻ ഈ വിഷയത്തിൽ അല്പം ഭേദഗതിയോടുകൂടിയാണ് സിദ്ധാന്തിച്ചിട്ടുള്ളതു്. ഇവിടെ ഒരേതരം ഭക്ഷണം മുമ്മൂന്നു നേരമാണല്ലോ വിധിക്കപ്പെട്ടതു്. ഈവിധം പ്രവൃത്തിക്കുന്നതു ഉത്തമമാത്രയിൽ വമനം ചെയ്യുവർക്കുമാത്രം മതിയെന്നും, മധ്യമമാത്രയായാൽ ഇവ ഈരണ്ടു നേരവും, ഹീനമാത്രയായാൽ ഒരേ നേരവും ആയാൽ അശേഷം പോരായ്മയില്ലെന്നും ആണു അദ്ദേഹത്തിന്റെ അഭിപ്രായത്തിൽ സാരമായ ഭേദം ഉള്ളതു്. സുശ്രുതാചാര്യൻ ചെറുപയററിന്റെ സ്ഥാനത്തു മുതിര, തുവര ഇവയെക്കൂടി പറഞ്ഞിട്ടുണ്ടു്. ഏതായാലും ആദ്യംതന്നെ ദീപനകരങ്ങളായ ഇഞ്ചി, കുരുമുളകു്, ഇന്തുപ്പു് മുതലായവ കുറെശ്ശ ഉപയോഗിക്കുന്നതിനു വിരോധം പറവാൻ പാടുള്ളതല്ല.

മേല്പറഞ്ഞ പേയാദിക്രമം വമനം ചെയ്യപ്പെട്ടവർക്കു മാത്രമല്ല ആവശ്യമുള്ളതു. എല്ലാതരം ശോധന ക്രിയകൾക്കും അനന്തരകാലത്തിൽ ഇതു പ്രയോഗിക്കപ്പെടേണ്ട ഒന്നാണ്. വ്യാധിക്ഷീണന്മാർക്കും, ലംഘനാദികളെക്കൊണ്ടു അഗ്നിമാന്ദ്യം വന്നിട്ടുവർക്കും, എല്ലാം ഇതു പലപ്പോഴും ചെയ്യേണ്ടതായി വരാറുണ്ടു. എന്നു മാത്രമല്ല, ഏതു കാരണത്താൽ ആയിരുന്നാലും രോഗികൾക്കു ക്ഷീണം തട്ടിയിരിക്കുമ്പോഴും എല്ലാം ഈ ക്രമം പ്രത്യേകം അനുഷ്ഠേയമാണെന്നാകുന്നു ഋഷീശ്വരന്മാരുടെ സിദ്ധാന്തം. ശുദ്ധിചെയ്തവർ പേയാദിക്രമം ശീലിക്കുന്നതുകൊണ്ടുണ്ടാവുന്ന ഗുണം ഇന്നതാണെന്നു താഴെ പറയുന്ന ശ്ലോകത്താൽ വെളിപ്പെടുന്നതാകുന്നു.

"യഥാണുരഗ്നിസ്തൃണഗോമയാദ്യൈഃ
സന്ധുക്ഷ്യമാണോ ഭവതി ക്രമേണ
മഹാൻ സ്ഥിരസ്സർവ്വപചസ്തഥൈവ
ശുദ്ധസ്യ പേയാദിഭിരന്തരാഗ്നിഃ"

---

# വിരേചനം.

വമനംപോലെതന്നെ എററവും പ്രധാനപ്പെട്ട ഒരു ശോധനചികിത്സയാകുന്നു വിരേചനം. പക്ഷെ ഇതിൻെറ പ്രാധാന്യം മുഴുവനും പിത്തത്തിങ്കലാണെന്നാണു കാൎയ്യമായ ഒരു വ്യത്യാസമുള്ളതു. കഫത്തിലും ഇതു സാമാന്യം നല്ല ചികിത്സതന്നെയാണെന്നാം. വാതത്തിനു ഇതു അത്ര ഗുണമുള്ളതല്ല. എങ്കിലും സന്ദൎഭവശാൽ ചിലപ്പോൾ അതിനേയും ചെയ്യേണ്ടിവരാറുണ്ടു. താഴെപറയുന്ന രോഗങ്ങളിൽ (ഏതു ദോഷത്താൽ ഉത്ഭവിച്ചിരുന്നതായാലും) വിരേചനം ഏറക്കുറെ അത്യാവശ്യമായി വരുന്നതാകുന്നു. ഗുന്മൻ, അൎശസ്സു (മൂലക്കുരു), പുളുകങ്ങൾ, കരിമുഖം, കാമില, ജീൎണ്ണജ്വരം, മഹോദരം, കൈവിഷം, ഛൎദ്ദി, പ്ലീഹരോഗം, ഹലീമകം, വിദ്രധി, തിമിരം, കാചം, അഭിഷ്യന്ദം, പക്വാശയരോഗങ്ങൾ, യോനിരോഗം; ശുക്ലദോഷം, വയററിലെ കൃമികൾ, വ്രണങ്ങൾ, രക്തവാതം, മേല്പോട്ടുള്ള രക്തപിത്തം, മൂത്രകൃച്ഛ്റം, മലബന്ധം, കുഷ്ഠം, മേഹം, അപചി, ഗ്രന്ഥി, പൊങ്കാൻ, ഉന്മാദം, കാസം, ശ്വാസം, നെഞ്ഞുകലിപ്പ്, വിസൎപ്പം, സ്തന്യദോഷം, ഊൎദ്ധ്വാംഗരോഗങ്ങൾ പ്രായേണ ഇവകളിൽ ശരിയായി വിരേചനം ഉണ്ടായെങ്കിലല്ലാതെ സമാധാനം കിട്ടുന്നതു വളരെ പ്രയാസമാണു.

എങ്കിലും താഴെപറയുന്ന സന്ദൎഭങ്ങളിൽ വിരേചിപ്പിക്കുന്നതു ദോഷകരമാകുന്നു. നവജ്വരം, അഗ്നിയുടെ ബലക്കുറവ്, കീഴ്പോട്ടുള്ള രക്തപിത്തം, ഗുദത്തിങ്കൽ മുറി, അതിസാരം, ഉള്ളിൽ ശല്യംപെടുക, കഷായവസ്തിചെയ്തു പ്രകൃതിഭോജനം വരുന്നതിനു മുമ്പു, ക്രൂരകോഷ്ഠത, സ്നേഹിപ്പിച്ചതു അധികമായിപ്പോക, ഇവകയിൽ വിരേചനം പാടില്ലാത്തതാകുന്നു. ക്ഷയരോഗത്തിലും വിരേചിപ്പിക്കുന്നതു പലപ്പോഴും ദോഷകരമായി പരിണമിക്കുന്നതാകുന്നു. ഈ നിഷേധിച്ച സ്ഥലങ്ങളിൽ വല്ല ആത്യയിക സംഗതികളാലും വിരേചിപ്പിക്കേണ്ടി വന്നാൽ അവിടെ പ്രത്യേക കരുതലോടുകൂടി ചെയ്യേണ്ടതാകുന്നു.

## ക്രിയാക്രമം.

നിഷേധിക്കപ്പെട്ടിട്ടില്ലാത്ത എവിടേയും വിരേചിപ്പിക്കുന്നതിനുമുമ്പു ഛൎദ്ദിപ്പിക്കണമെന്നാണു വിധി. അങ്ങിനെ ചെയ്യില്ലെങ്കിൽ കഫം കീഴ്പോട്ടു ഇറങ്ങി അഗ്നിമാന്ദ്യം മുതലായ ഉപദ്രവങ്ങൾ ഉണ്ടാവാനെളുപ്പമുണ്ടു. ഛൎദ്ദിപ്പിച്ചിട്ടുണ്ടെങ്കിൽ പതിനഞ്ചു ദിവസം കഴിഞ്ഞല്ലാതെ വിരേചിപ്പിക്കരുതു. ഛൎദ്ദിപ്പിച്ചിട്ടുണ്ടെങ്കിലും ഇല്ലെങ്കിലും പുറത്തായി വേണ്ടുംവിധം സ്നേഹസേചനങ്ങൾ ചെയ്യണം. ഇതെല്ലാം ശരിയായി കഴിഞ്ഞാൽ കോഷ്ഠഭേദവും, രോഗവ്യത്യാസവും മററും നോക്കി തെയ്യാറാക്കിയ ഔഷധം സേവിക്കാവുന്നതാകുന്നു. മരുന്നു സേവിക്കുന്നതിനുള്ള സമയം പത്തുനാഴിക പുലൎന്നതിനു ശേഷമാണു എന്നാണു

ഗികൾ ആചാൎയ്യന്മാരും സിദ്ധാന്തിച്ചിട്ടുള്ളതു. ഇതിനുള്ള കാരണം അതുവരെ തണുപ്പു വിടാതിരിക്കുന്നതുകൊണ്ടു ഔഷധം വയററിൽകിടന്നു സ്തംഭിച്ചുപോകാനെളുപ്പമുള്ളതും, മദ്ധ്യാഹ്നകാലത്തു വൎദ്ധിക്കുന്ന പിത്തം വിരേചനത്തിനു അനുകൂലമായി നില്ക്കുന്നതും ആണെന്നുള്ളതാകുന്നു. എന്നാൽ കേരളത്തിൽ സാധാരണയായി നടന്നുവരുന്ന സമ്പ്രദായം കാലത്തു 5 മണിക്കു മരുന്നു സേവിക്കുന്നതാണ്. അധികം തണുപ്പില്ലാത്ത കാലങ്ങളിൽ ഇങ്ങിനെ ചെയ്യുന്നതുകൊണ്ടു ദോഷം പറവാൻ പാടില്ല. ദേഹത്തിന്മേൽ തണുപ്പു ബാധിക്കാതിരിപ്പാനുള്ള ഏൎപ്പാടുകൂടി പ്രത്യേകം ചെയ്തിരുന്നാൽ മതി.

പിത്താധികമായ കോഷ്ഠമാണെങ്കിൽ മൃദുക്കളായ പാൽ, മുന്തിരിങ്ങ, കണിക്കൊന്ന മുതലായവയാൽതന്നെ നല്ലവണ്ണം വയറിളകുന്നതാകുന്നു. വാതാധികമായാലാണ് ക്രൂരകോഷ്ഠത എന്നു പറയുന്നത്. അവിടെ തീക്ഷ്ണങ്ങളായ നാഗദന്തിവേർ, കള്ളിപ്പാൽ മുതലായവയാൽതന്നെ സുഖമായി വിരേചനം ഉണ്ടാവുന്നതു ദുൎല്ലഭമാണ്. അതുകൊണ്ടു കോഷ്ഠത്തെ അറിഞ്ഞുവേണം മരുന്നിനേയും മാത്രയേയും തിട്ടപ്പെടുത്തുവാൻ. പിത്താധിക്യത്തിങ്കൽ ചവൎപ്പ്, മധുരം ഈ രസമുള്ള ദ്രവ്യങ്ങളെക്കൊണ്ടാണ് വിരേചിപ്പിക്കേണ്ടത്. കഫത്തിങ്കൽ കടുരസമുള്ളതുകൊണ്ടാണ വാതത്തിങ്കൽ വേണ്ടിവന്നാൽ സ്നിഗ്ദ്ധമായും, ഉഷ്ണവീൎയ്യമായും, ലവണരസത്തോടുകൂടിയും ഉള്ള ദ്രവ്യങ്ങളെക്കൊണ്ടു വിരേചിപ്പിക്കണം.

മരുന്നു സേവിച്ചു സമയമായിട്ടും ഇളകിപ്പോകുന്നില്ലെങ്കിൽ ചൂടുവെള്ളം കുടിക്കുകയും വയററത്തു കൈ ചൂടുപിടിപ്പിച്ചു വിയൎപ്പിക്കുകയും വേണം. എന്നാൽ നീൎവ്വാളക്കുരു ചേരുന്ന മരുന്നാണ് സേവിച്ചിരിക്കുന്നതു് എങ്കിൽ അവിടെ പ്രായേണ ചൂടുവെള്ളത്തിനു പകരം പച്ചവെള്ളം കുടിക്കയാണ് വേണ്ടതു്.

എന്നിട്ടും വേണ്ടതുപോലെ ഇളകിപ്പോയിട്ടില്ലെങ്കിൽ അന്നു ലഘുവായി ഊണുകഴിച്ചു പിറേറന്നു ആദ്യം മരുന്നു കഴിക്കണം. ഇളകാത്തതിനു കാരണം സ്നേഹസ്വേദങ്ങൾ വേണ്ടതുപോലെയാവാത്തതാണെന്നു സംശയം തോന്നുന്നപക്ഷം പത്തു ദിവസം കഴിഞ്ഞതിനുശേഷം ആദ്യം വേണ്ടുംവിധം സ്നേഹസ്വേദംചെയ്തു മരുന്നു സേവിക്കുന്നതാണ് അധികം നല്ലത്. രണ്ടാമതു് മരുന്നു സേവിക്കുമ്പോൾ ആദ്യം പററിയ പോരായ്മയെ വേണ്ടുംവിധം ഉള്ളിൽ കരുതി പ്രവൃത്തിക്കേണ്ടതാണ്. കാലത്താണ മരുന്നു സേവിക്കുന്നതെങ്കിൽ നല്ലവണ്ണം മൂടിപ്പുതച്ചു കിടക്കുകയും ഉറങ്ങാതിരിക്കുകയും വേണ്ടതാണ്. തണുപ്പു തട്ടുകയോ, ഉറങ്ങുകയോ ചെയ്താൽ സാധാരണ എല്ലാ വിരേചനൌഷധങ്ങളുടെയും ഫലം കുറഞ്ഞുപോകുന്നതാകുന്നു. മരുന്നു സേവിച്ചതിനുശേഷം അങ്ങുമിങ്ങും എഴുനേററു നടക്കുകയോ, വല്ല പ്രവൃത്തിയും എടുക്കുകയോ, അഥവാ മനസ്സുകൊണ്ടു വല്ലതും തീക്ഷ്ണതവെച്ചു വിചാരിക്കുകയോ ചെയ്യരുതു. ശോധന വേണം എന്നു തോന്നിത്തുടങ്ങിയാൽ സാവധാനത്തിൽ എഴുനേററു

അതിനുള്ള സ്ഥലത്തേക്ക പോകയൊ അവിടെത്തന്നെ പാത്രംവെച്ച അതിൽപോകയൊ ചെയ്യാം; അധികം ദൂരം നടക്കുകയൊ, മുക്കിപ്പുറപ്പെടുവിക്കുകയൊ ചെയ്യുന്നതു വലിയ തെററാകുന്നു.

മാത്രം വയററിന്നു ശുദ്ധിവന്നതുപോലെ തോന്നാതിരിക്കുക, അരുചിയില്ലായ്മ, കഫം, പിത്തം, ഇവ ഇളകിവരായ്ക, ചൊറി, ഉടംപുഴുക്ക (ദേഹം തകരാറായതുകൊണ്ടു പുകഞ്ഞു തേട്ടുന്ന മാതിരിയായിരിക്കുക), കുടുക്കം, പീനസം, മലബന്ധം, വായുവിന്നു തടസ്ഥം ഇവയെല്ലാം അയോഗത്തിന്റെ ലക്ഷണമാണു. മേൽപറഞ്ഞ ലക്ഷണങ്ങൾക്ക വൈപരീത്യം ഉണ്ടാവുകയും ആകപ്പാടെ വയററിന്നു ഘനം കുറഞ്ഞു സുഖം തോന്നുകയും ചെയ്യുമ്പോൾ സമ്യഗ്യോഗമായി. ഇതിങ്കൽ ആദ്യം മലം, പിത്തം, കഫം, പിന്നെ അധോവായു ഇവ വേണ്ടതുപോലെ പോകണം.

അതിയോഗത്തിങ്കൽ ഇവയെല്ലാം സ്രവിച്ചതിന്നശേഷം കഫപിത്തങ്ങളോടുകൂടാതെ വെള്ളം മാത്രം അതിസരിച്ചുതുടങ്ങും. ഈ വെള്ളം വെളുത്തോ, കറുത്തോ, രക്തത്തോടുകൂടിയോ, മാംസം കഴുകിയ ജലംപോലെയൊ ഇരിക്കും. ഇനി മേദസ്സു അഴഞ്ഞുപോകുന്നതുപോലെയും തോന്നിയേക്കാം. ഗുദഭ്രംശം ഉണ്ടാകും. ദാഹം, തലതിരിച്ചിൽ, കണ്ണുകുണ്ടിൽപോക ഇവയും ക്രമത്തിൽ ഉണ്ടാകുന്നതാണു. എന്നുമാത്രമല്ല, വമനത്തിന്റെ അതിയോഗത്താൽ വരുന്ന ഭവിഷ്യത്തുകളൊക്കെ ഇതിനാലും ഉണ്ടാവുന്നതാണതാനും. അയോഗത്തിങ്കൽ രണ്ടാമതു വിരേചിപ്പിക്കുകയും, അതിയോഗത്തിങ്കൽ അതിസാരം, വിഷൂചിക ഇവകളിൽ പറഞ്ഞ ചികിത്സകൾ ചെയ്യുകയും ആണ പ്രതിവിധി. അതിയോഗം നന്നെ കലശലായിട്ടില്ലെങ്കിൽ നല്ല പുളിച്ച തയിരും മോരും കൂട്ടി ചോറുകൊടുത്താൽതന്നെ പോക്ക തൽക്ഷണം നില്ക്കുന്നതാകുന്നു. എന്നാൽ ദീപനത്തിന്റെ കാര്യത്തിലേക്ക ഇതു അത്ര ഗുണമുള്ളതല്ല. വിരേചനത്തിന്ന ഉത്തമമാത്രയാകുമ്പോൾ മുപ്പതു പ്രാവശ്യവും, മദ്ധ്യമമാത്രക്ക ഇരുപതു പ്രാവശ്യവും, ഹീനമാത്രക്ക പത്തു പ്രാവശ്യവും പോയതായുണ്ടാവണം. നാലിടങ്ങഴി, രണ്ടിടങ്ങഴി, ഒരിടങ്ങഴി ഇതിന്നു വയററിൽനിന്ന പോകയാണ വേണ്ടതെന്ന പക്ഷാന്തരമുണ്ടു. ഇതു കണക്കാക്കേണ്ടതു ആദ്യം മലത്തോടുകൂടി രണ്ടൊ മൂന്നൊ പ്രാവശ്യം പോകുന്നതിനെ ഒഴിച്ചാണ. വേണ്ടതുപോലെ വിരേചിച്ചുകഴിഞ്ഞാൽ വമനം കഴിഞ്ഞാലുള്ളതുപോലെ ഉള്ള വിധിതന്നെയാകുന്നു അനുഷ്ഠിക്കേണ്ടതു. പക്ഷെ പുകവലിക്കുക മാത്രം ചെയ്യേണ്ടതില്ല. ശരിയായ പേയാദിക്രമം ചെയ്തു പ്രകൃതിഭോജനം വരുത്തിക്കൊള്ളണം. ഔഷധം സേവിച്ചിട്ടു വയറിളകിപ്പോയില്ല; സേവിച്ച ഔഷധം ദഹിച്ചിട്ടും ഇല്ല; അഗ്നിമാന്ദ്യമുണ്ടു; ദോഷാധിക്യത്താൽ ക്ഷീണവുമുണ്ടു; എങ്കിലും നന്നെ ശോധിച്ചിട്ടില്ലെങ്കിൽ അവനെ മരുന്നു ദഹിച്ചതായ ലക്ഷണം കാണുന്നതുവരെ പട്ടിണിയിടേണ്ടതാകുന്നു. സാമാന്യേന ലംഘനക്രിയ ചെയ്താലത്തെ മാതിരിയൊക്കെയാണ

ഇവക്കു പിന്നെ ചെയ്യേണ്ടതു്. ഇങ്ങിനെ ചെയ്താൽ മരുന്നു സേവിച്ചിട്ടു വയറിളകാത്തതുകൊണ്ടും മററും ഉണ്ടായ ഉപദ്രവങ്ങളെല്ലാം ശമിക്കുന്നതാണ്.

വമനത്തിന്നാവട്ടെ വിരേചനത്തിന്നാവട്ടെ ആരംഭിച്ചതു മുതൽ പ്രകൃതിഭോജനം വരെയുള്ള സാധാരണ പത്ഥ്യനിയമങ്ങളെല്ലാം കണിശമായി അനുഷ്ഠിക്കേണ്ടതാണ്. ഇവകളുടെ അവസാനത്തിൽ ദേഹബലത്തിന്നുവേണ്ടി അല്പം ഒന്നു സ്നേഹിപ്പിക്കകൂടി ചെയ്യുന്നതു അത്യാവശ്യമാണുതാനും. ശരിയായി ശോധന വരുത്തുന്നതുകൊണ്ടുള്ള ഗുണം താഴെ പറയുന്ന ശ്ലോകത്താൽ വെളിവാവുന്നതാണ്.

ബുദ്ധിപ്രസാദം ബലമിന്ദ്രിയാണാം
ധാതുസ്ഥിരത്വം ജ്വലനസ്യ ദീപ്തിം
ചിരാച്ച പാകം വയസഃ കരോതി
സംശോധനം സമ്യഗുപാസ്യമാനം.

# ശിരോവസ്തി.

ഇതു സ്നേഹത്തിന്റെ ബാഹ്യോപയോഗത്തിൽവെച്ചു ഏററവും പ്രധാനപ്പെട്ടതും, സാമാന്യം വലിയതും ആയ ഒരു ചികിത്സയാണ്. ഊർദ്ധ്വാംഗത്തെ ബാധിച്ചിട്ടുള്ള എല്ലാ വാതരോഗത്തിന്നും, ഭയങ്കരമായ തലവേദന, സൂര്യാവർത്തം, വാതാധികമായ തിമിരം, കണ്ണുളലം, കണ്ണുനാശം, ബാധിര്യം, അർദ്ദിതം, വായ്കോട്ടം, മുഖക്കോട്ടം, തലതിരിപ്പു ഇവകൾക്കും, പ്രത്യേകിച്ചു ശിരസ്സിൽനിന്നു പുറപ്പെടുന്നതായ ഞരമ്പുകളെ (Cranial Nerves) സംബന്ധിക്കുന്ന സകല രോഗങ്ങൾക്കും ഇതു അതിസാധാരണമായ ശമനത്തെ കൊടുക്കുന്നതാണ്. എങ്കിലും അഭ്യംഗം നിഷേധിച്ചിട്ടുള്ളവക്ക ഇതും ചെയ്യാൻ പാടുള്ളതല്ല.

ഇതിന്നു ഒരുക്കേണ്ടതായ ഉപകരണങ്ങൾ താഴെ പറയുന്നവയാകുന്നു. ഒന്നാമതു രോഗഭേദംപോലെ കാച്ചി തെയ്യാറാക്കിയ തൈലം. ഇതു മുഖ്യമായി ഇതിൽ വേറെ യാതൊരു ഉപകരണവും ഇല്ല. ഇതു മെഴുകുപാകത്തിലാണു അരിക്കേണ്ടതു എന്നാണു വൈദ്യന്മാരുടെ അഭിപ്രായം. പ്രായേണ ഇതിന്നുപകരിക്കുന്നതു ക്ഷീരബല മുതലായ ആവർത്തിച്ചതും വാതത്തിൽ വിധിച്ചതും ആയ തൈലങ്ങളാകുന്നു. ഇതു ഓരോ ദിവസത്തിന്നു സുമാർ നാലുനാഴിയിൽ കുറയാതെ വേണ്ടിവരുന്നതാണ്. ആവർത്തിക്കാത്ത മററു തൈലങ്ങളെക്കൊണ്ടും ഘൃതം മുതലായവയെക്കൊണ്ടും ഇതു ചെയ്യുന്നതിന്നു യാതൊരു വിരോധവുമില്ല. പക്ഷെ പ്രാധാന്യം തൈലത്തിന്നുതന്നെയാണുള്ളതു്. പിന്നെ പ്രധാനമായ ഒരു ഉപകരണം

തൊപ്പിയാണ്. ഇതു രോഗിയുടെ ശിരസ്സിന്നു പാകത്തിലുള്ളതും, തലയിലിട്ടാൽ ചെവിക്കുററിവരെ സുഖമായി ഇറങ്ങിയിരിക്കുന്നതും, പശുവിന്റെയോ പോത്തിന്റെയോ നല്ല ദൃഢമായ തോലുകൊണ്ടുണ്ടാക്കപ്പെട്ടതും, മാർദ്ദവമുള്ളതും ആയിരിക്കണം. തൊപ്പിശ്ശീലയിന്മേൽ പിടിപ്പിക്കുന്ന തൊപ്പിപോലെ രണ്ടു പുറവും തുറന്നിരിക്കയാണു വേണ്ടതു്. ഇതിന്നു സുമാർ 12 വിരൽ വീതി വേണ്ടതാണു. എന്നുവെച്ചാൽ രോഗിയുടെ തലയിൽ ഇട്ടാൽ മൂർദ്ധാവിന്റെ ഒത്ത നടുവിനെക്കാൾ നാലുവിരൽ കുറയാതെ തൊപ്പിയുടെ വക്ക പൊന്തിനില്ക്കേണ്ടതാകുന്നു. ഇതുകൂടാതെ തൊപ്പിയുടെ ചോടെ നെററിയിന്മേൽ ചുററിക്കെട്ടത്തക്ക നീളത്തിൽ നാലുവിരലിൽ കുറയാതെ വീതിയിൽ ഒരു ശീലക്കഷണം, ധാരക്കു നെററിയിന്മേൽ കെട്ടുന്നമാതിരി തൊപ്പിവെച്ചതിന്നുശേഷം അതിന്മേൽകൂടി തലക്കു ചുററിക്കെട്ടുവാൻ ഒരു വത്തി, പിഴിച്ചിലിന്നു മുക്കിപ്പകരുവാൻ തെയ്യാറാക്കുന്ന മാതിരി വേറെ രണ്ടു ശീലക്കഷണങ്ങൾ, കുറെ ഉഴുന്നരച്ചതു, സ്നേഹം ചൂടുപിടിപ്പിക്കുവാൻതക്ക ഒരു പാത്രം, അതിന്നു കുറെ ളരത്തിൽ ചെറുതായ ഒരു അടപ്പു, അങ്ങോട്ടും ഇങ്ങോട്ടും സ്നേഹം കൊണ്ടുനടക്കുവാൻ രണ്ടു ചെറിയ പാത്രങ്ങൾ, ഇളക്കുവാൻ ഒരു കയ്യിൽ, മുട്ടിന്നുയരത്തിൽ സൌകര്യത്തിലിരിക്കത്തക്ക ഒരു പീഠം, സമയം അറിവാൻ ഒരു വാച്ചു, രണ്ടോ മൂന്നോ പഴുത്ത പുലാവില കുത്തിയതു, തോർത്തുമുണ്ടു, ധാരയുടെ അവസാനത്തിൽ പറഞ്ഞവിധം കുളിപ്പാനുള്ള ചട്ടവട്ടങ്ങൾ, രണ്ടു പരിചാരകന്മാർ, ഒരു വൈദ്യൻ, വിളക്കു ഇവ എല്ലാം ഒരുക്കിവെക്കേണ്ടതാകുന്നു.

## ക്രിയാക്രമം.

രോഗിയെ ആദ്യം ഒന്നു സ്നേഹസ്വേദങ്ങൾ ചെയ്യുകയും ശുദ്ധിവരുത്തുകയും വേണം. അതുകഴിഞ്ഞു നല്ല ഒരു ശുഭദിവസത്തിൽ വൈകുന്നേരം പകൽ രണ്ടുമണി മുതൽ 6 മണിക്കുള്ളിൽ മൂത്രവിസർജ്ജനം മുതലായ ആവശ്യകർമ്മങ്ങൾ എല്ലാം കഴിച്ചു നിവാതമായ ഒരു മുറിയിൽ മുമ്പറഞ്ഞ പീഠത്തിന്മേൽ പടിഞ്ഞാട്ടു തിരിഞ്ഞിരുന്നു ധാരയുടെ ആരംഭത്തിലെ മാതിരി വഴിപാടുകളെല്ലാം കഴിച്ചു ഈശ്വരവിചാരത്തോടുകൂടിയിരിക്കണം. വൈദ്യൻ വസ്തിക്കു കാച്ചിയ എണ്ണ കൈപ്പൊറുത്ത ചൂടു പിടിപ്പിക്കാതെ രോഗിയുടെ തലയിൽ തേപ്പിക്കുകയും മുമ്പറഞ്ഞ നാലുവിരൽ വീതിയുള്ള ശീല നടുമടക്കി രണ്ടു വിരൽ വീതിയാക്കി നെററിക്കു ശരിയായി ചെവിക്കുററിക്കു മീതെകൂടി തല ചുററിക്കെട്ടിക്കുകയും വേണം. അതിന്നുമീതെ തൊപ്പിയിറക്കിവെക്കാം. തൊപ്പി സ്ഥാനത്തായി എന്നു കണ്ടാൽ അതിന്നുമീതെ വത്തികൊണ്ടു ഒന്നുകൂടി ചുററിക്കെട്ടേണ്ടതാകുന്നു. കെട്ടുന്നതു നന്നാ മുറുകിയും അയഞ്ഞും വരരുതു്. തലയിൽ എണ്ണ പകർന്നാൽ ചോരത്തക്ക വല്ല ദ്വാരങ്ങളും ഉണ്ടോ എന്നു പ്രത്യേകം പരിശോധിക്കേണ്ടതും തൊപ്പിയുടെ കീഴ്വക്കത്തെല്ലാം ഉഴുന്നരച്ചതുകൊണ്ടു അടച്ചു ലേശംപോലും ചോരാത്തവിധമാക്കിത്തീർക്കേണ്ടതും

ആകുന്നു. ഇതു കഴിയുമ്പോഴേക്ക പരിചാരകന്മാർ സ്നേഹം ചൂടുപിടിപ്പിച്ചു തെയ്യാറാക്കിവെക്കണം. മുമ്പ് കാച്ചിവെച്ചിട്ടുള്ള സ്നേഹം തണുത്തതു തിളപ്പിക്കുന്നതു അത്ര നന്നല്ല. അല്പം ചൂടാക്കേണ്ടുന്ന ആവശ്യം മാത്രമേ ഉള്ളു. എന്നാൽ അധികം ചൂടു അരുതു; സുഖോഷ്ണമായിരിക്കണം. എല്ലാം ശരിയായാൽ ഈ സ്നേഹം ശിരസ്സിൽ സാവധാനത്തിൽ ഒഴിക്കാം ഇതിന്നു മുമ്പായി രോഗിയുടെ തല നിവർത്തിയിരിക്കുന്നില്ലേ എന്നു ഒന്നു പരിശോധിക്കകൂടി വേണ്ടതാണു. മൂർദ്ധാവു മുഴുകി ഒരു വിരൽ മീതെ സ്നേഹം നില്ക്കുന്നതുവരെയാകുന്നു അതു ശിരസ്സിൽ ഒഴിക്കേണ്ടതു. ഈ പാകത്തിൽ ഒഴിച്ചുകഴിഞ്ഞാൽ ബാക്കിയുള്ളതിനെ ചൂടാറാതെതന്നെ അടുപ്പത്തുവെച്ചുകൊണ്ടിരിക്കണം തലയിൽ ഒഴിക്കുന്ന സ്നേഹം അധികം ചൂടായിപ്പോകുന്നതു വലിയ അബദ്ധമാകുന്നു എന്നു പ്രത്യേകം ഓർമ്മയിലിരിക്കട്ടെ സ്നേഹം ആറിവരുന്തോറും ശീലക്കഷണം കൊണ്ടു കരോട്ടു മുക്കി പുറത്തേക്ക എടുക്കുകയും പകരം ചൂടുള്ളതു ശിരസ്സിലേക്ക ഒഴിക്കുകയും വേണ്ടതാണു. ഇങ്ങിനെ സമയം കഴിയുന്നതുവരെ ചെയ്തുകൊണ്ടിരിക്കണം. സ്നേഹം ധരിച്ചുകൊണ്ടിരിക്കുന്നതിന്നു സമയം നിശ്ചയിക്കേണ്ടതു ദോഷാദികളെ നോക്കിയാണു. വാതാധിക്യത്തിൽ 10,000 മാത്രയും (സുമാർ 53 മിനുട്ടു), പിത്താധിക്യത്തിങ്കൽ 8,000 മാത്രയും (സുമാർ 42⅔ മിനുട്ടു), കഫാധിക്യത്തിങ്കൽ 6,000 മാത്രയും (സുമാർ 32 മിനുട്ടു), നിരോഗിയായവന്നു ചെയ്യുന്നതായാൽ 1000 മാത്രയും (സുമാർ 5⅓ മിനുട്ടു) ആണു ഇതിന്നു സമയം ആചാര്യന്മാർ വിധിച്ചിട്ടുള്ളതു. എന്നാൽ ചില സന്ദർഭങ്ങളിൽ ഇപ്പോഴും ഉള്ള പഴയ വൈദ്യന്മാർ യാതൊരു ദോഷവും കൂടാതെതന്നെ മൂന്നേമുക്കാൽ നാഴികവരെ ശിരസ്സിൽ സ്നേഹം ധരിപ്പിച്ചു വരാറുണ്ടെന്നുള്ളതും ഇവിടെ പ്രസ്താവയോഗ്യമാകുന്നു. വായിൽനിന്നും, മൂക്കിൽനിന്നും കഫം ഇളകി ഉൽക്ലേശം (സ്രവിച്ചുതുടങ്ങുക) ഉണ്ടാകുന്നതുവരെയാണു ശിരോവസ്തി ചെയ്യേണ്ടതു എന്നാണു വൃദ്ധവൈദ്യാഭിപ്രായം. അതുകൊണ്ടു പറഞ്ഞ സമയത്തിന്നു മുമ്പും ഈ ലക്ഷണം കണ്ടാൽ അവസാനിപ്പിക്കാവുന്നതുമാണു. സമയം കഴിഞ്ഞാൽ ശീലകൊണ്ടോ പുലാവിലകൊണ്ടോ ശിരസ്സിൽനിന്നു എണ്ണ വേഗത്തിൽ മുക്കിയെടുക്കുകയും തൊപ്പി മുതലായതു അഴിച്ചെടുക്കുകയും ചെയ്യണം. അതിന്നുശേഷം അപ്പോഴും തലയിലുള്ള എണ്ണ നല്ലവണ്ണം തോർത്തിയെടുക്കുകയും അല്പനേരം കഴുത്തു, ചുമൽ, ചെവിക്കുറി, മുഖം, പിങ്കഴുത്തു മുതലായ ഉത്തമാംഗഭാഗങ്ങളെ തലോടിക്കൊണ്ടിരിക്കുകയും വേണ്ടതാണു. ഇതു സ്നേഹം ശിരസ്സിൽ നിർത്തിയിരിക്കുന്ന സമയവും ചെയ്താൽനന്നു. ഇതു കഴിഞ്ഞാൽ ധാരയുടെ അവസാനത്തിൽ എന്നപോലെ തണുത്തതും എണ്ണതേച്ചു ക്രമപ്രകാരം കുളിക്കേണ്ടതും, അഥവാ സ്നാനം നിഷേധിച്ച ദിക്കിലാണെങ്കിൽ തണുത്തതു എണ്ണ തേക്കാതെതന്നെ ശീലകൊണ്ടു നല്ലവണ്ണം തുടച്ചു മിഴുക്ക കളഞ്ഞു യഥാസ്ഥാനത്തുപോയി ശയിക്കേണ്ടതും ആകുന്നു. ദോഷാദികളുടെ താരതമ്യം

നോക്കി ഇങ്ങിനെ മൂന്നു ദിവസമൊ, അഞ്ചുദിവസമൊ, ഏഴുദിവസമൊ ഇതു ചെയ്യുന്നതിന്നു വിരോധമില്ല. എന്നാൽ ശിരോവസ്തി ഒന്നിച്ചു ഏഴുദിവസത്തിലധികം ചെയ്യുന്നതു യുക്തമല്ല എന്നാണ ഋഷിശ്രേഷ്ഠന്മാർ തീർച്ചപ്പെടുത്തീട്ടുള്ളതു. അതിനാൽ ഏഴുദിവസംകൊണ്ടു ഉദ്ദിഷ്ടഫലം മുഴുവൻ സിദ്ധിക്കാത്തപക്ഷം തൽക്കാലം ഒന്നു നിർത്തി പിന്നെ ഏഴുദിവസമോ അധികമൊ കാലം കഴിഞ്ഞതിന്നു ശേഷം രണ്ടാമതു വസ്തി ചെയ്യേണ്ടതാകുന്നു. അങ്ങിനെയല്ലാതെ അധികം ദിവസമോ, അധികം നേരമോ ചെയ്തു പോയാൽ അതിസ്നിഗ്ദ്ധത, അതിസ്രാവം ഇവയിലുണ്ടാകാവുന്ന ഉപദ്രവങ്ങൾ ഉണ്ടായിത്തീരുന്നതും, അങ്ങിനെ സംഭവിച്ചാൽ അവകൾക്ക വിധിച്ച ചികിത്സകൾതന്നെ ചെയ്തു ശമിപ്പിക്കേണ്ടതും ആകുന്നു. ഭക്ഷണം, പത്ഥ്യക്രമം മുതലായതെല്ലാം ധാരക്ക പറഞ്ഞതുപോലെതന്നെയാണ അനുഷ്ഠിക്കേണ്ടതു. ഇങ്ങിനെ ശരിയായ വിധത്തിൽ ശിരോവസ്തി ചെയ്യുന്നതായാൽ മുമ്പറഞ്ഞ ഉത്സാദ്യങ്ങളായ രോഗങ്ങൾ നിശ്ശേഷം മാറിപ്പോകുന്നതിന്നുപുറമെ താഴെ പറയുന്ന ശ്ലോകത്തിൽ പറഞ്ഞിട്ടുള്ളതായ ഗുണങ്ങളും പ്രത്യേകം സിദ്ധിക്കുന്നതാകുന്നു.

(ശ്ലോ)—കചപതനസിതപലിതജയാനാം
പരിപൂരണം ശിരസ്സമീരരോഗാൻ
ജയതി ജനയതീന്ദ്രിയപ്രസാദം
സ്വരഹനുമൂർദ്ധബലഞ്ച മൂർദ്ധതൈലം.

---

# സ്നാനം.

ശരീരസൌഖ്യത്തിന്നു കുളി ഏററവും ആവശ്യമായ കാൎയ്യമാകുന്നു. വൃത്തികേടായി ശീലിച്ചാൽ അതു അവസാനം ഒരു ഭയങ്കരരോഗമായി തീരുന്നതാണെന്നു മാത്രമല്ല അന്യന്മാൎക്കുകൂടി ഇതിനാൽ ഉപദ്രവം തട്ടിത്തുടങ്ങുകയും ചെയ്യും. അതുകൊണ്ടു നീരോഗിയായ ഏവനും ദിവസേന കുളിച്ചു ശീലിക്കേണ്ടതാണ്. ഇതു ദേഹമനസ്സുകൾക്ക ഉന്മേഷത്തെയും ആരോഗ്യത്തെയും വൎദ്ധിപ്പിക്കുന്ന ഒരു ദിനചൎയ്യയാകുന്നു അതു താഴെപറയുന്ന നിയമങ്ങളെ അനുസരിച്ചാണ ചെയ്യേണ്ടതു്.

ഒന്നാമതു സ്നാനംചെയ്യുന്നതു കാലത്തോ, വൈകുന്നേരമോ ആയിരിക്കണം. മദ്ധ്യാഹ്നസമയത്തു സ്നാനംചെയ്യുന്നതു നിന്ദ്യമാകുന്നു. രണ്ടു നേരവും നിയമേന സ്നാനംചെയ്യുന്നുണ്ടെങ്കിൽ അതു വളരെ അധികം സൌഖ്യകരമായിട്ടുള്ളതാണ്. അതിന്നുപയോഗിക്കുന്ന ജലം ഏററവും നിൎമ്മലവും ഘനം കുറഞ്ഞതും ആയിരിക്കേണ്ടതാണ്. ജലത്തിൽ അശുദ്ധികൾ ഒന്നും ഉണ്ടാവരുതെന്നു മാത്രമല്ല, സമീപത്തിൽപോലും യാതൊരു മലിനതയും ഉണ്ടായിക്കൂടാ. കുളിക്കുന്നതിന്നുമുമ്പു ശൌചം, പല്ലുതേപ്പു

മുതലായ എല്ലാ ശുചീകരണപ്രവൃത്തിയും നിഷ്കൃഷ്ടയായി ചെയ്യണം. ദേഹത്തിന്മേൽ നല്ല വാകയോ, ചെറുപയറോ തേച്ച് അഴുക്കുകളെല്ലാം നീക്കാതെ കുളിക്കുന്നതുകൊണ്ടു ഫലമില്ല. ചരട്, കോണകം, വസ്ത്രങ്ങൾ ഇവയെല്ലാം പ്രത്യേകം പ്രത്യേകം ശുചിയാക്കണം. നിർമ്മലജലമായ കുളത്തിലൊ, നദിയിലൊ മുങ്ങിക്കുളിക്കുന്നതാണു ഉത്തമപക്ഷം. അതിനു സൌകൎയ്യമില്ലാത്ത സന്ദൎഭത്തിൽ വെള്ളം കോരിപ്പകൎന്നെങ്കിലും കുളിക്കാതിരിക്കരുത്. കുളിക്കുമ്പോൾ മേൽ ചൂടുവെള്ളം ഉപയോഗിക്കുന്നതു ദേഹബലത്തിനും ശരീരസുഖത്തിനും നല്ലതാണ്. പക്ഷെ തലക്കു ചൂടുവെള്ളം പകരുന്നതു ശാസ്ത്രനിഷിദ്ധമാകുന്നു. നല്ല വെള്ളം കിട്ടാത്ത പക്ഷം തിളപ്പിച്ചതിനുശേഷം ആറിച്ചാൽ തലക്കുപയോഗിക്കുന്നതിനു വിരോധമില്ല. ഇതിൽ മരുന്നുകൾ വല്ലതും ചേൎക്കണമെന്നു നിർബ്ബന്ധമില്ല. പച്ചവെള്ളം പിടിക്കാത്തവൎക്ക് വെള്ളം തിളപ്പിക്കുമ്പോൾ താഴെ പറയുന്ന മരുന്നുകളിട്ടാലധികം നന്നായിരിക്കും.

വാതത്തിനു കുറുന്തോട്ടിവേർ, പിത്തത്തിനു നെല്ലിക്ക, കഫത്തിനു കുരുമുളകിന്നില അല്ലെങ്കിൽ ഇഞ്ചി ഇവകളാകുന്നു തലക്കു വേണ്ടത്. മേലേക്കു വാതത്തിനു പുഴുക്കപ്പുളിയില, വാതംകൊല്ലി, ആവണക്കില, മുരിങ്ങയില മുതലായതും, പിത്തത്തിനു നാല്പാമരത്തൊലി, ഇല, തെച്ചിപ്പൂവു, നന്നാറി മുതലായതും, കഫത്തിനു മുളകിന്നില, ഇഞ്ചിന്നില, വേപ്പില, കൊന്നയില, മുരിങ്ങയില, പൊന്നാന്തകരയില, നീർച്ചുള്ളി മുതലായതും കൊള്ളാവുന്നതാണ്. ഇവക മരുന്നുകൾ ഇടങ്ങഴി വെള്ളത്തിനു മുക്കുറ കഴഞ്ചിലധികം ചേൎക്കേണ്ടതില്ല. രോഗമില്ലാത്ത സ്ഥിതിയിൽ വെള്ളം നല്ലവണ്ണം തിളച്ചാൽ വാങ്ങാം. രോഗികൾക്കാവുമ്പോൾ ഇതു നാലിലൊന്നുമുതൽ പകുതിയാവുന്നതുവരെ കുറുക്കേണ്ടിവരാവുന്നതാണു. എന്തായാലും തിളക്കാത്ത വാടവെള്ളം പകരുന്നതു സ്നാനം രോഗിക്കു ഒരുപോലെ ദോഷകരമാകുന്നു. രക്തവാതക്കാൎക്ക് ചൂടുവെള്ളം അത്ര പിടിക്കയുമില്ല. ഇവൎക്ക് ചിററമൃതു, നീർച്ചുള്ളി മുതലായവയിട്ടു തിളപ്പിച്ചു സാമാന്യം ആറിക്കണം.

മുങ്ങിയാൽ അല്ലെങ്കിൽ തലയിൽ വെള്ളം പകൎന്നു വെടിപ്പുവരുത്തിക്കഴിഞ്ഞാൽ ഉടനെ തോൎത്തണം. തോൎത്തുന്നതു വളരെ സാവധാനത്തിലും, മാൎദ്ദവത്തിലും വേണ്ടതാണു. ഒരു ദിക്കിലും കഴുത്തിയില്ല എന്നു വരരുതു. അധികം ബലം പ്രയോഗിക്കുന്നതുകൊണ്ടു കലശലായി തല കുലുക്കുന്നതു നന്നല്ലതാനും. മേലും അതുപോലെതന്നെ എല്ലാദിക്കും വെടിപ്പായി തോൎത്തണം. തലയിൽ ഈറൻ മുണ്ടുകൊണ്ടു തോൎത്തിക്കഴിഞ്ഞാൽ ഉണങ്ങിയ വസ്ത്രംകൊണ്ടുകൂടി രണ്ടാമതു ഒന്നു തോൎത്തുന്നതു എപ്പോഴും നല്ലതാകുന്നു. തോൎത്തിക്കഴിഞ്ഞാൽ അധികം താമസിക്കാതെ ഈറൻ മാറണം. ഈറൻ കോണകമോ, വസ്ത്രമോ ധരിച്ചുകൊണ്ടിരിക്കുന്നതു ദേഹത്തിനു കേടാണു. അതുമല്ല, ഗുഹ്യസ്ഥലങ്ങളിൽ ചൊറി മുതലായ ഉപദ്രവങ്ങൾ ഉണ്ടായിത്തീരുകയും ചെയ്യും.

രോഗമുള്ളവരോ അതു മാറിയെങ്കിൽ ക്ഷീണം തീൎന്നിട്ടില്ലാത്തവരോ കുളിക്കുമ്പോൾ ചില കാൎയ്യങ്ങൾ പ്രത്യേകം ശ്രദ്ധവെക്കേണ്ടതുണ്ടു. ഇവൎക്ക പച്ചവെള്ളം ഒരിക്കലും പാടുള്ളതല്ല. രോഗാനുസാരേണ കാച്ചിയ വെള്ളമേ ഉപയോഗിക്കാവൂ. കുളിക്കുള്ള സമയം പത്തുമണിമുതൽ നാലുമണിക്കുള്ളിൽ വെയിലുള്ള നേരം നോക്കിയാവാൻ നിശ്ചയിക്കേണ്ടതു. കാററു, തണുപ്പു, മഞ്ഞു മുതലായതു ലേശംപോലും ബാധിക്കാത്ത മുറികളിൽ വെച്ചു കുളിപ്പാൻ പാടുള്ളൂ. തലകുളി ഇവർ വൎജ്ജിക്കയാണു ഉത്തമം. തേച്ചു കുളിക്കയാണെങ്കിൽ എണ്ണതേച്ചതിനുശേഷം അധികം താമസിക്കരുതു. (ചില രോഗങ്ങളെന്നു ഈ കാൎയ്യത്തിൽ വ്യത്യാസം വന്നേക്കാം.) മേൽ എണ്ണ തേച്ചു കഴിഞ്ഞാൽ മുമ്പു തലയിലെ മെഴുക്കുകളഞ്ഞു വെള്ളംപകൎന്നു തോൎത്തണം. ഈറൻ വസ്ത്രംകൊണ്ടു തോൎത്തിയാലും പിന്നെ ഉണങ്ങിയതുകൊണ്ടു തോൎത്തണമെന്നു ഇവിടെ പ്രത്യേകം നിൎബ്ബന്ധമുണ്ടു. കുളികഴിഞ്ഞാൽ നെറുകയിൽ പൊടി തിരുമ്മണം. അധികപക്ഷം ഇതിനുപയോഗിക്കുന്നതു രാസ്നാദിപൊടിയാണു. ചില സന്ദൎഭങ്ങളിൽ പഞ്ചഗന്ധം, കച്ചോരാദി, മഞ്ജിഷ്ഠാദി ഇവയും ഉപയോഗിക്കും. ഈറൻ മാറാൻ ഒരു മിനുട്ടുപോലും താമസിക്കയും അരുതു.

സ്നാനം വളരെ ഗുണകരമാണെങ്കിലും ചില ദിക്കിൽ ഇതു ചെയ്യാൻ പാടില്ലെന്നു പ്രത്യേകം വിധിയുണ്ടു. അതും ഈ സന്ദൎഭത്തിൽ പറയാതിരിക്കുന്നില്ല. എല്ലാ വാതരോഗങ്ങളിലും, അൎദ്ദിതത്തിൽ വിശേഷിച്ചും കുളി വളരെ വിരോധമാകുന്നു. കഫരോഗത്തിൽ പ്രത്യേകിച്ചും, ജലദോഷത്തിൽ ഒരിക്കലും കുളിപ്പാൻ പാടുള്ളതല്ല. നേത്രരോഗം, മുഖരോഗം, കൎണ്ണരോഗം ഇവയുടെ ആരംഭാവസ്ഥയിൽ (Acute Stage) കുളി തെററായ പ്രവൃത്തിയാകുന്നു. അജീൎണ്ണമോ അതുമൂലമുള്ള അതിസാരമോ ഉള്ളവർ കുളി വൎജ്ജിക്കേണ്ടതാണു. ഭക്ഷണം കഴിഞ്ഞ ഉടനെ ആരും കുളിക്കരുതു. നവജ്വരത്തിൽ ഒരിക്കലും കുളിക്കരുതെന്നു എല്ലാ ആചാൎയ്യന്മാരും ഒരുപോലെ ശാസിച്ചിട്ടുണ്ടു. ഇതു കൂടാതെ അനേകം ചികിത്സകളിൽ കുളി വിരോധിക്കപ്പെട്ടിട്ടുണ്ടു. തീരെ വൎജ്ജിച്ചിട്ടില്ലാത്ത ചികിത്സകളും ചിലതുണ്ടു. എന്നാൽ ഈ ചികിത്സക്കാലത്തു കുളിക്കുന്നതു ഒക്കെയും രോഗികൾക്കുള്ള വിധിയെ അനുസരിച്ചുതന്നെ ചെയ്യേണ്ടതാകുന്നു. പൂൎവ്വന്മാർ കുളിയെ വിരോധിച്ചിട്ടുള്ളതു മിക്കവാറും മുങ്ങിക്കുളിയെ ഉദ്ദേശിച്ചും പച്ചവെള്ളത്തെ ഉപയോഗിക്കുന്നതിനെ വിചാരിച്ചും ആണെന്നു വിചാരിപ്പാൻ ന്യായമുണ്ടു. അതുകൊണ്ടു നിഷേധിച്ച ദിക്കിൽ ഈ വിധമുള്ള സ്നാനത്തെ തീരെ വൎജ്ജിക്കതന്നെ വേണം.

എന്നാൽ അതാതു രോഗാനുസാരേണ കാച്ചിയ വെള്ളം മുതലായ ഉപയോഗിച്ചു കുളിക്കുന്നപക്ഷം നിഷേധിച്ച ദിക്കിൽതന്നെയും വലിയ ദോഷംകൂടാതെ കഴിപ്പാൻ വൈദ്യന്മാൎക്ക സാധിക്കുന്നതാണ്.

---

# സ്നേഹനം.

എണ്ണ, നെയ്യ, മുതലായ മിഴുക്കരസമുള്ള പദാൎത്ഥങ്ങളെ വേണ്ടും വിധം അകത്തും, പുറത്തും ഉപയോഗിച്ച ശരീരത്തിന്ന സ്നിഗ്ദ്ധത വരുത്തുന്ന ക്രിയയാണ 'സ്നേഹനം' എന്ന പറയുന്നത്. ഇവ അകത്തെക്ക വായിൽകൂടിയും, ഗുദത്തിൽകൂടിയും, മൂക്ക മുതലായ മറ്റ ദ്വാരങ്ങളിൽകൂടിയും ഉപയോഗിക്കാം. പുറമെ അഭ്യംഗം, പിചു, വസ്തി, തൎപ്പണം മുതലായി പലവിധത്തിലും ഇതിനെ ഉപയോഗിക്കാറുണ്ട്. മിക്ക രോഗങ്ങളുടേയും ചികിത്സയുടേയും ആദ്യാവസാനം സ്നേഹനക്രിയയാണ വേണ്ടത എന്ന പറയാം. എങ്കിലും താഴെ പറയുന്ന രോഗികളെ പ്രത്യേകം സ്നേഹിപ്പിക്കേണ്ടതാണ്. വിയൎപ്പിക്കുവാനൊ, ശോധനക്രിയകൾ വല്ലതും ചെയ്യാനൊ ഭാവിക്കുന്നവരെ അധികം മുൻകൂട്ടി സ്നേഹിപ്പിക്കാതെ കഴികയില്ല. രൂക്ഷത ബാധിച്ചവന്ന ഇത പ്രത്യേകം ചെയ്യേണ്ടതാണ്. വാതരോഗികളെ നല്ലവണ്ണം സ്നേഹിപ്പിച്ചിട്ടില്ലെങ്കിൽ അത ആശ്വാസപ്പെടുത്തുവാൻ തീരെ പ്രയാസപ്പെടും. മദ്യപാനം, സ്ത്രീസേവ, വ്യായാമം, വിചാരം ഇവ അധികം ശീലിക്കുന്നവർ, കിഴവന്മാർ, കുട്ടികൾ, രക്തക്ഷയം, ശുക്ലക്ഷയം ഇവ ബാധിച്ചവർ, സ്വതെ ബലഹീനന്മാർ, ശോഷിച്ചവർ, വാതരോഗികൾ ഈ കൂട്ടരെല്ലാം സ്നേഹനത്തെ പ്രത്യേകം ആചരിക്കേണ്ടവരാണ്.

എന്നാൽ അഗ്നി നന്നെ മന്ദിച്ചിരിക്കുന്നവരേയും, അത്യഗ്നിയുള്ളവരേയും, അധികം തടിച്ചവർ, കലശലായി ക്ഷീണിച്ചവർ, വാതരോഗങ്ങളിൽവെച്ച ഊരുസ്തംഭം പിടിപ്പെട്ടവർ ഇവരേയും, അതിസാരം, അജീൎണ്ണം, കണ്ഠരോഗം, കൈവിഷം, മഹോദരം, മോഹാലസ്യം, ഛൎദ്ദി, അരോചകം, കഫം, തണ്ണീർദാഹം ഇവ ബാധിച്ചവരേയും, മദ്യപാനം നിമിത്തം ലഹരിയിൽപെട്ട കുഴപ്പെടുന്നവരേയും സ്നേഹിപ്പിക്കുവാൻ പുറപ്പെടരുത്. ഗൎഭം അലസിയ സ്ത്രീകളേയും, നസ്യം, വസ്തി, വിരേചനം ഇവ ചെയ്തവരേയും ഉടനെ സ്നേഹിപ്പിക്കുന്നത നല്ലതല്ല. പക്ഷെ ഈ നിഷേധത്തെ അധികം ആചരിക്കേണ്ടത സ്നേഹത്തെ അകത്തേക്ക സേവിക്കുന്ന വിഷയത്തിലാണ്. പുറമെ ഉപയോഗിക്കുന്നതിൽ അത്രതന്നെ അപായം വരുവാനില്ല.

സ്നേഹദ്രവ്യങ്ങളിൽവെച്ച പ്രധാനപ്പെട്ടത നാലെണ്ണമാണ്. (1) ഘൃതം, (2) മജ്ജ, എന്നുവെച്ചാൽ അസ്ഥിയുടെ ഉള്ളിൽനിന്നെടുക്കുന്ന കൊഴുപ്പ. (3) വസ, ഇത മാംസത്തിൽനിന്ന എടുക്കുന്ന എണ്ണയാകുന്നു. (4) തൈലം. എന്നാൽ അകത്തെക്ക സേവിക്കുവാൻ ഇവ നാലിലും വെച്ച ശ്രേഷ്ഠമായിട്ടുള്ളത ഘൃതമെന്നത്രെ ആയുൎവൈദ്യസിദ്ധാന്തം.

ദോഷഭേദത്താലും, രോഗവ്യത്യാസത്താലും സ്നേഹത്തെ തിരഞ്ഞെടുക്കുന്നതിൽ മനസ്സിരുത്തേണ്ടതുണ്ട്. ചുരുക്കിപ്പറയുന്നതായാൽ പിത്തത്തി

ങ്കൽ ഘൃതവും, വാതത്തിങ്കലും വേണ്ടിവന്നാൽ കഫത്തിങ്കലും തൈലവുമാണു പ്രയോഗിക്കേണ്ടതു. ബാക്കി രണ്ടും വാതത്തിങ്കൽ പ്രധാനംതന്നെയാണെന്നതാണു. പക്ഷെ ഏതിന്റെ വസയാണു അല്ലെങ്കിൽ മജ്ജയാണു എന്നുവെച്ചാൽ അതു ആ ജീവിയുടെ മാംസത്തിന്റെ ഗുണത്തെക്കൂടി അനുസരിച്ചിരിക്കും എന്നുമാത്രം അവയ്ക്കു വ്യത്യാസം ഉണ്ടു.

അനേകം ഘൃതങ്ങളും തൈലങ്ങളും ഈ പുസ്തകത്തിൽ വിവരിച്ചിട്ടുണ്ടു. അവയിൽനിന്നു രോഗത്തിന്റെ താരതമ്യംപോലെയുള്ളവയെ തിരഞ്ഞെടുക്കാവുന്നതാണു. കാച്ചിയ സ്നേഹമാകുമ്പോൾ രോഗത്തിനു പിടിക്കുന്ന കാര്യം സംശയിപ്പാനില്ലല്ലോ.

ഘൃതപാനത്തിന്റെ വിധി സംക്ഷിപ്തമായി ഔഷധവർഗ്ഗങ്ങളെപ്പററി പറയുന്നഘട്ടത്തിൽ 'ഘൃതങ്ങൾ' എന്ന തലവാചകത്തിനുചോടെ ൫-ാംഭാഗത്തു വിവരിച്ചിട്ടുണ്ടു. കാച്ചിയതല്ലാത്ത സ്നേഹമായാലും വിധിയെല്ലാം അതുതന്നെയായാൽ മതി. ഏതു സ്നേഹവും ഭക്ഷണത്തിനു മുമ്പു സേവിച്ചാൽ അധഃകായത്തിലെയും, മദ്ധ്യത്തിൽ ആയാൽ മദ്ധ്യകായത്തിലേയും, അവസാനത്തിലായാൽ ഊർദ്ധ്വകായത്തിലെയും രോഗങ്ങളെ ശമിപ്പിക്കുകയും, അതാതംഗങ്ങൾക്കു ബലത്തെ കൊടുക്കുകയും ചെയ്യും എന്നാണു വൈദ്യന്മാരുടെ അഭിപ്രായം.

സ്നേഹം സേവിക്കുന്നകാലത്തും സേവകഴിഞ്ഞാൽ അത്ര കാലം കൂടിയും പത്ഥ്യത്തിന്റെ സാധാരണ നിയമങ്ങളെല്ലാം ശരിയായി അനുഷ്ഠിക്കേണ്ടതാണു. എന്നാൽ അല്പമാത്രമായി ശീലിക്കുമ്പോൾ ഇതു അതുതന്നെ ശ്രദ്ധവെച്ചു കഴിയൂ എന്നില്ല. വലിയ രോഗങ്ങളിൽ സ്നേഹം അകത്തേക്കു സേവിക്കമാത്രം ചെയ്താൽപോരാ. അഭ്യംഗാദികളും കൂടിചെയ്തു ശരീരത്തെ കഴിയുന്ന വേഗത്തിൽ സ്നേഹിപ്പിക്കുവാൻ നോക്കണം. അതിനു അഭ്യംഗം, സേകം, പിഴിച്ചിൽ, പിചു, ശിരോവസ്തി ഇവയെല്ലാം ഇതിനു മുമ്പു വെവ്വേറെ തലവാചകത്തിൽ വിവരിച്ചിട്ടുണ്ടു. അതാതിന്റെ ചോട്ടിൽ നോക്കിയാൽ ക്രമം അറിയാം.

പത്ഥ്യനിയമങ്ങളെ അനുസരിച്ചു നടക്കുവാൻ കഴിയാത്തവരും, ക്ഷീണന്മാരും, അടിയന്തരകാര്യമില്ലാത്ത സന്ദർഭത്തിൽ രോഗാനുസാരേണ തയ്യാറാക്കിയ സ്നേഹം ചെറിയ മാത്രയിൽ, എന്നുവെച്ചാൽ കൂട്ടിയുണ്ടാൽ പതിവുപോലെ ദഹനം വരത്തക്ക നിലയിൽ; ഭക്ഷണസമയങ്ങളിൽ ചോററിൽ കൂട്ടിയുണ്ണുകയോ, ഭക്ഷണത്തിനു അല്പം മുമ്പു സേവിക്കുകയൊ ചെയ്കയും, നിയമേന അഭ്യംഗം ശീലിക്കയും ചെയ്താൽ മതിയാവുന്നതാണു. ഇങ്ങിനെയായാൽ ഫലത്തിനു അല്പം താമസം വരുമെങ്കിലും യാതൊരു അപായത്തെയും ശങ്കിപ്പാനില്ല.

അടിയന്തരാവശ്യങ്ങളിൽ താഴെ പറയുന്ന സാധനങ്ങൾ സേവിച്ചാൽ എളുപ്പത്തിൽ സ്നിഗ്ദ്ധത വരുന്നതാണു. (1) കൊഴുപ്പു നല്ലവണ്ണം

ഉള്ള മാംസംകൊണ്ടു രസം (സൂപ്പ്) ഉണ്ടാക്കി നെയ്യ് ധാരാളം ചേൎത്തു സേവിക്ക. (2) ഈ മാംസരസത്തിൽ അരിയിട്ടു വേവിച്ചു കഞ്ഞിയാക്കി നെയ്യിൽ വറുത്തിട്ടു സേവിക്ക. (3) പാലുംകൊണ്ടു കഞ്ഞിവെച്ചു ചൂന്നതൊ നെയ്യ് പകൎന്നു കുടിക്ക. (4) തയിരിന്റെ പാടയിൽ ശൎക്കരചേൎത്തു സേവിക്ക. (5) എള്ളു വറുത്തുപൊടിച്ചു നെയ്യും ശൎക്കരയും ചേൎത്തു തിന്നുക. (6) ഷട്പലാദി സ്നേഹത്തിൽ ഉപ്പുചേൎത്തു സേവിക്കുക. ഇനിയും അനേകം സാധനങ്ങൾ ഉണ്ടു. ഇവ ഒരിക്കൽ കഴിക്കുമ്പോൾ വയറുനിറയെ കുടിക്കണം. ദഹിച്ചാൽ ഊണുകഴിക്കാം. വലിയ പത്ഥ്യമൊന്നും ആവശ്യവും ഇല്ല എന്നാൽ ഇവക്കു ചിലൎക്കിതിന്നിഷേധവുമുണ്ടു. കുഷ്ഠം, ശോഫം, പ്രമേഹം ഇവകളിൽ സ്നേഹിപ്പിക്കേണ്ടിവന്നാൽ അവിടെ ശൎക്കര, ആനൂപമാംസം, പാൽ, എള്ളു, ഉഴുന്നു, തയിർ ഇവയൊന്നും പ്രയോഗിക്കരുതു. അവിടെയഥായോഗം കാച്ചിയ സ്നേഹങ്ങളെ മാത്രമേ ഉപയോഗിപ്പാൻ വിധിയുള്ളു.

ശരിയായി സ്നിഗ്ദ്ധത വന്നാൽ വായുക്കൾക്കു ഗതാഗതത്തിന്നു യാതൊരു തടസ്ഥവും ഇല്ലാതിരിക്കുക, അഗ്നിമാന്ദ്യം ഇല്ലാതിരിക്ക, മലത്തിന്നു സ്നിഗ്ദ്ധത (അയവു, ഉണങ്ങി ഉറയാതിരിക്ക), സ്നേഹത്തിനോടു മടുപ്പു, കുറഞ്ഞൊരു ക്ഷീണം ഇവയെല്ലാം ഉണ്ടാവുന്നതാണു. സ്നിഗ്ദ്ധത മതിയായില്ലെങ്കിൽ ഈ ഗുണങ്ങൾ ഉണ്ടാകാതിരിക്കതന്നെയാണു ലക്ഷണമെന്നു പറയേണ്ടതില്ലല്ലൊ. സ്നിഗ്ദ്ധത അധികമായാൽ ദേഹത്തിന്നു വിളൎപ്പു, മൂക്ക, വായ, ഗുദം മുതലായവയിൽനിന്നു സ്നേഹമോ കഫമോ സ്രവിക്ക, അഗ്നിമാന്ദ്യം, ശോഫം, ജ്വരം, വയററിൽവേദന, വയറുസ്തംഭനം, മേദസ്സ്, കഫം ഇവ വൎദ്ധിച്ചുള്ള ഉപദ്രവങ്ങൾ ഇവയെല്ലാം ഉണ്ടാകുന്നതാണു. ഈവക ഉപദ്രവത്തിന്നു പട്ടിണി കിടക്ക, ഛൎദ്ദിപ്പിക്ക, വിയൎപ്പിക്ക, രൂക്ഷങ്ങളായ ആഹാരങ്ങൾ കഴിക്ക മുതലായ കഫഹരങ്ങളായ ക്രിയകളെ ചെയ്താൽ മതി. സ്നേഹം മാത്ര അധികമായിപ്പോയി ദഹിക്കാതെ വന്നാൽ ചൂടുവെള്ളം കുടിക്കയും, അതുകൊണ്ടും മതിയായില്ലെങ്കിൽ വയറു നിറയെ തിളച്ച മോരുകുടിച്ചു പിന്നെ യാതൊന്നും കഴിക്കാതെ ഒരു യാമമൊ, ഒരു ദിവസമോ മൂടിപ്പുതച്ചു കിടക്കുകയും ചെയ്താൽ സാമാന്യം ഉള്ള ദോഷം എല്ലാം ശമിക്കുന്നതാണു.

സ്നിഗ്ദ്ധത വന്നുകഴിഞ്ഞാൽ സ്വേദിപ്പിക്കാം. എന്നാൽ ആ ദിവസങ്ങളിൽ അഭ്യംഗവും, അകത്തേക്കു സ്നിഗ്ദ്ധമായും, ദ്രവമായും, ഉഷ്ണമായും ഉള്ള ജാംഗലമാംസരസത്തെ കഴിക്കയും വേണ്ടതാണു. ഇങ്ങിനെ മൂന്നു ദിവസം കഴിഞ്ഞാൽ സാധാരണ വിരേചിപ്പിക്കുവാൻ തക്ക സമയമായി. വമനത്തിന്നാണെങ്കിൽ ഒരു ദിവസം മാത്രം കഴിഞ്ഞാൽ മതിയാകുന്നതുമാകുന്നു.

മാംസം, മേദസ്സ്, കഫം ഇവ അധികം വൎദ്ധിച്ചുവരേയും, വിഷമാഗ്നികളേയും, നിയമേന സ്നേഹം ഉപയോഗിക്കുന്നവരേയും സ്നേഹിപ്പി

ക്കേണ്ടിവന്നാൽ ആദ്യം ഒരാഴ്ച നല്ലവണ്ണം ഭക്ഷിപ്പിക്കണം. എന്നു വെച്ചാൽ രണ്ടോ നാലോ ദിവസത്തിന്ന സ്നിഗ്ദ്ധാംശങ്ങളുടെ ഉപയോഗം തീരെ മാററിവെക്കണം. പിന്നെ നല്ലവണ്ണം ഭക്ഷണം ദഹനമായെന്ന കണ്ടാൽ സ്നേഹിപ്പിച്ച ശോധനാദിക്രിയകളെല്ലാം ചെയ്യാവുന്നതുമാണ. ഇങ്ങിനെയായാൽ സ്നേഹവ്യാപത്തു യാതൊന്നും ഉണ്ടാവുന്നതല്ല.

സ്നേഹത്തെ വേണ്ടുംവിധം ശീലിക്കുന്നതായാലുള്ള ഗുണം താഴെ പറയുന്ന ശ്ലോകത്താൽ വെളിപ്പെടുന്നതാകുന്നു.

ദീപ്താന്തരാഗ്നിഃ പരിശുദ്ധകോഷ്ഠഃ
പ്രത്യഗ്രധാതുർബ്ബലവർണ്ണയുക്തഃ
ദൃഢേന്ദ്രിയോ മന്ദജരശ്ശതായുഃ
സ്നേഹോപസേവീ പുരുഷഃ പ്രദിഷ്ടഃ.

---

# സ്വേദനം.

മററു ചികിത്സകളെപ്പോലെതന്നെ പ്രാധാന്യമുള്ള ഒന്നാകുന്നു സ്വേദനം. ഇതു അനേകം രോഗങ്ങൾക്കു അത്ഭുതമായും സഹായിയായും ഉള്ള ശമനത്തെക്കൊടുക്കുമെന്നു മാത്രമല്ല, വമനം, വിരേചനം മുതലായ ശോധനചികിത്സകൾക്കെല്ലാം സ്നേഹം എന്നപോലെ മുൻകൂട്ടി സ്വേദവും കഴിക്കാൻ പാടില്ലാത്തതാണ്. പ്രത്യേകിച്ച ജലദോഷം, കാസം, പീനസം, എക്കിട്ട്, വയർവീർപ്പ്, സ്രോതസ്സുകൾക്ക് അടവു, ഒച്ചയടപ്പ്, വാതം, കഫം ആമം, സ്തബ്ധത, അരക്കെട്ടു, പുറം, കുക്ഷി മുതലായ ദിക്കിലെ കൊളുത്തൽ, വിലക്കം, മലമൂത്രതടങ്ങിനോവു, മൂത്രകൃച്ഛ്രം അരുചി, വൃദ്ധി, ഗ്രന്ഥികൾ, ആമവാതം, വിശ്വാചി, ഗൃധ്രസി, ശൂല, അഷ്ഠീല, ബാഹ്യായാമം, ആന്തരായാമം, പക്ഷാഘാതം, അംഗങ്ങൾക്ക് തരിപ്പ്, ശോഫം മുതലായ രോഗങ്ങൾ സ്വേദസാദ്ധ്യങ്ങളാകുന്നു. എന്നാൽ അധികം തടി ക്ഷീണത, ബലക്ഷയം, ദൌർബ്ബല്യം, വിഷം, ക്ഷാരകർമ്മം, അഗ്നികർമ്മം, അതിസാരം, ഛർദ്ദി, പ്രമേഹം, ഉരഃക്ഷതം ഇവയാൽ അവശതപ്പെട്ടവരേയും കലശലായി മെലിഞ്ഞവരേയും, ലഹരി, തിമിരരോഗം, മഹോദരം, വിസർപ്പം, കുഷ്ഠം, രക്തവാതം ഇവയുള്ളവരേയും, തൈർ, പാൽ, സ്നേഹം, തേൻ ഇവ പാനംചെയ്തു കഴിക്കുന്നതിന്ന മുമ്പും, വിരേചനംചെയ്തു പ്രകൃതിഭോജനം വരുന്നതിന്ന മുമ്പും ഗുദഭ്രംശം, അതിയായ തളർച്ച, ദാഹം, വ്യസനം, കോപം, ഇവ ബാധിച്ചവരേയും, നന്നെ വിശപ്പുള്ളവരേയും, മദിച്ചു മറിയുന്നവരേയും, കാമില, പാണ്ഡു, പ്രമേഹം, പിത്തം ഇവ മൂർച്ഛിച്ചവരേയും, ഗർഭിണി, രജസ്വല, പ്രസവിച്ചവൾ ഇവരേയും സ്വേദിപ്പിക്കുന്നതു നിഷിദ്ധമാകുന്നു. എന്നാൽ അത്യധികരോഗങ്ങളിൽ സ്വല്പമായി ചെയ്യാമെന്നും മഹർഷിമാർ സമ്മതിച്ചിട്ടുണ്ട്. ഒരിക

ട്ടിൽ മറ്റുദിക്കിലേപ്പോലെതന്നെ സ്വേദിപ്പിക്കരുത്. കണ്ണു, അണ്ഡം, ഹൃദയം ഇവയിൽ അതിലും കുറച്ചുനേരം മാത്രമെ സ്വേദിപ്പിക്കാവു എന്നും ആണു വൈദ്യസിദ്ധാന്തം.

അനേകം വിധം സ്വേദങ്ങൾ വിധിക്കപ്പെട്ടിട്ടുണ്ട് അവയിൽ പ്രധാനപ്പെട്ടവയെ മാത്രം താഴെ കാണിച്ചിട്ടുണ്ട്.

## അവഗാഹസ്വേദനം.

ഇതു വാതഹരങ്ങളായോ, മറ്റു രോഗാനുസാരേണ വിധിക്കപ്പെട്ടതോ ആയ ഔഷധങ്ങളിട്ടു തിളപ്പിച്ചു വെള്ളം, കാടി, മദ്യം, പാൽ മുതലായ ദ്രവങ്ങൾ ഒരാൾക്കു ഇറങ്ങിയിരിക്കത്തക്ക വിസ്താരമുള്ള ഒരു കടാഹത്തിലോ, പാത്രത്തിലോ നിറച്ചു സഹിക്കത്തക്ക ചൂടായിരിക്കുമ്പോൾ രോഗി അതിൽ ഇറങ്ങിയിരുന്നു കരിമ്പടം മുതലായ സാധനങ്ങളെക്കൊണ്ടു പുതച്ചിരുന്നു വിയർപ്പിക്കുന്നതാണ്. ദ്രവം ചൂടാറുന്തോറും ചൂടുള്ളതു ഒഴിക്കയും വേണം. ഈ ദ്രവങ്ങളിൽ പ്രായേണ രോഗാനുസാരേണ തെയ്യാറാക്കിയ സ്നേഹംകൂടി ചേർക്കണമെന്നാണ വിധി. സർവ്വാംഗവാതത്തിന്നും മൂത്രകൃച്ഛ്രം, മൂലംകടച്ചിൽ, മൂത്രംപോകായ്ക, അന്ത്രവൃദ്ധി ഇവയും ഈ തരം സ്വേദം അധികം നന്നു. ഇതിന്നു മുരിങ്ങ, നീർമാതളം, ആവണക്ക, ഉങ്ങ്. തുളസി, കരിന്തുളസി, കാട്ടുതിരിപ്പാല, ആടലോടകം, മുള്ള്, എരിക്ക, ചിറ്റമൃത്, പലകപ്പയ്യാനി മുതലായവകളുടെ ഇലകൾ, ഉപനാഹത്തിന്നു പറഞ്ഞ വയമ്പു മുതലായ സാധനങ്ങൾ, അന്നപാനാദികൾ — അതിൽ പ്രത്യേകിച്ചു മത്സ്യമാംസം, ദശമൂലം ഇവകളൊക്കെ വെവ്വേറെയും തമ്മിൽചേർത്തും രോഗഭേദംപോലെ വെള്ളം തിളപ്പിക്കുന്നതിന്നുപയോഗപ്പെടുത്തിവരുന്ന ഔഷധങ്ങളാണ്. ഐങ്കൊല്ലി, വാതംകൊല്ലി, ആടകൊടിയൻ മുതലായ മറ്റു ഔഷധങ്ങളിട്ടും ഇതു തിളപ്പിക്കുന്നതു നന്നായിരിക്കും. സർവ്വാംഗവാതത്തിങ്കൽ കഴുത്തുവരെ ശരീരം മുഴുവനും ഈ ദ്രവത്തിൽ ആണ്ടിരിക്കേണ്ടതാണ്. മറ്റു രോഗങ്ങൾക്കു അതു പൊക്കിൾ വരെയായാൽ പോരായ്കയില്ല. പുതക്കേണ്ടതു തല മൂടിയും ഈ ദ്രവം ആകിരിക്കുന്ന പാത്രംകൂടി ഉള്ളിൽ വെക്കത്തക്കവിധത്തിലും ആണു വേണ്ടതു. കഴുത്തിന്നു കീഴ്പോട്ടുള്ള രോഗങ്ങളിൽ തല മൂടേണ്ട എന്നു പക്ഷാന്തരവും ഇല്ലെന്നില്ല.

## ഉപനാഹം.

ഇതു വയമ്പു, കള്ളിന്റെ ഊറൽ, ശതകുപ്പ, ദേവതാരം, കടുക്, ധാന്യങ്ങൾ, പ്രത്യേകിച്ചു ഗോതമ്പു, നവര, അകിൽ, ചന്ദനം മുതലായ ഗന്ധദ്രവ്യങ്ങൾ, അരത്ത, ആവണക്കിൻകുരു, മഞ്ഞൾ, കൊട്ടം മുതലായ ഔഷധങ്ങൾ, സ്നേഹങ്ങൾ, പുത്തൻപുളി, മോർ, പാൽ, മദ്യം, വെള്ളം മുതലായവയിൽ ഉപ്പും ചേർത്തു അരച്ചു ചൂടോടെ ലേപനം ചെയ്കയും, പിന്നെ ശീലയോ, ആവണക്കില മുതലായ പത്രങ്ങളോ വെച്ചു കെട്ടുകയും ചെയ്യുന്നതാണ്. രാവിലെ കെട്ടിയാൽ രാത്രി അഴിക്കണം. രാത്രി

കെട്ടിയാൽ രാവിലെ അഴിക്കയും വേണ്ടതാണു. ഘൃതത്തിൽപോലെ ഇതിലും മരുന്നു എണ്ണയുള്ള മാറിവെക്കുന്നതിന്നും വിരോധമില്ല. ലേപനം ചെയ്യുന്നതു സാധാരണ ഒരു വിരൽ കനം വേണ്ടതാണു. ശോഫത്തിന്നു സ്വേദാദിഗണം മുതലായ മററു മരുന്നുകളെക്കൊണ്ടും ഇതു പ്രയോഗിക്കപ്പെടുമാറുണ്ടു. പോൾട്ടിസ് ഈ ഇനത്തിൽ പെട്ടിട്ടുള്ളതാണെന്നു പ്രത്യേകം പറയേണമെന്നില്ലല്ലൊ.

## ഊഷ്മസ്വേദം.

അവഗാഹത്തിന്നു പറഞ്ഞപ്രകാരമുള്ള ദ്രവത്തിന്റെയോ, മണൽ, മണ്ണാങ്കട്ട, പൊടി മുതലായ മററു സാധനങ്ങളോ ചൂടുപിടിപ്പിച്ചു അതിന്റെയോ ആവി സർവ്വാംഗത്തിലുമൊ, ഏതെങ്കിലും ഒരംഗത്തിൽ മാത്രമായൊ തട്ടിച്ചു വിയർപ്പിക്കുന്നതിന്നാണു ഊഷ്മസ്വേദം എന്നു പേർ. ദ്രവങ്ങളെക്കൊണ്ടു ഊഷ്മസ്വേദം ചെയ്യുന്നപക്ഷം അതിന്നു കോക്കട്ടിൽ, കസാല മുതലായവയുടെ ചോട്ടിൽ സ്വേദനദ്രവം വെക്കുകയും, രോഗി മീതെ പുതച്ചിരുന്നൊ, കിടന്നൊ ഈ ആവിയേൽക്കുകയും ചെയ്താൽ മതി. ആവി ശരിക്ക തട്ടുവാൻ മദ്ധ്യത്തിൽ തടസമില്ലാതിരിക്കുകയും, ഇടക്കിടെ ദ്രവത്തെ ഇളക്കിക്കൊണ്ടിരിക്കുകയും, അല്ലെങ്കിൽ ആവശ്യാനുസാരം പാകം ചൂടുള്ള ദ്രവം ഒഴിച്ചുകൊണ്ടിരിക്കുകയും വേണം.

## കംബളസ്വേദം.

അവഗാഹത്തിന്നു പറഞ്ഞ മാതിരി ദ്രവത്തിൽ കമ്പിളിക്കഷണമൊ, ഫ്ലാനൽപാളിയോ മുക്കിപ്പിഴിഞ്ഞു ചൂടോടെ ഒപ്പി വിയർപ്പിക്കുന്നതിന്നാണു കംബളസ്വേദം എന്നു പേർ. ചൂടുള്ള വെള്ളത്തിൽ കമ്പിളി മുക്കി രോഗിയെ പുതച്ചു ദേഹത്തെ വിയർപ്പിക്കുന്നതും ഇതിന്റെ പ്രകാരഭേദം തന്നെയാകുന്നു.

## താപസ്വേദം.

കല്ലോ, മരയോടൊ, കട്ടിയൊ, പലകക്കഷണമൊ, അതുപോലെയുള്ള മററു സാധനങ്ങളെയോ ചൂടു പിടിപ്പിച്ചു അതുകൊണ്ടു തലോടിയൊ അമർത്തിയൊ വിയർപ്പിക്കുന്നതിന്നു താപസ്വേദം എന്നു പേർ.

## ധാന്യസ്വേദം.

പുഴുങ്ങല്ലരി ഉണ്ടാക്കുവാൻ വേകുന്നമാതിരി നെല്ലുവെച്ചു പാത്തി ചൂടു പാകമാകുമ്പോൾ അതിന്മേൽ പായ വിരിച്ചു പുതച്ചുകിടന്നു വിയർപ്പിക്കുന്നതിന്നു ധാന്യസ്വേദം എന്നു പേർ. ഇതിന്നു എട്ടുവിരലിൽ കുറയാതെ കനത്തിൽ ചൂടുള്ള നെല്ലു പരത്തേണ്ടതാണു. ഇതിൽതന്നെ പായവിരിച്ചു കിടക്കാതെ ഇതിന്റെ ഊഷ്മാവു തട്ടത്തക്കവണ്ണം മീതെ കോക്കട്ടിന്മേലൊ മറെറാ കിടന്നു വിയർപ്പിക്കുന്നതും ധാന്യസ്വേദംതന്നെ. പക്ഷെ, ഇതു ഊഷ്മസ്വേദത്തിന്റെ വകഭേദമാണെന്നും പറയാം. ചാമ, ഗോതമ്പു മുതലായി മററു ധാന്യങ്ങളെക്കൊണ്ടും ഇതു ചെയ്യാവുന്നതാണു.

## ധാരാസ്വേദം.

അവഗാഹത്തിന്നു പറഞ്ഞതോ, വേറെ യുക്ത്യാ ഉണ്ടാക്കിയതോ ആയ ദ്രവം ചൂടോടെ കിണ്ടികളിൽ നിറച്ചു സർവ്വാംഗധാരക്കു പറഞ്ഞതുമാതിരി ധാരയായി വീഴ്ത്തി വിയൎപ്പിക്കുന്നതിന്നു ധാരാസ്വേദം എന്നു പേർ. ഏകാംഗത്തിങ്കൽ മാത്രമായിട്ടും ഇതു ചെയ്യുന്നതിന്നു വിരോധമില്ല.

## നാഡീസ്വേദം.

മുമ്പു പറഞ്ഞ ദ്രവങ്ങളെ വാലുള്ള കിണ്ടിയിൽ നിറച്ചു വായ അടച്ചു കെട്ടി മുരലിൽകൂടി മാത്രം ആവി ഏല്പിച്ചോ, കുടത്തിലോ മറ്റോ നിറച്ചു അതിൽനിന്നു നല്ല കുഴലും വെച്ചു അതിൽകൂടി ആവി വരുത്തിയോ വിയൎപ്പിക്കുന്നതിന്നു നാഡീസ്വേദം എന്നു പേർ.

## പത്രസ്വേദം.

അവഗാഹസ്വേദത്തിൽ പറഞ്ഞ ഇലകളോ, കല്ലുവില, കാട്ടുപുളിയില ചുവന്ന ഉള്ളി, വാതംകൊല്ലി, അടക്കാമണിയൻ, കടഞ്ഞിയില മുതലായതോ അരിഞ്ഞു, നാളികേരം ചിരകിപ്പിഴിഞ്ഞിട്ടും, കൂട്ടാതെയും ചിലപ്പോൾ ഉപ്പു കൂട്ടിയും ശീലയിൽ കിഴികെട്ടി എണ്ണ മുതലായ ദ്രവങ്ങളിൽ വെച്ചു നന്നായി ചൂടോടെ കാച്ചിക്കുത്തുന്നതിന്നു പത്രസ്വേദം എന്നു പേരാകുന്നു. ഉലുവ, ശതകുപ്പ മുതലായ വേറെ ഔഷധംകൊണ്ടും ഇതു ചെയ്യുമാറില്ലെന്നില്ല. മലയാളത്തിൽ അധികം പ്രചാരമുള്ള ഒരു പത്രസ്വേദം അല്ലെങ്കിൽ ഇലക്കിഴിയുടെ സമ്പ്രദായമാണ് താഴെ ചേൎത്തിരിക്കുന്നതു്:—

എരുക്കിന്നില, ആവണക്കിന്നില, നീർമാതളത്തിന്നില, ഉങ്ങിന്നില, ഉമ്മത്തിന്നില, വാതംകൊല്ലിയില ഇവ ഓരോപലം അരിഞ്ഞു; കടുക്, ഉലുവ, ശതകുപ്പ, ഇന്തുപ്പ് ഇവ ഈരണ്ടുകഴഞ്ചു; ഒരു മുറി നാളികേരം ചിരകിയതു്; എല്ലാംകൂടി ആവണക്കെണ്ണ പുരട്ടിയ പാത്രത്തിലിട്ടു വറുത്തു രണ്ടു കിഴിയാക്കിക്കെട്ടുക. ആ കിഴി ആവണക്കെണ്ണയിൽതന്നെ ചൂടുപിടിപ്പിച്ചു വാതസംബന്ധമായോ, ഇടിവു, ചതവു മുതലായതു സംബന്ധിച്ചോ ഉള്ള വേദന, വീക്കം, തുടങ്ങിയ ഉപദ്രവമുള്ള സ്ഥലത്തു വീണ്ടും വീണ്ടും തലോടുക. കിഴി ഇടക്കു മാറേണ്ടതിന്നാണ് രണ്ടു കിഴി ആദ്യം തന്നെ കെട്ടുന്നതു് എന്നു പ്രത്യേകിച്ചു പറയേണ്ടതില്ലല്ലോ. ഈ ചികിത്സയിൽ വാതഹരങ്ങളായ വേറെ തൈലങ്ങളും ഉപയോഗപ്പെടുത്തുന്നതിന്നും യാതൊരു വിരോധവും ഇല്ലാത്തതാകുന്നു.

## പിണ്ഡസ്വേദം.

ഇതിന്നു ഞവരക്കിഴിയെന്നു മലയാളത്തിൽ പറയും. സ്വേദങ്ങളിൽവെച്ചു എറ്റവും പ്രധാനപ്പെട്ട ഒന്നാണിതു്. പക്ഷവാതം, അവബാഹുകം, ഗൃധ്രസീവാതം, ശോഷവാതം മുതലായ ജീൎണ്ണവും കഠിനവുമായ വാതരോഗങ്ങളിലെല്ലാം ഇതാണ് പ്രയോഗിക്കേണ്ടതു്. ഗ്ലാനൻ, ഗ്ര

ല മുതലായതിലും ഇതു ഏറ്റവും വിശേഷമത്രെ. എന്നമാത്രമല്ല, എവിടെയെവിടെ സ്വേദം വിധിക്കപ്പെട്ടിരിക്കുന്നുവോ അവിടെ എല്ലാം ഇതു അധികം ഫലപ്രദമായിരിക്കും.

## ഉപകരണങ്ങൾ.

പ്രധാനമായി ഇതിന്ന വേണ്ടതു നവരയരിയാണ്. ഇതു ഒരു കൊല്ലത്തിൽ അധികം പഴക്കംചെന്ന നെല്ല് ഉണക്കലരിയാക്കി കുത്തിയെടുക്കണം. ഇതിൽനിന്ന ഒരുമ മുതൽ മൂന്നുവരെ നാഴി അരി മൂന്നിരട്ടി വീതം പാലും കുറുന്തോട്ടിക്കഷായവും കൂട്ടി അതിൽ വേവിച്ചു വാറ്റിച്ചു കോടിശ്ശീലയിൽ അതുകൊണ്ടു എട്ടുകിഴിയാക്കി ഉറപ്പുള്ള ചരടുകൊണ്ടു കെട്ടി വെക്കണം. എന്നാൽ കിഴി നന്നാ മുറുക്കി കെട്ടരുത്. പിന്നെ വേണ്ടതു പാലും കുറുന്തോട്ടിക്കഷായവും ആണ്. ഇതു രണ്ടും ആറുനാഴിയിൽ കുറയരുത്. പാലു പശുവിൻപാലും വെള്ളം ചേരാത്തതും, കുറുന്തോട്ടിക്കഷായം പുതിയ കുറുന്തോട്ടിവേർ കൊത്തിനുറുക്കി ചതച്ചു പതിനാറിരട്ടി വെള്ളത്തിൽ കഷായംവെച്ചു നാലിലൊന്നാകുന്നതുവരെ കുറുക്കി അരിച്ചതും ആയിരിക്കണം. എണ്ണ, കിണ്ടി, തലക്കു പൊത്തിക്കെട്ടുവാനുള്ള വത്തി, ധാന്യപ്രാത്തി, തലയിണ, വിളക്ക, കുളിക്കുവാനുള്ള ചട്ടവട്ടങ്ങൾ ഇവയെല്ലാം ധാരക്ക പറഞ്ഞതുമാതിരിതന്നെ തെയ്യാറാക്കേണ്ടതാണ്. പുകത്തൂടാതിരിക്കത്തക്കവണ്ണം ഉരത്തായി ഒരടുപ്പു, കിഴി ചൂടാക്കുവാനായി അതുപ്പത്തേക്ക ഒരു പാത്രം, ഇരുമ്പുകൊണ്ടോ ചട്ടകം അല്ലെങ്കിൽ കയിൽ, കിഴി അങ്ങോട്ടും ഇങ്ങോട്ടും കൊണ്ടുനടക്കുവാൻ വേറെ രണ്ടോ മൂന്നോ പാത്രങ്ങൾ, അവസാനം മേൽനിന്ന പാൽ വടിച്ചുകളയുവാൻ കുറെ ഓലപ്പൊളികൾ, ചിരട്ടക്കോരികൾ, ചരടു ഇവ എല്ലാം വേറെയും ഒരുക്കണം. അഞ്ചു പരിചാരകന്മാരും ഒരു വൈദ്യനും അവശ്യം വേണ്ടതാകുന്നു.

## ക്രിയാക്രമം.

ധാരക്ക പറഞ്ഞ കാലത്തിൽതന്നെ രാവിലെ തലേന്നത്തെ ഭക്ഷണം ദഹിക്കയും വിശപ്പു അധികം ബാധിക്കാതിരിക്കയും ചെയ്യുന്ന സമയംനോക്കി ആവശ്യകർമ്മങ്ങൾ എല്ലാം കഴിച്ചു, കാറ്റു തട്ടുപ്പ് മുതലായതു തട്ടാത്ത ഒരു മുറിയിൽ ശക്തിപോലെ വഴിപാടു കഴിച്ചു ധാരക്ക എന്നപോലെ തലയിൽ എണ്ണതേച്ചു വസ്തി കെട്ടിക്കിടത്തുന്നതിൻ കഴുത്തു പൂടക്കി മേൽ അല്പനേരം തേച്ചു തലോടിക്കൊണ്ടിരിക്കണം. സർവ്വാംഗധാരക്ക പറഞ്ഞമാതിരി നാലു പരിചാരകന്മാർ നാലു ദിക്കിലായി സ്ഥാനം പിടിച്ചിരിക്കുകയും അപ്പോഴേക്ക അഞ്ചാമത്തെ പരിചാരകൻ മുമ്പു തെയ്യാറാക്കിയ നവരക്കിഴിയിൽ നാലെണ്ണം മുമ്പു പറഞ്ഞ കുറുന്തോട്ടിക്കഷായവും പാലും കൂട്ടിയതിൽ തിളപ്പിച്ചു ചൂടോടെ ആദ്യം കൊണ്ടുകൊടുക്കുകയും വേണം. പിന്നെ നാലാളുകളും ഈ കിഴികൊണ്ടു ഉഴിച്ചിൽ തുടങ്ങാം. ഉഴിയുന്നതിനുമുമ്പു ചൂടു പാകമല്ലേ എന്ന കൈകൊണ്ടു തൊട്ടുനോക്കി തിട്ടപ്പെടുത്തണം. എന്നാലും ഒന്ന രണ്ടു പ്രാവശ്യം രോഗിയുടെ മേൽ

വെച്ചു ഉടനെ പൊതിച്ചും പിന്നെ ക്രമത്തിൽ അധികമധികം നേരം വെച്ചും ഉഴിഞ്ഞുംവരണം. അധികം ചൂടായാൽ പൊള്ളിപ്പോകുന്നതും ചൂടു കുറഞ്ഞാൽ ഫലം കുറയുന്നതും ആകുന്നു. ഉഴിയേണ്ടതു അധികവും കീഴ്പ്പോട്ടാണ്. മുകളെ പതുക്കെ പതുക്കെ കിഴികൊണ്ടു കുത്തുകയും വേണം. ഒരു സ്ഥലത്തു പ്രത്യേകമായ സുഖക്കേടുണ്ടെങ്കിൽ അവിടെ അധികം നിഷ്കർഷിച്ചു ഉഴിയേണ്ടതാണ്. അവസ്ഥകളുടെ ഗതിനോക്കി ചിലപ്പോൾ വിലങ്ങത്തിലും ചില ദിക്കിൽ മേപ്പട്ടും ഉഴിയുന്നതു അത്യാവശ്യമായിവരും. ആദ്യം മലർന്നും, പിന്നെ ഓരോഭാഗം ചരിഞ്ഞും, പിന്നെ കമിഴ്ന്നും കിടന്നു ഉഴിയണം. എന്നാൽ ഇങ്ങിനെ ഒരു പ്രാവശ്യം മാത്രം പോരാ. സമയം കഴിയുന്നതിനിടക്കു പല പ്രാവശ്യവും തിരിഞ്ഞും മറിഞ്ഞും കിടക്കേണ്ടതാകുന്നു. പരിചാരകന്മാരുടെ കയ്യ് ഒരു ദിക്കിലും വെറുതെയിരിക്കരുതു്. ചില ദിക്കിൽ അധികം ഉഴിച്ചൽ വേണ്ടുന്നതും ചിലയിടത്തു കുറഞ്ഞുപോകയൊ ഒട്ടും വേണ്ടാതിരിക്കുകയൊ ചെയ്യുന്നതും പിന്നെക്ക വലുതായ ദോഷത്തിന്നിടയാണ്. ഇങ്ങിനെ അധഃകായത്തിൽ മുഴുവനും മുഖത്തും ഉഴിയേണ്ടതാണ്. ശിരസ്സിൽ രോമമുള്ള ഭാഗത്തു ഉഴിയുന്നതു സാധാരണ നടപ്പുകാണുന്നില്ല. എങ്കിലും ഉത്തമാംഗത്തെ സംബന്ധിച്ചു വാതത്തിങ്കൽ ഇതു ചെയ്യുന്നതു ഗുണകരമല്ലാതിരിക്കാൻ സംഗതിയില്ല. ഇങ്ങിനെ ഉഴിയുന്നതിനിടക്കു ആദ്യം കൊടുത്ത നാലു കിഴി ആറിത്തുടങ്ങും. എന്നാൽ ബാക്കി നാലു കിഴി ചൂടാക്കി കൊടുക്കേണ്ടതും പകരം ആറിയ കിഴികൊണ്ടുപോയി മുമ്പത്തെ ഭാണ്ഡത്തിലിട്ടു തിളപ്പിച്ചു ചൂടാക്കേണ്ടതും അഞ്ചാം പരിചാരകന്റെ പ്രവൃത്തിയാണ്. ഇങ്ങിനെ കിഴി മാറിമാറിക്കൊണ്ടും കഴിയുന്നേടത്തോളം ചൂടു ഒരേ നിലയിൽ നിർത്തിക്കൊണ്ടും ഉഴിച്ചിലെല്ലാടത്തും ശരിയായി എത്തുന്നില്ലേ എന്നു പ്രത്യേകം മനസ്സിരുത്തിക്കൊണ്ടും സമയം കഴിച്ചുകൂട്ടേണ്ടതാണ്. പരിചാരകന്മാർ ദിവസവും സ്ഥാനം മാറിമാറിയിരിക്കുന്നതു ഒരുപോലെ കയ്യെത്തുവാനും ഉഴിച്ചിലിന്നു അന്യത്വം വരുവാനും ആവശ്യമാണെന്നു ഒരു പക്ഷമുണ്ടു. എന്നാൽ ഒരുപോലെ പരിചയമുള്ള പരിചാരകന്മാരാണെങ്കിൽ ഇതാവശ്യം ഇല്ല. ശീലം കുറഞ്ഞവരും ഏറിയവരും കൂടിട്ടേ ആളുതികയുള്ളു എന്നു വരികിൽ പകുതി ദിവസം കഴിഞ്ഞാൽ ഇവർ തന്നെ സ്ഥലം മാറിയിരിക്കുന്നതു അനാവശ്യമാണെന്നു പറവാൻ പാടില്ലതാനും.

സമയം ധാരക്കും മററും പറഞ്ഞതുപോലെ മതിയാകുന്നതാണ്. ഇതു കഴിഞ്ഞാൽ രോഗിയെ പാത്തിയിൽ എഴുന്നേല്പിച്ചിരുത്തി മേലുള്ള പശയാസകലം മെല്ലെപ്പൊളിച്ചുകൊണ്ടൊ മറവല്ല സാധനങ്ങളെക്കൊണ്ടൊ സാവധാനത്തിൽ നീക്കിക്കളയണം. എല്ലാം പോയാൽ തലമുതൽ എണ്ണയും കുഴമ്പും തേച്ചു ധാരയുടെ അവസാനത്തിലെപ്പോലെ കുളി ഔഷധസേവ മുതലായവയെല്ലാം ചെയ്യാവുന്നതുമാകുന്നു.

പത്ഥ്യവും അതുപോലെതന്നെ. പക്ഷെ ധാരയിൽ പ്രായേണ ഉഷ്ണസാധനങ്ങളെയാണ പരിഹരിക്കേണ്ടിവരുന്നതു്. നവരക്കിഴിയാക

ന്ധോഹം രോഗത്തിന്റെ സമ്പ്രദായത്താൽ അധികവും ശൈത്യമുള്ളവയെയായിരിക്കം വർജ്ജിക്കേണ്ടതു്. സാധാരണ പഥ്യനിയമങ്ങൾ എല്ലാം ഇതുതന്നെയാകുന്നതാണ്.

പിണ്ഡസ്വേദം കേവലം നവരയരികൊണ്ടുമാത്രമല്ല ചെയ്യപ്പെടുന്നുള്ളു. ഗോതമ്പ്, ഉഴുന്ന, മുതിര, കടല്, ഉലുവ, ശതകുപ്പ മുതലായ സാധനങ്ങളെക്കൊണ്ടും ഈ സ്വേദം ചെയ്യാറുള്ളതാണ്. നവരയിൽ തന്നെ ഇതിൽ ഏതെങ്കിലും ചിലതു ചേർത്തും ചെയ്യമാറില്ലെന്നില്ല. അതു പോലെ ആട്ടിൻമാംസം, കോഴിമാംസം, പന്നിമാംസം മുതലായവ ചേർത്തും ചില രോഗങ്ങളിൽ ചെയ്യുന്നതു തുലോം ഏറെ ഗുണകരമായി വരുവാൻ സംഗതിയുണ്ട്. ഏതുകൊണ്ടു ചെയ്യുന്നതായാലും ദ്രവം ശിക്ഷവും മുമ്പത്തേതുതന്നെയാകുന്നു. എന്നാൽ കാടി മുതലായ മറ്റു ദ്രവങ്ങളെക്കൊണ്ടും ഇതു ചെയ്യുന്നതിൽ വിരോധം പറവാൻ പാടില്ലതാനും.

ഇതും ധാരപോലെ പതിനാലോ, ഇരുപത്തൊന്നോ ദിവസം ചെയ്യേണ്ടിവരുന്നതാണ്. അതു രോഗത്തിന്റെ ശക്തിയേയും രോഗിയുടെ ബലം മുതലായതിനേയും നോക്കി നിശ്ചയിക്കേണ്ടതാകുന്നു. ഇനി ഒരു പ്രത്യേകാവയവത്തിൽ മാത്രമായും പിണ്ഡസ്വേദം ചെയ്യുന്നതിനു വിരോധമില്ല. അതിന്റെയും ക്രമമെല്ലാം മേൽപറഞ്ഞതുതന്നെ. പക്ഷെ കിഴികൾ ചെറുതും, പാൽ മുതലായവയെല്ലാം അതനുസരിച്ചു കുറക്കാവുന്നതാകുന്നു, പഥ്യവും ഏകാംഗധാരപോലെ മതി.

ഇപ്പോൾ അനേകതരം സ്വേദങ്ങളെ ഇവിടെ വിവരിച്ചുകഴിഞ്ഞു. രോഗഭേദവും സ്ഥാനഭേദവും നോക്കി ഇവയിൽ ഏതു എവിടെ വേണ്ടതെന്നോ അതു അവിടെ എടുത്തു പ്രയോഗിക്കേണ്ടതു വൈദ്യന്റെ ചുമതലയാകുന്നു.

സാധാരണ ഏതു സ്വേദം ചെയ്യുന്നതിനു മുമ്പും ഉള്ളിൽ സ്നിഗ്ദ്ധവസ്തുക്കളും തല്ക്കാലം എണ്ണതേക്കയും ചെയ്യേണമെന്നാണു വിധി. സ്വേദത്തിനുപയോഗിക്കുന്ന ദ്രവം മുതലായതുകൂടി എണ്ണ മുതലായതു ചേർത്തു സ്നിഗ്ദ്ധങ്ങളായിരിക്കണമെന്നും നിയമമുണ്ട്. പക്ഷെ രോഗി കഫം വർദ്ധിച്ചവനാണെങ്കിൽ എണ്ണതേക്കയോ സ്വേദം സ്നിഗ്ദ്ധമായിരിക്കയോ വേണമെന്നില്ല. എന്നാൽ കഫവും വാതവുംകൂടി കോപിച്ചിട്ടുണ്ടെങ്കിൽ എണ്ണതേക്കാതെ സ്നിഗ്ദ്ധമായി സ്വേദത്തെ ശീലിക്കണം. സ്നിഗ്ദ്ധത പ്രത്യേകം ആവശ്യമുള്ളതു വാതത്തിനാണെന്നും, വിരോധമായിട്ടുള്ളതു കഫത്തിനാണെന്നും പ്രത്യേകം മനസ്സിലാക്കിയാൽ മതി. കാററില്ലാത്ത സ്ഥലത്തുവെച്ചല്ലാതെ ഏതു സ്വേദവും ചെയ്തു പതിവില്ലെന്നുള്ളതും പ്രത്യേകം ധരിച്ചിരിക്കേണ്ടതാണ്.

കുളിരശേഷം വിട്ടുപോകുകയും വേദനകൾ ഇല്ലാതാകുകയും അംഗങ്ങൾക്ക മാർദ്ദവം വരികയും വിശപ്പു പൊടികയും ചെയ്താൽ സ്വേദം വേണ്ടതുപോലെയായി എന്നു വിചാരിക്കണം. ഇങ്ങിനെ കണ്ടാൽ മേലൊക്കെ തലോടി രോഗികൾക്ക പാകത്തമാതിരി സ്നാനം ചെയ്തു ഇച്ഛാപത്ഥ്യത്തോടെ ഇരിക്കണം.

പിത്തം വദ്ധിക്ക, രക്തംപോക, കലശലായ ദാഹം, മോഹാലസ്യം, ഒച്ച പൊന്താതാവുക, അംഗങ്ങൾക്ക തളച്ച, തലതിരിച്ചിൽ, സന്ധിതോറം വേദന, പനി, ദേഹത്തിൽ കറുത്തോ ചുകന്നോ ഉള്ള പുള്ളികൾ കാണുക, ഛർദ്ദി ഇവയെല്ലാം സ്വേദം അധികമായിട്ടുണ്ടായാൽ ഉണ്ടാവുന്ന ഉപദ്രവങ്ങളാണ. അവിടെ തണുപ്പായും പിത്തശമനമായും ഉള്ള സ്തംഭനക്രിയകളാണ ചെയ്യേണ്ടതു.

സ്വേദിപ്പിക്കുവാനായി മുമ്പറഞ്ഞതുവല്ലാതെയും ചില ഉപായങ്ങളുണ്ടു. അവയും കാലൌചിത്യംപോലെ വൈദ്യൻ പ്രയോഗിക്കേണ്ടതാണ. കാററ കടക്കാത്ത ചെറിയമുറിയിൽ കടന്നിരിക്ക, വ്യായാമം എടുക്ക, അധികം ഘനം ഉള്ള കരിമ്പടം മുതലായവകൊണ്ടു പുതക്ക, വെയിൽകൊള്ളുക ഇങ്ങിനെ അനേകമുണ്ടു. വാതത്തിന്ന കഫമേദസ്സുകളാൽ ആവരണം വരുമ്പോൾ ഈ മാതിരി സ്വേദനമാണ വേണ്ടതു എന്നാണ വിധി. സ്വേദിപ്പിക്കുന്നതുകൊണ്ടുള്ള ഗുണം ഇവകൊണ്ടും എല്ലാവക്കും ഉണ്ടാവാതിരിക്കുന്നതല്ല.

സ്നേഹിപ്പിച്ചാൽ ദേഹത്തിന്റെ അവിടവിടെ പററി ലയിച്ചുകിടക്കുന്ന ദോഷങ്ങൾ എല്ലാം പതിരും. സ്വേദിപ്പിച്ചാൽ അവ ഉരുകി കോഷ്ഠത്തിൽ വന്ന ഉൾപ്പെടുകയും ചെയ്യും. അപ്പോൾ വമനവിരേചനാദികളെക്കൊണ്ടു അവയെ പ്രയാസംകൂടാതെ പുറത്തേക്ക കളവാൻ സാധിക്കുന്നതാണ. അതുകൊണ്ടു എല്ലാ ശോധനക്രിയകളുടേയും മുമ്പിൽ ഇതു അത്യാവശ്യം എന്നു വന്നിരിക്കുന്നു. അതിന്ന മേൽപറഞ്ഞവയിൽനിന്ന താരതമ്യം നോക്കി ഏതെങ്കിലും സ്വേദം തിരഞ്ഞെടുത്താൽ മതിയാകുന്നതും ആണു.

# പ്രധാന രോഗങ്ങളും

## അവക്കുള്ള ചികിത്സയും.

---

### അഗ്നിമാന്ദ്യം.

ശരിയായ ഭക്ഷണം കഴിച്ചാലും അതിനെ ദഹിപ്പാൻ ജാഠരാഗ്നിക്കു ശക്തിയില്ലാതിരിക്കുകയൊ, പതിവിലധികം കാലതാമസം വേണ്ടിവരികയൊ ചെയ്യുമ്പോഴാണ അഗ്നിമാന്ദ്യം എന്ന പറയുന്നതു. ഇതിനാലുണ്ടാവുന്ന ഉപദ്രവങ്ങൾ പ്രായെണ വയററിന്ന കനം, വായു ഉരുണ്ടുവരികൽ, ശബ്ദം, അചിക്കറവു, മലശോധന ഏറിയൊ കുറഞ്ഞൊ വരിക, രക്തക്ഷയം മുതലായവയാണ്. ഇതിന്ന അകത്തെക്ക ലാഘവമായും, മിതമായും ഉള്ള ഭക്ഷണം ശരിയായ സമയത്തു കഴിക്കണം. മധൂകാസവങ്ങൾ; പഞ്ചകോലകഷായം, ദീപ്യകാദികഷായം; പുനർപഞ്ചകാദി, മുക്തമഞ്ജരി ഈ ഗുളികകൾ; ഹിംഗുപലം, ചാർങ്ങേശ്യാദി മുതലായ ഘൃതങ്ങൾ; അഷ്ടചൂർണ്ണം, ഇന്തുപ്പുചൂർണം, വൈശ്വാനരം, ചൂർണ്ണരാജൻ, താലീസപത്രാദി, ദീപ്യകാദി, ഹിംഗുവാദി മുതലായ ചൂർണ്ണങ്ങൾ; ജാതിക്ക, കരയാമ്പൂവ്, പെപ്പർമിണ്ട മുതലായതിന്റെ തൈലങ്ങൾ; പഞ്ചലവണഭസ്മം, കാന്തഭസ്മം, കല്യാണക്ഷാരം, നാളികേരക്ഷാരം, ഭാസ്കരലവണം; ലവണദ്രാവകം, സോഡകദ്രാവകം; വില്വാദിലേഹം, മഹാവില്വാദിലേഹം, താലീസപത്രാദിലേഹം, ചിത്രകലേഹം ഇവകളും പ്രധാനമായ ഔഷധമാണ്. പുറമെ കുളിക്കാതിരിക്ക, തണുപ്പുതട്ടാതിരിക്ക, വയററത്തു ചൂടുള്ള ഫ്ലാനൽ ശീല കെട്ടിക്കൊണ്ടിരിക്ക, മിതമായി വ്യായാമംചെയ്ക ഇവയും അത്യാവശ്യമാണ്. ഭക്ഷണസാധനങ്ങളിൽ ചക്ക, ചക്കക്കുരു, ചേമ്പ്, കിഴങ്ങ്, കാവുത്ത്, അവില് ഊരൻ, അരി അരച്ചുണ്ടാക്കുന്ന കട്ടിപ്പലഹാരങ്ങൾ, പഴങ്ങൾ, കായകൾ പ്രത്യേകിച്ചു അവയുടെ തോൽ ഇവ കുറക്കണം. കുപ്പുതിമുളക, പഴയപുളി, കായം, ഉപ്പു, ചേന, കന്നാരൊ വള്ളരൊ കായ തോലു കളഞ്ഞതു, മോർ, പാടനീക്കിയ തയിർ, കയ്പക്ക, കയ്പവടോലങ്ങ, പുതരിച്ചുണങ്ങ, ഇഞ്ചി, കുരുമുളക, പപ്പടംചുട്ടതു, ഉപ്പുമാങ്ങ, എരിവുള്ള ഉപ്പിലിട്ടതു, നല്ലവണ്ണം പൊടിയിട്ട കാപ്പി മുതലായവ ഇതിന്ന വിരോധമില്ലാത്തവയാണ്.

### അഗ്നിരോഹിണി.

ഇതു പ്ലേഗ് എന്ന മഹാവ്യാധിയുടെ പര്യായമാണ. ഇതിന്ന, പുറമെ ശരിയായ ശുചീകരണം, കുരുക്കളിൽ ശതധൗതഘൃതത്തിൽ വലിയ മൺഗുളിക ഉരസി പുരട്ടുക, പൊൾട്ടീസ്, തലയ്ക്കു സ്നിഗ്ദ്ധധാര, അകത്തെക്ക കഴിയുന്നേടത്തോളം മലപ്പാൻ ശുദ്ധിചെയ്തതിൽ ഗോരോചനാദി ഗുളിക

കൊടുക്കുക; ഷഡംഗപാനീയം, ചന്ദനാദികഷായം, ജംബീരപാനീയം, ലഘുവായും ദ്രവമായും ഉള്ള ഭക്ഷണം, വായുഗുളിക, കസ്തൂര്യാദിലേഹം ഇവയും ഉപയോഗമുള്ളതാണ.

# അഗ്നിവ്രണം.

തീപ്പൊള്ളിയാൽ ഉടനെ നൂറ വെള്ളത്തിൽ കലക്കിയ തെളിയും, സമം വെളിച്ചെണ്ണയും ചേൎത്തു ധാരയിടുകയും അതിൽ പഞ്ഞി മുക്കിയിടുകയും വേണം. തിവാഴനീർ, വെളിച്ചെണ്ണ, തേൻ, ഉപ്പുമാങ്ങവെള്ളം, ഉപ്പുവെള്ളം, സോഡ കലക്കിയ വെള്ളം, ഇവകൊണ്ടും ധാരയിടാം. പൊള്ളച്ച കഴിഞ്ഞാൽ കത്തിപ്പൊട്ടിച്ചു തേച്ചുകഴുകി ജാത്യാദിതൈലമൊ ഘൃതമൊ പുരട്ടണം. പിന്നെ വ്രണചികിത്സ എല്ലാം ചെയ്യാവുന്നതാണ്. ജാത്യാദിതൈലത്തിന്ന പകരം കാർബോളിക്ക തൈലമായാലും ഒട്ടും തരക്കേടില്ല. പൊള്ളിച്ചിട്ടില്ല, കരിവാളിപ്പുമാത്രമെ ഉള്ളുവെങ്കിൽ ശതധൌതഘൃതം പുരട്ടിയാൽ മതി. ഇതിന്നുപുറമെ ഞങ്ങളുടെ അഗ്നിവ്രണതൈലം ഏതവസ്ഥയിലും പുരട്ടാവുന്നതാണ്.

# അഗ്നിവിസൎപ്പം.

ചുട്ടുനീറുക, സഞ്ചാരം, ചുവപ്പു ഇവ അധികമായ വിസൎപ്പത്തിന്ന അഗ്നിവിസൎപ്പം എന്നു പറയും. ഇതിന്നും പുറമെ ശതധൌതഘൃതം, തിക്തഘൃതം, മൽഗ്ഗുളിക ഇവ പുരട്ടണം. അകത്തേക്ക തിക്തത്രയം, തിക്തകം, മഹാതിക്തകം, ഗുൽഗുലുതിക്തകം, കഷായങ്ങളും, ഘൃതങ്ങളും, വിരേചനവും പത്ഥ്യമാകുന്നു.

# അംഗമൎദ്ദം.

വാതക്കടച്ചിലുപോലെ സൎവ്വാംഗം നുറുങ്ങി നോവുന്നതിന്നാണ അംഗമൎദ്ദം എന്നു പറയുന്നതു. ഇതിന്ന ധാന്വന്തരം മുതലായ വാതഹരങ്ങളായ കുഴമ്പുകൾ തേച്ചിട്ടു ചൂടുവെള്ളം പകൎന്നു കുളിക്കുകയും, ശരിയായി ശോധനവരുത്തുകയും ചെയ്താൽ മതി. കൎപ്പൂരാദിതൈലം പുരട്ടി സേവിപ്പിക്കുന്നതും ഇതിന്ന വിശേഷമാകുന്നു. ദേഹം തണുക്കാതിരിക്കണം.

# അജീൎണ്ണം

ചെന്ന ഭക്ഷണം അഗ്നിമാന്ദ്യം നിമിത്തം ദഹിക്കാതെ കിടക്കുന്നുണ്ടെങ്കിൽ അജീൎണ്ണം എന്നു പറയും. ഇതിന്ന ദഹിക്കുന്നതുവരെ ഒന്നും കഴിക്കാതെ പട്ടിണികിടക്കുക. ചൂടുള്ള ചുക്കുവെള്ളം കുടിക്കുക, അധികം ഉണ്ടെങ്കിൽ ഉപ്പുവെള്ളമൊ, കടുകുവെള്ളമൊ കുടിച്ചു ഛൎദ്ദിപ്പിക്കുക, വിശപ്പിക്കുക ഇവയെല്ലാം കഴിഞ്ഞാൽ പേയാദിക്രമവും അഗ്നിമാന്ദ്യത്തിന്ന വിധിച്ച ഔഷധങ്ങളും ക്രമമായി ശീലിക്ക, ഇവയെല്ലാം ചെയ്യണം. അജീൎണ്ണം സ്വല്പമെ ഉള്ളുവെങ്കിൽ അഗ്നിമാന്ദ്യത്തിൽ പറഞ്ഞ ദ്രാവകങ്ങളോ ക്ഷാരങ്ങളോ സേവിക്കമാത്രം ചെയ്താൽ മതി.

# അതിസാരം.

വിരേചന ഔഷധങ്ങൾ ഒന്നും സേവിക്കാതെ മലം ഇളകിപ്പോകുന്നതിന്നാണ അതിസാരം എന്നു പേർ. ദഹിക്കാതെ അതിസരിക്കുന്നതാണെങ്കിൽ അഗ്നിമാന്ദ്യത്തിന്നു പറഞ്ഞ ചികിത്സ ചെയ്യേണം. ദഹിച്ചു ഇളകിപ്പോകുന്നതാണെങ്കിൽ ഔഷധംകൊണ്ടു നിൎത്താം. അധികം പോയി ദേഹത്തെ ക്ഷീണിപ്പിക്കുന്ന ഭാവമാണെങ്കിൽ ഏതു അതിസാരത്തെയും നിൎത്തണം. രക്താതിസാരത്തെ വേറെ പറഞ്ഞിട്ടുണ്ടു. അതിസാരത്തിന്നു അഹിഫേനാസവം, ചാൎങ്ങേൎയ്യാദി, വില്വാദി, സേതുബന്ധം, അഹിഫേനാദി ഈ ഗുളികകൾ; അഹിഫേനദ്രാവകം, ജാതിഫലദ്രാവകം, മദനമോദകം, മദനകാമേശ്വരം, ചാതുൎജ്ജാതരസായനം ഇവകളും, ആധിക്യത്തിൽ വിഷൂചികയുടെ ഔഷധങ്ങളും ഫലമുള്ളവയാണു. പത്ഥ്യം അഗ്നിമാന്ദ്യത്തിലെപ്പോലെ.

# അതിസ്ഥൌല്യം.

ദേഹം സാമാന്യത്തിലധികം തടിച്ചുവരുന്നതിന്നാണ അതിസ്ഥൌല്യം എന്നു പേർ. ഇതിന്നു ക്ലേശിക്ക, അദ്ധ്വാനിക്ക, സുഖവൃത്തിയുപേക്ഷിക്ക, വ്യായാമം ചെയ്ക, പോഷകപദാൎത്ഥങ്ങളെ വൎജ്ജിക്ക, ശോധനവസ്തുക, വരാദികഷായം, അയസ്കൃതി, ലോഹഭസ്മം, വിളംഗാദിചൂൎണ്ണം, കന്മദം ഇവ ക്രമമായി അകത്തേക്ക ശീലിക്കുക. ഇവയും തേൻസമം വെള്ളം ചേൎത്തു പാനീയമായി ഉപയോഗിക്കയും പത്ഥ്യമാകുന്നു.

# അത്യഗ്നി

എന്തുചെന്നാലും ക്ഷണത്തിൽ ദഹിച്ചു വയർ കാളുകയും, വീണ്ടും വീണ്ടും ഭക്ഷണം കഴിക്കേണ്ടിവരികയും ചെയ്യുന്നതിന്നാണ അത്യഗ്നിയെന്നു പേർ. ഇതിന്നു ഗുരുത്വമുള്ള ഭക്ഷണസാധനങ്ങൾ, എരുമപ്പാൽ, നെയ്യ്, പാൽ, പായസം, മാംസം മുതലായവ, പിഷ്ടസാധനങ്ങൾ, *ഗുൾഗ്ഗുലുതിക്തഘൃതം, മഹാതിക്തകഘൃതം ഇതുകളും, ഉൽകഷദ്രാവകവും സേവിക്കുന്നതു വളരെ നല്ലതാണ. ഇവൎക്ക പറഞ്ഞ ചികിത്സയും നന്നു. അഗ്നിമാന്ദ്യത്തിൽ നിഷേധിക്കപ്പെട്ടവയും ചിലപ്പോൾ ഇവിടെ പത്ഥ്യമായി വരും.

# അന്തൎവിദ്രധി.

ദേഹത്തിന്നു പുറമെ ഉണ്ടാവുന്നമാതിരി ഉള്ളിൽ യകൃത്തു മുതലായ അവയവങ്ങളിലുണ്ടാവുന്ന കുരുവിന്നാണ അന്തൎവ്വിദ്രധി എന്നു പേർ. ഇതിന്നു അനങ്ങാതിരിക്ക, വയറിളക്കുക; വരണാദി കഷായം; ത്രായന്ത്യാദി കഷായം ഇവ അകത്തേക്ക സേവിക്കുക; സ്ഥാനംനോക്കി രക്തമോക്ഷം, പോൾട്ടീസ് ഇവയും സാധാരണ വിദ്രധിക്കും സന്നിപാതജ്വരത്തിന്നും പറഞ്ഞ ചികിത്സകളും ഔചിത്യംപോലെ ചെയ്യേണം.

## അപചി.

കഴുത്തിനു സമീപമുള്ള സ്ഥലങ്ങളിൽ വീങ്ങിയും, പൊട്ടിയും, വീണ്ടും വീങ്ങിയും വിടാതെ നില്ക്കുന്ന ഒരുതരം പിടകകൾക്കാണു അപചിയെന്നും, ഗണ്ഡമാലയെന്നും ഉള്ള പേർ. ഇതിനു ഗുൽഗുലുതിക്തകഷായം, ഗുൽഗുലുപഞ്ചപലംപൊടി, ശോഫഘോഷണായമകം ഇവ അകത്തേക്കും; വചാദി, രാസ്നാദി, ത്രിഫലാദി, കാരാസ്കരാദി വേണുപത്രാദി ഒരു തൈലങ്ങൾ തലക്കും; ലാംഗലക്യാദിതൈലം, വജ്രകതൈലങ്ങൾ ഇവ വ്രണത്തിൽ പുരട്ടുവാനും നന്നു. വചാദി, ലാംഗലക്യാദി ഈ തൈലംകൊണ്ടു നസ്യവും ചെയ്യാം. രോഗം പഴകിപ്പൊയാൽ ക്ഷയചികിത്സയാണു ചെയ്യേണ്ടതു്. വ്രണത്തിൽ എപ്പോഴും നാഡീവ്രണം, ദുഷ്ടവ്രണം ഇവയുടെ ചികിത്സകളും കൊള്ളാം. പത്ഥ്യം ആദ്യം ഗുൽഗുലുതിക്തകഷായംപോലെ. പിന്നെ ക്ഷയരോഗംപോലെ.

## അപബാഹു.

കയ്യുകൾ സംബന്ധിച്ച വാതരോഗംകൊണ്ടു കയ്യു പൊന്തിക്കുവാനും വേണ്ടുംവിധം ചേഷ്ടിപ്പാനും സാധിക്കാതെ വരുന്ന രോഗത്തിനു അപബാഹു എന്നു പറയും. ഇവിടെ ആവൎത്തിച്ച ക്ഷീരബല മുതലായ വാതഹരതൈലങ്ങളെക്കൊണ്ടു നസ്യം ആണു് പ്രധാനം. ശിരോവസ്തി, അഭ്യംഗം, ഇവയും പ്രയോഗിക്കണം. വാതഹരങ്ങളായ കഷായങ്ങൾ, തൈലങ്ങൾ ഇവ ഭക്ഷണാനന്തരം അകത്തേക്കു സേവിക്കുന്നതും നന്നു. ആവൎത്തിച്ച തൈലങ്ങൾ പുരട്ടി സ്വേദിപ്പിക്കയും ക്രമത്തിൽ കൈകൊണ്ടു ചേഷ്ടിപ്പിച്ചുനോക്കുകയും വേണം. സ്വേദത്തിന്റെ സ്ഥാനം നവരക്കിഴിയായാൽ അധികം നന്നു.

## അപസ്മാരം.

അകാരണമായി ഇടക്കിടക്കു ബോധംകെട്ടു വീഴുകയും, വായിൽനിന്നു പതവരിക മുതലായ മററു ലക്ഷണങ്ങളും ഉണ്ടാവുന്ന രോഗത്തിനു അപസ്മാരം എന്നു പറയും. ഇതിനു തല്ക്കാലം ബോധക്ഷയത്തിങ്കൽ പറഞ്ഞ ചികിത്സ ചെയ്യണം. എന്നാൽ തീക്ഷ്ണാഞ്ജനാദികൾ നിവൃത്തിയില്ലെങ്കിൽ മാത്രമേ ചെയ്യാവൂ. മനസ്സിനു വലിയ ക്ഷോഭങ്ങൾ ഒന്നും വരാനിടവരാത്തവിധം സൂക്ഷിക്ക. മഹൽപഞ്ചഗവ്യം, സൎജ്ജന്ത്യം, സ്വൎണ്ണദ്രാവകം, നിൎഗ്ഗുണ്ഡ്യാദിഗുളിക, മാനസമിത്രവടകം, അശ്വഗന്ധാരിഷ്ടം ഇവ സേവിപ്പിക്ക. ധാര, ഉന്മാദത്തിനു വിധിച്ച ചികിത്സകൾ ഇവയെല്ലാം ഹിതങ്ങളാണു. ഇവരെ വെള്ളം, തീയ്യ്, കണ്ടു്, ബഹളം മുതലായതിന്റെ സമീപത്തു ചെല്ലുവാനൊ മരംകേറുക മുതലായ സാഹസപ്രവൃത്തികൾക്കൊ ഒരിക്കലും സമ്മതിക്കരുതു്.

## അരോചകം

വിശപ്പുള്ള സമയം നല്ല ഭക്ഷണസാധനങ്ങൾതന്നെ കഴിപ്പാൻ മനസ്സിന്ന മടുപ്പുകണ്ടാൽ അതു അരോചകത്തിന്റെ ലക്ഷണമാണ്. ഇതിൽ രോഗിക്ക എന്തെങ്കിലും ഒരു സാധനത്തിൽ (കുറച്ചൊക്കെ അപത്ഥ്യമായിരുന്നാലും) രുചി തോന്നുന്നെങ്കിൽ അതു കൊടുക്കണം. ഇതിൽ ആമ്രപല്ലവാദി കഷായം, താലീസപത്രാദി, യവാന്യാദി ഈ പൊടികളും താലീസപത്രാദി, വില്വാദി, ദ്രാക്ഷാദി ഈ ലേഹങ്ങളും; ഇവകൾ ഹിതങ്ങളാണ്. ഭക്ഷണത്തിന്നുമുമ്പു ഇഞ്ചിയും ഉപ്പുംകൂട്ടി തിന്നുന്നതും; മാതളനാരങ്ങയല്ലി ഇന്തുപ്പും നെയ്യും ചേൎത്തോ, മുന്തിരിങ്ങ, നെല്ലിക്ക, പഞ്ചസാര ഇവ തമ്മിൽ ചേൎത്തരച്ചോ വായിലിട്ടുകൊണ്ടിരിക്കുന്നതും നല്ലതാണ്.

## അൎദ്ദിതം.

മുഖത്തിന്റെ ഒരു ഭാഗം കോടുന്ന വാതത്തിന്ന അൎദ്ദിതം എന്നു പറയും. ഇതിൽ കണ്ണു ക്രമപ്രകാരം അടയാതിരിക്കുക, ചിറി കോടിപ്പോവുക, തുപ്പിയാൽ നേരെ പോകാതിരിക്കുക, ചെവി കേൾക്കാഴ്ക മുതലായ ഉപദ്രവങ്ങളും ഉണ്ടാവും. ഇതിന്ന തലയിൽ ആവൎത്തിച്ച തൈലങ്ങൾ തേച്ചുകൊണ്ടിരിക്ക, അവ തക്കകഷായത്തിൽ അകത്തേക്ക സേവിക്ക, അവകൊണ്ടുതന്നെ പതിവായി തൎപ്പണവും നസ്യംചെയ്ക, ശിരോവസ്തി, കഴുത്തിന്ന മേല്പട്ട പ്രത്യേകിച്ചും ചലനമൊ, സ്പൎശശക്തിയൊ ഇല്ലാത്തതായ മുഖാംഗങ്ങളു ആവൎത്തിച്ച തൈലങ്ങൾ പുരട്ടി സ്വേദം, നവരക്കിഴി ഇവകൾ ഹിതങ്ങളാണ്. ചില സമയത്തിൽ രക്തമോക്ഷം, വമനം ഇവയും ഹിതങ്ങളായിവരും. വാതചികിത്സ എല്ലാം ചെയ്യാവുന്നതുമാകുന്നു.

## അൎശസ്സുകൾ.

ഗുദദ്വാരത്തിന്റെ വക്കത്തും ഉള്ളിലും ഉണ്ടാവുന്ന മാംസാങ്കുരങ്ങൾക്കാണ അൎശസ്സുകൾ എന്നും മൂലക്കുരുവെന്നും പറഞ്ഞുവരുന്നതു. ഇതിന്ന ക്ഷാരംവെക്ക, പൊള്ളിക്ക, ശസ്ത്രക്രിയ ഇവകളിലേതെങ്കിലും കൂടാതെ പരിച്ഛേദം മാറുന്നതു സുസാദ്ധ്യമല്ല. ഇതിനാലുണ്ടാവുന്ന ഉപദ്രവങ്ങൾക്ക കാലശാകാദികഷായം, ചിരിവില്വാദികഷായം, പൂതിവല്ക്കാസവം, പൂതീകരഞ്ജാസവം, കാങ്കായനഗുളിക, സൂരണാദിഘൃതം, ഹുതഭുഗാദി പൊടി, ശാൎദ്ദൂലച്ചൂൎണ്ണം, പ്രാണദസം, ചിത്രകലേഹം, സൂരണാദിലേഹം, കല്യാണഗുളം, ഗുളഹരീതകി മുതലായവ വളരെ ആശ്വാസത്തെക്കൊടുക്കും. ആരംഭത്തിലാണെങ്കിൽ ഇവയെക്കൊണ്ടുതന്നെ മാറുകയും ചെയ്യും. കാട്ടുപ്പയിലയിട്ടു തിളപ്പിച്ച വെള്ളംകൊണ്ടൊ ചുവന്ന ഉള്ളി കിഴികെട്ടി എണ്ണയിൽ മുക്കിച്ചു അതുകൊണ്ടൊ ഗുദത്തിങ്കൽ സ്വേദിപ്പിക്കുന്നതു മൂലംകുരുവിന്ന ശമനം വരുത്തും. രക്താൎശസ്സിന്നു വേ

റെ പറഞ്ഞിട്ടുണ്ടു. പത്ഥ്യം അഗ്നിമാന്ദ്യത്തിലെപ്പോലെ; എന്നാൽ ശോധനയെ തടസ്ഥപ്പെടുത്തുന്ന സാധനങ്ങളെ പ്രത്യേകം വർജ്ജിക്കണം. ചേന, ചുവന്നുള്ളി, മോർ ഇവ ധാരാളം കഴിക്കാം. കപ്പൽമുളകു ഒട്ടും പത്ഥ്യമായിരിക്കയും ഇല്ല.

## അസ്ഥിസ്രാവം

മൂത്രദ്വാരത്തിൽനിന്നു പഴുപ്പു വരികയും മൂത്രം പോകുന്നതിനു വലിയ കടച്ചിലും മററുമുള്ള ഉപദ്രവത്തിനു അസ്ഥിസ്രാവം എന്നു പറയും. ഇതു പ്രായേണ ഈ രോഗമുള്ള സ്ത്രീകളിൽനിന്നു പുരുഷന്മാൎക്കും, പുരുഷന്മാരിൽനിന്നു സ്ത്രീകൾക്കും പകരുകയാണ ചെയ്യുന്നതു. ഇതു നല്ലവണ്ണം പിടിപെട്ടുകഴിഞ്ഞാൽ അതിന്റെ വിഷം ദേഹത്തിൽനിന്നു വിട്ടുപോകുവാൻ വളരെ പ്രയാസമുള്ളതും, കാലാന്തരത്തിൽ വേറെ അനേകം വ്യാധികൾക്കു കാരണമായിത്തീരുന്നതുമാകുന്നു. ഇതു സ്ത്രീകൾക്കും പുരുഷന്മാൎക്കും ഉണ്ടാവും. ഇതിനു ആദ്യം ത്രിവൃല്ലേഹം മുതലായതുകൊണ്ടു വയറിളക്കുകയും, ചന്ദനാദിതൈലം, മുസലീഖദിരാദികഷായം, ശിലാജതുദ്രാവകം, കനകഭസ്മം, രജതഭസ്മം, വംഗഭസ്മം, ശൃംഗഭസ്മം, വസ്ത്യാമയാന്തകഘൃതം, വരാഹ്യാദിഘൃതങ്ങൾ, ധാത്ര്യാദിഘൃതം ഇവയിൽ ഏതെങ്കിലും യുക്തംപോലെ അകത്തേക്കു സേവിക്കയും ഉത്തരവസ്തി ചെയ്കയും വേണം. മൂത്രകൃച്ഛ്രം, യോനിസ്രാവം, ശുക്ലസ്രാവം ഇവക്കു വിധിച്ച ഔഷധങ്ങളും കൊള്ളാം. കപ്പൽമുളകു തൊടരുതു്. പുളിസാധനങ്ങളും കുറക്കേണ്ടതാണ്. മൈഥുനം തീരെ വർജ്ജിക്കണം. നിയമേന തേച്ചുകുളിക്കണം. ഇതിനു തലക്കു ഭൃംഗാമലകാദി, ക്ഷീരബല ഈ തൈലങ്ങളും, മേലേക്കു പിണ്ഡതൈലം, ബലാശ്വഗന്ധാദികുഴമ്പു ഇവയും നന്നു. നെയ്യ്, പാൽ ഇവ ധാരാളം കഴിക്കാം. വയറുകായാനയക്കാതെ നേരത്തെ ഭക്ഷണം കഴിക്കണം; ചെറുപയററിൻപരിപ്പോ, കൂവനൂറോ ഇട്ടു പാൽ കാച്ചിവെച്ചു കഴിക്കുന്നതും നല്ലതാണ്. അദ്ധ്വാനിപ്പാൻ പാടില്ല. ദീർഘരോഗങ്ങളിൽ പിഴിച്ചിൽ ആവശ്യമാണ്.

## അളൎക്കവിഷം.

പേപ്പട്ടിവിഷത്തിന്റെ പേരാണിതു്. കടിച്ച ഉടനെ തിളപ്പിച്ച നെയ്യ് പകൎന്നു പൊള്ളിക്കണം. പിന്നെ ചന്ദ്രോദയം മുതലായ അഗദങ്ങളെക്കൊണ്ടു ലേപനം ചെയ്യണം. ഇതു അകത്തേക്കു സേവിക്കുകയും വേണ്ടതാണ്. അങ്കോലത്തിന്റെ വടക്കോട്ടുപോയ വേർ ഒമ്പതുകഴഞ്ചു് മൂന്നാഴിവെള്ളത്തിൽ കഷായംവെച്ചു ഉഴക്കാക്കി പിഴിഞ്ഞരിച്ചു ഉഴക്ക പശുവിന്റെ നെയ്യുംചേൎത്തു ഏഴു ദിവസം സേവിക്കണം. അന്നു ഉപ്പും നെയ്യില്ലാത്ത മിഴക്കു സാധനങ്ങളും തൊടരുതു്. സൎപ്പവിഷത്തിങ്കൽ പറഞ്ഞമാതിരി കെട്ടുന്നതും രക്തം കളയുന്നതും ഇവിടേയും ആവശ്യമാണ്. ഇപ്പോഴ് പേപ്പട്ടിവിഷത്തിനുള്ള ഇംഗ്ലീഷുചികിത്സാസമ്പ്രദായം മിക്ക

സിവിൽ ആസ്പത്രികളിലും ഏൎപ്പെടുത്തീട്ടുള്ളതുകൊണ്ട്, അടുത്ത നല്ല വിഷവൈദ്യന്മാരില്ലാത്തപക്ഷം, ആവക ആസ്പത്രികളിൽ, കടിച്ച ഉടനെ പോകുന്നത് അധികം ഗുണകരമായിരിക്കും.

## ആൎത്തവദോഷം.

പിഴിച്ചിൽ, ഉത്തരവസ്തി, യോനിയിൽ പിചു, ധാന്വന്തരം മുതലായ ആവൎത്തിച്ച തൈലങ്ങളും അകത്തും പുറത്തും ഉപയോഗിക്ക, സുകുമാരകഷായം, സുകുമാരഘൃതം, ഫലസപ്പിസ്സ്, കല്യാണഘൃതങ്ങളും, അശോകാരിഷ്ടം, അശോകഘൃതം, ലോഹഭസ്മം, കാന്തഭസ്മം ഇവകളും, ഗൎഭചികിത്സയും ഹിതമാകുന്നു.

## ആലസ്യം.

ദേഹത്തിന്നു ക്ഷീണവും മനസ്സിന്നു ഉന്മേഷക്കുറവും ഉണ്ടാകുമ്പോൾ ആലസ്യം എന്നു പറയും. ഇവിടെ ഉന്മേഷജനകങ്ങളായ മൃതസഞ്ജീവിനി, ,ദശമൂലാരിഷ്ടം, കുടജാരിഷ്ടം, ചാതുൎജ്ജാതരസായനം ഇവ മാത്രാനുസൃതമായി ഇടക്ക സേവിക്ക, നാസികാചൂൎണ്ണം ഇടക്ക വലിക്ക, ധൂമപാനം, സ്നാനം, അഭ്യംഗം ഇവകളും ഗുണകരങ്ങളാണ്. സ്വൎണ്ണദ്രാവകം, സ്വൎണ്ണഭസ്മം ഇവ ശീലിക്കുന്നതും വളരെ ഗുണകരമാണ്.

## ആന്ത്രവൃദ്ധി.

ഇതിന്നു ഹിംഗുത്രിഗുണതൈലം, ആന്ത്രകുഠാരം ഗുളികകൾ, സുകുമാരഘൃതം, സ്നേഹവസ്തികളും, വിരേചനം ഇവയും മാറാത്തതിന്നു അരപ്പട്ട ധരിക്കയും വേണം. വൃദ്ധിയിൽ പറഞ്ഞ ഔഷധങ്ങളും നല്ലതുതന്നെ.

## ഇന്ദ്രിയസ്ഖലനം.

അകാരണമായി സ്വപ്നത്തിലൊ ജാഗ്രദവസ്ഥയിൽ തന്നെയൊ ശുക്ലം സ്രവിച്ചു പോകുന്നതിന്നാണ ഇന്ദ്രിയസ്ഖലനം എന്നു പേർ. ഇതിന്നു കാരണം പ്രായേണ ബാല്യകാലത്തുള്ള ദുൎന്നടപ്പുകൾ ആകുന്നു. അതുകൊണ്ടു അതു ഒന്നാമതായി നിൎത്തണം. ദുൎജ്ജനങ്ങളുമായി സഹവസിക്കരുതു. പ്രായമായിട്ടും വിവാഹം ചെയ്തിട്ടില്ലെങ്കിൽ അതു ചെയ്തു ക്രമമായ വിധത്തിൽ മൈഥുനം ചെയ്യേണ്ടതാണ. നല്ലവണ്ണം ഉറക്കം വന്നതിന്നു ശേഷമെ കിടക്കാവു. എന്നാലും കമിഴ്ന്നു കിടക്കരുതു. കിടക്കാറാകുമ്പോൾ ഈശ്വരസ്മരണ പ്രത്യേകം ആവശ്യമാണ്. ഈ സമയത്തു സ്ത്രീവിഷയമായ ആലോചനക്ക ഒരിക്കലും ഇടകൊടുക്കരുത്. അത്താഴം കഴിഞ്ഞതോടുകൂടിയൊ അതിന്നു ശേഷമൊ ജലപാനം അധികം കഴിക്കുന്നതു നന്നല്ല. ശോധന എപ്പോഴും ശരിപ്പെടുത്തിക്കൊണ്ടിരിക്കണം. കാലത്തും രാത്രിയും ശുക്ലസ്തംഭനരസായനം ഓരോ തുപാതുക്കം സേവിക്കുന്നതു ഏററവും ഫലപ്രദമാകുന്നു. അതിന്നു പുറമെ അഗസ്ത്യ

രസായനം, വസിഷ്ഠരസായനം, ത്രിഫലകല്ക്കം ശതാവലീഘൃതം, നവായസം ഗുളിക, അവിപത്തിപൊടി, കല്യാണഗുളം, ചന്ദനാസവം ഇവയും നന്ന. ഇന്ദ്രിയസ്ഖലനത്താൽ ക്ഷീണിച്ചവൎക്ക അമൃതപ്രാശഘൃതം, ശതാവരിഘൃതം, അശ്വഗന്ധാദിലേഹം, അശ്വഗന്ധാദിഘൃതം, ദശമൂലാരിഷ്ടം, മൃതസഞ്ജീവനി ഇവയും, ക്ഷീരധാരയും, മസൂരാദി, ഗോധാദി മുതലായ വസ്തികളും ഉപയോഗമുള്ളതാണ്. മദനകാമേശ്വരം, ചാതുൎജ്ജാതരസായനം ഈ വക ലേഹങ്ങളും പലപ്പോഴും ഫലിക്കുന്നുണ്ട്. പച്ചവെള്ളത്തിൽ പൊക്കിൾവരെ താഴ്ത്തി രണ്ടു നേരവും ഓരോ മണിക്കൂർ ഇരിക്കുന്നതും ഇതിൽ ഗുണകരമാണ.

## ഉദാവൎത്തം.

മലരോധകം, അധോവായു മുതലായതിനും, സ്ഥിരമായും ശക്തിമത്തായും തടസ്ഥം വരുന്നതു ഉദാവൎത്തത്തിന്റെ ലക്ഷണമാണ. ഇതിന്ന സ്വേദനം, സേചനം, സ്നേഹവസ്തി, കഷായവസ്തി, വൎത്തി, പിഴിച്ചിൽ, ഉഴിച്ചിൽ, നവരക്കിഴി ഇവയും; ദന്ത്യരിഷ്ടങ്ങളും, ഗന്ധൎവ്വഹസ്താദി ചിരിവില്വാദി, ദശമൂലപഞ്ചകോലം ഈ കഷായങ്ങളും, മിശ്രകസ്നേഹം, വിരേചനഘൃതം, വിദാരീഘൃതം, വിരേചനം, രാജവിരേചനം, ഇച്ഛാഭേദി ഈ ഗുളികകളും; നാരാചകചൂൎണ്ണങ്ങളും, ശാൎദ്ദൂലചൂൎണ്ണം, ദന്തിഹരീതകി, കല്യാണഗുളം, കൎക്കരാഹണിദ്രാവകം, ആവണക്കെണ്ണ ഇവകളും പ്രത്യേകം ശമനങ്ങളാണ്. മലബന്ധചികിത്സയേയും നോക്കണം. മരുന്നുകൾകൊണ്ടു സാദ്ധ്യമാകാത്തപക്ഷം അന്ത്രത്തിൽ എവിടെയെങ്കിലും പ്രത്യേക തടസ്ഥം ഉണ്ടാവും. അവിടെ ശസ്ത്രക്രിയ ചെയ്യേണ്ടതാണ്.

## ഉന്മാദം.

ബുദ്ധിക്ക സ്വാസ്ഥ്യമുള്ള നില തെററി തോന്നിയതു കാണിക്ക, പറക എന്ന വരുമ്പോഴാണ ഉന്മാദം എന്ന പറയും. ഇതു അധികവും മനസ്സിന്ന വ്യസനാദികളെക്കൊണ്ടു കഠിനമായ ക്ഷോഭം നേരിടുകയോ, തല വല്ലാതെ ഉഷ്ണിച്ചുപോകയോ ചെയ്യുന്നതിനാലാണുണ്ടാവുന്നതു. ചില വിഷം മുതലായതിനാലും വന്നേക്കാം. ഇതിന്ന അവിപത്തിമുതലായതുകൊണ്ടു വയറിളക്കിയതിനുശേഷം അകത്തേക്ക ദ്രാക്ഷാദി, ഗുഡൂചികാദി, ശാരിബാദി മുതലായ കഷായങ്ങളും; കല്യാണകം, മഹാകല്യാണകം, പഞ്ചഗവ്യം മുതലായ ഘൃതങ്ങളും; പുറമെ ജലധാര, തക്രധാര, തലപൊതിച്ചിൽ, നെല്ലിക്കവെള്ളം ഇവയും, പ്രായേണ ഉഷ്ണാധിക്യം, പിത്തം, അപസ്മാരം ഇവക്ക പറഞ്ഞ ചികിത്സകളും ഹിതങ്ങളാകുന്നു. വലിയ ചന്ദനാദി, ഇംഗുദ്രുമാദി, ഭൃംഗാമലകാദി, മഹാഭൃംഗാമലകാദി, ഹിമസാഗരതൈലം, മഞ്ജിഷ്ഠാദി മുതലായ തണുപ്പുള്ള എണ്ണകളും വളരെ വിശേഷമാണ. ഇടക്കിടക്ക വയറിളക്കണം. മനസ്സിനെ കഴിയുന്നേടത്തോളം സമാധാനപ്പെടുത്തുകയും വേണം.

ഹിതമാകുന്നു. ഇതുകൂടാതെ വിധിപ്രകാരമുള്ള സ്വേദനം, ലേപനം, വമനം, വിരേചനം ഇവയും കാലത്തിനു ഔചിത്യംപോലെ പ്രവൃത്തിക്കണം. ആഹാരത്തിൽ പുളിരസങ്ങളും, മൈഥുനവും, പച്ചവെള്ളത്തിൽ കുളിയും, ദേഹായാസവും പ്രത്യേകിച്ചു വർജ്ജിക്കേണ്ടതാണ്. കണ്ഠകാസം, ക്ഷയം, ശ്വാസം, ഹിധ്മ ഇവയിൽ വിധിച്ച ഔഷധങ്ങളും ഇവിടെ പറഞ്ഞതാണ്.

## കുംഭകാമില.

കാമിലക്കും മഹോദരത്തിനും വിധിച്ച ചികിത്സകൾ ചെയ്യാൻ മതി. പാണ്ഡു, ശോഫം ഇവയുടേതും നന്നു. വിരേചനം പ്രധാനമാകുന്നു. മണ്ഡൂരം ഗോമൂത്രത്തിൽ കലക്കി സേവിക്കുന്നതു ഏറ്റവും വിശേഷമത്രെ.

## കുഷ്ഠം.

തരിപ്പു, സ്പർശനശക്തിയില്ലായ്ക മുതലായ ഉപദ്രവങ്ങളോടുകൂടി സ്ഥായിയായി വിളങ്ങുന്ന വർണ്ണഭേദം, വ്രണം, ചൊറി, ചിരങ്ങ് മുതലായവയെല്ലാം കുഷ്ഠം എന്നതിന്നൊന്നാണ് പേർ. ഇതിൽ അധികം ശക്തിയുള്ളതിന്നു 'മഹാകുഷ്ഠം' എന്നും, മറ്റുള്ളതിന്നു 'ക്ഷുദ്രകുഷ്ഠം' എന്നും പറയും. ഇതിന്നു ശരിയായി വിരേചനം, രക്തമോക്ഷം, ഖദിരാദിഘൃതം, തിക്തകം, മഹാതിക്തകം, ഗുൽഗുലുതിക്തകം ഈ ഘൃതങ്ങളും; മേട്ടുടി കഷായങ്ങളും, മഞ്ജിഷ്ഠാദികഷായം, ശോണിതാമൃതകഷായം, പടോലാദികഷായം, ആരഗ്വധാദികഷായം, ഗോമൂത്രാരിഷ്ടം, ചോളമുഗ്ദ്ധതൈലം, സിദ്ധമകരധ്വജം, സ്വർണ്ണഭസ്മം, രസസിന്ദൂരം, ഗന്ധകരസായനം (ശുദ്ധഗന്ധകം), ഗന്ധകരാജരസായനം, സ്വർണ്ണദ്രാവകം, ശാരിബാരസം, ഉരക്കദ്രാവകം, മധുസ്നുഹീരസായനങ്ങളും, മാണിക്യലേഹം ഇവ അകത്തേക്കും; ആദിത്യപാകതൈലം, ഗന്ധകതൈലം, ദിനേശവല്യാദി, നാല്പാമരാദി, പഞ്ചവല്ക്കാദി, ഏലാദി, വജ്രകം, മഹാവജ്രകം, കച്ചൂരാദി ഈ തൈലങ്ങളും; ഗുൽഗുലുപ്രാദിച്ചൂർണ്ണം, നിംബാദിച്ചൂർണ്ണം ഇവ പുറമേക്കും ഉപയോഗിക്കുന്നതു വളരെ പ്രധാനമാണ്. ഒരിക്കലും മലബന്ധം വരരുത്. പുത്തൻപുളി, ശുദ്ധിചെയ്യാത്ത ഉപ്പു, മത്സ്യം, ആനൂപമാംസങ്ങളും, ഉറതയിർ, ശർക്കര, എള്ള്, ഉഴുന്നു ഇവ തീരെ വർജ്ജിക്കേണ്ടതാണ്. ഉപ്പില്ലാപത്ഥ്യത്തിൽ പാല് ധാരാളം കഴിക്കുവാൻ പറയുന്നു. കപ്പൽമുളക തൊടരുത്. സ്ത്രീസംഗം പാടില്ല. പകലുറക്കം, രാത്രി ഉറക്കൊഴിക്ക ഇവയും പാടുള്ളതല്ല. ശക്തിക്കൊത്ത വ്യായാമം ചെയ്യേണ്ടതാകുന്നു.

## കൈവിഷം.

വമനം, വിരേചനം, കൈവിഷാപഹാരി, ശൂചീവിഷാരി ഈ ഗുളികകളും; സ്വർണ്ണഭസ്മം, സ്വർണ്ണദ്രാവകം, പഞ്ചഗവ്യഘൃതം, കല്യാണഘൃതം ഇവ ശീലിച്ചാൽ ആശ്വാസപ്പെടും. ഉപയോഗക്രമം അതാതിന്റെ കൂടെ നോക്കണം.

ശതധാന്യാദി കഷായം, വാതരക്തഹരി ഇവയും; ക്ഷയത്തോടുകൂടി ആട്ടിൻ മാംസരസം, ആട്ടിൻപാൽ ഇവയും; കാലത്തു ഭക്ഷണംപോലെ ആട്ടിൻ പാൽ, കോഴിമുട്ട ഇവയും പ്രധാനങ്ങളാകുന്നു. ശുചീകരണത്തിന്റെ കാൎയ്യം പ്രത്യേകം മനസ്സിരുത്തണം.

കാസം, ക്ഷതകാസം ഇവയിൽ വിധിച്ചിട്ടുള്ള ചികിത്സകളും പ്രത്യേകം പ്രശസ്തമാകുന്നു. ജ്വരചികിത്സയും ചിലപ്പോൾ ആവശ്യമായിവരും.

# ഗൎഭിണി.

വെണ്ണനെയ്യ്, നെയ്യ്, പാൽ, ബലാദികഷായം, ധാന്വന്തരഗുളിക, ആശാള്യാദിഗുളിക, ധാന്വന്തരതൈലം, ക്ഷീരബലാതൈലം, വാതഹരങ്ങളായ മററു തൈലങ്ങൾ, വിദാര്യാദിലേഹം, ജീരകവെള്ളം ഇവ ഔചിത്യംപോലെ ശീലിക്കണം. മഹാകല്യാണഘൃതം, ചിഞ്ചാദിലേഹം ഇവയും ചിലപ്പോൾ ആവശ്യമായിവരും. എട്ടാംമാസം മുതല്ക്കു ക്ഷീരബലയൊ, ധാന്വന്തരമൊ ആവൎത്തിച്ചതു പതിവായി അരത്തോടം കഴിഞ്ഞു സേവിക്കയും, ധാന്വന്തരം ഉപയോഗിച്ചു നിയമേന തേച്ചുകുളിക്കയും വേണ്ടതാണ്. അധികമായ മൈഥുനം വ്യായാമം ഇവ നിഷിദ്ധമാകുന്നു. ചുമടേറുക, പട്ടിണികിടക്ക, വഴിനടക്ക, മദ്യപാനം മുതലായതു തീരെ വൎജ്ജിക്കണം. നിത്യവും തേച്ചുകുളിപ്പാൻ നന്നു. അധികനേരം മലൎന്നുകിടക്കയും അരുതു. പ്രസവത്തിനു ദുഃഖത്തെ അനുഭവിക്കുക പതിവുള്ളവർ മൂന്നാംമാസം മുതൽ തെളിഞ്ഞാലും ഗൎഭരക്ഷിണിഗുളിക സേവിക്കയും, ഫലസൎപ്പിസ്സ് കൂട്ടിയുണ്ണുകയും ചെയ്യുന്നതു അധികം നന്നായിരിക്കും. ഗൎഭം അലസിപ്പോക പതിവുണ്ടെങ്കിൽ അതിനെയും ഇതു നിൎത്തുന്നതാണ്. എട്ടാംമാസം മുതൽക്കു സുഖപ്രസവഘൃതം കൂട്ടി ഉണ്ണുന്നതും നന്നായിരിക്കും.

# ഗുന്മൻ.

ഭോജനം, മലബന്ധം, അഗ്നിമാന്ദ്യലക്ഷണങ്ങൾ ഇവകളോടുകൂടി വയറിൽ വായു ഉരുണ്ടുപോകയൊ, മേലോട്ടു കയറുകയൊ, കട്ടിയായിരിക്കയൊ ചെയ്യുന്നതു ഗുന്മന്റെ സ്വഭാവമാണ്. ഇതു സ്ത്രീകൾക്കും പുരുഷന്മാൎക്കും ഉണ്ടാവാം എങ്കിലും അധികം സ്ത്രീകൾക്കാകുന്നു. ഇതിനു സ്നേഹനം, ശോധനം, വിരേചനം ഇവകൾ ചെയ്തതിനുശേഷം സപ്തസാരം, സുകുമാരം, ചിരിവില്വാദി മുതലായ കഷായങ്ങളും; ആരുഷ്കരാരം, ഗോരോചനാദി മുതലായ ഗുളികകളും; ഇന്ദുകാന്തഘൃതം, ലശുനാദ്യഘൃതം, ഗുലാരിഘൃതം, സുകുമാരഘൃതം മുതലായവയും; അഷ്ടചൂൎണ്ണം, ഹിംഗുവചാദി, ത്രിവൃതാദി, ശാൎദ്ദൂലം മുതലായ പൊടികളും; ക്ഷാരം, ലോഹം മുതലായ ഭസ്മങ്ങളും; മദനകാമേശ്വരം, പുളിങ്കുഴമ്പു, സുകുമാരം ഹരിദ്രതിഗ്രണം മുതലായ ലേഹങ്ങളും തക്കതുപോലെ സേവിപ്പാൻ നന്നു. അഗ്നിമാന്ദ്യത്തിനു വിധിച്ച മററു മരുന്നുകളും ഇതിനു കൊള്ളാം. പുറമെ പിഴി

പ്പിൽ, നാരങ്ങരിഷ്ടി ഇവ മുഖ്യമാകുന്നു. അഗ്നിമാന്ദ്യത്തെ ഉണ്ടാക്കുന്നവയും ശോധനയെ തടസ്ഥപ്പെടുത്തുന്നവയും ആയ എല്ലാ സാധനങ്ങളേയും ക്രിയകളേയും വർജ്ജിക്കണം. അന്നപ്രത്യന്നതു പ്രായേണ വിരോധമായിരിക്കും.

# ഗ്രഹണി.

അകാരണമായി വയറിളകിപ്പോകയും ചിലപ്പോൾ മട്ടം പോകാതിരിക്കയും ചെയ്യുന്നതോടുകൂടി അഗ്നിമാന്ദ്യലക്ഷണങ്ങൾ വിടാതെ നില്ക്കുന്നതുകണ്ടാൽ ഗ്രഹണിദോഷമാണെന്നു വിചാരിക്കണം. ഇവിടെ അഗ്നിമാന്ദ്യത്തിനും അതിസാരത്തിനും പറഞ്ഞ ഔഷധങ്ങൾ ഏകദേശം പോലെ എടുത്തുപയോഗിച്ചാൽ മതി. അജീർണ്ണത്തിങ്കൽ പറഞ്ഞതും നന്നു. ഇതിനു പുറമെ, സാതിവിഷപഞ്ചകോലകഷായം, മധൂകാസവം, ദീപ്യകാദികഷായം, ആരുകാരകം മോരു, പൊങ്കാരാദി, പാഠാദി, വില്വാദി ഇവ ഗുളികകളും; ഗ്രഹണ്യന്തകം, ഹിംഗ്വാദി മുതലായ ഘൃതങ്ങളും; പഞ്ചകോലം, ദീപ്യകാദി, ചൂർണ്ണരാജൻ, ഡാഡിമാഷ്ടകം, കപിത്ഥാഷ്ടകം, താലീസപത്രാദി, ഹിംഗ്വാദിമുതലായ ചൂർണ്ണങ്ങളും; പെപ്പർമിന്റ്, ഇലവംഗം, കൊത്തംപാല, ചെങ്ങണ, ശതകുപ്പ മുതലായതിന്റെ തൈലങ്ങളും; വില്വാദി, താലീസപത്രാദി, പുളിലേഹം, ചാതുർജ്ജാതരസായനം മുതലായ ലേഹങ്ങളും ഔചിത്യംപോലെ സേവിക്കാവുന്നതാകുന്നു. പത്ഥ്യം അഗ്നിമാന്ദ്യത്തിലെപ്പോലെ.

# ചെങ്കണ്ണ്.

ഇതിനു സ്ഫടികാദിദ്രവം, ചന്ദ്രോദയഗുളിക ഇവ കണ്ണിലുപയോഗിക്കയും പുളിയില, പച്ചമഞ്ഞൾ ഇവയിട്ടു തിളപ്പിച്ചവെള്ളംകൊണ്ടു കണ്ണിൽ ആവിയേല്പിച്ചു സേചിപ്പിക്കുകയും ചെയ്യാൻ മതി. നെല്ലിക്ക മോരിലരച്ചു തളിയിടുന്നതും നല്ലതാണ്. ത്രിഫലകഷായംകൊണ്ടു കണ്ണിൽ ധാരയും, മൃദുവായ വിരേചനവും അത്യാവശ്യമാണ്. മുലപ്പാൽ, കരിനാരത്തങ്ങ പൊട്ടിച്ചു പിഴിഞ്ഞ നീർ ഇവ സമം എടുത്തു സ്വല്പം തേനും ചേർത്തു ധാരയിടുന്നതും കണ്ണു തെളിവാൻ വളരെ നല്ലതാണ്.

# ഛർദ്ദി.

ഇതിനു ഓക്കാനത്തെ മുഖത്തുവെള്ളംതളിക്ക, ഞെട്ടിക്ക, ശിരസ്സിൽ ജലധാര, പാൽ സമം വെള്ളംചേർത്തു കുറേശ്ശയായി കൊടുക്ക, വില്വാദികഷായം, വില്വാദിലേഹം, താലീസപത്രാദി വടകം, കർപ്പൂരാദിപൊടി, ഗോരോചനാദി, ധാന്വന്തരം ഇവ ഗുളികകൾ, എലത്തരിതൈലം, ഇലവംഗതൈലം, പ്രവാളഭസ്മം, മുക്താഭസ്മം, മദനകാമേശ്വരലേഹം, മലർക്കഞ്ഞി, തേൻ, വെണ്ണനെയ്യ് ഇവ അകത്തേക്കു കൊടുക്ക; ഇവയും വിഷൂചിക, അരോചകം ഇവയിൽ വിധിച്ച ഔഷധങ്ങളും ഹിതമാണ്.

ത്തിച്ചു തൈലങ്ങളും, ഗന്ധതൈലം ഇവയിലേതെങ്കിലും പുരട്ടി നാഡികളുടേയും മററും ഗതിയറിയുന്നവരെക്കൊണ്ടു ഉഴിയിക്കുകയും അതോടുകൂടി ക്ഷീരബല അല്ലെങ്കിൽ ധാന്വന്തരം 101 ആവൎത്തിച്ചതു ഒരോതി കഷായത്തിൽ ചേൎത്തു സേവിക്കുകയും വേണം. ഇതുകൂടാതെ, നയോപായം, ബലാജീരകാദി, ധാന്വന്തരം ഈ കഷായങ്ങളും, ഇന്ദുകാന്തഘൃതം, താലീസപത്രാദി, ജീവന്ത്യാദി ഈ ചൂൎണ്ണങ്ങളും, [illegible], ധാന്വന്തരം, ഗോരോചനാദി, വായുഗുളിക ഈ ഗുളികകളും; കസ്തൂര്യാദി, ദശമൂലരസായനം മുതലായ ലേഹങ്ങളും, ഇവകളും അപ്രകാരമേ, വാതഹരങ്ങളായ തൈലങ്ങളും പുരട്ടുക, പിഴിച്ചിൽ നവരക്കിഴി, മറ്റതരം സ്വേദങ്ങളും, ഉഴിച്ചിൽ ഇവ പുറത്തേക്കും ഹിതങ്ങളാണ്. ഭേദം കണ്ടുതുടങ്ങിയാലും അനന്തരം ആവൎത്തിക്കുകയും വേണം. ഇരട്ടിക്കഷായങ്ങളും ഇതിന്നു വിശേഷം തന്നെ.

## നാസാരോഗം.

അണുതൈലംകൊണ്ടു നസ്യം, ജലദോഷത്തിലും പീനസത്തിലും പറഞ്ഞ ചികിത്സകളും, തക്രധാര ഇവ ഹിതമാണ്. അസനവില്വാദി, മരീചാദി, വചാദി, ഏലാദി താൎക്ഷ്യാദി മുതലായ എണ്ണകളും ഫലിക്കുന്നതാണ്.

## നാഡീവ്രണം.

പുറത്തേക്കുള്ള ദ്വാരം ചെറുതും ഉള്ളിലേക്കു അധികം ദൂരത്തേക്കു നീണ്ടുകിടക്കുന്നതും ആയ വ്രണത്തിന്നാണ് നാഡീവ്രണം എന്ന പേർ. ഇതിന്നു ശസ്ത്രക്രിയ, ക്ഷാരോപയോഗം മുതലായതിനാൽ ദ്വാരം വലുതാക്കുക, ശരിയായ ക്ഷാളനം ഇവയും; ജ്യോതിഷ്മത്യാദി, ലാംഗലക്യാദി, വജ്രകം മുതലായ തൈലങ്ങളും പീച്ചിക്കേറ്റുകയും, അതിൽ വത്തി മുക്കി ഉള്ളിലേക്കു തിരുകിവെക്കുകയും, പൊടിതൂകുകയും, സാധാരണ വ്രണചികിത്സയും നന്നു.

## നേത്രരോഗം.

എല്ലാ നേത്രരോഗത്തിന്നും കടുക്, പുളി, ഉപ്പു ഇവ കുറക്കണം. സ്ത്രീസംഗം പാടില്ല. വെയിൽ കായരുത്. നന്നെ സൂക്ഷ്മമായും, പ്രകാശമുള്ളതായും, ഇളകിക്കൊണ്ടിരിക്കുന്നതായും ഉള്ള സാധനങ്ങളിൽ നോക്കരുത്. ഒന്നിലും അധികനേരം നോക്കരുത്. മണ്ണെണ്ണ കത്തിച്ച വിളക്കിന്നടുത്തു ഇരിക്കരുത്. കാലിന്നു എല്ലായ്പോഴും ശുചിയായി വെച്ചുകൊണ്ടിരിക്കണം. ചെരിപ്പോ മറ്റോ ധരിക്കാതെ ഒരിക്കലും വെളിയിലോ പുറത്തോ ഇറങ്ങരുത്. രാത്രി കിടക്കാറാവുമ്പോൾ കാൽ നല്ലവണ്ണം തേച്ചുകഴുകി തുടച്ചു കിടക്കയിന്മേൽ ഇരുന്നു ത്രിഫലപ്പൊടി പഴയ നെയ്യും തേനും ചേൎത്തു സേവിച്ചിട്ടാണ് കിടക്കേണ്ടത്. നെയ്യ് നിത്യേന കൂട്ടിഉണ്ണുകയും വേണ്ടതാണ്. ഇതിന്നുള്ള നെയ്യ് തിമിരത്തിന്നു പ

റഞ്ഞ പടോലാദി, ത്രിഫലാദി, ജീവന്ത്യാദി ഇവയിലേതെങ്കിലുമായാൽ അധികം നന്നായിരിക്കും കഴിയുന്നേടത്തോളം നെയ്യചേൎത്തതന്നെയാണ് വ്യഞ്ജനങ്ങളും ഭക്ഷ്യങ്ങളും ഉണ്ടാക്കേണ്ടത്. മലമൂത്രാദി വേഗങ്ങളെ ഒരിക്കലും അടക്കിപ്പിടിക്കരുത്. അതിഭക്ഷണം, ഉറക്കൊഴിക്ക, പകലുറങ്ങുക, ഉറക്കെ ചിരിക്ക, മുതലായതും അരുത്. ചെങ്കണ്ണിന്നും, തിമിരത്തിന്നും, വ്രണശുക്ലത്തിന്നും ഉള്ള ചികിത്സ വേറെ പറഞ്ഞിട്ടുണ്ട്. ചോരയിറക്കം, ചുവപ്പ്, നീര്, കരടിറക്കം ഇവ പ്രധാനമായ എല്ലാ നേത്രരോഗത്തിന്നും, കനകതാളാദി, സുവൎത്തി, വിമല ഈ ഗുളികകൾ പ്രധാനമാണ. പുളിയില, പച്ചമഞ്ഞൾ ഇവയിട്ട തിളപ്പിച്ച വെള്ളത്തിന്റെ ആവി ഏല്പിക്കുന്നതും കൊള്ളാം. ഉരസിയോ, അട്ടയിട്ടോ ചോര കളയുന്നതും ആവശ്യമായിവരും. കുളി വിരോധമാണ. സാധാരണ എല്ലാ നേത്രരോഗത്തിന്നും ആസനവില്വാദി, കയ്യുന്ന്യാദി, ത്രിഫലാദി, ഭൃംഗാമലകാദി, മഞ്ജിഷ്ഠാദി ഈ എണ്ണകൾ വിശേഷമാകുന്നു. ഈ പുസ്തകത്തിൽ ഗുളികകളുടെ കൂട്ടത്തിൽ വൎത്തികൾ എന്നു പറയുന്ന ഇനം മുഴുവനും രസക്രിയകളും നേത്രരോഗത്തിന്ന പ്രത്യേകം വിധിച്ചിട്ടുള്ളതാണ. അവകളെല്ലാം അതാതിന്റെ ഗുണാനുസാരേണ ഉപയോഗിക്കാവുന്നതാകുന്നു.

## പക്ഷവാതം.

ദേഹത്തിന്റെ ഏതെങ്കിലും ഒരു ഭാഗം ക്ഷീണിച്ചുപോകയും, ചലനശക്തി, സ്പൎശനശക്തി ഇവ കുറഞ്ഞുവരികയും ചെയ്യുന്ന വാതരോഗത്തിന്ന പക്ഷവാതം എന്നു പറയും. ഇതു രണ്ടുഭാഗത്തേയും ബാധിച്ചാൽ സൎവ്വാംഗരോഗമായി. ഇതിന്ന വലിയ തൈലപക്വഘൃതം, മിശ്രകസ്നേഹം, നല്ല ആവണക്കെണ്ണ ഇവയാൽ ശോധന ശരിപ്പെടുത്തിക്കൊണ്ടിരിക്ക; ധാന്വന്തരം, വലിയരാസ്നാദി, വിദാൎയ്യാദി, അഷ്ടവൎഗ്ഗം ഈ കഷായങ്ങൾ സേവിക്കുക; ക്ഷീരബല, ധാന്വന്തരം ഈ ആവൎത്തിച്ച തൈലങ്ങൾ അകത്തേക്കും, പുറത്തേക്കും നസ്യമായിട്ടും ഉപയോഗിക്കുക. ശരിയായ സ്നേഹസ്വേദം, പിഴിച്ചിൽ, നവരക്കിഴി ഇവ പിന്നേയും പിന്നേയും ചെയ്യുക. ഗോരോചനാദി ഗുളിക, സ്വൎണ്ണഭസ്മം, സ്വൎണ്ണദ്രാവകം ഇവകളും, വാതത്തിന്ന പറഞ്ഞ മറ്റു ചികിത്സകളും, തൈലങ്ങളും മുറപ്പടി ശീലിക്കകയും വേണം.

## പാണ്ഡുരോഗം.

രക്തക്ഷയത്തോടുകൂടി ദേഹം വിളൎത്തുവരികയും, കൈകാൽ കഴച്ചിൽ ഹൃദയം തുടിപ്പ്, കിതപ്പ്, ശോഫച്ഛായ, തലതിരിച്ചിൽ, ക്ഷീണം മുതലായ മറ്റു ലക്ഷണങ്ങളുണ്ടായിരിക്കുകയും ചെയ്യുമ്പോൾ പാണ്ഡുരോഗം എന്നു പറയും. ഇതിന്ന അവിപത്തി മുതലായതുകൊണ്ടു ക്രമമായി വിരേചനം, ലോഹാസവം, പുനൎന്നവാസവം, നാളികേരാസവം, പ്രധാനമായി കതിരവിതനാദികഷായങ്ങൾ, പുനൎന്നവാദികഷായം, അമൃതവിലാകഷായം; നവായസം, മണ്ഡൂരവടകം, കല്യാണഘൃതം, ശതാവ

സഘൃതം, ധാത്ര്യാദിഘൃതം, തിക്തകഘൃതങ്ങൾ; അന്നഭേദിരസ്സം, കാന്തരസ്സം, ലോഹരസ്സം, സ്വൎണ്ണരസ്സം, ലോഹദ്രാവകം, സ്വൎണ്ണദ്രാവകം, ചിഞ്ചാദിലേഹം, ദ്രാക്ഷാദിലേഹം ഇവകളെല്ലാം പ്രധാനൌഷധങ്ങളാകുന്നു. കാമില, ശോഫം ഇവയിലെ ചികിത്സയും നന്നു.

## പാൎശ്വശൂലം.

പാൎശ്വശൂലം എന്നു പറഞ്ഞാൽ വിലാപ്പത്തിന്റെ പേരാണു. ഇതു പുപ്ഫുസത്തെയൊ, തദാവരണരൂപമായ പാൎശ്വികയെയൊ (Pleura) സംബന്ധിക്കുന്ന രോഗങ്ങളുടെ ഉപദ്രവരൂപമായിട്ടാണു അധികം ഉണ്ടാവുന്നതു. പാൎശ്വത്തിലുള്ള പേശികളെ സംബന്ധിച്ചും ഉണ്ടാവാം. ഇതിനു അതുള്ള സ്ഥാനത്തു ക്ഷീരബല മുതലായ ആവൎത്തിച്ച തൈലങ്ങൾ പുരട്ടി വിയൎപ്പിക്കുകയും ഇവ അകത്തേക്കു സേവിപ്പിക്കുകയും വേണം. ഇന്ദുകാന്തം, ദ്രാക്ഷാദി, നയോപായം മുതലായ കഷായങ്ങളും, ആശാള്യാദി, ധാന്വന്തരം മുതലായ ഗുളികകളും, ഹിംഗ്വചാദിപൊടിയും, കസ്തൂര്യാദി ലേഹവും ഇതിനു വളരെ വിശേഷമാണു. കാസം, ശ്വാസം, ക്ഷയം, ക്ഷതകാസം ഇവയുടെ ചികിത്സയും യുക്തംപോലെ ചെയ്യാവുന്നതാണു. ഭേദം കണ്ടുന്നേടത്തോളം അന്നം ത്യജിക്കണം.

## പിത്തവൃദ്ധി.

ത്വങ്മൂത്രനേത്രാദികളിൽ മഞ്ഞവൎണ്ണം, അധികം വിശപ്പു, ദാഹം, വിയൎപ്പു, ഉറക്കക്കുറവു, ക്ഷീണം, [illegible]ള്ള മോഹാലസ്യം, വായ്ക്കു കൈപ്പു, മനംപുരട്ടൽ, പിത്തവെള്ളം ഛൎദ്ദിക്ക, തലതിരിച്ചിൽ മുതലായ ഉപദ്രവങ്ങൾ കാണുമ്പോഴാണു പിത്തം വൎദ്ധിച്ചതായി വിചാരിക്കേണ്ടതു. ഇതിനു മുന്തിരിങ്ങ, കടുക്ക, അവിപത്തി, മുതലായതുകൊണ്ടു വീണ്ടും വീണ്ടും വിരേചനം, നെയ്യു, പാലു ഇവ ധാരാളം കഴിക്കുക; തിക്തകഘൃതം, മഹാതിക്തകഘൃതം, കല്യാണകഘൃതങ്ങൾ, ശാരിബാദികഷായം, ശാരിബാരസം, ലോഹഭസ്മം, ലോഹദ്രാവകം ഇവ അകത്തേക്കും ശീലിക്കുക. പുറമെ ഭൃംഗാമലകാദി മുതലായ തൈലങ്ങൾ തലക്കു തേച്ചു നിത്യവും കുളിക്ക, ചന്ദനം മുതലായതു ലേപനംചെയ്ക, ഇവയും നന്നു. ഉഷ്ണാധിക്യം, ഉന്മാദം, പാണ്ഡുരോഗം, കാമില ഇവയിൽ പറഞ്ഞ ചികിത്സയും യുക്തംപോലെ ശീലിക്കാവുന്നതാണു. കപ്പൽമുളക, പുളി, ഉപ്പു, ഇവ ചുരുക്കണം. ഉള്ളി, മുതിര, മുരിങ്ങ, ചേമ്പു, മത്തങ്ങ, വഴുതിനങ്ങ, കായം, കാപ്പി ഇവ വിരോധമാണു. മധുരമുള്ള ഫലങ്ങൾ, മത്സ്യങ്ങൾ, കായം, കുമ്പളങ്ങ, കുമ്പളപടവലങ്ങ, മുന്തിരിങ്ങ, ചെറുപയർ, ചവ്വരിപ്പൊടി, ഇളവൻ, വെള്ളരിക്ക മുതലായവ ഹിതങ്ങളാണു. അധികം പുളിയില്ലാത്ത മോരും തരക്കേടില്ല. ഭക്ഷണസാധനങ്ങൾ അധികം ചൂടായി കഴിക്കരുതു. ഷഡംഗപാനീയം, സോഡാവെള്ളം ഇവ ദാഹിക്കുമ്പോൾ കഴിക്കാം. തണുത്ത വെള്ളത്തിലെ കുളിക്കാവു. പകൽ ഉറങ്ങരുതു.

# പീനസം.

ജലദോഷം മൂത്താൽ പീനസത്തിന്റെ മട്ടായിട്ടാണു. ഇതിൽ പ്രായേണ നാസാമാൎഗ്ഗത്തിൽ പഴുപ്പുണ്ടാകുന്നതാണു. അതുകൊണ്ടു തീക്ഷ്ണനസ്യം, കണ്ണാളനം മുതലായതുകൊണ്ടു ഒന്നാമതായി മാൎഗ്ഗശുദ്ധിവരുത്തേണം. പിന്നെ കാററ, മഞ്ഞു, തണുപ്പു ഇവ ബാധിക്കാത്ത മുറിയിൽ താമസിക്കണം. നല്ല രോമമുള്ള തൊപ്പി തലയിലിടുകയും, കുപ്പായം ഇടുകയും, കഴുത്തിൽ എന്തെങ്കിലും കെട്ടിക്കൊണ്ടിരിക്കയും വേണം. പച്ചവെള്ളം തൊടുകപോലും അരുതു. കഴുത്തിനു മേല്പോട്ടു സ്വേദിപ്പിക്കുന്നതു നല്ലതാണു. നാസികാചൂൎണ്ണം വലിക്ക, തലക്കു രാസ്നാദിപ്പൊടിയൊ, മുളകുപൊടിയൊ തിരുമ്മുക (ഇവ മൂക്കിൽ വലിക്കുകയും ആവാം), പുകവലിക്കുക ഇവകളും പത്ഥ്യമാണു. അധികമായാൽ തലക്കു തൈലധാരയും ചെയ്യേണ്ടിവരും. ഏലാദിഎണ്ണ, വചാദിഎണ്ണ, രാസ്നാദിഎണ്ണ മുതലായവയും ഹിതങ്ങളാണു. ജലദോഷത്തിനു വിധിച്ച ചികിത്സകളും, കഫശമനമായ മററു ഔഷധങ്ങളും ഔചിത്യംപോലെ പ്രയോഗിക്കാവുന്നതാകുന്നു.

# പ്രമേഹം.

മൂത്രത്തിൽ അധികദിവസം തുടൎച്ചയായി 1020 ഡിഗ്രിയിലധികം കൊഴുപ്പുണ്ടായിരിക്കയും, മധുരാംശം ഉണ്ടായിരിക്കയും, രാപ്പകൽകൂടി ആറു പ്രാവശ്യത്തിലധികം അല്ലെങ്കിൽ 48 ഔൺസ്സിലധികം മൂത്രം ഒഴിക്കേണ്ടിവരികയും ചെയ്യുമ്പോൾ പ്രമേഹരോഗം ഉണ്ടെന്നു വിചാരിക്കാം. ഇതിനു മൂത്രം വീഴ്ത്തിയ സ്ഥലത്തു ഉറുമ്പരിക്കുന്നതും, ഊറൽ ഉണ്ടാകുന്നതും ആദ്യലക്ഷണങ്ങളാണു. ഇതിനു രോഗബലമുണ്ടെങ്കിൽ ആദ്യം ധാന്വന്തരഘൃതം മുതലായവകൊണ്ടു സ്നേഹിപ്പിച്ചിട്ടു ശക്തിപോലെ വമനവും വിരേചനവും ചെയ്യിക്കണം. വിരേചനം പിന്നേയും ഇടക്കിടക്കു വേണ്ടതാണു. പിന്നെ അയസ്കൃതി, ലോധ്രാസവം, കതകഖദിരാദി, ആരഗ്വധാദി, നിശാദി, മേഹാരി ഈ കഷായങ്ങളും; മേഹസംഹാരി, ബൃഹന്മേഹനാശകം, ശിലാജിത്വാദി, ഗോക്ഷുരാദി ഈ ഗുളികകളും; അമൃതം (101), വംഗഭസ്മം ഇവ യുക്തംപോലെ ശീലിക്കേണ്ടതാണു. നിശോശീരാദി, ഏലാദി ഈ എണ്ണകളും പത്ഥ്യങ്ങളാണു. നിൎദ്ധനന്മാർ കറുപ്പു കുറേശ്ശ ശീലിക്കുന്നതിൽ വലിയ ദോഷമില്ല, എങ്കിലും ഇതും വൈദ്യോപദേശത്തെ അനുസരിച്ചു ചെയ്യേണ്ടതാണു. എന്തെന്നാൽ ഇതു ശീലിച്ചാൽ വേറെ ഔഷധങ്ങൾ പിന്നെ ഫലിക്കുവാൻ പ്രയാസമാകുന്നു. രോഗം ക്ഷീണിച്ചവൎക്കു യുക്തംപോലെ പിഴിച്ചിൽ കഴിക്കാവുന്നതാണു. തക്രധാരയും ആവാം. മധുരസാധനങ്ങളും, പുളി, ഉപ്പു ഇവയും കഴിയുന്നേടത്തോളം കുറക്കണം. മിക്ക സംഗതികളിലും എരിവും അപത്ഥ്യമായിട്ടാണു കാണുന്നതു. നെല്ലരി, പുതിയതു പ്രത്യേകിച്ചും, തീരെ വൎജ്ജിക്കണം. ആഹാരം എന്തായാലും പതിവിൽനിന്നു മുക്കാലംശമാക്കി കുറക്കണം. ഇതിനു ഗോതമ്പു, യവം, പഴകിയ ചാമ, കോറ ഇവയാണു നല്ലതു. ചിലൎക്കു മാംസം

മാത്രം ഭക്ഷിച്ചാൽ രോഗം വിട്ടുപോയേക്കും. ദാഹത്തിന്ന പൊങ്കരണി വേർ ഇട്ട തിളപ്പിച്ച വെള്ളമൊ, ഷഡംഗപാനീയമൊ കൊള്ളാം. ഘൃതത്തെയൊ അതിൽ മധുരാംശത്തെയൊ വർദ്ധിപ്പിക്കുന്നതായ എല്ലാ വസ്തുക്കളേയും വർജ്ജിക്കേണ്ടതാണു. ശക്തിക്കടുത്ത വ്യായാമം ചെയ്യേണ്ടതാണു. സ്ത്രീസംഗം, പകലുറക്കം, ഭക്ഷണശേഷം വിശ്രമിക്കാതിരിക്ക, അത്യദ്ധ്വാനം ഇവയൊന്നും പാടില്ല. അതിസ്ഥൗല്യത്തിന്ന പറഞ്ഞ ചികിത്സയും ഇതിന്ന ഫലിക്കുന്നതാണു.

## പ്രമേഹപിടക.

ഇതിന്ന പ്രമേഹചികിത്സക്ക പുറമെ അകത്തേക്ക നിംബാദി, ഗുൽഗുലുതിക്തകം, ജീവന്ത്യാദി ഈ കഷായങ്ങളും; ആരഗ്വധാദി, ന്യഗ്രോധാദി ഈ കഷായങ്ങളെക്കൊണ്ടു പുറമെ ധാര, പുഴക്കെതനകം, ഗർമ്മഗുളികകൾ, ശതധൗതഘൃതം, പൊട്ടാസ്സ്, പൊട്ടിയാൽ ജാത്യാദിഘൃതം, ജാത്യാദിതൈലം, മുൻപറഞ്ഞ ധാര ഇവകളെല്ലാം ഹിതമാകുന്നു. ആരംഭത്തിലും പിന്നേയും നാല്പാമരക്കഷായം അകത്തേക്ക സേവിക്കുന്നതും പുറമെ ധാരയിടുന്നതും നല്ലതാകുന്നു.

## പ്രസവകാലം.

പ്രസവകാലം കഴിഞ്ഞാൽ ദോഷം വരാതെ ശരീരം നേരെയായി വരുന്നതിന്ന താഴെപറയുന്ന മരുന്നുകളാണ ശീലിക്കേണ്ടതു. ആദ്യം പഞ്ചകോലം, ദീപ്യകാദി ഇതിലേതെങ്കിലും കഷായമൊ ചൂർണ്ണമൊ രാവിലെ, വൈകുന്നേരം പുളിങ്കഷായം, എട്ടൊ പതിനാറൊ ദിവസം കഴിഞ്ഞാൽ കാലത്തു ധാന്വന്തരക്കഷായം ഇവയാണു. സാധാരണ മറ്റാം ധാരാളം ഉള്ളവർ ധാന്വന്തരമൊ ക്ഷീരബലയൊ ആവർത്തിച്ചതു കഷായത്തിന്റെ സ്ഥാനത്തു തനിയെ സേവിക്കയൊ, കഷായത്തിൽ മേമ്പൊടിയായി സേവിക്കയൊ ചെയ്യാം. . ഇതു കൂടാതെ ആശാള്യാദി( മഹാധന്വന്തരം ഈ ഗുളികകൾ, ദശമൂലം, വിദാര്യാദി ഈ കഷായങ്ങളും; വിദാര്യാദിഘൃതം, ഇന്ദുകാന്തഘൃതം, ദശമൂലാരിഷ്ടം, മൃതസഞ്ജീവനി, ബലാതൈലം, ബലാദികഷായം ഇവ തരാതരംപോലെ അകത്തേക്കും, ധാന്വന്തരം, ക്ഷീരബല മുതലായ വാതഹരതൈലങ്ങളും പുറത്തേക്കും ഹിതമാണു. അഗ്നിമാന്ദ്യത്തിന്ന പറഞ്ഞ ചികിത്സകളും നന്നു. യോനിയിൽ ഉള്ളിലും പുറത്തും ശരിയായി തണുനേരവും ക്ഷാളനം ചെയ്യുന്നതിന്ന അമാന്തം വരുത്തരുതു. ദേഹം ആദ്യകാലത്തു പ്രത്യേകിച്ചും അനങ്ങരുതു. പച്ചവെള്ളത്തിൽ കുളി നിഷിദ്ധമാണു. അഗ്നിമാന്ദ്യത്തിൽ വിരോധിക്കപ്പെട്ടിരിക്കുന്ന സാധനങ്ങൾ ഒന്നും കഴിപ്പാൻ പാടില്ല. ദേഹത്തിന്നേയും മുറിയിലും എന്നല്ല ചുററും ശുചീകരണം പ്രത്യേകം ആവശ്യമാണു.

## പ്ലീഹരോഗം.

വയററിന്നുള്ളിൽ ഇടത്തുഭാഗത്തുള്ള ഈ അവയവം തടിച്ചുവരുന്നതിനെയാണ ഇവിടെ പ്ലീഹരോഗം എന്ന പറയുന്നതു. മലമ്പനിയുടെ

പ്രചാരം ഉണ്ടു. ഇതു വളരെ അധികം പേരെ ബാധിക്കുന്നതായി കാണുന്നുണ്ടു. ഇതിനു ശരിയായ വിരേചനം, പൊള്ളിക്കൽ രോഹിതകാരിഷ്ടം, ദന്ത്യരിഷ്ടം, ചിറിവില്വാദികഷായം, വിരേചനഗുളിക, രോഹീതകഘൃതം, അൎക്കലവണം, അയോലവണം, കല്യാണക്ഷാരം, പഞ്ചലവണഭസ്മം, ശംഖഭസ്മം, ലവണദ്രാവകം, സോരകദ്രാവകം ഇവകൾ ഹിതങ്ങളാണു. ശോഫത്തിനും ഗുന്മം പറഞ്ഞ ചികിത്സകളും കൊള്ളാം.

## ഫിരംഗം.

പറങ്കിപ്പുണ്ണെന്നൊ ഉഷ്ണപ്പുണ്ണെന്നൊ പറയുന്ന ഗുഹ്യരോഗത്തിന്റെ പേരാണിതു. ഇതിനു രസദ്രാവകം ഒരു ദ്രാം 16 ഔൺസ് വെള്ളത്തിൽ ചേൎത്തു ക്ഷാളനം, രസകൎപ്പൂരം (Calomel) വ്രണത്തിൽ വിതറുക, കൎപ്പൂരവെള്ളം, ത്രിഫലകഷായം, ന്യഗ്രോധാദി കഷായം ഇവകൊണ്ടും, പുല്ലാനി, മൈലാഞ്ചി ഇവയിട്ടു തിളപ്പിച്ച വെള്ളംകൊണ്ടും, ധാരയൊ ക്ഷാളനമൊ ചെയ്തു, ശരിയായി ശുചീകരണം ഇവ പുറമേയും അകത്തേക്കു നല്ലവണ്ണം വിരേചിപ്പിച്ചതിനുശേഷം പ്രധാനമായി ആദ്യം ഫിരംഗഹരദ്രാവകവും, പിന്നെ പാവുകൂട്ടിയ മഹാതിക്തകഷായം, മഹാതിക്തകഷായങ്ങളും, ആരഗ്വധാദികഷായം, പടോലാദികഷായം, തിക്തകഘൃതങ്ങളും, രസസിന്ദൂരം, സിദ്ധമകരധ്വജം, സ്വൎണ്ണവംഗം സ്വൎണ്ണഭസ്മം, രസദ്രാവകം, ശാരിബാസവം, സ്വൎണ്ണദ്രാവകം, മധുസ്നുഹീരസായനം ഇവയും, പുറമെ പഞ്ചവല്ക്കാദിതൈലം, നാല്പാമരാദിതൈലം, ലാക്ഷാദിതൈലം, ബലാശ്വഗന്ധാദി കുഴമ്പു ഇവയും, തലക്കു പ്രത്യേകിച്ചു ഭൃംഗാമലകാദി, ത്രിഫലാദി ഈ എണ്ണ തേക്കുക, നെല്ലിക്കാവെള്ളം പകരുക, തക്രധാര ഇവയും ഹിതങ്ങളാകുന്നു. പത്ഥ്യം ഗുൽഗുലുതിക്തകഷായംപോലെ.

## ബലക്ഷയം.

പറയത്തക്ക ദീനം ഒന്നും ഇല്ലാതിരിക്കുമ്പോഴും ദിവസംപ്രതി ക്ഷീണം വൎദ്ധിച്ചുവരുന്നതിനാണു ബലക്ഷയം എന്നു പേർ. ഇതിനു ദശമൂലാരിഷ്ടം, അശ്വഗന്ധാരിഷ്ടം, മൃതസഞ്ജീവനി, ദ്രാക്ഷാരിഷ്ടം, ലോഹാസവം മുതലായ അരിഷ്ടങ്ങളും; ഇന്ദുകാന്തം, വിദാൎയ്യാദി അമൃതപ്രാശം, അശ്വഗന്ധാദി, മാംസസൎപ്പിസ്സ് മുതലായ ഘൃതങ്ങളും; ലോഹഭസ്മം, സ്വൎണ്ണഭസ്മം, ശാരിബാസവം, സ്വൎണ്ണദ്രാവകം, മുതലായവയും, ക്ഷയം, ശുക്ലക്ഷയം, ഇവയിൽ വിധിച്ച ഔഷധങ്ങളും, മിതമായ വ്യായാമവും ഉപയോഗമുള്ളതാണ്.

## ബാലരോഗം.

കുട്ടികൾക്കുണ്ടാവുന്ന മുട്ടൽ, ഞട്ടൽ, പനി, ഗ്രഹണി, പീഡ, ചിലന്നി, അപസ്മാരം മുതലായ രോഗങ്ങളിൽ പഞ്ചമകാലകം, പാഠാദി, മുലകാദി മുതലായ കഷായങ്ങളും, ചെമ്പരത്യാദി, നാല്പാമരാദി ഈ വെ

ഷിച്ചൂർണ്ണകം, അശ്വഗന്ധാരിഷ്ടം, ദശമൂലാരിഷ്ടം, സാരസ്വതാരിഷ്ടം, ഗ്രഹണീഹരലേഹം, ബാലപോഷണരസവൃത്തു, താംബൂലലേഹം ഇവയും; കൊമ്പഞ്ചാദി, പാഠാദി, നിർഗ്ഗുണ്ഡ്യാദി, ധാന്വന്തരം, വില്വാദി ഈ ഗുളികകളും; നിർഗ്ഗുണ്ഡ്യാദിഘൃതം, ആർദ്രകഘൃതം, ചാർങ്ങേര്യാദി ഘൃതം, ബ്രാഹ്മീഘൃതം, സാരസ്വതഘൃതം, ദേഹപോഷണയമകം, അഷ്ടചൂർണ്ണം, കിംശുകത്വഗാദിതൈലം, സിദ്ധാർത്ഥകതൈലം ഇവയും രോഗഭേദംപോലെ ഉപയോഗിക്കേണ്ടതാണ്. വലിയവർക്കുള്ള മരുന്നു കൾതന്നെ കുട്ടികൾക്കും വയസ്സുക്രമം അനുസരിച്ചു മാത്ര കുറച്ചു പ്രയോഗിക്കാവുന്നതാണ്. മാത്ര കുറക്കേണ്ടുന്നക്രമം "മാത്ര" എന്നതിന്റെ ചോടെ 165-ാംഭാഗത്തു നോക്കി അറിയേണ്ടതാണ്.

## ബുദ്ധിമാന്ദ്യം.

അശ്വഗന്ധാരിഷ്ടം, ദശമൂലാരിഷ്ടം, സാരസ്വതാരിഷ്ടം, ഗോരോചനാദിഗുളിക, കല്യാണഘൃതം, പഞ്ചഗവ്യഘൃതം, ബ്രാഹ്മീഘൃതം, സാരസ്വതഘൃതം, സ്വർണ്ണഭസ്മം, സ്വർണ്ണദ്രാവകം, ക്ഷീരബല ആവർത്തിച്ചതു, മാനസമിത്രവടകം ഇവകളെല്ലാം ബുദ്ധിതെളിയാൻ നല്ലതാണ്. ഉന്മാദം, അപസ്മാരം ഇവയ്ക്കു പറഞ്ഞ മിക്ക ചികിത്സയും ഇതിന്നു നന്നു. അണുതൈലം, ക്ഷീരബല മുതലായവയാൽ നസ്യവും കൊള്ളാം.

## ധാതുക്ഷയം.

രോഗത്താലുണ്ടായ ക്ഷീണംകൊണ്ടോ, മററു കാരണത്താലോ നിവരില്ലുന്ന തന്റേടം ഇല്ലായ്മക്ക ധാതുക്ഷയം എന്നു പറയും. ഇതിന്നു ക്ഷീണം തീർക്കുന്നതായ ദശമൂലാരിഷ്ടം; മൃതസഞ്ജീവിനി, നയോപായം, കഷായം, ഗോരോചനാദിഗുളിക, വായുഗുളിക, കസ്തൂര്യാദിലേഹം, മുലപ്പാൽ, ആട്ടിൻപാൽ, പശുവിൻപാൽ മുതലായവ അകത്തേക്ക കൊടുക്കകയും, വിശുക, സന്നിയെണ്ണ, മുലപ്പാൽ മുതലായവയാൽ നസ്യം ചെയ്ക, മുലപ്പാൽകൊണ്ടു തലയ്ക്കു ധാര ഇവയും മോഹാലസ്യത്തിൽ പറഞ്ഞ ചികിത്സകളും ചെയ്യാവുന്നതാണ്.

## ഭഗന്ദരം.

മലദ്വാരത്തിന്റെയോ, മൂത്രദ്വാരത്തിന്റെയോ സമീപസ്ഥലങ്ങളിൽ കുരുവുണ്ടായി വീങ്ങും, പൊട്ടിയും പിന്നെയും വീങ്ങും സ്ഥിരമായി നില്ക്കുന്നതാം അതു ഭഗന്ദരത്തിന്റെ പുറപ്പാടാണെന്നു വിചാരിക്കണം. ഇതിന്നു ശരിയായ വിരേചനം, ഗുൽഗ്ഗുലുതിക്തകകഷായം, മററു തിക്തകഷായങ്ങളും, ഘൃതങ്ങളും, ഗുൽഗ്ഗുലുപഞ്ചപലം പൊടി, വലിയ മധുസ്നുഹിരസായനം, ഇവ അകത്തേക്കും, ജ്യോതിഷ്മത്യാദി, ലാംഗലക്യാദി മുതലായ തൈലങ്ങളും, പോൾട്ടീസ്, ക്ഷാരൌഷധങ്ങളും ഇവയും പുറത്തേക്ക ഹിതമാണ്. സാധാരണ വ്രണചികിത്സയും, നാഡീവ്രണചികിത്സയും യുക്തംപോലെ പ്രയോഗിക്കേണ്ടതാണ്. ഇതിന്നു കത്തിര, സൈനസിക്കും മുതലാ

യത്തിൽ കയറി സവാരിചെയ്യുന്നതും, മദ്യസേവ, മൈഥുനം ഇവയും ഏറ്റവും ദോഷകരമായിട്ടുള്ളതാകുന്നു. അജീൎണ്ണത്തിന്റെ കാരണങ്ങളെ കഴിയുന്നേടത്തോളം പരിഹരിക്കയും വേണം

## ഭംഗം.

ഉളുക്ക്, ഇടി, ചതവ് മുതലായതിന്റെ പേരാണിത്. ഇതിന്നു ആവൎത്തിച്ച ധാന്വന്തരം, ക്ഷീരബല, ഗന്ധതൈലം മുതലായവ പുരട്ടി ഉഴിയുക, അവ അകത്തേക്കു സേവിക്കുക, അധികം കേടുണ്ടെങ്കിൽ വേണ്ടുംവിധം കെട്ടുക, പ്രധാനമായി ഉഴിച്ചിൽ, അഭ്യംഗം, സ്വേദം, പിഴിച്ചിൽ, നവരക്കിഴി ഇവയും വാതത്തിന്നു പറഞ്ഞ മിക്ക ചികിത്സകളും ഹിതമാണ്.

## ഭ്രമം.

തലചുറ്റി വീഴാൻപോകുന്നതിന്നാണ് ഭ്രമം എന്നു പേർ. ഇതിന്നു ലോഹദ്രാവകം, ലോഹഭസ്മം, ചിഞ്ചാദിലേഹം, തിക്തകഘൃതം, നെയ്യ്, പാൽ, ഇവയും, ഉഷ്ണാധിക്യം, പിത്തവൃദ്ധി, ബലക്ഷയം ഇവക്കു പറഞ്ഞ ഔഷധങ്ങളും ഹിതമാണ്. ഭൃംഗാമലകാദി, മഞ്ജിഷ്ഠാദി ഈ എണ്ണകളും നന്നു.

## മദാത്യയം.

അധികം മദ്യപാനം ചെയ്യുന്നിമിത്തം തല്ക്കാലം ഉണ്ടായതൊ ദീൎഘിച്ചു നില്ക്കുന്നതൊ ആയ ബുദ്ധിഭ്രമത്തിന്നാണ് മദാത്യയം എന്നു പേർ. ഇതിന്നു ശ്രീഖണ്ഡാസവം, ദ്രാക്ഷാദികഷായം, ഗുളൂച്യാദികഷായം, തിക്തഘൃതങ്ങൾ, ഇളന്നീർവെള്ളം, മുലപ്പാൽ, പാൽ, പുളിച്ചതയിർ (മോർ) ഇവ അകത്തേക്കും, ഇളന്നീർവെള്ളം മുലപ്പാൽ മുതലായതുകൊണ്ടു ശിരസ്സിൽ ധാരയും ഹിതമാണ്. കഴിച്ചു മദ്യംതന്നെ മാത്രവെച്ചു പാലും അതുംകൂടി കലൎത്തിക്കൊടുക്കുന്നതും ഗുണകരമത്രെ.

## മലബന്ധം.

ശോധനയ്ക്കു ഇരിക്കുമ്പോൾ അധികം മുക്കേണ്ടിവരുന്നതും, മലം വരണ്ടിരിക്കുന്നതും മലബന്ധത്തിന്റെ ലക്ഷണമാകുന്നു. ഇതിന്നു ചതുൎഭദ്രങ്ങൾ, ഹിംഗുത്രിഗുണതൈലം, കടുകാമലകാദി, ഗന്ധൎവ്വഹസ്ത്യാദി, ചിരിവില്വാദി മുതലായ കഷായങ്ങൾ; വിരേചനഗുളികകൾ, സുഖഭേദി ഗുളിക, തൈലപക്വഘൃതം, മിശ്രകസ്നേഹം, വിരേചനഘൃതം, വില്വഘൃതം, അവിപത്തി, ഇന്ദുകാന്തം, ഭൂതഹരീതകി, നാരാചകം, വൈശ്വാനരം, ശാൎദ്ദൂലം ഹിംഗുവചാദി ഈ ചൂൎണ്ണങ്ങൾ, ആവണക്കെണ്ണ, നീർവാളതൈലം, കല്യാണഗുളം, ഗുളഹരീതകി, ത്രിവൃല്ലേഹം; ദന്തീഹരീതകി, ദശമൂലഹരീതകി, മാണിഭദ്രം ഈ ലേഹങ്ങൾ, ഇവയെല്ലാം സേവിപ്പാൻ നന്നു. മിതമായി വ്യായാമംചെയ്ക, മിതമായി തേച്ചുകുളിക്ക, അധികം തണുപ്പു തട്ടാതിരിക്ക ചൂടോടെ പാലു കുടിക്ക, നെയ്യുകൂട്ടി ഉണ്ണുക, പഴങ്ങൾ ധാരാളം കഴിക്കുക ഇവകളും ഹിതമാകുന്നു. ഉദാവൎത്തചികിത്സയുംനന്നു.

# മലമ്പനി.

ഇതിന്നു ശരിയായ വിരേചനം, ജ്വരഹരദ്രാവകം, ആരണ്യതുളസീമൂലാദി, പഞ്ചതിക്തം, ശീതജ്വരാരി, ജീരകാദി, ചെറിയ്യാർത്ത്യാദി ഈ കഷായങ്ങൾ; പുനത്തിപ്പല്യാദി, രാമബാണം, വിഷമജ്വരാന്തകം, ബൃഹൽജ്വരാങ്കുശം, ഈ ഗുളികകൾ, കൊയനാ, ഇവ ഫലപ്രദങ്ങളാകുന്നു. മലമ്പ്രദേശത്തുനിന്നും, ഉപ്പുജലം, ചെളിനിലം ഇവയുള്ള സ്ഥലത്തിൽനിന്നും ഒഴിഞ്ഞു താമസിക്കുകയും വേണം. പച്ചവെള്ളം കുടിക്കയും, അതിൽ കുളിക്കയും അരുതു. ശുചീകരണം പ്രത്യേകം ആവശ്യമാകുന്നു. വിഷമജ്വരത്തിന്നു പറഞ്ഞ ചികിത്സയും നന്നു. കൊതുകുകൾ വഴിയാണിതു പകരുന്നതെന്നാണു ഇംഗ്ലീഷുവൈദ്യന്മാർ പറയുന്നതു.

# മസൂരി.

ഇതിന്നു ആരംഭത്തിൽ പടോലപൎപ്പടകാദി, ജീവന്ത്യാദി, മസൂരിഹ്യാദി ഈ കഷായങ്ങളും, ഗോരോചനാദിഗുളിക, പിന്നീടു തിക്തഘൃതങ്ങൾ, ശതധൌതഘൃതം, ഗന്ധകാദി ചൂൎണ്ണം ഇവയും ഹിതമാകുന്നു. ഇളനീർവെള്ളം, വെള്ളരിപ്പഴം, പൂവൻപഴം മുതലായ തണുപ്പുള്ള സാധനങ്ങളും മനസ്സുപോലെ ആദ്യകാലത്തിൽ കൊടുത്താൽ നന്നു. പടോലപൎപ്പടകാദികഷായം ആദ്യത്തിൽതന്നെ കൊടുക്കുന്നതു അത്യാവശ്യമാകുന്നു. ഇതു വേറെ പനിയായിരുന്നാലും യാതൊരു ദോഷവും ഇല്ലാത്തതാണു. ഇതു ആരംഭത്തിൽതന്നെ സേവിക്കുവാൻ സാധിച്ചവൎക്കു മസൂരിമണികൾ തീരെ പുറപ്പെടാതിരിക്കയൊ, പുറപ്പെട്ടാൽതന്നെ തീരെ നിസ്സാരമായി പോവുകയൊ ചെയ്യുന്നതു പലപ്പോഴും അനുഭവപ്പെട്ടിട്ടുള്ളതാകുന്നു.

# മഹോദരം.

അഗ്നിമാന്ദ്യലക്ഷണങ്ങളോടും, മലബന്ധത്തോടുംകൂടി വയർ ആദ്യമായി വീങ്ങും, കൈകാൽ ശോഷിച്ചും, വയററത്തു ഞരമ്പുകൾ പിണച്ചും, കാലടി, കണ്ണടം, മുഖം ഇവ നീരുകൊണ്ടു വീങ്ങും വരുന്നതു മഹോദരത്തിന്റെ ലക്ഷണമാകുന്നു. ഇതിന്നു ദിവസേന വയറിളക്കുക, ലഘുവായും, ദീപനകരമായും, ശോധനയെ അനുകൂലിപ്പിക്കുന്നതായും ഉള്ള ആഹാരംമാത്രം കഴിക്കുക, ഇവ പ്രത്യേകം ചെയ്യണം. മലബന്ധം, ഉദാവൎത്തം, ഇവയിൽ പറഞ്ഞിട്ടുള്ള വിരേചനൌഷധങ്ങളും, ശോഫത്തിന്നു വിധിക്കപ്പെട്ടിട്ടുള്ളതും ഈ രോഗത്തിന്നു ഹിതമായിട്ടുള്ളതാണു. പ്രത്യേകിച്ചു ചവ്യരിച്ചൂൎണ്ണങ്ങൾ, ദശമൂലപഞ്ചകോലകഷായം, വിരേചനഗുളിക, യകൃദരിവടിക, യകൃൽപ്ലീഹോദരാരിവടിക, വിരേചനഘൃതം, ബിന്ദുഘൃതം, നാരാചകചൂൎണ്ണങ്ങൾ, നീൎവ്വാളതൈലം ഇവകൾ ഫലപ്രദങ്ങളായിരിക്കും. പഞ്ചകോലം കാടിയിലൊ, മോരിലൊ, ഗോമൂത്രത്തിലൊ ഇടിച്ചുപിഴിഞ്ഞനീർ, വെപ്പുകാടി ഇവകൊണ്ടുള്ള ധാരയും വിശേഷ

മൃതസഞ്ജീവിനി ഇവയോ ജീരകവെള്ളം, മുലപ്പാൽ, പാൽ, ഇളനീർവെള്ളം ഇവയോ സൌകൎയ്യംപോലെ അകത്തേക്കുകൊടുക്കണം. ശ്വാസം ഇല്ലെങ്കിൽ കൃത്രിമമായി ശ്വാസം ഉണ്ടാക്കുവാൻ ശ്രമിക്കയാണ എല്ലാററിലും മുമ്പു ചെയ്യേണ്ടതായ കൃത്യം. ശ്വാസം ഉണ്ടെന്നു കണ്ടാൽ മററുള്ളവയാൽ ബോധം തെളിയാത്തപക്ഷം കുരുമുളക, തിപ്പലി മുതലായ തീക്ഷ്ണവും പിന്നെ ദൂഷ്യമല്ലാത്തതും ആയ സാധനങ്ങൾ മുലപ്പാലിലരച്ചു കണ്ണിലെഴുതുകയോ, മൂക്കിൽ നസ്യം ചെയ്യുകയോ ആവാം. നസ്യത്തിന്ന കരിഞ്ജീരകവും നന്ന. നവസാരം (Ammon Carbon) നാററിക്കുന്നതു വളരെ ഫലമുള്ളതാണ്. ബോധം തെളിഞ്ഞാൽ ഉടനെ എന്തെങ്കിലും ഭക്ഷണം കൊടുക്കണം. ബോധക്ഷയത്തിൽ പറഞ്ഞ ചികിത്സകളും ചെയ്യാം.

## യകൃദ്രോഗം.

ഇതിന്ന ശരിയായ വിരേചനം, പൊള്ളിക്കൽ, അവിപത്തികൊടി ദന്ത്യരിഷ്ടം, ശങ്കരവടിക, യകൃൽപ്ലീഹോദരാരിവടിക, ലവണദ്രാവകം, ശംഖദ്രാവകം ഇവയും, പ്ലീഹ, പാണ്ഡുരോഗം, പിത്തവൃദ്ധി ഇവകളിൽ പറഞ്ഞ ചികിത്സയും നന്ന.

## യോനിവ്രണം.

യോനിയിലുണ്ടാവുന്ന പുണ്ണിന്ന വ്രണരോഗത്തിന്ന പറഞ്ഞ ചികിത്സയും, നാല്പാമരം, ന്യഗ്രോധാദി മുതലായ കഷായങ്ങൾകൊണ്ടു കഴുകുന്നതും ഹിതമാണ്. സാധാരണ വ്രണചികിത്സയും ചെയ്യാം. സ്രാവചികിത്സയും തരക്കേടില്ല.

## യോനിസ്രാവം.

യോനിയിൽനിന്ന അസൃക്സ്രാവത്തിന്റെ രീതി ഒരു വഴുതവെള്ളം സ്രവിക്കുന്നതിനാണ യോനിസ്രാവം എന്ന പേർ. ഇതിൽ രക്താംശം ഉണ്ടെങ്കിൽ രക്തപിത്തചികിത്സ ചെയ്യണം. ചലത്തിന്റെ മാതിരിയാണെങ്കിൽ അസൃക്സ്രാവചികിത്സയും ചെയ്യണം. വിശേഷിച്ചു നാല്പാമരക്കഷായം, പടിക്കാരം (ഒരു പൈന്റിന്ന 20 മുതൽ 60 ഗ്രേൻ വരെ), പൊൻകാരം മുതലായവ ചേൎത്തുള്ള വെള്ളം ഇവകൊണ്ടു കഴുകുന്നതും, മുസലീഖദിരാദികഷായം, അശോകാരിഷ്ടം, അശോകഘൃതം, ധാത്ര്യാദിഘൃതം, വസ്ത്യാമയാന്തകഘൃതം, വാതാഹ്വാദിഘൃതങ്ങളും, കന്മദവും, ശൃംഗഭസ്മവും, ചന്ദ്രപ്രഭാവടിയും, ശതാവരിഗുളം ഇവ അകത്തേക്ക സേവിക്കയും, പ്രത്യേകം പിഴിച്ചിൽ കഴിക്കയും. നെയ്യും, പാലും ധാരാളം കഴിക്കയും. മൈഥുനം ചെയ്യാതിരിക്കയും, കഴിയുന്നേടത്തോളം അദ്ധ്വാനം കുറക്കയും, കുരുമുളക, പുത്തൻ പുളി ഇവ തീരെ വൎജ്ജിക്കയും വേണം. രക്തഗുന്മചികിത്സയും, രക്തപിത്തചികിത്സയും, വ്രണചികിത്സയും ഔചിത്യംപോലെ ഉപയോഗിക്കാവുന്നതാണ.

## രക്തക്ഷയം.

ഇതിന്നു അയസ്കൃതി, ലോഹാസവം, കന്മദാതിന്നാദികഷായങ്ങളും, ലോഹഭസ്മം, കാന്തഭസ്മം, ലോഹദ്രാവകം, സ്വർണ്ണദ്രാവകം, ദാഡിമാതരസം, ചിഞ്ചാദിലേഹങ്ങളും ഇവ അകത്തേക്കും, ലാക്ഷാദിതൈലങ്ങളും, ബലാശ്വഗന്ധാദി ഇവ പുറത്തേക്കും, വിശേഷമാകുന്നു. പാലും നെയ്യും ധാരാളംപോലെ കഴിക്കാം. കപ്പൽമുളക വർജ്ജിക്കണം. പാണ്ഡുരോഗ ചികിത്സയും ബാലക്ഷയചികിത്സയും യുക്തംപോലെ പ്രയോഗിക്കാം.

## രക്തഗുന്മൻ.

സ്ത്രീകൾക്ക ഋതുകാലത്തു രക്തം ശരിയായി പോകാതിരിക്കയൊ, സമയം തെറ്റി വരികയൊ, വേദന മുതലായ ഉപദ്രവങ്ങൾ ഋതുകാലങ്ങളിൽ ഉണ്ടായിരിക്കയൊ, പ്രായം പൂർത്തിവരുന്നതിന്നു മുമ്പൊ, ഗർഭകാലത്തൊ അല്ലാതെ തീണ്ടാരിതന്നെ ഇല്ലാതെ വരികയൊ ചെയ്യുന്നതു രക്തഗുന്മത്തിന്റെ ലക്ഷണമാകുന്നു. ഇതിന്നു പഞ്ചകോലകഷായം, കല്യാണാദികഷായം, സുകുമാരകഷായം, സുകുമാരഘൃതം, ഫലസർപ്പിസ്സ്, കാന്തഭസ്മം, പുളിങ്കുഴമ്പു, സുകുമാരലേഹം ഇവ ശീലിക്കുന്നതു വിശേഷമാകുന്നു. ഗുന്മചികിത്സ, പിഴിച്ചിൽ, നവരക്കിഴി ഇവയും നല്ലതുതന്നെ.

## രക്തദോഷം.

ഇതിന്നു ശോണിതാമൃതകഷായം, തിക്തകകഷായങ്ങളും, തിക്തഘൃതങ്ങളും, ദാഡിമാതരസം ഇവയും, രക്തക്ഷയത്തിന്നു പറഞ്ഞ ഔഷധങ്ങളും ഫലമുള്ളതാകുന്നു.

## രക്തപിത്തം.

അകാരണമായി രക്തം ഛർദ്ദിക്ക, മൂക്കിൽകൂടി വരിക, മൂത്രദ്വാരം, യോനി, ഗുദം മുതലായവയിൽകൂടിപോക, ഇവയെല്ലാം രക്തപിത്തത്തിന്റെ ജാതിഭേദങ്ങളാകുന്നു. ഇതിന്നു അശോകാരിഷ്ടവും ചന്ദനാദി ദ്രാക്ഷാദി വാശാകഷായം; ശതാവര്യാദികഷായം, ദാഡിമാദികഷായം, മൾഗുളിക വലിയതു, വൃഷഘൃതം, ധാത്ര്യാദി, തിക്തകം, ശതാവര്യാദി ഈ ഘൃതങ്ങളും, പുഷ്യാനുഗചൂർണ്ണം, പ്രവാളഭസ്മം, രജതഭസ്മം, അമൃതഷഡംഗദ്രാവകം, ലോഹദ്രാവകം, ദാഡിമാതരസം ഇവകളെല്ലാം ഹിതമാകുന്നു. പിഴിച്ചിൽ, ധാര ഇവയും അത്യാവശ്യംതന്നെ. പാൽ ധാരാളം കഴിക്കണം. നെയ്യും അപ്രകാരംതന്നെ. കപ്പൽമുളക, പുളി ഇവ തൊട്ടുപോകരുതു. ഉപ്പും കുറക്കണം. മൈഥുനം തീരെ വർജ്ജിക്കണം. ക്രോധം അരുതു്. പട്ടിണികിടക്കയൊ, വ്യസനിക്കയൊ ചെയ്യുന്നതു തീരെ തെറ്റാകുന്നു. പത്ഥ്യം അസൃഗ്ദരത്തിലെപ്പോലെ.

## രക്തവാതം.

വീക്കം, തരിപ്പു, ചുവപ്പു, വേദന, ചൂടു, പനി ഇവ അധികമുള്ള വാതത്തിന്നാണ് രക്തവാതം എന്നു പറയുന്നതു്. ഇതിന്നു അകത്തേക്ക

ക്ഷീരബല ആവൎത്തിച്ചതു, ബലാതൈലം, ചെറിയ രാസ്നാദികഷായം, ബലാദികഷായം, ശതാവരിച്ഛിന്നരുഹാദികഷായം ഇവയും, പുറമെ തലക്കു രാസ്നാദിപ്പൊടി, രാസ്നാദിതൈലം, പിണ്ഡതൈലം, ബലാഗുളൂച്യാദിഎണ്ണ, മേലെക്കു ആരനാളാദിതൈലം, ധാന്വന്തരംകുഴമ്പു, ക്ഷീരബല, ധാന്വന്തരം ഈ തൈലങ്ങളും ആവൎത്തിച്ചതു്. പിഴിച്ചിൽ, നവരക്കിഴി ഇവയും നല്ലതാണു്. സൎവാംഗംബാധിച്ച വാതത്തിനു പറഞ്ഞ എല്ലാ ചികിത്സയും ചെയ്യാം. എന്നാൽ പ്രായേണ ഉഷ്ണസ്പൎശം വിരോധമായിരിക്കും. അതുകൊണ്ടു ചുട്ടുനീറ്റൽ മുതലായ ഉപദ്രവങ്ങൾ മാറുന്നതിനു ആദ്യം ക്ഷീരബലാപിണ്ഡതൈലങ്ങളോ, ആരനാളാദിതൈലമോ പുരട്ടുന്നതു അധികം ആവശ്യമായിരിക്കും.

## രക്തസ്രുതി.

മുറിവിൽനിന്നു രക്തം നില്ക്കാതെവന്നാൽ അവിടെ കൈകൊണ്ടു അമൎത്തിപ്പൊത്തിപ്പിടിക്കയും, പാച്ചോറ്റിത്തൊലി, താമരപ്പൂവു, ചപ്പങ്ങത്തൊലി ഉഴുന്നു, ഇരട്ടിമധുരം, കാവിമണ്ണു, മരോട്ടി, അഞ്ജനം, ശീലകരിച്ചതു, വല്ലാരത്തൊലി അല്പമായിട്ടു ഇവയിലേതെങ്കിലും പൊടിച്ചു, അമൎത്തു, മുറിവിൽവെച്ചു ശീലകൊണ്ടു കെട്ടുന്നതും നന്നു. ലോഹദ്രാവകത്തിൽ ശീലമുക്കിവെക്കുന്നതും, പടിക്കാരം വിതറുന്നതും നല്ലതാണു്. മുറിവിൽ വെള്ളമൊഴിക്കുന്നതും കൊള്ളാം. രക്തംവരുന്ന സിരാമുഖങ്ങളെ പിടിച്ചു മുറുക്കികെട്ടുന്നതു എല്ലാററിലും നിശ്ചയമായ ക്രിയയാകുന്നു. രക്തപിത്തത്തിനു പറഞ്ഞ ഔഷധങ്ങൾ അകത്തേക്കു സേവിക്കുന്നതും, ശീതങ്ങളായ മററ മരുന്നുകൾ അരച്ചുതേക്കുന്നതും ഫലമുള്ളതുതന്നെ.

## രക്താതിസാരം.

ഗുദം കടച്ചിലോടുകൂടി രക്തം, കഫം ഇവ അധികമായും മലം കുറഞ്ഞും അല്പാല്പമായി വയററിൽനിന്നു പോകയും, മുക്കൽ, പനി മുതലായ വേറെ ഉപദ്രവങ്ങൾ ഉണ്ടായിരിക്കയും ചെയ്യുന്നേടത്തു രക്താതിസാരം എന്നു പറയും. ഇതിനു കടജാരിഷ്ടം, മുസ്താകാദികഷായം, അരിഹേനാദിഗുളിക, ചാൎങ്ങേര്യാദിഗുളിക, വേതുലാസ്യംഗുളിക, കുടജവല്കുളാദികം, പാഠാരസം, കുടജാദിലേഹം, പുഷ്യാനുഗചൂൎണ്ണം, ഇവകളെല്ലാം ഫലമുള്ളതാണു്. ആട്ടിൻപാൽ, ചുവന്നഉള്ളി, ഇവ ഭക്ഷണത്തിനു മുഖ്യം. കൂവ്വപ്പൊടി, സാഗോഅരി ഇവയിട്ടു പാല്ക്കഞ്ഞി കൊടുക്കുന്നതാണു അധികം ഗുണകരമായി കാണുന്നതു്. ഇതിനു ആട്ടിൻപാൽ കിട്ടാത്തപക്ഷം പശുവിൻപാലും ആവാം. രോഗാരംഭത്തിൽ ഭേദകങ്ങളായ ആവിപത്തി മുതലായ ചൂൎണ്ണങ്ങളെക്കൊണ്ടു ഒന്നു വിരേചിപ്പിക്കുന്നതും അത്യാവശ്യമാണു്. ഗുരുദ്രവ്യങ്ങൾ യാതൊന്നും കഴിച്ചുപോകരുതു്. കുരുമുളകു, പുളി, ഇവ വൎജ്ജനം. ചുവന്നഉള്ളി അരിഞ്ഞു കിഴികെട്ടിയിട്ടു എണ്ണയിലിട്ടു മൂപ്പിച്ചു ഗുദത്തിൽ വെച്ചുപിടിക്കുന്നതുമൂലം കടച്ചിലിന്നും മുക്കലിന്നും അല്പം ഭേദത്തെ കൊടുക്കും. ചെറുനാരങ്ങാനീർ, ആട്ടിൻപാൽ

ഇവ ചേൎത്തു കഴിക്കുന്നതും നല്ലതാകുന്നു. ഇംഗ്ലീഷുവൈദ്യന്മാർ പ്രധാനമായി ഡോവെർസ് പൌഡർ ഉപയോഗിച്ചുവരുന്നു.

## രക്താൎശസ്സ്.

രക്തം സ്രവിക്കുന്ന മൂലരോഗത്തിന്നു രക്താൎശസ്സ് എന്നു പറയും. ഇതിന്നു രക്താതിസാരത്തിൽ പറഞ്ഞ ചികിത്സയും പ്രത്യേകിച്ചു കുടജത്വഗ്ദ്രാവകം, കുടജത്വഗാദിലേഹം ഇവയും ഹിതമാണ്. കപ്പൽമുളക, വലിയ വിരോധമാകുന്നു. അൎശസ്സുകളിലെ ചികിത്സയും യുക്തംപോലെ പ്രയോഗിക്കാവുന്നതാകുന്നു.

## വാതം.

എല്ലാ വാതത്തിന്നും ക്ഷീരബല മുതലായ വാതഹരതൈലങ്ങൾ അകത്തും പുറത്തും ഉപയോഗിച്ചു സ്നേഹിപ്പിക്കുകയും, പിന്നെ വേണ്ടുംവിധം സ്വേദിപ്പിക്കുകയും, ഇവ വീണ്ടും, ആവൎത്തിച്ചുചെയ്യുകയും വേണ്ടതാണ്. പിന്നെ കാൎപ്പാസാസ്ഥ്യാദി, കേതക്യാദി, കൊട്ടംചുക്കാദി, ക്ഷീരബല, ഗന്ധതൈലം, ചിഞ്ചാദി, ധാന്വന്തരം, നാരായണതൈലം, പ്രഭഞ്ജനവിമൎദ്ദനം, പ്രസാരണീതൈലം, മഹാകുക്കുടമാംസതൈലം, മഹാമാഷതൈലം, മഹാരാജപ്രസാരണീതൈലം, മാഷതൈലം, വാതമൎദ്ദനം, ശ്രീബല, സഹചരാദി ഇവ അതാതിന്റെ തരംപോലെ അകത്തേക്കു സേവിക്ക, സ്നേഹവസ്തിചെയ്ക, നസ്യംചെയ്ക, അഭ്യംഗം, ധാര, പിഴി, ശിരോവസ്തി ഇവയായി ഉപയോഗിക്ക, പിഴിച്ചിലിന്നൊരുക്കുക ഇവയും, ധാന്വന്തരം, വലിയ രാസ്നാദി, ചെറിയ രാസ്നാദി, ഇന്ദുകാന്തം, വിദാൎയ്യാദി മുതലായ കഷായങ്ങളും, ഗോരോചനാദി, ആശാല്യാദി ധാന്വന്തരം ഈ ഗുളികകളും, വായുഗുളികയും, ഇന്ദുകാന്തം തൈലഘൃതം, ധാന്വന്തരം, സൎവ്വാമയാന്തകം മുതലായ ഘൃതങ്ങളും, സ്വൎണ്ണഭസ്മം, സ്വൎണ്ണസിന്ദൂരം ഇവയും ഗുണകരമാണ്. പിഴിച്ചിൽ, നവരക്കിഴി, ഇവ രണ്ടും പ്രശസ്തങ്ങളാണ്. ബാഹ്യായാമം, അന്തരായാമം മുതലായ ഭയങ്കരരോഗങ്ങൾക്ക ആവൎത്തിച്ചു തൈലങ്ങളെക്കൊണ്ടു മുൻപറഞ്ഞപ്രകാരം അഭ്യംഗാദികൾ എല്ലാം ചെയ്കയും, പ്രത്യേകിച്ചു അകത്തേക്കു സേവിപ്പിക്കുകയും ചെയ്ക. ഈ തൈലങ്ങൾതന്നെ നിറച്ചിട്ടുള്ള പാത്തിയിൽ കിടത്തണം. അഥവാ രാവിലെ ധാന്വന്തരംകഷായം, വൈകുന്നേരം വലിയ രാസ്നാദികഷായം ഇവ ആവൎത്തിച്ചതൈലങ്ങൾ മേമ്പൊടിചേൎത്തു സേവിക്കുകയും, രണ്ടുനേരവും നസ്യംചെയ്കയും, എപ്പോഴും സൎവ്വാംഗം മേൽപറഞ്ഞ തൈലങ്ങൾ തേച്ചുകൊണ്ടിരിക്കുകയും, പിഴിച്ചിൽ, നവരക്കിഴി ഇവ മാറിമാറി രാവിലെയും, വൈകുന്നേരവുമൊ അല്ലെങ്കിൽ ദിവസം ഒരു പ്രാവശ്യം മാത്രമായൊ ചെയ്യുകയും ആകുന്നു വേണ്ടതു. രക്തവാതത്തിങ്കൽ പറഞ്ഞ ചികിത്സയും ഔചിത്യംപോലെ ചെയ്യാവുന്നതാണ്. എരിവു, കയ്പു, ചവൎപ്പു ഇവയാണ് പ്രായേണ വിരോധം. മധുരം, പുളി, ഉപ്പു ഇവ അധികം പത്ഥ്യമായിരിക്കും. കാരറ,

തണുപ്പു്, മഞ്ഞു്, മഴച്ചാറൽ ഇവയൊന്നും കൊള്ളരുതു്. പ്പ്രാൽകൊണ്ടോ മറ്റോ ദേഹം മൂടിയിരിക്കുന്നതും തലയിൽ ആച്ഛാദനം ഉണ്ടായിരിക്കുന്നതും അത്യാവശ്യമാണു്. വലിയ ശക്തിയിൽ ശോധനവരുത്തരുതു്. പട്ടിണി കിടക്കുന്നതും അധ്വാനിക്കുന്നതും ദോഷകരമാകുന്നു. കുളി കഴിക്കലും പച്ച വെള്ളത്തിൽ പാടില്ല. കറുന്തോട്ടി, മുരിങ്ങയില, ഉമി ഇവയിട്ടു തിളപ്പിച്ചു സാമാന്യം ആറിയ അളവിൽ ചെറുചൂടോടുകൂടിയ വെള്ളം തലക്കും, വാതംകൊല്ലി, ആവണക്കില മുതലായവയിട്ടു തിളപ്പിച്ച ചൂടുള്ള വെള്ളം മേലക്കും ഹിതമാണു്. എണ്ണതേക്കാതെ കുളിക്കരുതു്. തോർത്തിക്കഴിഞ്ഞാൽ രാസ്നാദിപ്പൊടി തലയിൽ തിരുമ്മുകയും വേണം. തണുപ്പുള്ള സാധനങ്ങളെ അധികമായി വർജ്ജിക്കേണ്ടതാണു്.

# വിദ്രധി.

ദേഹത്തിലുണ്ടാവുന്ന കുരുക്കൾക്കു്, പ്രമേഹപിടകക്കുള്ള പറഞ്ഞ മരുന്നുകളൊക്കെ സേവിക്കാം. പ്രത്യേകിച്ചു ജീവന്ത്യാദി ശോണിതാമൃതം, നിംബാദി ഈ കഷായങ്ങൾ, ശാരിബാസവം, മാണിഭദ്രലേഹം, കല്യാണഗുളം ഇവ അകത്തേക്കും, മഞ്ജിഷ്ഠികകൾ, ശതധൌതഘൃതം, പോൾട്ടീസു്, ജാത്യാദിതൈലം, ജാത്യാദിഘൃതം ഇവ പുറമേക്കും ഹിതമാണു്. ശോധനയെ ക്രമപ്പെടുത്തിക്കൊണ്ടിരിക്കണം. വലിയ അമൃതാദി, ഏലാദി, രാസ്നാദി, നിശോശീരാദി, അസനൈലാദി, ബലാഗുളൂച്യാദി ഈ എണ്ണകൾ തലക്കും, മേലക്കും നന്നു.

# വിഷഭക്ഷണം.

വിഷദ്രവ്യങ്ങൾ എന്തെങ്കിലും അകത്തുചെന്നാൽ ക്ഷണവേഗത്തിൽ ഛർദ്ദിപ്പിക്കണം. സ്റ്റൊമക്ക്പമ്പു (Stomach Pump) എന്ന ശസ്ത്രയന്ത്രംകൊണ്ടു ആമാശയത്തെ കഴുകുവാൻ സാധിച്ചാൽ മിക്ക സംഗതികളിലും അധികം നന്നു. അതു കഴിഞ്ഞാൽ സൈഫൺ ട്യൂബുകൊണ്ടു കഴുകിയാലും മതി. ഛർദ്ദിപ്പിക്കുവാൻ കൊടുക്കുന്ന മരുന്നു സത്വരഫലമായിരിക്കേണ്ടതാണു്. താമ്രഭസ്മം, വെൺവയമ്പു, മഷിത്തണ്ടു ഇവ ഇതിന്നുപകരിക്കും. മഷിത്തണ്ടാണെങ്കിൽ പത്തുഗ്രെയിൻ കുറയാതെ കൊടുക്കേണ്ടതാണു്. ചിലപ്പോൾ വിരേചിപ്പിക്കുവാനും ഔഷധം കൊടുക്കേണ്ടിവരും. വമനവിരേചനങ്ങൾ കഴിഞ്ഞാൽ ശുദ്ധിചെയ്ത ചെമ്പുപൊടി അല്ലെങ്കിൽ താമ്രഭസ്മം ചെറിയമാത്രയിൽ തേനുംചേർത്തു രണ്ടോ മൂന്നോ ദിവസം സേവിക്കണം. ഇതു ചെയ്താൽ ഹൃദയശുദ്ധി വന്നതായിതീരുന്നു. അതു കഴിഞ്ഞാൽ സ്വർണ്ണഭസ്മമൊ, സ്വർണ്ണദ്രാവകമൊ, ചന്ദ്രോദയം മുതലായ ഔഷധങ്ങളോ കുറെക്കാലം സേവിച്ചാൽ പിന്നെ അതിന്റെ ഉപദ്രവമൊന്നും അവശേഷിച്ചതായി നില്ക്കുന്നതല്ല. താഴെ പറയുന്ന വിഷദ്രവ്യങ്ങൾ അകത്തുപെട്ടാൽ അതാതിന്നു പറഞ്ഞിരിക്കുന്ന പ്രതിക്രിയകൾ പ്രത്യേകം ചെയ്യേണ്ടതാണു്.

## അവീൻ.

ഇതു അധികം മാത്ര അകത്തു ചെന്നുപോയാൽ ഉടനെ ഗളവസ്തിയന്ത്രം കൊണ്ടു ആമാശയം കഴുകണം. ഇതിന്നു ചൂടുവെള്ളമാണ ഉപയോഗപ്പെടുത്തേണ്ടതു്. ഇതു സാധിക്കാത്തപക്ഷം കഴിയുന്നവേഗത്തിൽ ഛർദ്ദിപ്പിക്കണം. അതു കഴിഞ്ഞാൽ ധാരാളം പൊടിയിട്ട കാപ്പിയൊ, ചായയൊ വയറു നിറച്ചു കൊടുക്കാം. ആമാശയം കഴുകുന്നതു മരിക്കൽ മാത്രം പോരായെന്നു ചിലരുടെ അഭിപ്രായം ഉണ്ടു. പൊട്ടാസിയം പർമാംഗനേറ്റ എന്ന മരുന്നു ഇതിന്നു പ്രത്യൌഷധമാണെന്നു മൂർ എന്ന ഡാക്ടർ പറയുന്നു. ഇതു വെള്ളത്തിൽ കലക്കി കഴിച്ചാൽ മതി. ഇതിന്നു ആവണക്കെണ്ണ മുതലായതുകൊണ്ടു വിരേചിപ്പിക്കുന്നതും ചിലപ്പോൾ ആവശ്യമായിരിക്കും. ഇളന്നീർവെള്ളം അകത്തേക്കു കൊടുക്കുക, തലയിൽ ധാര വെയ്ക്കുക ഇവയും നന്നു. മരിക്കലും രോഗിയെ ഉറങ്ങാൻ അനുവദിക്കാതെ ഇളക്കിക്കൊണ്ടിരിക്കണം. ദേഹം മുഴുവനും കാച്ചിയുഴിഞ്ഞു ചൂടുപിടിപ്പിക്കേണ്ടതാണ്. എല്ലാംതരം സോഡവും, നല്ല കാപ്പി, അമോണിയ, ബ്രാൻഡി മുതലായ ഉത്തേജകപദാർത്ഥങ്ങളും ഇടയ്ക്കിടയ്ക്കു മാത്രവെച്ചു കൊടുക്കേണ്ടതാണു. രോഗലക്ഷണചികിത്സയും നന്നു്.

## ഉമ്മത്തിൻകുരു.

ഇതിന്നു ഛർദ്ദിപ്പിക്കലും, താമരവളയനീർ, അരത്തിവെള്ളം, പാനം, ഇവ അകത്തേക്കു സേവിപ്പിക്കലും, ഇളന്നീർവെള്ളം, മുലപ്പാൽ, ശീതജലം ഇവകൊണ്ടു തലയിൽ ധാര വെയ്ക്കലും വേണം.

## കഞ്ചാവ്.

ഇതിന്നു ഉമ്മത്തിൻകുരുവിന്നു പറഞ്ഞ ചികിത്സ നന്നു. പ്രത്യേകിച്ചു ഇളന്നീർവെള്ളം, പുളിച്ചതയിർ, മത്തങ്ങയുടെ കുരുപിഴിഞ്ഞനീർ, പാൽ ഇവ മൂക്കാറാം അകത്തേക്കു സേവിക്കുന്നതും, ജലധാരയും നല്ലതാണു.

## കാഞ്ഞിരക്കുരു.

ഗളവസ്തി, വമനം, ഗുദത്തിൽ പുകയില കടത്തിവെക്കുക, ബ്രാൻഡി അകത്തേക്കു വലിയ മാത്രയിൽ കൊടുക്കുക ഇവ ഇതിന്നു ശമനമാണ്. പൊട്ടാസ്യം പർമാംഗനേറ്റ ഇതിന്നും പ്രത്യൌഷധമാണത്രെ.

## പാഷാണം.

ഇതിന്നു ക്ഷണത്തിൽ ഗളവസ്തിയന്ത്രം ഉപയോഗിക്കണം. അതു സാധിക്കാത്തപക്ഷം ഛർദ്ദിപ്പിക്കണം. ഇതിന്നു പത്തു ഗ്രെയിൻ മൈൽതുത്തു വെള്ളത്തിൽ പൊടിച്ചിട്ടു കുടിച്ചാൽ മതി. തൊണ്ടയിൽ വിരലിട്ടു ഛർദ്ദി വേഗത്തിൽ കൂട്ടാൻ നോക്കുകയുംവേണം. ഇതു കഴിഞ്ഞാൽ ലോഹദ്രാവകം വലിയമാത്രയിൽ ധാരാളം വെള്ളംചേർത്തു ഇടയെ ഇടയെ കൊടുക്കണം. നാറിൻതെളി, എണ്ണ ഇവ സമംചേർത്തു ഉരസിയും കൊടു

കിച്ചു സുവൎണ്ണസിദ്ധഘൃതം ഹിതമാണു. നേത്രത്തിനു പറഞ്ഞ പടോലാദി, ത്രൈഫലം മുതലായ ഘൃതങ്ങളും വിശേഷംതന്നെ. ശോധനം ക്രമമായുണ്ടാകണം. കണ്ണിലേക്കു കാലത്തു കൻമതാളാദി, വൈകുന്നേരം ചന്ദ്രവൎത്തി അല്ലെങ്കിൽ ഉദയവൎത്തി, സൂൎയ്യവൎത്തി ഈ ഗുളികകളും വിടാതെ തടാകളുക്ഷീരഘൃതവും ഈ ഘൃതംകൊണ്ടു തൎപ്പണം ചെയ്യുന്നതും വളരെ പ്രയോജനമുള്ളതാകുന്നു. പുളിയില, മഞ്ഞൾ ഇവയിട്ടു തിളപ്പിച്ച വെള്ളംകൊണ്ടു സേചിപ്പിക്കണം. വ്രണ്യങ്ങളായ ഇരട്ടിമധുരം, ത്രിഫല മുതലായതുകൊണ്ടു കഷായം വെച്ചു ധാരയിടുകയും, അവയിട്ടു കാച്ചിയ ആട്ടിൻപാലിന്റെ പുകയേല്പിക്കയും, അതുകൊണ്ടു ധാരയിടുകയും ചെയ്യാം. നെറ്റിക്കു ചന്ദനം, രക്തചന്ദനം മുതലായ ശീതങ്ങളായ ഔഷധങ്ങൾ മുലപ്പാലിലരച്ചിടണം. ഒരു സമയത്തും വെളിച്ചത്തു നോക്കരുതു; കളിക്കരുതു; നേത്രരോഗത്തിൽ പറഞ്ഞ സംഗതികളേയും ആലോചിക്കേണ്ടതാണു. രക്തമോക്ഷവും, ചുവപ്പും, വേദനയും അസാമാന്യമാണെങ്കിൽ കണ്ണിന്റെ പുറമെ അരവുനൊച്ചി കൂട്ടിവെക്കലും ഹിതമാണു.

## ശിരസ്തോദം.

തലവേദനയ്ക്കു, അസനവില്വാദി, കദളീഫലാദി, കയ്യുന്ന്യാദി, ക്ഷീരബല, ചന്ദനാദി, ഭൃംഗാമലകാദി, ത്രിഫലാദി, നീലീഭൃംഗാദി, ബലാധാത്ര്യാദി, ഭൃംഗാമലകാദി, മഞ്ചിഷ്ഠാദി ഈ തൈലങ്ങൾ തലയ്ക്കുതേക്കുക, രക്തമോക്ഷം, കൂട്ടുവെക്ക, സേചിപ്പിക്ക, നസ്യംചെയ്ക, മുതലായവയും കറുത്തഗുളിക, മഞ്ഞഗുളിക, ഇവ നെറ്റിക്കോ, നെറുകയിലോ ഉപയോഗിക്ക, കച്ചോരാദിപ്പൊടി, മഞ്ചിഷ്ഠാദിപ്പൊടി, പഞ്ചഗന്ധപ്പൊടി, ഇവ മേല്പറഞ്ഞ തൈലങ്ങളിൽ ചേൎത്തു കുഴമ്പിടുക, നാസികാചൂൎണ്ണം, അണുതൈലം ഇവ മൂക്കിൽ വലിക്ക, ഇവയും ഈ രോഗത്തിനു വിശേഷമാണ്. കഠിനരോഗങ്ങളിൽ തലക്കു ധാരയും, ക്ഷീരബല ആവൎത്തിച്ചതുകൊണ്ടു നസ്യം, പിചു, ശിരോവസ്തി ഇവയും ചെയ്യേണ്ടതാണ്. പിത്തംകൊണ്ടുള്ളതിൽ ചിഞ്ചാദിലേഹം മുതലായതു അകത്തേക്കു സേവിക്കണം. കണ്ണിൽ ദീനംകൊണ്ടുള്ളതാണെങ്കിൽ അതിനു പ്രതിവിധി ചെയ്യണം. ഗർഭപാത്രസംബന്ധമാണെങ്കിൽ അതിനെയും ശരിപ്പെടുത്തേണ്ടതാണ്.

## ശുക്ലക്ഷയം.

ഇതിനു ദശമൂലാരിഷ്ടം, മൃതസഞ്ജീവിനി, അമൃതപ്രാശഘൃതം, അശ്വഗന്ധാദിഘൃതം, കൂശ്മാണ്ഡകഘൃതം, ശതാവൎയ്യാദിഘൃതം, അഭ്രഭസ്മം, മുക്താഭസ്മം, ശാരിബാരസം, സുവൎണ്ണഭസ്മം, അഗസ്ത്യരസായനം, അശ്വഗന്ധാദിലേഹം, ചാതുൎജ്ജാതരസായനം, മദനകാമേശ്വരലേഹം, ഇവയും, വെണ്ണനെയ്യു, നെയ്യു, പാൽ, തയിർ, പൂവൻപഴം ഇവയും, സുഖവൃത്തിയും ഹിതമാകുന്നു. ക്ഷയത്തിനു പറഞ്ഞ മിക്ക ഔഷധങ്ങളും കൊള്ളാം.

## ശുക്ലസ്രാവം.

പുരുഷന്മാൎക്കു അസ്ഥിസ്രാവം ഉണ്ടായി മാറാതെ അല്പാല്പമായി ഇടക്കിടക്കു മൂത്രം വീഴുമ്പോളോ മറ്റോ ഒരു വഴുത്ത സാധനം സ്രവിക്കുമ്പോഴാണു ശുക്ലസ്രാവം എന്നു പറയുന്നത്. ഇതിനു അസ്ഥിസ്രാവത്തിനു പറഞ്ഞ ചികിത്സയെല്ലാം നന്നു. പ്രത്യേകിച്ചു തുളസ്യാദിരസായനം, ചന്ദനാസവം, നാൽപ്പാമരാദിതൈലം, ചന്ദനാദിതൈലം, വസ്ത്യാമയാന്തകഘൃതം, ശാല്മലീഘൃതം, നാഗാദ്യം ഇവയും ഹിതമാകുന്നു. മൂത്രം വണ്ണം കുറഞ്ഞു പോകുന്നതായിരുന്നാൽ ശലാകകളെക്കൊണ്ടു മൂത്രമാൎഗ്ഗദ്വാരത്തിന്റെ വലിപ്പം ശരിപ്പെടുത്തുകയും വേണം.

## ശൂല.

കഠിനമായ വയറ്റിൽവേദനക്കാണു ശൂല എന്നു പേർ. ഇതിനു ഗുല്മനും, ഉദാവൎത്തത്തിനും പറഞ്ഞ ചികിത്സയെല്ലാം ചെയ്യാം. വിശേഷിച്ചു ആനന്ദകാരം, പൊങ്കാരാദി, ശൂലക്ഷാരം ഈ ഗുളികകളും; സുകുമാരം, ഇന്ദുകാന്തം, ശൂലാദി ഈ ഘൃതങ്ങളും, കല്യാണക്ഷാരം, കാന്തഭസ്മം, ലോഹഭസ്മം, മഹാവൃക്ഷലവണം, സുദൎശനി ഇവയും; അൎക്കദ്രാവകം, അജമോദദ്രാവകം, വിജയദ്രാവകം, ലവണദ്രാവകം ഇവയും; അഷ്ടചൂൎണ്ണം, ഹിംഗ്വാദി, വൈശ്വാനരം ഈ പൊടികളും, മണ്ഡൂരകാന്തം, ശംഖലോഹവും ഹിതമാണു. സ്വേദിപ്പിക്കുന്നതും ആശ്വാസകരം തന്നെ. നാഭിക്കിഴി, സ്നേഹപാനം, സ്നേഹവസ്തി, ഇവ ഇതിൽ ഒഴിച്ചുകൂടാത്തതാകുന്നു. അഗ്നിമാന്ദ്യത്തിനു പറഞ്ഞ ചികിത്സകളും ഇതിനു നല്ലതുതന്നെ.

## ശോഫം.

ഇതിനു ശോഫഹരദ്രവം, പുനൎന്നവാസവം, ദന്ത്യരിഷ്ടം, പുനൎന്നവാദി, അമൃതവിലാസം ഈ കഷായങ്ങൾ, വിരേചനഗുളികകൾ, വിഘൃതം, വിരേചനഘൃതം, ആവിൽതൊലാദി, പനവിരലാദി, പഞ്ചാമ്ലം ഈ തൈലങ്ങൾ, ഗോമൂത്രഹരീതകി, മന്ദീഹരീതകി ഇവകളെല്ലാം നന്നു. മോർ, തയിർവെള്ളം ഇവ സാധാരണ പത്ഥ്യമാണു. പാലും മിക്ക അവസ്ഥയിലും വിരോധമില്ല. നീൎമ്മരുതിൻതൊലോ പഞ്ചാമ്ലമോ ഇട്ടു തിളപ്പിച്ച വെള്ളമാണു കുളിക്കുവാനും കുടിക്കുവാനും നല്ലതു. തഴുതാമ അകത്തേക്കും പുറത്തേക്കും ഒരുപോലെ ഹിതമാകുന്നു. പാണ്ഡുരോഗം, മഹോദരം ഇവക്കു പറഞ്ഞ ചികിത്സയും കൊള്ളാം. ഭക്ഷണത്തിൽ പത്ഥ്യം പ്രത്യേകം ആവശ്യമാണു. ഒന്നാമതു ഗുരുദ്രവ്യങ്ങളെ ഉപേക്ഷിക്കണം. മാംസവൎഗ്ഗം മിക്കതും അപത്ഥ്യമാണു. തഴുതാമയൊഴിച്ചുള്ള ഇലക്കറികളും, എണ്ണച്ചേൎന്ന പലഹാരങ്ങളും, അരച്ചുണ്ടാക്കുന്ന കട്ടിയായ ഭക്ഷണദ്രവ്യങ്ങളും, തയിർ, ഉപ്പു, മദ്യം, കൊഴുത്ത സാധനങ്ങൾ, പുളിസാധനങ്ങൾ മുതലായവയും, പ്രത്യേകിച്ചു കപ്പൽമുളകും ഉപേക്ഷിക്കണം. ചക്ക, ചേമ്പു, കിഴങ്ങുകൾ, അവിൽ, ഉഴുന്ന്, മലർ, ശൎക്കര ഇവയൊന്നും ഹിതമല്ല.

ദീപനം, ശോധന ഇവയെ തടസ്ഥപ്പെടുത്തുന്നതും, മൂത്രത്തെ കുറക്കുന്നതും ആയ എല്ലാ സാധനങ്ങളേയും, പ്രവൃത്തിയേയും ഉപേക്ഷിക്കതന്നെ വേണ്ടതാകുന്നു.

## ശ്ലീപദം.

ഇതിന്ന നിത്യവിരേചനം, നൊച്ച്യാദിതൈലം അകത്തേക്ക സേവിക്ക, പുല്ലാദിഗുഗ്ഗുലു, വചാദിഗുഗ്ഗുലു, താമ്രാദിഗുഗ്ഗുലു, താമ്രാദിപൊടി ഇവ തലക്കപയോഗിക്ക, പനിക്കുമ്പോഴും ബൃഹൽജ്വരാങ്കുശം, വിഷമജ്വരാന്തകം ഈ ഗുളികകൾ ചേൎത്ത ശീതജ്വരാദി കഷായം സേവിക്ക, ഇവയെല്ലാം ഹിതമാകുന്നു. പഞ്ചാമ്ലതൈലം പുരട്ടുക, പഞ്ചാമ്ലം കോരിപിടിച്ചുപിഴിഞ്ഞു തിളപ്പിച്ചു ധാര ഇവയും നന്ന. ഉപ്പൊളമുള്ളതൊ ഹിമമായൊ ഇരിക്കുന്ന കായൽപ്രദേശത്തു താമസിക്കരുതു്. സമുദ്രവക്കത്തും നല്ലതല്ല. പച്ചവെള്ളം അകത്തേക്കും, പുറത്തേക്കും ഒരുവിധത്തിലും ഉപയോഗിക്കയും അരുതു.

## ശ്വാസം.

ഏക്കത്തിന്നാണ ശ്വാസം എന്ന പേർ. ഇതിന്ന തല്ക്കാലം കസ്തൂര്യാദിലേഹം, വായുഗുളിക ഇവ പലപ്പോഴായി അകത്തേക്ക കൊടുക്കുക, ഒന്നൊ രണ്ടൊ മാത്ര ശ്വാസാരിദ്രാവകം സേവിപ്പിക്ക, ഇവയെല്ലാം മതിയാകുന്നതാണ. സ്ഥിരശമനത്തിന്ന ദശമൂലം, ദശമൂലകടുത്രയം, ഏലാദി, നയോപായം, ബാലജീരകാദി ഈ കഷായങ്ങളിൽ ക്ഷീരബല ആവൎത്തിച്ചതുചേൎത്ത സേവിക്കുകൂടി ചെയ്യണം. ഇതുകൂടാതെ, കനകാരിഷ്ടം, ജീരകാദ്യരിഷ്ടം, പ്രത്യേകിച്ച വാശാരിഷ്ടം, കുശമാസവം, ആശാഖ്വാദി, ധന്വന്തരം ഈ ഗുളികകൾ, പ്രധാനമായി വായുഗുളിക, വില്വാദിലേഹം, ജീവന്ത്യാദിപൊടി, ദേഹപോഷണയമകം, ജീരകതൈലം, ലോഹഭസ്മം, പ്രവാളഭസ്മം, ജീരകദ്രാവകം, ച്യവനപ്രാശം ഇവയും നന്ന.

കാസചികിത്സയും, ക്ഷയത്തിന്നപറഞ്ഞ മിക്ക ചികിത്സയുംപോരും. പിഴിച്ചിലും, നവരക്കിഴിയും മററ സ്നേഹസേചനങ്ങളും നന്ന. അധികം അദ്ധ്വാനിക്കരുതു്. സ്ത്രീസംഗം പാടില്ല. പുളിരസങ്ങൾ വൎജ്ജിക്കണം. മഞ്ഞു, മഴച്ചാറൽ മുതലായതു തട്ടാതിരിപ്പാൻ പ്രത്യേകം ശ്രദ്ധവെക്കയും വേണം.

## ശ്വിത്രം.

ഇതിന്ന ഖദിരാരിഷ്ടം, ഗോമൂത്രാരിഷ്ടം, അവൽഗുജബീജാദിചൂൎണ്ണം ഇവ പ്രധാനമാകുന്നു. കുഷ്ഠത്തിന്ന പറഞ്ഞ മഹാതിക്തകം മുതലായ ഔഷധങ്ങൾ എല്ലാം സേവിപ്പിക്കാം. പുലിത്തോൽ, ആനത്തോൽ ഇവ ചുട്ട ഭസ്മം ഉങ്ങെണ്ണയിലൊ വേപ്പെണ്ണയിലൊ ചാലിച്ചു പുരട്ടുന്നതും നല്ലതു തന്നെ.

ണ്ടോ എന്നു പ്രത്യേകം പരിശോധിച്ചു എടുത്തുകളയണം. സാമ്പ്രാണി, ചെഞ്ചില്യം ഇവയേതെങ്കിലും വ്രണത്തിന്ന് പുകകൊള്ളിക്കയും വേണ്ടതാകുന്നു. പഴയനെയ്യും, തേനും കിട്ടാത്തപക്ഷം കൊടിത്തൂവ്വ, പുണ്ഡരീകം, കറുക അല്ലെങ്കിൽ തൊട്ടാവാടി മുതലായ പച്ചമരുന്നുകളിലേതെങ്കിലും പച്ചവെള്ളം ചേർക്കാതെ അരച്ചു പുരട്ടണം. ഇംഗ്ലീഷുവൈദ്യന്മാർ കാർബോളിക്ക, മർക്കൂറി, ബോറിക്ക മുതലായ ലോഷ്യൻകൊണ്ടു കഴുകുകയും, തല്ക്കാലം ടിഞ്ചർഅയോഡിൻ പുരട്ടുക, പ്ലാസ്റ്റർവെക്കുക മുതലായവയും ചെയ്തുവരുന്നു. മൂന്നാംദിവസമൊ, പിറേറദിവസമൊ സൌകര്യംപോലെ അഴിച്ചു തേച്ചുകഴുകി വീണ്ടും മുമ്പത്തെപ്പോലെ കെട്ടുകയും, പിന്നെ സാധാരണ വ്രണചികിത്സ ചെയ്യുകയും വേണം.

## സർപ്പവിഷം.

പാമ്പുകടിച്ചാൽ തൽക്ഷണം പാമ്പിനെ പിടിച്ചു അതിനെകൊണ്ടും കടിക്കണം എന്നാണ് ശാസ്ത്രം. മുറിപ്പെടാതെ കടിച്ചിട്ടു പ്രയോജനമില്ല. വളരെ ധൃതിയിൽ, കടിച്ച അംഗത്തിന്റെ മേൽഭാഗത്തായി അയയാതെ ചരടുകൊണ്ടു മുറുക്കികെട്ടേണ്ടതാണ്. പിന്നെ കെട്ടിന്റേയും മുറിയുടേയും കൂടിയ ഇടയിൽനിന്നു കൊത്തി ധാരാളം രക്തം കളയണം. മണ്ണാങ്കട്ട കടിച്ചുചവച്ചു-ആ തുപ്പലൊ, ചെവിയിലെ കാട്ടമൊ, മുറിവായിൽ പുരട്ടുന്നതും ഒരേക്ഷണത്തിൽതന്നെ കഴിയേണ്ടതാണ്. മുറിവായിൽ മൂത്രം വീഴ്ത്തുന്നതും ഫലമുള്ളതാണത്രെ. ചെറിയ അംഗങ്ങളോ വല്ലതും ആണെങ്കിൽ അതു മുറിച്ചുകളയുന്നതും അല്ലെങ്കിൽ ആഴത്തിൽ പൊള്ളിക്കുന്നതും വളരെ നല്ലതാണു. ഇവയിൽ ഏതു ചെയ്യുന്നതും അരമിനുട്ടിനുള്ളിൽ കഴിയണം. അധികം താമസിച്ചാൽ പ്രയോജനം സംശയമായിരിക്കും. തല്ക്കാലകൃത്യങ്ങളും കഴിഞ്ഞാൽ ചന്ദ്രോദയം, വില്വാദി ഈ ഗുളികകളിലേതെങ്കിലും രണ്ടോ, മൂന്നോ എടുത്തു നെയ്യിൽ കലച്ചു സേവിക്കണം. നെയ്യ നല്ല പശുവിന്റേതായിരിക്കണം. ഒന്നും സൌകര്യപ്പെടാത്തപക്ഷം കദളിവാഴയുടേയൊ, വണ്ണൻവാഴയുടേയൊ പോള ഇടിച്ചുപിഴിഞ്ഞ നീർ ധാരാളം അകത്തേക്കു സേവിക്കേണ്ടതാകുന്നു. പൊട്ടാസ്യം പാർമാംഗനൈറ്റ് എന്ന മരുന്നു മുറിവായിലും, സമീപത്തിലും കുത്തിവെയ്പിക്കുന്നതു വളരെ ഫലമുള്ളതാണെന്നു പല ഇംഗ്ലീഷു വൈദ്യന്മാരും പറയുന്നുണ്ടു.

വിഷം തീണ്ടിയാൽ നെയ്യില്ലാത്ത മിഴുക്കുസാധനങ്ങളും ഒന്നും തൊടരുതു. ഉറങ്ങരുതു. വിഷവൈദ്യൻ വരുന്നതിന്നു മുമ്പു ഭക്ഷണം ഒന്നും കഴിക്കയുമരുതു. നല്ലവെള്ളം കുടിക്കുന്നതിന്നു ഒരു വിരോധവും ഇല്ല.

## സൂര്യാവർത്തം.

ക്ഷീരബലാതൈലം ആവർത്തിച്ചതു തലയിൽ തേക്കുക, അതുകൊണ്ടു നസ്യം, അതു നെററിയിൽ പുരട്ടി സ്വേദിപ്പിക്ക, ഇവ ഇതിന്നു കൈകണ്ട

താണ്. ധാന്വന്തരം ആവൎത്തിച്ചതുകൊണ്ടും ഇവ പ്രവൎത്തിക്കാവുന്നതാണ്. അണുതൈലവും വിശേഷംതന്നെ. രാത്രി ക്ഷീരബല ആവൎത്തിച്ചതു തേച്ചു കിടക്കുന്നതും, ഉഴുന്നിൻപരിപ്പിട്ടു കുറുക്കിയ മൂപ്പുള്ളപാൽ കുടിക്കുന്നതും, രാവിലെ നേരത്തെ തന്നെ ഭക്ഷണം കഴിക്കുന്നതും ഇതിനു നല്ലതാകുന്നു. രക്തമോക്ഷം, ധൂമപാനം ഇവയും ചിലപ്പോൾ ചെയ്യേണ്ടിവരും. വിരേചിപ്പിക്കുന്നതും കൊള്ളാം. ശിരസ്തോദത്തിൽ പറഞ്ഞ ഔഷധങ്ങളും പ്രയോഗിക്കാവുന്നതാണ്.

## സ്വരസാദം.

[illegible] ഏലാദി, കർപ്പൂരാദി, താലീസപത്രാദി, ഈ പൊടികളും, താലീസപത്രാദി, കൂശ്മാണ്ഡരസായനം മുതലായ ലേഹങ്ങളും വിശേഷമാകുന്നു. ക്ഷീരിവൃക്ഷം പശുവിൻപാൽ ഇരട്ടിമധുരം ഇട്ടു കുറുക്കി കഴിക്കുന്നതും, ദേഹത്തെ പുഷ്ടിപ്പെടുത്തുന്നതും, നെയ്യു കൂട്ടുന്നതും, മൈഥുനം ചെയ്യാതിരിക്കുന്നതും ഫലപ്രദമായിരിക്കും. കാസം, ശ്വാസം ഇവകളുടെ ചികിത്സയും നന്ന്.

## ഹിക്ക്മ.

ഇതു എക്കിട്ടിന്റെ പേരാണ്. ഇതിനു ശ്വാസാരിദ്രാവകം ഒഴിച്ചു ശ്വാസത്തിനു പറഞ്ഞ ചികിത്സകളൊക്കെ ചെയ്യാം. പ്രത്യേകിച്ചു ക്ഷീരബല ആവൎത്തിച്ചതും, കസ്തൂര്യാദി ഗുളിക, കസ്തൂര്യാദി ലേഹം, ആട്ടിൻപാൽ കഷായംവെച്ചതു ഇവയും, [illegible] തേട്ടിക, [illegible] വെള്ളം തളിക മുതലായതും ഇതിന്റെ ശമനമാണ്. മാറത്തും, കഴുത്തിലും സേചനവും അത്യാവശ്യമാണ്. സ്നിഗ്ദ്ധമായും, ഹൃദ്യമായും, ദ്രവമായും ഉള്ള ആഹാരമാണ് ഹിതമായിട്ടുള്ളതു. ശരീരം ലേശംപോലും അനങ്ങരുതു. രൂക്ഷമായും, തീക്ഷ്ണമായും, കടുരസത്തോടുകൂടിയുമിരിക്കുന്ന ഭക്ഷണസാധനങ്ങളെയെല്ലാം ഉപേക്ഷിക്കണം.

## ഹൃദ്രോഗം.

ഇതിനു ദശമൂലാരിഷ്ടം, ജീരകാരിഷ്ടം, ഇരട്ടികഷായങ്ങൾ, ദ്രാക്ഷാദികഷായം, അമൃതപ്രാശഘൃതം, കൂശ്മാണ്ഡരസായനം, ദശമൂലരസായനം, ആവൎത്തിച്ച ക്ഷീരബല, ബലാതൈലം മുതലായ വാതഹരതൈലങ്ങൾ, അകത്തും പുറത്തും ഉരോവസ്തിയായും പ്രയോഗിക്കുക, താലീസപത്രാദിവടകം, സുകുമാരഘൃതം, അഗസ്ത്യരസായനം, വാസിഷ്ഠരസായനം, സ്നേഹം, സേകം, വിരേചനം, പിഴിച്ചിൽ, നവരക്കിഴി ഇവയെല്ലാം ഔചിത്യംപോലെ ഹിതമാണ്. ഇതിൽ ഇംഗ്ലീഷു വൈദ്യന്മാർ പറയുന്ന Heart disease മാത്രമല്ല ഉൾപ്പെടുന്നതു്. പുപ്ഫുസം, പാർശ്വിക മുതലായ ഉരോഗുഹയിലന്തർഭവിച്ചിരിക്കുന്ന അംഗങ്ങളെ സംബന്ധിച്ച മിക്ക പഴയ രോഗങ്ങളും ഇതിൽതന്നെ ഒതുങ്ങീട്ടുണ്ടു്. ഹൃദ

ശത്തിന്റെ പ്രത്യേകരോഗങ്ങളിൽ അശോകഗന്ധാരിഷ്ടം ചന്ദ്രപ്രഭാഗുളിക ചേർത്തും, പുനർനവാസവം, ലോഹാസവം, ലോഹദ്രാവകം, ലോഹഭസ്മം മുതലായ പാണ്ഡുരോഗത്തിനു വിധിച്ച ഔഷധങ്ങളും തന്നെ സേവിക്കേണ്ടതു. പുറമെ ക്ഷീരബല ആവർത്തിച്ചതു, ബലാശ്വഗന്ധാദി മുതലായതു കൊണ്ടു പിഴിച്ചലും കഴിക്കണം.

ഇപ്രകാരം ചില രോഗങ്ങൾക്കു ചികിത്സയെ സംക്ഷേപിച്ചു പറഞ്ഞുകഴിഞ്ഞു. ആലോചനാശക്തിയുള്ള വൈദ്യന്മാർക്കു ഇതുകൊണ്ടു ഒരു സാമാന്യജ്ഞാനം ഉണ്ടാകാവുന്നതാണ്. എന്നാൽ ഒരു രോഗത്തിനു അനേകം ഔഷധങ്ങളെ പറഞ്ഞിട്ടുണ്ടല്ലോ. അതെല്ലാം അവസ്ഥാഭേദത്താൽ ഉപയോഗിക്കേണ്ടിവരുന്നതാണ്. എങ്ങിനെയെന്നാൽ, ഒരുവന്നു അഗ്നിമാന്ദ്യം ഉണ്ടു, ശോധനക്കുറവുകൂടിയുണ്ടെങ്കിൽ ഇന്ദുകാന്തം വൈശ്വാനരം മുതലായ ദീപനത്തിനും ശോധനക്കുംകൂടി പറയുന്ന മരുന്നുകൾ കൊടുക്കണം. ഒരുവന്നു ശോധനക്കുറവില്ല, ദീപനം മാത്രമേ പോരാതുള്ളു എന്നു വരികിൽ അഷ്ടചൂർണ്ണം, താലീസപത്രാദി, ദീപ്യകാദി മുതലായവ കൊടുക്കണം. ശോധന അധികമാണു, ദീപനക്കുറവും ഉണ്ടു, ഇങ്ങിനെ വരുന്ന സന്ദർഭത്തിൽ ചിത്രകാദിഗുളികയോ, വില്വാദി, ചാങ്ങേര്യാദിഗുളിക മുതലായതോ കൊടുക്കണം. ഈ വക ഗുണവ്യത്യാസങ്ങളും അതാതു ഔഷധങ്ങളുടെ ഗുണം പറഞ്ഞ സ്ഥലങ്ങളിൽ നോക്കിയാലറിയാൻ പ്രയാസമില്ല. അതുകൊണ്ടു സ്വയമായി മരുന്നുകളെ തിരഞ്ഞെടുക്കേണ്ടവർ ചില്ലറ സംഗതികളിൽകൂടി പ്രത്യേകം ശ്രദ്ധവെക്കുന്നതു ഗുണകരമായിത്തീരുന്നതാണ്.



# രോഗികളുടെ കത്തു.

ആൎയ്യവൈദ്യശാലയിലേക്കു ദിനംപ്രതി അസംഖ്യം രോഗികളുടെ കത്തുകൾ വരാറുണ്ടെങ്കിലും അതിൽ മിക്കതിലും വിവരം അപൂൎണ്ണമായി തന്നെ കാണുന്നതുകൊണ്ടു പലപ്പോഴും അസൗകൎയ്യത്തിനും കാലതാമസത്തിനും ഇടവരുന്നുണ്ടെന്നു വ്യസനപൂൎവ്വം പറയേണ്ടി വന്നിരിക്കുന്നു. നിസ്സാരരോഗങ്ങളിൽ ഇതുതന്നെ വിസ്തരിച്ചു എഴുതേണ്ടുന്ന ആവശ്യമില്ല. എങ്കിലും ദീൎഘങ്ങളായ മഹാരോഗങ്ങളിൽ പ്രത്യേകിച്ചും രോഗികളുടെ കത്തുകളിൽ താഴെ പറയുന്ന ചോദ്യങ്ങളുടെ ഉത്തരം അടങ്ങിയിരിക്കേണ്ടതാണു.

## 1. രോഗിയുടെ വിവരണം.

ആണോ പെണ്ണോ? പേരെന്തു്? ജാതിയെന്തു്? എടുത്തുവരുന്ന തൊഴിൽ എന്തു? ശരിയായ മേൽവിലാസം എങ്ങിനെ? വയസ്സു് എത്ര?

## 2. രോഗത്തിന്റെ ചരിത്രം.

അതാവതു രോഗം എന്നു, അല്ലെങ്കിൽ എപ്പോൾ ആരംഭിച്ചു; എന്തു ലക്ഷണമാണാദ്യം കണ്ടതു; പിന്നെ എന്തെല്ലാം പ്രകൃതഭേദം വന്നിട്ടുണ്ടു്; രോഗോല്പത്തിക്കു കാരണമായി വല്ലതും ഊഹിക്കപ്പെട്ടിട്ടോ, തെളിയിക്കപ്പെട്ടിട്ടോ ഉണ്ടോ; എപ്പോൾ, ആരുടെ, എന്തെല്ലാം ചികിത്സചെയ്തു എന്തുകൊണ്ടു, എപ്പോൾ, അല്ലെങ്കിൽ ഏതുകാലത്താണു രോഗത്തിനു കൂടുതലോ കുറവോ ഉണ്ടായിട്ടുള്ളതു, അഥവാ ഉണ്ടാവാറുള്ളതു? ഇപ്പോൾ എന്തുപദ്രവം ജാസ്തിയായി നില്ക്കുന്നു?

## 3. രോഗിയുടെ പൂൎവ്വചരിത്രം.

എന്നുവെച്ചാൽ രോഗിക്കു മുമ്പു ഇതല്ലാതെ വല്ല രോഗവും പിടിപെട്ടിട്ടുണ്ടോ; വിശേഷിച്ചും പറങ്കിപ്പുണ്ണു (Syphilis), അസ്ഥിസ്രാവം (Gonorrhoea), മേഹപ്പനി മുതലായ സാംക്രമികരോഗങ്ങൾ ബാധിച്ചിട്ടുണ്ടോ?

## 4. ഉദരത്തിന്റെ സ്ഥിതി.

ദഹനം ശരിയായിട്ടുണ്ടോ; ഇല്ലെങ്കിൽ അതുസംബന്ധമായി എന്തുപദ്രവമാണുള്ളതു്; ശോധന ശരിക്കുണ്ടോ; എത്ര പ്രാവശ്യം; ഉറച്ചിട്ടോ ഇളകിട്ടോ; മലത്തോടുകൂടി രക്തമോ, കഫമോ, കൃമികളോ പോകാറുണ്ടോ; മലം പോകുമ്പോൾ വേദനയുണ്ടോ; വയറിളക്കാൻ മരുന്നു കഴിച്ചാൽ എളുപ്പത്തിൽ ഇളകുമോ; വയറു നിറച്ചുണ്ണുന്നതായാൽ വല്ല സുഖക്കേടും ഉണ്ടോ?

## 5. പാരമ്പൎയ്യം.

ഈ രോഗം സ്വന്തം അച്ഛനമ്മമാൎക്കൊ വേറെ സംബന്ധപ്പെട്ടവൎക്കൊ എങ്കിലുമൊ ഉണ്ടായിട്ടുണ്ടോ; ഉണ്ടെങ്കിൽ അതിന്റെ കലാശം എങ്ങിനെ?

## 6. ദേഹബലം.

രോഗി എത്രകണ്ടു ക്ഷീണിച്ചിട്ടുണ്ടു; കിടപ്പിൽതന്നെയൊ; സ്വയമായി എഴുനീററു നടക്കാമൊ; അതോ താങ്ങണമൊ; എത്രകണ്ടു പരവശമായിട്ടുണ്ടു; സ്വന്തം തടിച്ചിട്ടൊ മെലിഞ്ഞിട്ടൊ?

## 7. രുചി.

എന്തെല്ലാം ഭക്ഷണസാധനങ്ങളിലാണാഗ്രഹം തോന്നുന്നതു്; അല്ലെങ്കിൽ മടുപ്പു തോന്നുന്നതു്?

## 8. ദിനചൎയ്യ.

നിയമേന എത്ര പ്രാവശ്യം ഭക്ഷണം കഴിക്കും; അപ്പോൾ എന്തെല്ലാമാണ കഴിക്കുന്നതു്; ചായ, കാപ്പി മുതലായവ ശീലിക്കാറുണ്ടൊ; നെയ്യ്, പാലു, മാംസം ഇവ നിത്യത ഉപയോഗിക്കാറുണ്ടൊ; പകലുറക്കം പതിവുണ്ടൊ; രാത്രി എത്ര മണിക്കൂർ ഉറങ്ങും; ദിവസം എത്ര മണിക്കൂർ, എന്തെല്ലാം പ്രവൃത്തികൾ എടുക്കും; മദ്യം, കറുപ്പു, കഞ്ചാവു മുതലായ ലഹരിപദാൎത്ഥങ്ങൾ വല്ലതും കഴിക്കാറുണ്ടൊ; നിത്യവും കുളിയുണ്ടൊ; പച്ചവെള്ളത്തിലൊ, ചൂടുവെള്ളത്തിലൊ; തേക്കുന്ന എണ്ണ, കുഴമ്പു ഇവ ഏതാണ്; ഇപ്പോൾ ഉള്ളതു പിടുത്തം തോന്നാറുണ്ടൊ; ഈ ദിനചൎയ്യകളിൽ എന്തെങ്കിലും മാറുന്നതിനു പ്രയാസമുണ്ടൊ, മാറിയാലുപദ്രവമൊ ഉണ്ടൊ?

## 9. പ്രകൃതി.

രോഗി വാതപ്രകൃതിയൊ, പിത്തപ്രകൃതിയൊ, കഫപ്രകൃതിയൊ, അതൊ മിശ്രപ്രകൃതിയൊ; അസാധാരണമായ വല്ല പ്രത്യേകസ്വഭാവം (Idiocyncracy) ഉണ്ടൊ; അധികം കോപിക്കുന്നവനൊ, അതൊ ശാന്തനൊ; ചാപല്യം ഇരിക്കുന്നവനൊ, അതിനു മടിയുള്ളവനൊ; ധൈൎയ്യമുള്ളവനൊ ഭയശീലനൊ; ഭീതത്വമുള്ളവനൊ, എപ്പോഴും മാറിമാറിതോന്നുന്നവനൊ? (ഈ സംഗതികൾ പക്ഷെ രോഗി അന്യനായിരിക്കുമ്പോൾ മാത്രം എഴുതിയാൽ മതി.)

## 10. ദാമ്പത്യം.

രോഗി വിവാഹം ചെയ്തിട്ടുണ്ടൊ; കുട്ടികൾ ഉണ്ടൊ; അവൎക്ക വല്ല സുഖക്കേടും ഉണ്ടൊ; ആദ്യകാലത്തു അവനവർ വല്ല ദുൎന്നടപ്പിലും ഉൾപ്പെട്ടുപോയിട്ടുണ്ടൊ?

## 11. രോഗി സ്ത്രീയാണെങ്കിൽ

അവൾക്ക തിരണ്ടാരിശുറ ശരിയായിട്ടുണ്ടൊ; തിരണ്ടാരി സമയത്തു വല്ല പ്രത്യേകം ഉപദ്രവവുമുണ്ടൊ; ഗൎഭം ഉണ്ടായി അലസിപ്പൊയിട്ടുണ്ടൊ; യോനിയിൽനിന്നു വല്ല സ്രാവവും ഉണ്ടൊ; പുള്ളുകടി ഉണ്ടൊ; ഇപ്പൊൾ ഗൎഭം ഉണ്ടൊ; അല്ലെങ്കിൽ പ്രസവിച്ചിട്ട എത്ര നാളായി; പ്രസവിച്ചിട്ടുണ്ടെങ്കിൽ ശിശുക്കൾ ജീവിച്ചിരിപ്പുണ്ടൊ.

## 12. വാസസ്ഥലം.

രോഗി താമസിക്കുന്ന സ്ഥലത്തിന്റെ സ്വഭാവം എന്ത്; കായൽപ്രദേശമൊ, മലപ്രദേശമൊ; ശുദ്ധജലം, ശുദ്ധവായു ഇവ സുലഭമായ സ്ഥലമൊ; വല്ല സാംക്രമികരോഗങ്ങളും ആ ദിക്കിൽ നടപ്പുണ്ടൊ; ഉൾനാടൊ, നഗരമൊ, അധികം ചൂടുള്ള രാജ്യമൊ, അതൊ തണുപ്പുള്ള രാജ്യമൊ?

## 13. സാമഗ്രി.

വേണ്ടുംവിധം ചികിത്സിക്കുന്നതിനുള്ള സ്വത്തൊ, ബന്ധുക്കളൊ, പരിചാരകന്മാരൊ ഉണ്ടൊ; സാമാന്യം പരിചയമുള്ള വൈദ്യന്മാരാരെങ്കിലും അടുത്തുണ്ടൊ?

**14.** രോഗിക്ക ഇങ്ങോട്ടു വന്നു രോഗം കാണിപ്പാൻ സാധിക്കുമൊ, സൌകൎയ്യമുണ്ടൊ? ഇവിടെ വന്നു താമസിക്കുന്നതിനു ഒരുക്കമുണ്ടൊ?

**15.** മരുന്നയച്ചുകൊടുക്കുന്നതാണെങ്കിൽ എത്ര ദിവസത്തേക്ക അല്ലെങ്കിൽ എത്ര രൂപാക്ക മരുന്നുകൾ അയപ്പാൻ അനുവാദമുണ്ട്; അടുത്തുതപ്പാലാപ്പീസ്സുണ്ടൊ; റെയിൽവെ സ്റ്റേഷൻ ഉണ്ടൊ?

മേൽപറഞ്ഞ സംഗതികളെ മുഴുവൻ വായിച്ചു മനസ്സിലാക്കിയാണ് എഴുത്തു എഴുതേണ്ടത്. രോഗസ്വഭാവത്താൽ ഇതിൽ ചിലതു വേണ്ടാത്തതായും, വേറെചിലതു ചേൎക്കേണ്ടതായും വരാം. അതെല്ലാം രോഗികൾ യുക്തംപോലെ ചെയ്യേണ്ടതാകുന്നു.

ശുഭം.

